# ശ്രീരാമചരിതമാനസം

## ലങ്കാകാണ്ഡം, ഉത്തരകാണ്ഡം



പരിഭാഷകൻ: പി. എസ്സ്. അഗ്നീശ്വരൻ

ഗോസ്വാമി

തുളസീദാസകൃതം

# ശ്രീരാമചരിതമാനസം

## ലങ്കാകാണ്ഡം


പരിഭാഷകൻ

പി. എസ്സ്. അഗ്നീശ്വരൻ







---


E-book Published By

http://malayalamebooks.org/

July 2012, 2020

സീതാരാമാഭ്യാം നമഃ
ഗോസ്വാമി തുളസീദാസകൃതം
ശ്രീരാമചരിതമാനസം

# ലങ്കാകാണ്ഡം

**ധ്യാനശ്ലോകങ്ങൾ:**

**രാമം കാമാരിസേവ്യം ഭവഭയഹരണം കാലമത്തേഭസിംഹം**
**യോഗീന്ദ്രം ജ്ഞാനഗമ്യം ഗുണനിധിമജിതം നിർഗ്ഗുണം നിർവികാരം**
**മായാതീതം സുരേശം ഖലവധനിരതം ബ്രഹ്മവൃന്ദൈകദേവം**
**വന്ദേ കന്ദാവദാതം സരസിജനയനം ദേവമുർവീശരൂപം. 1**

ശിവനാൽ സേവിയ്ക്കപ്പെടുന്നവനും, ഭവഭയത്തെ ശമിപ്പിയ്ക്കുന്നവനും, കാലമാകുന്ന മദയാനയെ കൊല്ലുന്ന സിംഹവും, യോഗീന്ദ്രനും, ജ്ഞാനത്താലറിയപ്പെടുന്നവനും, സർവഗുണങ്ങളുടെയും കലവറയും, അജയ്യനും, നിർഗ്ഗുണനും, നിർവികാരനും, മായയ്ക്കപ്പുറത്തായവനും, സുരേശ്വരനും, ദുഷ്ടന്മാരെ വധിയ്ക്കുന്നതിൽ നിരതനും, ബ്രാഹ്മണരുടെ ഏകരക്ഷകനും, കാർമേഘത്തെപ്പോലെ സുന്ദരവർണ്ണനും, താമരപ്പൂ പോലുള്ള കണ്ണുകളോടുകൂടിയവനും, ഭൂപതിയുടെ രൂപത്തിൽ അവതരിച്ചവനുമായ ശ്രീരാമനെ ഞാൻ വന്ദിയ്ക്കുന്നു.

**ശംഖേന്ദ്വാഭമതീവസുന്ദരതനും ശാർദ്ദൂലചർമ്മാംബരം**
**കാലവ്യാളകരാളഭൂഷണധരം ഗംഗാശശാങ്കപ്രിയം**
**കാശീശം കലികല്മഷൗഘശമനം കല്യാണകല്പദ്രുമം**
**നൗമീഡ്യം ഗിരിജാപതിം ഗുണനിധിം കന്ദർപ്പഹം ശങ്കരം. 2**

ശംഖിന്റേയും ചന്ദ്രന്റേയും ശോഭയോടെ അത്യന്തം സുന്ദരശരീരത്തോടുകൂടിയവനും, പുലിത്തോലുടുത്തവനും, ഭയങ്കരങ്ങളായ വിഷസർപ്പങ്ങളെ ഭൂഷണമായണിഞ്ഞവനും, ഗംഗയുടേയും ചന്ദ്രന്റേയും പ്രിയനും, കാശീശ്വരനും, കലികാലത്തെ പാപങ്ങളെ നശിപ്പിയ്ക്കുന്നവനും, മംഗളങ്ങളെ പ്രദാനം ചെയ്യുന്ന കല്പവൃക്ഷമായവനും, ഗുണങ്ങളുടെ കലവറയും, കാമദേവനെ വധിച്ചവനും, ഗിരിജാപതിയുമായ ശങ്കരനെ ഞാൻ നമസ്കരിയ്ക്കുന്നു.

**യോ ദദാതി സതാം ശംഭുഃ കൈവല്യമപി ദുർലഭം**
**ഖലാനം ദണ്ഡകൃദ്യോƒസൗ ശങ്കരഃ ശം തനോതു മേ. 3**

സാധുക്കൾക്ക് ദുർല്ലഭമായ മോക്ഷത്തെ കൊടുക്കുന്നവനും, ദുഷ്ടന്മാരെ ശിക്ഷിയ്ക്കുന്നവനുമായ ശങ്കരൻ എനിയ്ക്ക് മംഗളത്തെ പ്രദാനം ചെയ്യട്ടെ.

**ദോഹാ:**
**ലവ് നിമേഷ് പരമാനു ജുഗ് ബരഷ് കല്പ് സര് ചണ്ഡ്,**
**ഭജസി ന മന് തെഹി രാമ് കോ കാലു ജാസു കോദണ്ഡ്.**

ഹേ മനമേ, ആരുടെ കോദണ്ഡം (വിഭജിയ്ക്കാനാവാത്ത) കാലമാണോ, ആരുടെ പ്രചണ്ഡമായ ബാണങ്ങൾ പരമാണു, ലവനിമിഷം, വർഷം, യുഗം, കല്പം മുതലായ കാലത്തിന്റെ വിവിധഭാഗങ്ങളാണോ, ആ ശ്രീരാമനെ എന്തുകൊണ്ടു നീ ഭജിയ്ക്കുന്നില്ല?

**സോരഠാ:**
**സിന്ധു ബചന് സുനി രാമ് സചിവ് ബോലി പ്രഭു അസ് കഹെഉ,**
**അബ് ബിലംബു കെഹി കാമ് കരഹു സേതു ഉതരൈ കടകു.**
**സുനഹു ഭാനുകുല് കേതു ജാമവന്ത് കര് ജോരി കഹാ,**
**നാഥ് നാമ് തവ സേതു നര് ചഢി ഭവ സാഗര് തരഹീം.**

സമുദ്രത്തിന്റെ വാക്കുകൾ കേട്ട് ശ്രീരാമൻ തന്റെ മന്ത്രിമാരെ വിളിച്ച് പറഞ്ഞു: "ഇനിയുമെന്തു താമസം? പാലം കെട്ടുക. എന്നിട്ട് സൈന്യത്തിന്ന് അക്കരെയെത്താം." ജാംബവാൻ കൂപ്പുകൈകളോടെ

പറഞ്ഞു: "ഹേ രഘുകുലതിലക, പ്രഭോ, അങ്ങയുടെ പേർ തന്നെ ഭവസാഗരത്തെ കടക്കുവാനുള്ള പാലമാണ്."

**ചൗപാഈ:**

**യഹ് ലഘു ജലധി തരത് കതി ബാരാ –**
**അസ് സുനി പുനി കഹ് പവന്‌കുമാരാ,**
**പ്രഭു പ്രതാപ് ബഡവാനല് ഭാരീ –**
**സോഷെഉ പ്രഥമ് പയോനിധി ബാരീ.** 1

**തവ രിപു നാരി രുദന് ജല് ധാരാ –**
**ഭരെഉ ബഹോരി ഭയഉ തെഹി ഖാരാ,**
**സുനി അതി ഉകുതി പവനസുത് കേരീ –**
**ഹർഷേ കപി രഘുപതി തന് ഹേരീ.** 2

**ജാമവന്ത് ബോലേ ദൊഉ ഭാഈ –**
**നല് നീല്ഹി സബ് കഥാ സുനാഈ,**
**രാമ് പ്രതാപ് സുമിരി മന് മാഹീം –**
**കരഹു സേതു പ്രയാസ് കഛു നാഹീം.** 3

**ബോലി ലിഏ കപി നികര് ബഹോരീ –**
**സകല് സുനഹു ബിനതീ കഛു മോരീ,**
**രാമ് ചരന് പങ്കജ് ഉര് ധരഹൂ –**
**കൗതുക് ഏക് ഭാലു കപി കരഹൂ.** 4

**ധാവഹു മർകട് ബികട് ബരൂഥാ –**
**ആനഹു ബിടപ് ഗിരിൻഹ് കേ ജൂഥാ,**
**സുനി കപി ഭാലു ചലേ കരി ഹൂഹാ –**
**ജയ് രഘുബീര് പ്രതാപ് സമൂഹാ.** 5

"ഈ നിസ്സാരമായ സമുദ്രത്തെ കടക്കുവാൻ ഒട്ടുംതന്നെ സമയമെടുക്കില്ല." ഇതു കേട്ട് വായുപുത്രൻ പറഞ്ഞു: "എന്റെ പ്രഭുവിന്റെ പ്രതാപം സമുദ്രത്തിലെ ജലത്തെ എത്രയോ മുമ്പുതന്നെ വറ്റിച്ച ബാഡവാഗ്നിയാണ്. പക്ഷെ അത് അങ്ങയുടെ ശത്രുക്കളുടെ

ഭാര്യമാരുടെ കണ്ണീർ കൊണ്ട് വീണ്ടും നിറഞ്ഞു. അതിനാലാണ് അത് ഉപ്പുരസമായിരിയ്ക്കുന്നത്.'' ഹനുമാൻ പറഞ്ഞതുകേട്ട് അവിടെയുണ്ടായിരുന്ന വാനരന്മാർ രാഘവന്റെ മേനിയെ ഉറ്റുനോക്കി സന്തോഷിച്ചു. ജാംബവാൻ, നളൻ–നീലൻ എന്ന രണ്ടു സഹോദരന്മാരേയും വിളിച്ച് അവരോട് എല്ലാ വർത്തമാനവും പറഞ്ഞു. ''ശ്രീരാമന്റെ പ്രതാപത്തെ സ്മരിച്ചുകൊണ്ട് പാലം കെട്ടാൻ തുടങ്ങുവിൻ. നിങ്ങൾക്ക് യാതൊരു പ്രയാസവുമുണ്ടാവില്ല.'' അവൻ പിന്നെ വാനരസേനകളെ വിളിച്ച് പറഞ്ഞു: ''എന്റെ ഒരു ചെറിയ അപേക്ഷ എല്ലാവരും കേൾക്കുവിൻ. നിങ്ങളുടെ മനസ്സിൽ ശ്രീരാമന്റെ പാദകമലങ്ങളെ പ്രതിഷ്ഠിച്ച് കരടികളും വാനരന്മാരും എല്ലാവരും തന്നെ, ഒരു വിനോദത്തിൽ ഈുതപെടുക. വികടവാനര സൈന്യങ്ങളെ, പോകുവിൻ, മരങ്ങളേയും പർവതങ്ങളേയും കൂട്ടത്തോടെ പിഴുതുകൊണ്ടു വരുവിൻ.'' ഈ കല്പന കേട്ട് വാനരന്മാരും കരടികളും, 'രഘുവീരന്റെ കീർത്തി ജയിയ്ക്കട്ടെ' എന്നു ഘോഷം ചെയ്തുകൊണ്ട് പുറപ്പെട്ടു.

**ദോ:**

**അതി ഉതംഗ് ഗിരി പാദപ് ലീലഹിം ലേഹിം ഉഠാഇ,**
**ആനി ദേഹിം നല് നീല്ഹി രചഹിം തെ സേതു ബനാഇ. (1)**

അവർ വലിയ വലിയ മരങ്ങളേയും മലകളേയും ഒരു വിനോദമെന്ന പോലെ അതിലാഘവമായി നളന്റേയും നീലന്റേയും പക്കൽ തൂക്കിക്കൊണ്ടുവന്നു. അവരും പാലത്തെ കെട്ടാൻ തുടങ്ങി.

**ചൗ:**

**സൈല് ബിസാല് ആനി കപി ദേഹീം –**
**കന്ദുക് ഇവ നല് നീല് തെ ലേഹീം,**
**ദേഖി സേതു അതി സുന്ദര് രചനാ –**
**ബിഹസി കൃപാനിധി ബോലേ ബചനാ. 1**

**പരമ് രമ്യ് ഉത്തമ് യഹ് ധരനീ –**
**മഹിമാ അമിത് ജാഇ നഹിം ബരനീ,**
**കരിഹഉँ ഇഹാँ സംഭു ഥാപനാ –**
**മോരേ ഹൃദയ്ँ പരമ് കല്പനാ. 2**

**സുനി കപീസ് ബഹു ദൂത് പഠാഏ –**
**മുനിബര് സകല് ബോലി ലൈ ആഏ,**
**ലിംഗ് ഥാപി ബിധിവത് കരി പൂജാ –**
**സിവ് സമാന് പ്രിയ് മോഹി ന ദൂജാ. 3**

**സിവ് ദ്രോഹി മമ ഭഗത് കഹാവാ –**
**സോ നര് സപനെഹു്ˇ മോഹി ന പാവാ,**
**സങ്കര് ബിമുഖ് ഭഗതി ചഹ് മോരീ –**
**സോ നാരകീ മൂഢ് മതി ഥോരീ. 4**

വാനരന്മാർ വലിയ മലകളെ കൊണ്ടുവന്നു. അവയെ നളനും നീലനും പന്തുകൾ പോലെ പിടിച്ചു. കൃപാനിധി അതിമനോഹരമായ പാലം കെട്ടുന്നതു കണ്ട് പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: "ഈ സ്ഥലം അതി മനോഹരമും ഉത്തമവുമാണ്. ഇതിന്റെ മഹിമ അളവറ്റതാണ്. അതിനെ വാക്കുകൾ കൊണ്ട് വർണ്ണിയ്ക്കനാവില്ല. ഇവിടെ ഞാനൊരു ശിവലിംഗം പ്രതിഷ്ഠിയ്ക്കും. എന്റെ ഹൃദയത്തിലെ വലിയ ആഗ്രഹമാണത്. " അതു കേട്ട് വാനരരാജൻ കുറെ ദൂതന്മാരെ അയച്ചു. അവർ എല്ലാ മഹർഷി വര്യന്മാരേയും ക്ഷണിച്ച് കൂട്ടിക്കൊണ്ടു വന്നു. ഒരു ശിവലിംഗത്തെ പ്രതിഷ്ഠിച്ച് യഥാവിധി പൂജിച്ചശേഷം അവൻ പറഞ്ഞു: "ശിവനെ പ്പോലെ പ്രിയനായി എനിയ്ക്ക് വേറെയാരുംതന്നെ ഇല്ല. ശിവന്റെ ശത്രു, എന്റെ ഭക്തനാണെന്ന് സ്വയം പറയുന്നുവെങ്കിലും, അവന് എന്നെ സ്വപ്നത്തിൽ കൂടി പ്രാപിയ്ക്കുവാൻ കഴിയില്ല. ശങ്കരനിങ്കൽ വിമുഖനായ വൻ എന്നിൽ ഭക്തിയെ ആഗ്രഹിയ്ക്കുന്നവനായാലും, മൂഢനും മന്ദ ബുദ്ധിയുമായ അവൻ നരകത്തിൽ പോകും."

**ദോ:**
**സങ്കര്പ്രിയ് മമ ദ്രോഹീ സിവ് ദ്രോഹീ മമ ദാസ്,**
**തേ നര് കരഹിം കല്പ് ഭരി ഘോര് നരക് മഹു്ˇ ബാസ്. (2)**

''ശങ്കരനെ ഭജിയ്ക്കുന്നവർ എന്റെ ശത്രുക്കളായാലും, ശിവന്റെ ശത്രുക്കൾ എന്റെ ഭക്തന്മാരായാലും, അവർ കല്പം മുഴുവൻ ഘോരനരകത്തിൽ വസിയ്ക്കും.''

**ചൗ:**

**ജേ രാമേസ്വര് ദര്സന് കരിഹഹിം –**
**തേ തനു തജി മമ ലോക് സിധരിഹഹിം,**
**ജോ ഗംഗാജല് ആനി ചഢാഇഹി –**
**സോ സായുജ്യ് മുക്തി നര് പാഇഹി. 1**

**ഹോഇ അകാമ് ജൊ ഛല് തജി സേഇഹി –**
**ഭഗതി മോരി തെഹി സങ്കര് ദേഇഹി,**
**മമ കൃത് സേതു ജൊ ദര്സന് കരിഹീ –**
**സോ ബിനു ശ്രമ് ഭവ സാഗര് തരിഹീ. 2**

**രാമ് ബചന് സബ് കേ ജിയ് ഭാഏ –**
**മുനിബര് നിജ് നിജ് ആശ്രമ് ആഏ,**
**ഗിരിജാ രഘുപതി കൈ യഹ് രീതീ –**
**സന്തത് കരഹിം പ്രനത് പര് പ്രീതീ. 3**

**ബാ്ധാ സേതു നീല് നല് നാഗര് –**
**രാമ് കൃപാ് ജസു ഭയഉ ഉജാഗര്,**
**ബൂഡഹിം ആനഹി ബോരഹിം ജേഈ –**
**ഭഏ ഉപല് ബോഹിത് സമ് തേഈ. 4**

**മഹിമാ യഹ് ന ജലധി കഇ ബരനീ –**
**പാഹന് ഗുന് ന കപിൻഹ് കഇ കരനീ. 5**

''രാമേശ്വരത്തെ ദർശിയ്ക്കുന്നവർ ദേഹം വെടിയുമ്പോൾ നേരെ എന്റെ ലോകത്തേയ്ക്ക് പോകുന്നു. ഏതൊരുവൻ ഗംഗയിൽനിന്നും ജലം കൊണ്ടുവന്ന് (ശിവലിംഗത്തിന്മേൽ) അഭിഷേകം ചെയ്യുന്നുവോ, അവൻ എന്നിൽ ലയിച്ച് സായൂജ്യമുക്തി പ്രാപിയ്ക്കുന്നു. പിന്നെ ഏതൊരുവൻ നിഷ്കാമനായി, നിഷ്കപടനായി പ്രഭുവിനെ ഭജിയ്ക്കു

ന്നുവോ അവനെ ശങ്കരൻ എന്നിൽ ഭക്തിയെ തന്ന് അനുഗ്രഹിയ്ക്കും. ഏതൊരുവൻ ഞാൻ കെട്ടിയ പാലത്തെ കാണുന്നുവോ, അവൻ ഭവസാഗരത്തെ നിഷ്പ്രയാസം കടക്കുന്നു.'' ശ്രീരാമന്റെ വാക്കുകൾ എല്ലാവരേയും സന്തോഷിപ്പിച്ചു. ഋഷിവര്യന്മാർ തങ്ങളുടെ ആശ്രമങ്ങളിലേയ്ക്ക് തിരിച്ചുപോയി. (ശങ്കരൻ പറയുന്നു:) ഹേ ഗിരിജേ, രഘുപതിയുടെ രീതി ഇങ്ങിനെയാണ്. അവനെ ശരണം പ്രാപിയ്ക്കുന്നവരെ അവൻ സദാ സ്നേഹിയ്ക്കുന്നു. സമർത്ഥന്മാരായ നളനും നീലനും പാലം കെട്ടിത്തീർത്തു. ശ്രീരാമന്റെ കൃപയാൽ അവരുടെ കീർത്തി എങ്ങും പരന്നു. സ്വയം മുങ്ങുന്നവയും മറ്റുസാധനങ്ങളെ മുക്കുന്നവയുമായ പാറക്കല്ലുകൾ തോണികളെപ്പോലെ വെള്ളത്തിൽ പൊന്തി നിന്നു. പക്ഷേ ഇത് സമുദ്രത്തിന്റെ മഹിമയോ, പാറകളുടെ ഗുണമോ, കപികളുടെ സാമർത്ഥ്യമോ കൊണ്ടല്ല.

**ദോ:**

**ശ്രീരഘുബീര് പ്രതാപ് തേ സിന്ധു തരേ പാഷാന്,**
**തേ മതിമന്ദ് ജെ രാമ് തജി ഭജഹിം ജാഇ പ്രഭു ആന്.** (3)

രഘുവീരന്റെ പ്രതാപം കൊണ്ടു മാത്രമാണ് പാറകൾ സമുദ്രത്തിൽ പൊന്തി നിന്നത്. ശ്രീരാമനല്ലാതെ മറ്റൊരു സ്വാമിയെ ഭജിയ്ക്കുന്നവർ മന്ദബുദ്ധികളാണ്.

**ചൗ:**

**ബാँധി സേതു അതി സുദൃഢ് ബനാവാ –**
**ദേഖി കൃപാനിധി കേ മന് ഭാവാ,**
**ചലീ സേന് കഛു ബരനി ന ജാഇൗ –**
**ഗർജഹിം മർകട് ഭട് സമുദാഇൗ.** 1

**സേതുബന്ധ് ഢിഗ് ചഢി രഘുരാഇൗ –**
**ചിതവ് കൃപാല് സിന്ധു ബഹുതാഇൗ,**
**ദേഖന് കഹ്ँ പ്രഭു കരുനാ കന്ദാ –**
**പ്രഗട് ഭഏ സബ് ജലചര് ബൃന്ദാ.** 2

**മകര് നക്ര് നാനാ ഝഷ് ബ്യാലാ –**
**സത് ജോജന് തന് പരമ് ബിസാലാ,**
**അഇസെഉ ഏക് തിൻഹ്ഹി ജേ ഖാഹീം –**
**ഏകൻഹ് കേം ഡര് തേപി ഡെരാഹീം. 3**

**പ്രഭുഹി ബിലോകഹിം ടരഹിം ന ടാരേ –**
**മന് ഹരഷിത് സബ് ഭഏ സുഖാരേ,**
**തിൻഹ് കീ ഓട് ന ദേഖിഅ ബാരീ –**
**മഗന് ഭഏ ഹരി രൂപ് നിഹാരീ. 4**

**ചലാ കടകു പ്രഭു ആയസു പാഇ –**
**കോ കഹി സക് കപി ദല് ബിപുലാഈ. 5**

പാലത്തിനെ പണിതു തീർത്തശേഷം അവർ അതിനെ സുദൃഢമാക്കി. കൃപാനിധി അതുകണ്ട് മനസ്സിൽ സന്തോഷിച്ചു. ഗർജ്ജിച്ചു കൊണ്ട് മുന്നേറുന്ന വാനരസൈന്യം വർണ്ണിയ്ക്കാനാവാത്ത ദൃശ്യമായിരുന്നു. പാലത്തിന്നടുത്ത ഒരു ഉയർന്ന സ്ഥലത്ത് കയറി നിന്നുകൊണ്ട് കരുണാമയനായ രഘുരാമൻ അതിവിശാലമായ സമുദ്രത്തെ നോട്ടമിട്ടു. എല്ലാ സമുദ്രജന്തുക്കളും കരുണാവാരിധിയായ പ്രഭുവിനെ ഒരു നോക്കു കാണാൻ ജലപ്പരപ്പിൽ വന്നു. പലവിധത്തിലുള്ള ചീങ്കണ്ണികളും, മുതലകളും, മത്സ്യങ്ങളും, നൂറുയോജനം നീളമുള്ളതും ഭീമകായന്മാരുമായ സർപ്പങ്ങളും ഉണ്ടായിരുന്നു. ഇവയേയും പിടിച്ചു തിന്നുന്ന മറ്റു ജന്തുക്കളും ഉണ്ടായിരുന്നു. ഇവകൂടി ഭയപ്പെടുന്ന വേറെയും ജന്തുക്കൾ ഉണ്ടായിരുന്നു. എല്ലാ ജന്തുക്കളും അനങ്ങാതെ പ്രഭുവിനെ ഉറ്റു നോക്കി നിന്നു. അവയെല്ലാം തന്നെ മനസ്സിൽ സന്തോഷിച്ച് സുഖമനുഭവിച്ചു. അവയെക്കൊണ്ടു നിറഞ്ഞ് ജലത്തെ കാണാൻ കഴിഞ്ഞില്ല. ശ്രീഹരിയുടെ സൗന്ദര്യം കണ്ട് അവ അതിൽ മഗ്നരായിരുന്നു. പ്രഭുവിന്റെ ആദേശം കിട്ടിയപ്പോൾ സൈന്യം മുന്നോട്ടു നീങ്ങി. വാനരദളത്തിന്റെ വിപുലതയെ ആർക്കാണ് വർണ്ണിയ്ക്കാൻ കഴിയുക?

**ദോ:**

**സേതുബന്ധ് ഭഇ ഭീര് അതി കപി നഭ് പന്ഥ് ഉഡാഹിം,**
**അപര് ജലചരൻഹി ഊപര് ചഢി ചഢി പാരഹി ജാഹീം. (4)**

പാലത്തിന്മേൽ തിരക്കധികമായതിനാൽ കുറെ വാനരന്മാർ ആകാശത്തില്ക്കൂടി പറന്നും, മറ്റു ചിലർ ജലജീവികളുടെ പുറത്തുകൂടി നടന്നും സമുദ്രത്തെ കടന്നു. (4)

**ചൌ:**

**അസ് കൌതുക് ബിലോകി ദ്വൗ ഭാഇൗ –**
**ബിഹ്ँസി ചലേ കൃപാല് രഘുരാഇൗ,**
**സേന് സഹിത് ഉതരേ രഘുബീരാ –**
**കഹി ന ജാഇ കപി ജൂഥപ് ഭീരാ. 1**

**സിന്ധു പാര് പ്രഭു ഡേരാ കീൻഹാ –**
**സകല് കപിൻഹ് കഹുँ ആയസു ദീൻഹാ,**
**ഖാഹു ജാഇ ഫല് മൂല് സുഹാഏ –**
**സുനത് ഭാലു കപി ജഹँ തഹँ ധാഏ. 2**

**സബ് തരു ഫരേ രാമ് ഹിത് ലാഗീ –**
**രിതു അരു കുരിതു കാല് ഗതി ത്യാഗീ,**
**ഖാഹിം മധുര് ഫല് ബിടപ് ഹലാവഹിം –**
**ലങ്കാ സന്മുഖ് സിഖര് ചലാവഹിം. 3**

**ജഹँ കഹുँ ഫിരത് നിസാചര് പാവഹിം –**
**ഘേരി സകല് ബഹു നാച് നചാവഹിം,**
**ദസനൻഹി കാടി നാസികാ കാനാ –**
**കഹി പ്രഭു സുജസു ദേഹിം തബ് ജാനാ. 4**

**ജിൻഹ് കര് നാസാ കാന് നിപാതാ –**
**തിൻഹ് രാവന്ഹിം കഹീ സബ് ബാതാ,**
**സുനത് ശ്രവന് ബാരിധി ബന്ധാനാ –**
**ദസ് മുഖ് ബോലി ഉഠാ അകുലാനാ. 5**

ഈ വിനോദകരമായ കാഴ്ച്ച കണ്ട് കൃപാലുവായ രാഘവനും സഹോദരനും ചിരിച്ചുകൊണ്ട് മുന്നോട്ടുപോയി. സേനയോടുകൂടി രഘുവീരൻ അക്കരെയെത്തി. വാനരപ്പടയുടെ കൂട്ടത്തെ വർണ്ണിയ്ക്കാനാവില്ല. സമുദ്രത്തെക്കടന്ന് പ്രഭു പാളയമടിച്ച് വാനരന്മാരോട് പോയി യഥേഷ്ടം ഫലമൂലാദികൾ ഭക്ഷിപ്പാൻ കല്പിച്ചു. അതു കേട്ടതും കരടികളും കപികളും അങ്ങോട്ടുമിങ്ങോട്ടും ഓടിപ്പോയി. സമയത്തിന്റെ നിയമങ്ങളെ വകവെയ്ക്കാതെ, ശ്രീരാമന്റെ ഹിതത്തിന്നായി ഋതുവിലും ഋതുവല്ലാത്ത സമയത്തും വൃക്ഷങ്ങളിൽ ഫലങ്ങളുണ്ടായി. കരടികളും വാനരന്മാരും രസം നിറഞ്ഞ ഫലങ്ങളെ ഭക്ഷിച്ച് വൃക്ഷങ്ങളെ കുലുക്കുകയും പർവതശിഖരങ്ങളെ ലങ്കയുടെ നേർക്ക് എറിയുകയും ചെയ്തു. എവിടെയെങ്കിലും ഒരു രാക്ഷസനെ കണ്ടുകിട്ടിയാൽ അവനെ വളഞ്ഞ് പരിഹസിയ്ക്കുകയും, മാത്രമല്ല, അവന്റെ മൂക്കും ചെവികളും കടിച്ചെടുത്ത് അവനോട് പ്രഭുവിന്റെ യശസ്സിനെ പാടിക്കേൾപ്പിച്ച ശേഷം വിട്ടയയ്ക്കും. ഈവിധം മൂക്കും ചെവികളും നഷ്ടപ്പെട്ടവർ രാവണന്റെ പക്കൽ ചെന്ന് എല്ലാ വിവരങ്ങളും അവനോട് പറഞ്ഞു. സമുദ്രത്തിൽ പാലം കെട്ടിയെന്നു കേട്ടതും ദശമുഖൻ വ്യാകുലനായി ഉച്ചത്തിൽ പറഞ്ഞു:

**ദോ:**

**ബാँധ്യോ ബനനിധി നീർനിധി ജലധി സിന്ധു ബാരീസ്,**
**സത്യ് തോയനിധി കമ്പതി ഉദധി പയോധി നദീസ്. (5)**

''എന്ത്? അവൻ സത്യമായും അലകളെ – കടലിനെ – സമുദ്രത്തെ – നദികളുടെ നാഥനെ – ബന്ധിച്ച് പാലം കെട്ടിയോ?'' (5)

**ചൗ:**

**നിജ് ബികലതാ ബിചാരി ബഹോരീ –**
**ബിഹँസി ഗയഉ ഗൃഹ് കരി ഭയ് ഭോരീ,**
**മന്ദോദരീം സുന്യോ പ്രഭു ആയോ –**
**കൗതുക്ഹീം പാഥോധി ബँധായോ. 1**

**കര് ഗഹി പതിഹി ഭവന് നിജ് ആനീ –**
**ബോലീ പരമ് മനോഹര് ബാനീ,**
**ചരന് നാഇ സിരു അഞ്ചലു രോപാ –**
**സുനഹു ബചന് പിയ് പരിഹരി കോപാ. 2**

**നാഥ് ബയരു കീജേ താഹീ സോം –**
**ബുധി ബല് സകിഅ ജീതി ജാഹീ സോം,**
**തുംഹ്ഹി രഘുപതിഹി അന്തര് കൈസാ –**
**ഖലു ഖദ്യോത് ദിനകര്ഹി ജൈസാ. 3**

**അതിബല് മധു കൈടഭ് ജെഹിം മാരേ –**
**മഹാബീര് ദിതിസുത് സംഘാരേ,**
**ജെഹിം ബലി ബാ്ധി സഹസ്ഭുജ് മാരാ –**
**സൊഇ അവതരെഉ ഹരന് മഹി ഭാരാ. 4**

**താസു ബിരോധ് ന കീജിഅ നാഥാ –**
**കാല് കരമ് ജിവ് ജാകേം ഹാഥാ. 5**

പിന്നെ തന്റെ ചഞ്ചലതയെ മനസ്സിലാക്കി അവൻ ചിരിച്ചുകൊണ്ട് അവന്റെ ഭയത്തെ മറന്ന് തന്റെ അരമനയ്ക്ക് പോയി. പ്രഭു സമുദ്ര ത്തിന്മേൽ വിനോദമെന്നപോലെ പാലം കെട്ടിച്ച് ഇക്കരയെത്തിയെന്ന് മന്ദോദരി കേട്ടപ്പോൾ അവൾ തന്റെ നാഥനെ കൈപിടിച്ച് തന്റെ അന്തഃപുരത്തിലേയ്ക്ക് കൊണ്ടുപോയി അവനോട് ഏറ്റവും മധുരമായ സ്വരത്തിൽ സംസാരിച്ചു. തന്റെ തലയെ അവന്റെ കാലുകളിൽ തൊട്ടുവണങ്ങി തന്റെ മേലുടുപ്പിന്റെ തലപ്പ് വിരിച്ചുകൊണ്ട് (അപേക്ഷയുടെ ചിഹ്നമായി) പറഞ്ഞു: "പ്രിയ, കോപപ്പെടാതെ ഞാൻ പറയുന്നതു കേട്ടാലും. ഒരുവൻ തന്റെ ബുദ്ധികൊണ്ടോ കൈബലം കൊണ്ടോ മറ്റൊരുവനെ തോല്പിയ്ക്കാൻ സാധിയ്ക്കുമെങ്കിൽ മാത്രമേ അവനായിട്ട് ശത്രുത പാലിയ്ക്കാൻ പാടുള്ളൂ. അങ്ങയ്ക്കും രഘുപതിയ്ക്കും തമ്മിലുള്ള വ്യത്യാസം ഒരു മിന്നാമിനുങ്ങിന്നും സൂര്യന്നും തമ്മിലുള്ള പോലെയാണ്. പരാക്രമശാലികളായ മധുകൈടഭന്മാരേയും ദിതിയുടെ മക്കളേയും (ഹിരണ്യാക്ഷൻ–ഹിരണ്യകശിപു) കൊന്നവനും, ബലിയെ

ഭാരം തീർക്കാൻ ഭൂമിയിൽ അവതരിച്ചിരിയ്ക്കുന്നത്. എന്റെ സ്വാമീ, കാലത്തിന്റെയും, വിധിയുടേയും ജീവന്റെയും സ്വാമിയായ അദ്ദേഹത്തോട് വിരോധം കാണിയ്ക്കരുത്.''

ദോ:

രാമ്ഹി സൗംപി ജാനകീ നാഇ കമല് പദ് മാഥ്,
സുത് കഹൂँ രാജ് സമർപി ബന് ജാഇ ഭജിഅ രഘുനാഥ്.

''ശ്രീരാമന്റെ പാദകമലങ്ങളിൽ തലവണങ്ങി ജാനകിയെ അദ്ദേഹത്തിന്ന് തിരിച്ചുകൊടുക്കുവിൻ. പിന്നെ രാജ്യഭാരം തന്റെ പുത്രനെ ഏല്പിച്ച് വനത്തിലേയ്ക്കു പോയി രഘുനാഥനെ ഭജിച്ചാലും.'' (6)

**ചൗ:**

**നാഥ് ദീന്ദയാല് രഘുരാഈ –**
**ബാഘഉ സന്മുഖ് ഗഏँ ന ഘാഈ,**
**ചാഹിഅ കരന് സൊ സബ് കരി ബീതേ –**
**തുംഹ് സുര് അസുര് ചരാചര് ജീതേ. 1**

**സന്ത് കഹഹിം അസി നീതി ദസാനന് –**
**ചൗഥേപന് ജാഇഹി നൃപ് കാനന്,**
**താസു ഭജനു കീജിഅ തഹ്ँ ഭർതാ –**
**ജോ കർതാ പാലക് സംഹർതാ. 2**

**സൊഇ രഘുബീര് പ്രനത് അനുരാഗീ –**
**ഭജഹു നാഥ് മമതാ സബ് ത്യാഗീ,**
**മുനിബര് ജതനു കരഹിം ജെഹി ലാഗീ –**
**ഭൂപ് രാജു തജി ഹോഹിം ബിരാഗീ. 3**

**സോഇ കോസലാധീസ് രഘുരായാ –**
**ആയഉ കരന് തോഹി പര് ദായാ,**
**ജൗँ പിയ് മാനഹു മോര് സിഖാവന് –**
**സുജസു ഹോഇ തിഹുँ പുര് അതി പാവന്. 4**

"എന്റെ സ്വാമീ, ശ്രീരാമൻ ദീനദയാളനാണ്. ഒരുവൻ വിനയത്തോടെ ഒരു പുലിയുടെ മുമ്പിൽ ചെന്നാൽ അത് അവനെ കൊല്ലില്ല. അങ്ങ് അനുഭവിയ്ക്കേണ്ട ഭോഗങ്ങളെല്ലാം തന്നെ അനുഭവിച്ചു കഴിഞ്ഞു. അങ്ങ് ദേവാസുരന്മാരെ മാത്രമല്ല സമസ്ത ചരാചരങ്ങളേയും കീഴടക്കിക്കഴിഞ്ഞു. സ്വാമീ, പുണ്യാത്മാക്കൾ ഘോഷിച്ചിട്ടുണ്ട്: ഒരുവൻ തന്റെ ജീവിതത്തിന്റെ നാലാമത്തെ അവസ്ഥയിൽ വനത്തിലേയ്ക്ക് പോകണമെന്ന്. നാഥ, അവിടെ അങ്ങ് (വിശ്വത്തിന്റെ) കർത്താവും പാലകനും സംഹർത്താവുമായ അദ്ദേഹത്തെ ഭജിയ്ക്കണം. നാഥ, എല്ലാ സംസാര ബന്ധങ്ങളും ത്യജിച്ച്, തന്നെ ശരണം പ്രാപിയ്ക്കുന്നവരുടെ പ്രിയനായ ആ രഘുവീരനെ ഭജിച്ചാലും. ആരേ മുനിവരന്മാർ മനസ്സിലാക്കുവാൻ അത്യന്തം പരിശ്രമിയ്ക്കുന്നുവോ, ആർക്കു വേണ്ടി ഭൂപതികൾ തങ്ങളുടെ സിംഹാസനത്തെ വെടിഞ്ഞ് വിരക്തന്മാരാകുന്നുവോ, കോസലരാജനായ ആ രഘുരാമനാണ് അങ്ങയുടെ മേൽ തന്റെ കൃപയെ വർഷിയ്ക്കാനായി ഇവിടെ വന്നിട്ടുള്ളത്. പ്രിയ, എന്റെ ഈ ഉപദേശം അങ്ങ് സ്വീകരിയ്ക്കുമെങ്കിൽ അങ്ങയുടെ അതിപാവനമായ യശസ്സ് മൂന്നു ലോകങ്ങളിലും പരക്കും."

**ദോ:**

**അസ് കഹി നയന് നീര് ഭരി ഗഹി പദ് കമ്പിത് ഗാത്,**
**നാഥ് ഭജഹു രഘുനാഥ്ഹി അചല് ഹോഇ അഹിവാത്. (7)**

ഇങ്ങിനെ പറഞ്ഞുകൊണ്ട് അവൾ അവന്റെ പാദങ്ങളെ കെട്ടിപ്പിടിച്ചു. നിറഞ്ഞ കണ്ണുകളോടെ, ദേഹം നടുങ്ങിക്കൊണ്ട് അവൾ പറഞ്ഞു: "നാഥ അങ്ങ് രഘുനാഥനെ ഭജിച്ചാലും, അങ്ങിനെ അങ്ങയുമായുള്ള എന്റെ ബന്ധം എന്നെന്നേയ്ക്കുമായി നിലനില്ക്കും." (7)

**ചൗ:**

**തബ് രാവന് മയസുതാ ഉഠാഈ –**
**കഹൈ ലാഗ് ഖല് നിജ് പ്രഭുതാഈ,**
**സുനു തൈം പ്രിയാ ബ്യൃഥാ ഭയ മാനാ –**
**ജഗ് ജോധാ കോ മോഹി സമാനാ. 1**

**ബരുന് കുബേര് പവന് ജമ കാലാ –**
**ഭുജ് ബല് ജീതെഉ് സകല് ദിഗ്പാലാ,**
**ദേവ് ദനുജ് നര് സബ് ബസ് മോരേം –**
**കവന് ഹേതു ഉപജാ ഭയ് തോരേം. 2**

**നാനാ ബിധി തെഹി കഹെസി ബുഝാഇൗ –**
**സഭാ് ബഹോരി ബൈഠ് സോ ജാഇൗ,**
**മന്ദോദരീം ഹൃദയ് അസ് ജാനാ –**
**കാല് ബസ്യ് ഉപജാ അഭിമാനാ. 3**

**സഭാ് ആഇ മന്ത്രിൻഹ് തെഹിം ബുഝാ –**
**കരബ് കവന് ബിധി രിപു സൈം ജൂഝാ,**
**കഹഹിം സചിവ് സുനു നിസിചര് നാഹാ –**
**ബാര് ബാര് പ്രഭു പൂഛഹു കാഹാ. 4**

**കഹഹു കവന് ഭയ് കരിഅ ബിചാരാ –**
**നര് കപി ഭാലു അഹാര് ഹമാരാ. 5**

അപ്പോൾ രാവണൻ മന്ദോദരിയെ തൂക്കിയെഴുന്നേല്പിച്ചു. ആ ദുഷ്ടൻ തന്റെ പ്രഭാവത്തെ പ്രശംസിയ്ക്കാൻ തുടങ്ങി. ''പ്രിയേ, കേൾക്കൂ. നിന്റെ ഈ ഭയം വൃഥാവാണ്. ഏത് യോദ്ധാവാണ് എനിയ്ക്കു തുല്യനായി ഈ ലോകത്തിലുള്ളത്? എന്റെ കൈബലം കൊണ്ട് ഞാൻ വരുണനേയും, വായുവിനേയും, യമനേയും, മറ്റു ദിക്പാലന്മാരേയും മാത്രമല്ല, പക്ഷെ മൃത്യുവിനെത്തന്നെ കീഴടക്കീട്ടുണ്ട്. ദേവന്മാരും അസുരന്മാരും മനുഷ്യരും എന്റെ ആധിക്യത്തിന്നധീനരാണ്. പിന്നെ നിന്റെ ഭയത്തിന്റെ കാരണമെന്താണ്?'' ഈവിധം അവൻ അവളെ പലവിധത്തിൽ സമാധാനിപ്പിച്ച് തന്റെ രാജസഭയിൽ ചെന്നിരുന്നു. ഇപ്പോൾ മന്ദോദരിയ്ക്ക് തന്റെ ഭർത്താവിനെ അടുത്തിരിയ്ക്കുന്ന മരണം തന്നെയാണ് അവനെ തലതിരിച്ചിരിയ്ക്കുന്നതെന്ന് പൂർണ്ണവിശ്വാസമായി. തന്റെ രാജസഭയ്ക്കു മടങ്ങിച്ചെന്ന് അവൻ തന്റെ മന്ത്രിമാരോട് ചോദിച്ചു. ''നാം നമ്മുടെ ശത്രുവിനെ എങ്ങിനെയാണ് നേരിടേണ്ടത്?'' മന്ത്രിമാർ മറുപടിപറഞ്ഞു: ''പ്രഭോ അങ്ങ് കേട്ടാലും. അങ്ങ് എന്തുകൊണ്ടാണ്

ഈ ചോദ്യം വീണ്ടും വീണ്ടും ചോദിയ്ക്കുന്നത്? നമുക്ക് ചിന്തിയ്ക്കാനും ഭയപ്പെടാനുമെന്താണുള്ളത്? മനുഷ്യരും, വാനരന്മാരും, കരടികളും നമ്മുടെ ആഹാരമാണ്.''

**ദോ:**

**സബ് കേ ബചന് ശ്രവന് സുനി കഹ് പ്രഹസ്ത് കര് ജോരി,**
**നീതി ബിരോധ് ന കരിഅ പ്രഭു മന്ത്രിൻഹ് മതി അതി ഥോരി. (8)**

എല്ലാവരും പറഞ്ഞതുകേട്ട് പ്രഹസ്തൻ കൈകൾ കൂപ്പിക്കൊണ്ട് പറഞ്ഞു: ''പ്രഭോ, അങ്ങ് നീതിയ്ക്കു വിരോധമായി ഒന്നും ചെയ്യരുത്. അങ്ങയുടെ മന്ത്രിമാർക്ക് ബുദ്ധി കുറവാണ്.'' (8)

**ചൗ:**

**കഹഹിം സചിവ് സഠ് ഠകുര് സൊഹാതീ –**
**നാഥ് ന പൂര് ആവ് എഹി ഭാँതീ,**
**ബാരിധി നാഘി ഏക് കപി ആവാ –**
**താസു ചരിത് മന് മഹുँ സബ് ഗാവാ. 1**

**ഛുധാ ന രഹീ തുംഹഹി തബ് കാഹൂ –**
**ജാരത് നഗരു കസ് ന ധരി ഖാഹൂ,**
**സുനത് നീക് ആഗേം ദുഖ് പാവാ –**
**സചിവന് അസ് മത് പ്രഭുഹി സുനാവാ. 2**

**ജെഹിം ബാരീസ് ബँധായഉ ഹേലാ –**
**ഉതരെഉ സേന് സമേത് സുബേലാ,**
**സോ ഭനു മനുജ് ഖാബ് ഹമ് ഭാഈ –**
**ബചന് കഹഹിം സബ് ഗാല് ഫുലാഈ. 3**

**താത് ബചന് മമ സുനു അതി ആദര് –**
**ജനി മന് ഗുനഹു മോഹി കരി കാദര്,**
**പ്രിയ് ബാനീ ജേ സുനഹിം ജെ കഹഹീം –**
**ഐസേ നര് നികായ് ജഗ് അഹഹീം. 4**

**ബചന് പരമ് ഹിത് സുനത് കഠോരേ –**
**സുനഹിം ജെ കഹഹിം തെ നര് പ്രഭു ഥോരേ,**
**പ്രഥമ് ബസീഠ് പഠഉ സുനു നീതീ –**
**സീതാ ദേഇ കരഹു പുനി പ്രീതീ. 5**

"അങ്ങയുടെ മുഢന്മാരായ മന്ത്രിമാരെല്ലാവരും, തങ്ങളുടെ സ്വാമിയ്ക്കു പ്രിയമായതുമാത്രമേ പറയുളളൂ. സ്വാമീ ഈവിധം അങ്ങയ്ക്ക് കാര്യ സിദ്ധിയുണ്ടാവില്ല. ഒരു വാനരൻ സമുദ്രത്തെ ചാടിക്കടന്ന് ഇക്കര യെത്തി. ജനങ്ങളെല്ലാവരും അവന്റെ കൃത്യങ്ങളെ ഇപ്പോഴും മനസാ പാടിപ്പുകഴ്ത്തുന്നു. എന്താ? അപ്പോൾ നിങ്ങൾക്ക് ആർക്കും തന്നെ വാശപ്പുണ്ടായിരുന്നില്ലേ? അവൻ നഗരത്തെ കത്തിയ്ക്കുമ്പോൾ നിങ്ങൾ എന്തുകൊണ്ട് അവനെ പിടിച്ചുതിന്നില്ല? സ്വാമീ അങ്ങയുടെ മന്ത്രിമാർ അങ്ങയ്ക്കു തന്നിട്ടുളള അഭിപ്രായം കേൾക്കാൻ പ്രിയമാണെങ്കിലും പില്ക്കാലത്ത് അത് നിങ്ങളെ ആപത്തിൽ കൊണ്ടുവിടും. സമുദ്രത്തെ ഒരു വിനോദമെന്നപോലെ ബന്ധിച്ച് സൈന്യസമേതം ഇക്കരെ സുവേലപർവതത്തിലെത്തിയിരിയ്ക്കുന്നവൻ നമുക്ക് ഭക്ഷിയ്ക്കാനാവുന്ന സാധാരണ മനുഷ്യനാണോ? പറയുവിൻ. ഇവരെല്ലാവരും വെറും ജമ്പം പറയുകയാണ്. പ്രിയ പിതാവേ, ഞാൻ പറയുന്നത് ശ്രദ്ധിച്ചു കേട്ടാലും. എന്നെ ഒരു ഭീരുവെന്ന് കരുതരുത്. ഈ ലോകത്തിൽ പ്രിയമായ വാക്കു പറയുന്നവരും കേൾക്കുന്നവരും നിരവധിയുണ്ട്. പക്ഷേ, അത്യന്തം ഹിതമായതും, എങ്കിലും കേൾക്കാൻ അപ്രിയവു മായ വാക്കുകൾ കേൾക്കുന്നവരും പറയുന്നവരും അത്യധികം കുറവാണ്. എന്റെ എറ്റവും ഹിതമായ വാക്കു കേട്ടാലും: ആദ്യം ശ്രീരാമന്റെ അടുത്തേയ്ക്ക് ഒരു ദൂതനെ അയയ്ക്കുവിൻ. പിന്നെ ജാനകിയെ തിരികെ കൊടുത്തശേഷം അദ്ദേഹമായിട്ട് സൗഹാർദ്ദം പാലിയ്ക്കുവിൻ."

**ദോ:**

**നാരി പാഇ ഫിരി ജാഹിം ജൗം തൗ ന ബഢാഇഅ രാരി,**
**നാഹിം ത് സന്മുഖ് സമര് മഹി താത് കരിഅ ഹഠി മാരി. (9)**

"അദ്ദേഹം തന്റെ പത്നിയെ തിരിച്ചുകിട്ടിയശേഷം തിരിച്ചുപോകുന്നതായാൽ അങ്ങയ്ക്ക് അദ്ദേഹമായിട്ട് യാതൊരു വൈരവും പാടില്ല. മറിച്ചാണെങ്കിൽ അദ്ദേഹത്തെ യുദ്ധഭൂമിയിൽ നേരിട്ട് കഠിനമായി പോരാടുവിൻ." (9)

**ചൗ:**

**യഹ് മത് ജൗം മാനഹു പ്രഭു മോരാ –**
**ഉഭയ് പ്രകാര് സുജസു ജഗ് തോരാ,**
**സുത് സന് കഹ് ദസകണ്ഠ് രിസാഈ –**
**അസി മതി സഠ് കെഹിം തോഹി സിഖാഈ. 1**

**അബ്ഹീം തേ ഉര് സംസയ് ഹോഈ –**
**ബേനുമൂല് സുത് ഭയഹു ഘമോഈ,**
**സുനി പിതു ഗിരാ പരുഷ് അതി ഘോരാ –**
**ചലാ ഭവന് കഹി ബചന് കഠോരാ. 2**

**ഹിത് മത് തോഹി ന ലാഗത് കൈസേം –**
**കാല് ബിബസ് കഹുँ ഭേഷജ് ജൈസേം,**
**സന്ധ്യാ സമയ് ജാനി ദസസീസാ**
**ഭവന് ചലെഉ നിരഖത് ഭുജ് ബീസാ. 3**

**ലങ്കാ സിഖര് ഉപര് ആഗാരാ –**
**അതി ബിചിത്ര് തഹँ ഹോഇ അഖാരാ,**
**ബൈഠ് ജാഇ തെഹിം മന്ദിര് രാവന് –**
**ലാഗേ കിന്നര് ഗുന് ഗന് ഗാവന്. 4**

**ബാജഹിം താല് പഖാഉജ് ബീനാ –**
**നൃത്യ് കരഹിം അപ്ഛരാ പ്രബീനാ. 5**

"പ്രഭോ അങ്ങെന്റെ അഭിപ്രായത്തെ മാനിക്കുന്നതായാൽ രണ്ടുവിധത്തിലും അങ്ങയുടെ സത്കീർത്തി ലോകത്തെങ്ങും പരക്കും." ദശകണ്ഠൻ ക്രോധത്തോടെ തന്റെ പുത്രനോട് ചോദിച്ചു: "മൂഢ, ആരാണ് നിനക്ക് ഈ ബുദ്ധി പറഞ്ഞുതന്നത്? പുത്ര, ഇനിയും നിന്റെ

മനസ്സിൽ സംശയമുണ്ടെങ്കിൽ, നീ മുളമരത്തിന്റെ വേരിൽ മുളച്ച മുൾച്ചെടിപോലെയാണ്.'' പിതാവിന്റെ പരുഷവും അതിഘോരവുമായ ഈ വാക്കുകൾ കേട്ട് പ്രഹസ്തൻ ഈവിധം കഠോരമായ വാക്കുകൾ പറഞ്ഞ് തന്റെ വസതിയിലേയ്ക്കു പോയി: ''മരിയ്ക്കാൻ പോകുന്നവന്ന് മരുന്ന് എങ്ങിനെ ഫലപ്രദമല്ലയോ, അതുപോലെ ഹിതമായ ഉപദേശം അങ്ങയിൽ കൊള്ളുന്നില്ല.'' സായങ്കാലമായെന്നു കണ്ട് ദശാനനൻ തന്റെ ഇരുപതു കൈകളെയും സ്നേഹത്തോടെ നോക്കിക്കൊണ്ട് തന്റെ അരമനയെ നോക്കി ചെന്നു. ലങ്കയുടെ ഉന്നതശിഖരത്തിൽ ഒരു അൽഭുതകരമായൊരു ശാലയുണ്ടായിരുന്നു. അവിടെ സംഗീത–നൃത്യസദസ്സുകൾ നടന്നിരുന്നു. രാവണൻ ആ ശാലയിലേയ്ക്കു പോയി തന്റെ ആസനത്തിലിരുന്നു. കിന്നരന്മാർ അവന്റെ ഗുണഗാനം ചെയ്തു. താളത്തിന്നും വീണ മുതലായ വാദ്യങ്ങൾക്കുമൊത്ത് പ്രവീണകളായ അപ്സരസ്സുകൾ നൃത്യം ചെയ്യാൻ തുടങ്ങി.

**ദോ:**

**സുനാസീര് സത് സരിസ് സോ സന്തത് കരഇ ബിലാസ് .**
**പരമ് പ്രബല് രിപു സീസ് പര് ജദ്യപി സോച് ന ത്രാസ്. (10)**

അവൻ എപ്പോഴും നൂറ് ഇന്ദ്രന്മാരാൽ അനുഭവിയ്ക്കപ്പെടുന്ന സുഖഭോഗ ങ്ങളിൽ ലയിച്ചിരുന്നു. തന്റെ തലയ്ക്കുമീതെ അതിപ്രബലനായ ശത്രു ഭീഷണിപ്പെടുത്തുന്നു. എന്നിട്ടും അവന്ന് യാതൊരു കൂസലോ ഭയമോ ഉണ്ടായിരുന്നില്ല. (10)

**ചൗ:**

**ഇഹാँ സുബേല് സൈല് രഘുബീരാ –**
**ഉതരേ സേന് സഹിത് അതി ഭീരാ,**
**സിഖര് ഏക് ഉതംഗ് അതി ദേഖീ –**
**പരമ് രമ്യ് സമ് സുഭ്ര് ബിസേഷീ. 1**

**തഹँ തരു കിസലയ് സുമന് സുഹാഏ –**
**ലഛിമന് രചി നിജ് ഹാഥ് ഡസാഏ,**

**താ പര് രുചിര് മൃദുല് മൃഗ്ഛാലാ –**
**തെഹിം ആസന് ആസീന് കൃപാലാ. 2**

**പ്രഭു കൃത് സീസ് കപീസ് ഉഛംഗാ –**
**ബാമ് ദാഹിന് ദിസി ചാപ് നിഷംഗാ,**
**ദുഹു̐ കര് കമല് സുധാരത് ബാനാ –**
**കഹ് ലങ്കേസ് മന്ത്ര് ലഗി കാനാ. 3**

**ബഡ്ഭാഗീ അംഗദ് ഹനുമാനാ –**
**ചരന് കമല് ചാപത് ബിധി നാനാ,.**
**പ്രഭു പാഛേം ലഛിമന് ബീരാസന് –**
**കടി നിഷംഗ് കര് ബാന് സരാസന്. 4**

ഇപ്പുറത്ത് രഘുവീരൻ തന്റെ വിശാലമായ സേനയോടുകൂടി സുവേല പർവതത്തിൽ താവളമടിച്ചു. വളരെ ഉയരത്തിൽ അതിമനോഹരവും, സമനിലയിലുള്ളതും, വളരെ പ്രകാശമയവുമായ ഒരു ശിഖരത്തെ കണ്ട് ലക്ഷ്മണൻ തന്റെ കൈകൾകൊണ്ടു തന്നെ അതിന്റെ മേൽ തളിരിലകളും പുഷ്പങ്ങളും പരത്തി അതിനെ ഒരു മൃദുവായ മാൻ തോൽകൊണ്ട് മൂടി. ഈ ആസനത്തിലാണ് കൃപാലുവായ പ്രഭു ഇരുന്നത്. വില്ലും ശരക്കൂടും തന്റെ ഇടതുപുറത്തും വലതുപുറത്തും വെച്ച് പ്രഭു തന്റെ തല സുഗ്രീവന്റെ മടിയിൽ വെച്ചു കിടന്നു. അവൻ തന്റെ താമരക്കൈകൾകൊണ്ട് ഒരു ശരത്തെ ഉഴിഞ്ഞു കൊണ്ടിരുന്നു. വിഭീഷണൻ അവന്റെ ചെവിയിൽ എന്തോ രഹസ്യം പറഞ്ഞു കൊണ്ടിരുന്നു. അതിഭാഗ്യവാന്മാരായ അംഗദനും ഹനുമാനും അവന്റെ പാദകമലങ്ങളെ പലവിധങ്ങളിൽ തിരുമ്മിക്കൊണ്ടിരുന്നു. ലക്ഷ്മണൻ അവന്റെ പിന്നിൽ അരയിൽ കെട്ടിയ ശരക്കൂടും കൈകളിൽ വില്ലും അമ്പും ഏന്തി തയ്യാറായി ഇരുന്നിരുന്നു.

**ദോ:**

**എഹി ബിധി കൃപാ രൂപ് ഗുന് ധാമ് രാമു ആസീന്,**
**ധന്യ് തേ നര് എഹിം ധ്യാന് ജേ രഹത് സദാ ലയലീന്. (11–ക)**

**പൂരബ് ദിസാ ബിലോകി പ്രഭു ദേഖാ ഉദിത് മയങ്ക്,**
**കഹത് സബ്ഹി ദേഖഹു സസിഹി മൃഗപതി സരിസ് അസങ്ക്.(11–ഖ)**

ഈവിധം കൃപയുടേയും സൗന്ദര്യത്തിന്റേയും ഗുണങ്ങളുടേയും കലവറയായ ശ്രീരാമൻ ഇരുന്നിരുന്നു. ഇവിടെ വർണ്ണിച്ച രൂപത്തെ സദാ മനസ്സിൽ ധ്യാനിച്ച് മഗ്നരായിരിയ്ക്കുന്നവർ ധന്യരാണ്. കിഴക്കു ഭാഗത്തു നോക്കിക്കൊണ്ട് പ്രഭു ആകാശത്തിൽ ചന്ദ്രൻ ഉദിച്ചു പൊങ്ങുന്നതു കണ്ട് അവരോട് പറഞ്ഞു: "അതാ ചന്ദ്രനെ നോക്കുവിൻ, എങ്ങിനെ അവൻ കൂസലില്ലാതെ മൃഗരാജനെപ്പോലെ കാണപ്പെടുന്നു." (11 – ക–ഖ)

**ചൗ:**

**പൂരബ് ദിസി ഗിരിഗുഹാ നിവാസീ –**
**പരമ് പ്രതാപ് തേജ് ബല് രാസീ,**
**മത്ത് നാഗ് തമ് കുംഭ് ബിദാരീ –**
**സസി കേസരി ഗഗന് ബന് ചാരീ. 1**

**ബിഥുരേ നഭ് മുകുതാഹല് താരാ –**
**നിസി സുന്ദരീ കേര് സിംഗാരാ,**
**കഹ് പ്രഭു സസി മഹു്ँ മേചകതാഈ –**
**കഹഹു കാഹ് നിജ് നിജ് മതി ഭാഈ. 2**

**കഹ് സുഗ്രീവ് സുനഹു രഘുരാഈ –**
**സസി മഹു്ँ പ്രഗട് ഭൂമി കൈ ഝാँഈ,**
**മാരെഉ രാഹു സസിഹി കഹ് കോഈ –**
**ഉര് മഹ്ँ പരീ സ്യാമതാ സോഈ. 3**

**കൊഉ കഹ് ജബ് ബിധി രതി മുഖ് കീൻഹാ –**
**സാര് ഭാഗ് സസി കര് ഹരി ലീൻഹാ,**
**ഛിദ്ര് സോ പ്രഗട് ഇന്ദു ഉര് മാഹീം –**
**തെഹി മഗ് ദേഖിഅ നഭ് പരിഛാഹീം. 4**

**പ്രഭു കഹ് ഗരല് ബന്ധു സസി കേരാ –**
**അതി പ്രിയ് നിജ് ഉര് ദീൻഹ് ബസേരാ,**
**ബിഷ് സംജുത് കര് നികര് പസാരീ –**
**ജാരത് ബിരഹ്വന്ത് നര് നാരീ. 5**

''ഒരു പർവതഗുഹയ്ക്കു സമാനമായി കിഴക്കുഭാഗത്ത് വസിച്ചുകൊണ്ട് അതിപ്രതാപശാലിയും തേജസ്വിയും ബലവാനുമായ ഈ ചന്ദ്ര നാകുന്ന സിംഹം ഇരുട്ടാകുന്ന മദയാനയുടെ മസ്തകത്തെ പിളർന്ന് ആകാശമാകുന്ന വനത്തില്കൂടി സഞ്ചരിയ്ക്കുന്നു. ആകാശത്തിൽ, രാത്രി യാകുന്ന സുന്ദരിയെ അലങ്കരിയ്ക്കുന്ന ചിതറിക്കിടക്കുന്ന മുത്തുകളെ പ്പോലെ നക്ഷത്രങ്ങൾ കാണപ്പെടുന്നു. സഹോദരന്മാരെ, ഇപ്പോൾ പറയുവിൻ. നിങ്ങളോരോരുത്തരും ചന്ദ്രനിൽ കാണുന്ന ഇരുണ്ട ഭാഗത്തെപ്പറ്റി എന്തു വിചാരിയ്ക്കുന്നു?'' സുഗ്രീവൻ പറഞ്ഞു: ''ഹേ രഘുരാമ, കേട്ടാലും. അത് ചന്ദ്രനിൽ കാണുന്ന ഭൂമിയുടെ ഛായ മാത്രമാണ്. മറ്റൊരുവൻ പറഞ്ഞു: ''രാഹു ചന്ദ്രനെ അടിച്ചപ്പോ ഉണ്ടായ മുറിവുചിഹ്നമാണത്.'' മൂന്നാമതൊരുവൻ പറഞ്ഞു: ''ബ്രഹ്മാവ് രതിയുടെ മുഖത്തെ രൂപപ്പെടുത്താൻ ചന്ദ്രന്റെ സാര ഭാഗത്തെ എടുത്തു. ആ പൊന്ത് ഇപ്പോഴും ചന്ദ്രന്റെ ഹൃദയത്തിൽ കാണാം. ആ പൊന്തില്കൂടി മറുഭാഗത്ത് ആകാശത്തിന്റെ നീലിമ കാണാം.'' പ്രഭു പറഞ്ഞു: ''വിഷം ചന്ദ്രന്റെ ബന്ധുവാണ്. അതിനാ ലാണ് അതിനെ തന്റെ ഹൃദയത്തിൽ നിക്ഷേപിച്ചിരിയ്ക്കുന്നത്. തന്റെ വിഷാക്തമായ കിരണങ്ങളെക്കൊണ്ട് അവൻ വിരഹികളായ പ്രേമികളെ ദഹിപ്പിയ്ക്കുന്നു.''

**ദോ:**

**കഹ് ഹനുമന്ത് സുനഹു പ്രഭു സസി തുംഹാര് പ്രിയ് ദാസ്,**
**തവ മൂരതി ബിധു ഉര് ബസതി സോഇ സ്യാമതാ അഭാസ്. (12 – ക)**

**പവന് തനയ് കേ ബചന് സുനി ബിഹँസേ രാമു സുജാന്,**
**ദച്ഛിന് ദിശി അവലോകി പ്രഭു ബോലേ കൃപാനിധാന്. (12 – ഖ)**

ഹനുമാൻ പറഞ്ഞു: "സ്വാമീ, കേട്ടാലും. ചന്ദ്രൻ അങ്ങയുടെ സ്വന്തം പ്രിയ ദാസനാണ്. അങ്ങയുടെ മൂർത്തിയെ അവൻ തന്റെ ഹൃദയത്തിൽ സ്ഥാപിച്ചിട്ടുണ്ട്. അത് ഒരു ഇരുണ്ട വടിവുപോലെ കാണപ്പെടുന്നു." സർവജ്ഞനായ ശ്രീരാമൻ ഹനുമാന്റെ വാക്കുകൾ കേട്ട് മന്ദഹസിച്ചു. പിന്നെ തെക്കു ദിശയിൽ നോക്കി ക്കൊണ്ട് കൃപാനിധിയായ പ്രഭു ഇങ്ങിനെ പറഞ്ഞു. (12 – ക–ഖ)

**ചൗ:**

**ദേഖു ബിഭീഷന് ദക്ഷിന് ആസാ –**
**ഘന് ഘമണ്ഡ് ദാമിനീ ബിലാസാ,**
**മധുര് മധുര് ഗര്ജഇ ഘന് ഘോരാ –**
**ഹോഇ ബൃഷ്ടി ജനി ഉപല് കഠോരാ. 1**

**കഹത് ബിഭീഷന് സുനഹു കൃപാലാ –**
**ഹോഇ ന തഡിത് ന ബാരിദ് മാലാ,**
**ലങ്കാ സിഖര് ഉപര് ആഗാരാ –**
**തഹ് ദസകന്ധര് ദേഖ് അഖാരാ. 2**

**ഛത്ര് മേഖ് ഡംബര് സിര് ധാരീ –**
**സൊഇ ജനു ജലദ് ഘടാ അതി കാരീ,**
**മന്ദോദരീ ശ്രവന് താടങ്കാ –**
**സൊഇ പ്രഭു ജനു ദാമിനീ ദമങ്കാ. 3**

**ബാജഹിം താല് മൃദംഗ് അനൂപാ –**
**സൊഇ രവ് മധുര് സുനഹു സുരഭൂപാ,**
**പ്രഭു മുസുകാന് സമുഝി അഭിമാനാ –**
**ചാപ് ചഢാഇ ബാണ് സന്ധാനാ. 4**

"വിഭീഷണ, നോക്കൂ, തെക്കു ദിശയിൽ എങ്ങിനെ മേഘങ്ങൾ തിങ്ങിക്കൂടി, മിന്നലുകൾ മിന്നിത്തിളങ്ങുന്നു. മേഘങ്ങൾ മധുരമായി ഗർജ്ജിയ്ക്കുന്നതുകണ്ടാൽ ബലമായ കാറ്റും മഴയും ഉണ്ടാകുമെന്നു തോന്നുന്നു." വിഭീഷണൻ പറഞ്ഞു: "ഹേ കൃപാലോ, കേട്ടാലും.

അവിടെ മിന്നലോ മേഘങ്ങളുടെ മാലയോ ഇല്ല. ലങ്കയുടെ ഉച്ചത്തിൽ ഒരു ശാലയുണ്ട്. അവടെ രാവണൻ സംഗീതവും നൃത്യവും ആസ്വദിച്ചുകൊണ്ടിരിയ്ക്കുന്നു. അവന്റെ തലയ്ക്കുമീതെ വിരിഞ്ഞിരിയ്ക്കുന്ന വിശാലമായ കുടയാണ് ഇരുണ്ട മേഘമണ്ഡലംപോലെ കാണപ്പെടുന്നത്. മന്ദോദരിയുടെ ചെവികളിലെ കുണ്ഡലങ്ങളാണ് മിന്നല്പിണരുകളെപ്പോലെ കാണപ്പെടുന്നത്. മൃദംഗങ്ങളുടേയും മറ്റു താളവാദ്യങ്ങളുടേയും ഇണയററ നാദമാണ്, ഹേ ദേവരാജ, മധുരമായ ഇടിനാദം പോലെ അങ്ങ് കേൾക്കുന്നത്.'' പ്രഭു രാവണന്റെ അഭിമാനത്തെ കണ്ട് പുഞ്ചിരിച്ചു. അവൻ തന്റെ വില്ലെടുത്ത് ഞാണിൽ ഒരു ശരത്തെ ഘടിപ്പിച്ചു.

**ദോ:**

**ഛത്ര് മുകുട് താടങ്ക് തബ് ഹതേ ഏക്ഹീം ബാന്,**
**സബ് കേം ദേഖത് മഹി പരേ മരമു ന കോഊ ജാന്. (13 – ക)**

**അസ് കൗതുക് കരി രാമ് സര് പ്രബിസെഉ ആഇ നിഷംഗ്,**
**രാവന് സഭാ സസംക് സബ് ദേഖി മഹാ രസ്ഭംഗ്. (13 – ഖ)**

ഒറ്റ ബാണം കൊണ്ട് പ്രഭു രാവണന്റെ കുടയേയും കിരീടങ്ങളേയും, മന്ദോദരിയുടെ കുണ്ഡലങ്ങളേയും അടിച്ചു. അവ എല്ലാവരുടെയും കൺമുന്നിൽ നിലത്തുവീണു. പക്ഷേ, ആർക്കും തന്നെ അതിന്റെ മർമ്മം അറിയാനായില്ല. ഈ കൌതുകകരമായ കാര്യം പൂർത്തിയാക്കി, ശ്രീരാമന്റെ ബാണം തിരിച്ചുവന്ന് ശരക്കൂടയിൽ ചെന്നു വീണു. ഈ മഹാ രസഭംഗം കണ്ട് രാവണന്റെ സഭയിൽ എല്ലാവരും വ്യാകുലരായി. (13 – ക–ഖ)

**ചൗ:**

**കമ്പ് ന ഭൂമി ന മരുത് ബിസേഷാ –**
**അസ്ത്ര് സസ്ത്ര് കഛു നയന് ന ദേഖാ,**
**സോചഹിം സബ് നിജ് ഹൃദയ് മഝാരീ –**
**അസഗുന് ഭയഉ ഭയങ്കര് ഭാരീ. 1**

**ദസമുഖ് ദേഖി സഭാ ഭയ് പാഈ –**
**ബിഹസി ബചന് കഹ് ജുഗുതി ബനാഈ,**
**സിരഉ ഗിരേ സന്തത് സുഭ് ജാഹീ –**
**മുകുട് പരേ കസ് അസഗുന് താഹീ. 2**

**സയന് കരഹു നിജ് നിജ് ഗൃഹ് ജാഈ –**
**ഗവനേ ഭവന് സകല് സിര് നാഈ,**
**മന്ദോദരീ സോച് ഉര് ബസെഊ –**
**ജബ് തേ ശ്രവന്പൂര് മഹി ഖസെഊ. 3**

**സജല് നയന് കഹ് ജുഗ് കര് ജോരീ –**
**സുനഹു പ്രാനപതി ബിനതീ മോരീ,**
**കന്ത് രാമ് ബിരോധ് പരിഹരഹൂ –**
**ജാനി മനുജ് ജനി ഹഠ് മന് ധരഹൂ. 4**

ഭൂകമ്പമോ കൊടുങ്കാറ്റോ ഇല്ലായിരുന്നു. അസ്ത്രശസ്ത്രങ്ങളും കാണാനില്ലായിരുന്നു. പക്ഷേ എല്ലാവരും തങ്ങളുടെ മനസ്സിൽ അത് അത്യന്തം ഭയങ്കരമായ ദുഃശ്ശകുനമാണെന്ന് വിചാരിച്ചു. രാവണൻ സദസ്യരെ ഭയഭീതരായിക്കണ്ട് ഉറക്കെ ചിരിച്ചുകൊണ്ട് ഒരു യുക്തി യുണ്ടാക്കി പറഞ്ഞു: ''ശിരസ്സുകൾ വീണപ്പോൾ ശുഭമുണ്ടായാൽ, കിരീടങ്ങൾ വീഴുമ്പോൾ എങ്ങിനെ അത് ദുഃശ്ശകുനമാകും? അതിനാൽ നിങ്ങളെല്ലാവരും നിങ്ങളുടെ വീടുകളിലേയ്ക്കു തിരിച്ചുചെന്ന് കിടന്നുറങ്ങുവിൻ.'' എല്ലാവരും തല വണങ്ങിക്കൊണ്ട് തങ്ങളുടെ വീടുകളിലേയ്ക്ക് ചെന്നു. പക്ഷേ, തന്റെ കുണ്ഡലങ്ങൾ താഴത്തു വീണതിന്നു ശേഷം മുതൽ മന്ദോദരിയുടെ മനസ്സിൽ ദു:ശ്ശങ്ക വളർന്നു. നിറഞ്ഞ കണ്ണുകളോടെ കൈകൾ കൂപ്പിക്കൊണ്ട് അവൾ പറഞ്ഞു: ''ഹേ പ്രാണനാഥ, എന്റെ പ്രാർത്ഥന കേട്ടാലും. പ്രിയ, ശ്രീരാമനായിട്ടുള്ള വൈരം കളഞ്ഞാലും. അവൻ വെറും മനുഷ്യനാണെന്നു കരുതി മനസ്സിൽ ദുർവാശി വെയ്ക്കരുത്.''

**ദോ:**

**ബിസ്വരൂപ് രഘുബംസ് മനി കരഹു ബചന് ബിസ്വാസു,**
**ലോക് കല്പനാ ബേദ് കര് അംഗ് അംഗ് പ്രതി ജാസു. (14)**

''ഞാൻ പറയുന്നത് വിശ്വസിച്ചാലും. രഘുകുലതിലകൻ സ്വയം ഈ വിശ്വത്തിന്റെ രൂപം ധരിച്ചിരിയ്ക്കുന്നു. അവന്റെ ഓരോ അവയവവും ലോകത്തിന്റെ ഓരോ അംഗമാണെന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു.'' (14)

**ചൗ:**

**പദ് പാതാല് സീസ് അജ് ധാമാ –**
**അപര് ലോക് അँഗ് അँഗ് ബിശ്രാമാ,**
**ഭൃകുടി ബിലാസ് ഭയങ്കര് കാലാ –**
**നയന് ദിവാകര് കച ഘന് മാലാ. 1**

**ജാസു ഘ്രാന് അസ്വിനീകുമാരാ –**
**നിസി അരു ദിവസ് നിമേഷ് അപാരാ,**
**ശ്രവന് ദിസാ ദസ് ബേദ് ബഖാനീ –**
**മാരുത് സ്വാസ് നിഗമ് നിജ് ബാനീ. 2**

**അധര് ലോഭ് ജമ് ദസന് കരാലാ –**
**മായാ ഹാസ് ബാഹു ദിഗ്പാലാ,**
**ആനന് അനല് അംബുപതി ജീഹാ –**
**ഉത്പതി പാലന് പ്രലയ് സമീഹാ. 3**

**രോമ് രാസി അഷ്ടാദസ് ഭാരാ –**
**അസ്ഥി സൈല് സരിതാ നസ് ജാരാ,**
**ഉദര് ഉദധി അധ്ഗോ ജാതനാ –**
**ജഗ്മയ് പ്രഭു കാ ബഹു കല്പനാ. 4**

''പാതാളം അവന്റെ പാദങ്ങളാണ്. അവന്റെ തല ബ്രഹ്മാവിന്റെ വാസസ്ഥലമാണ്. അന്യലോകങ്ങൾ അവന്റെ ഓരോ ഇന്ദ്രിയങ്ങളാണ്. അവന്റെ പുരികങ്ങളുടെ ചലനം ഭയങ്കരനായ കാലനാണ്. അവന്റെ കണ്ണ് സൂര്യനാണ്. മേഘപടലങ്ങൾ അവന്റെ കേശങ്ങളാണ്.

അശ്വിനീകുമാരന്മാർ അവന്റെ നാസികാദ്വാരങ്ങളാണ്. അവന്റെ കണ്ണുകളുടെ തുറക്കലും അടയ്ക്കലും ദിനങ്ങളും രാത്രികളുമാണ്. അവന്റെ ചെവികൾ പത്തു ദിക്കുകളാണ് – എന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. കാറ്റ് അവന്റെ ശ്വാസമാണ്. വേദങ്ങൾ അവന്റെ വാണിയാണ്. കീഴ്ചുണ്ട് ലോഭവും, അവന്റെ ഭയങ്കരങ്ങളായ പല്ലുകൾ യമനുമാണ്. മായ അവന്റെ ഹാസ്യമാണ്. അവന്റെ കൈകൾ പത്തു ദിക്പാലന്മാരും, മുഖം അഗ്നിയും, നാവ് വരുണനും, സൃഷ്ടി–സ്ഥിതി–വിനാശം അവന്റെ ചലനവുമാണ്. അവന്റെ വയറ്റിലെ രോമസമൂഹം പതിനെട്ടുവിധം സസ്യവർഗ്ഗങ്ങളും, എല്ലുകൾ പർവതങ്ങളും, രക്ത ഞരമ്പുകൾ നദികളുമാണ്. അവന്റെ വയറ് സമുദ്രവും, മലമൂത്ര വിസർജ്ജനാവയവങ്ങൾ ബഡവാഗ്നിയുമാണ്. ചുരുക്കത്തിൽ ഈ വിശ്വം പ്രഭുവിന്റെ പ്രകടനമാണ്.''

**ദോ:**

**അഹംകാര് സിവ് ബുദ്ധി അജ് മന് സസി ചിത്ത് മഹാൻ,**
**മനുജ് ബാസ് സചരാചര് രൂപ് രാമ് ഭഗവാൻ. (15–ക)**

**അസ് ബിചാരി സുനു പ്രാനപതി പ്രഭു സന് ബയരു ബിഹാഇ,**
**പ്രീതി കരഹു രഘുബീര് പദ് മമ അഹിവാത് ന ജാഇ. (15 –ഖ)**

''ശിവൻ അവന്റെ അഹങ്കാരവും, ബ്രഹ്മാവ് ബുദ്ധിയും, ചന്ദ്രൻ മനസ്സും, മഹാവിഷ്ണു അവന്റെ ചിത്തവുമാണ്. ചരാചരരൂപങ്ങളിൽ പ്രകടിതനായിരിയ്ക്കുന്ന ഭഗവാൻ ശ്രീരാമൻ തന്നെയാണ് മനുഷ്യനായി അവതരിച്ചിരിയ്ക്കുന്നത്. ഹേ പ്രാണനാഥ, ഈവിധം ധരിച്ച് ഞാൻ പറയുന്നത് കേട്ടാലും. വൈരഭാവം വെടിഞ്ഞ് രഘുവീരന്റെ പാദങ്ങളിൽ ഭക്തിയെ വളർത്തിയാലും. അങ്ങിനെ എനിയ്ക്ക് യാതൊരു ദുർഭാഗ്യവും (വൈധവ്യം) ഉണ്ടാകാതിരിയ്ക്കട്ടെ.''

**ചൗ:**

**ബിഹँസാ നാരി ബചന് സുനി കാനാ –**
**അഹോ മോഹ് മഹിമാ ബലവാനാ,**

**നാരി സുഭാഉ സത്യ് സബ് കഹഹീം –**
**അവഗുന് ആഠ് സദാ ഉര് രഹഹീം. 1**

**സാഹസ് അനൃത് ചപലതാ മായാ –**
**ഭയ് അബിബേക് അസൗച് അദായാ,**
**രിപു കര് രൂപ് സകല് തൈം ഗാവാ –**
**അതി ബിസാല് ഭയ് മോഹി സുനാവാ. 2**

**സോ സബ് പ്രിയാ സഹജ് ബസ് മോരേം –**
**സമുഝി പരാ പ്രസാദ് അബ് തോരേം,**
**ജാനിഉँ പ്രിയാ തോരി ചതുരാഈ –**
**എഹി ബിധി കഹഹു മോരി പ്രഭുതാഈ. 3**

**തവ ബതക്ഹീ ഗൂഢ് മൃഗ്ലോചനി –**
**സമുഝത് സുഖദ് സുനത് ഭയ് മോചനി,**
**മന്ദോദരി മന് മഹുँ അസ് ഠയഊ –**
**പിയഹി കാല് ബസ് മതിഭ്രമ് ഭയഊ. 4**

തന്റെ ഭാര്യയുടെ വാക്കുകൾ കേട്ട് രാവണൻ ഉറക്കെ ചിരിച്ചു. 'മോഹത്തിന്റെ ശക്തി എത്ര ബലമുള്ളതാണ്! അവർ സ്ത്രീയുടെ ചാരിത്ര്യത്തെപ്പറ്റി പറഞ്ഞിട്ടുള്ളത് എത്ര ശരിയാണ്. അവളുടെ ഹൃദയത്തിൽ സാഹസം, അസത്യം, ചപലത, മായ, ഭയം, അവിവേകം, അശുചി, നിർദ്ദയത ഈ എട്ടു അവഗുണങ്ങളും സദാ വസിയ്ക്കുന്നു. നീ ശത്രുവിന്റെ വിശ്വരൂപത്തെ വിസ്തരിച്ച് അതിഭയാനകമായ ഒരു കഥ പറഞ്ഞു. പ്രിയേ, ആ രൂപങ്ങളെല്ലാം തന്നെ എനിയ്ക്കധീനമാണ്. നീ പറഞ്ഞാണ് ഇതെല്ലാം എനിയ്ക്ക് അറിയാൻ കഴിഞ്ഞത്. ഈവിധം നീ എന്റെ പ്രഭുത്വത്തെ വെളിപ്പെടുത്തി. ഹേ മൃഗനയനി, നിന്റെ വാക്കുകൾ ഗൂഢമാണ്. ശരിയായി മനസ്സിലാക്കിയാൽ അവ സുഖപ്രദവും, കേട്ടാൽ ഭയത്തിൽനിന്നും മോചനപ്രദവുമാണ്.'' തന്റെ പതിയുടെ ആസന്നമായ മരണം അവന്ന് മതിഭ്രമം ഉണ്ടാക്കിയിരിയ്ക്കുന്നതായി മന്ദോദരിയ്ക്ക് പൂർണ്ണവിശ്വാസമായി.

ദോ:

**എഹി ബിധി കരത് ബിനോദ് ബഹു പ്രാത് പ്രഗട് ദസകന്ധ്,**
**സഹജ് അസംക് ലങ്കപതി സഭാ് ഗയഉ മദ് അന്ധ്. (16-ക)**

സോ:

**ഫൂലഇ ഫരഇ ന ബേത് ജദപി സുധാ ബർഷഹിം ജലദ്,**
**മൂരുഖ് ഹൃദയ് ന ചേത് ജൗം ഗുര് മിലഹിം ബിരംചി സമ്.(16 -ഖ)**

മുൻപറഞ്ഞ പ്രകാരം രാവണൻ വിനോദമായി കഴിഞ്ഞുകൊണ്ടിരിയ്ക്കേ, നേരം പുലർന്നു. സ്വതവേ നിർഭയനും അഹങ്കാരത്താൽ അന്ധനുമായ ലങ്കേശൻ രാജസഭയിലേയ്ക്കു പോയി. മേഘങ്ങൾ അമൃതം വർഷിച്ചാലും കളകൾ പൂക്കുകയോ കായ്ക്കുകയോ ചെയ്യില്ല. അതുപോലെ ബ്രഹ്മാവിനെപ്പോലെ ഒരു ഗുരുവിനെ കിട്ടിയാലും ഒരു മൂഢന്ന് വിവേകത്തിന്റെ വെളിച്ചം ഉണ്ടാവില്ല.

ചൗ:

**ഇഹാ് പ്രാത് ജാഗേ രഘുരാഈ -**
**പൂഛാ മത് സബ് സചിവ് ബൊലാഈ,**
**കഹഹു ബേഗി കാ കരിഅ ഉപാഈ -**
**ജാമവന്ത് കഹ് പദ് സിരു നാഈ. 1**

**സുനു സർബഗ്യ് സകല് ഉര് ബാസീ -**
**ബുധി ബല് തേജ് ധർമ് ഗുന് രാസീ,**
**മന്ത്ര് കഹഉ് നിജ് മതി അനുസാരാ -**
**ദൂത് പഠാഇഅ ബാലികുമാരാ. 2**

**നീക് മന്ത്ര് സബ് കേ മന് മാനാ -**
**അംഗദ് സന് കഹ് കൃപാനിധാനാ.,**
**ബാലിതനയ് ബുധി ബല് ഗുന് ധാമാ -**
**ലങ്കാ ജാഹു താത് മമ കാമാ. 3**

**ബഹുത് ബുഝാഇ തുംഹഹി കാ കഹഊ് -**
**പരമ് ചതുര് മൈം ജാനത് അഹഊ്,**

**കാജു ഹമാര് താസു ഹിത് ഹോഇൗ –**
**രിപു സന് കരെഹു ബതക്ഹീ സോഇൗ. 4**

ഇപ്പുറത്ത്, രഘുരാമൻ പ്രാതഃകാലത്ത് എഴുന്നേറ്റ് തന്റെ മന്ത്രിമാരെ യെല്ലാം വിളിച്ച് അവരുടെ അഭിപ്രായം ചോദിച്ചു: "ഇനി നാം എന്തുപായമാണ് ചെയ്യേണ്ടതെന്ന് വേഗം പറയുവിൻ." ജാംബവാൻ പ്രഭുവിന്റെ പാദങ്ങളിൽ തലവണങ്ങിക്കൊണ്ട് പറഞ്ഞു: "ഹേ സർവജ്ഞ, സർവഹൃദയവാസി, ബുദ്ധി, ബലം, തേജസ്സ്, ധർമ്മം, സദ്ഗുണം ഇവയുടെ ഭണ്ഡാരമേ, എന്റെ അറിവിനൊത്ത് ഞാനെന്റെ അഭിപ്രായം പറയാം, കേട്ടാലും. ബാലിയുടെ പുത്രനെ (അംഗദൻ) ദൂതനായി അയയ്ക്കാം." ഈ നേരായ ഉപദേശം എല്ലാവർക്കും ഇഷ്ടമായി. കൃപാനിധി അംഗദനോട് പറഞ്ഞു: "ഹേ ബാലിപുത്ര, ബുദ്ധി, ബലം, ഗുണം ഇവയുടെ ഇരുപ്പിടമായ നീ എന്റെ കാര്യത്തിന്നായി, താത, ലങ്കയിലേയ്ക്കു പോകൂ. നിന്നോട് വിവരമായി ട്ടൊന്നും ഞാൻ പറയേണ്ടതില്ല. നീ അതിസമർത്ഥനാണ്. നീ ശത്രുവിനോട് എന്റെ കാര്യസിദ്ധിയും, അവന്റെ ഹിതവും ആവുന്ന വിധം സംസാരിയ്ക്കണം."

**സോ:**
**പ്രഭു അഗ്യാ ധരി സീസ് ചരന് ബന്ദി അംഗദ് ഉഠൈ,**
**സൊഇ ഗുന് സാഗര് ഈസ് രാമ് കൃപാ ജാ പര് കരെഹു. (17 – ക)**

**സ്വയം സിദ്ധ് സബ് കാജ് നാഥ് മോഹി ആദര് ദിയഉ,**
**അസ് ബിചാരി ജുബരാജ് തന് പുലകിത് ഹരഷിത് ഹിയഉ. (17 – ഖ)**

പ്രഭുവിന്റെ ആജ്ഞയെ ശിരസാ ധരിച്ചുകൊണ്ട് അംഗദൻ എഴുന്നേറ്റു പറഞ്ഞു: "ആരുടെ മേൽ പ്രഭു തന്റെ കൃപയെ വർഷിയ്ക്കുന്നുവോ, ഹേ രാമദേവ, അവൻ മാത്രമാണ് ഗുണങ്ങളുടെ സാഗരം. എന്റെ സ്വാമി യുടെ എല്ലാ കാര്യങ്ങളും സ്വയം സിദ്ധങ്ങളാണ്." 'അദ്ദേഹം (ഈ കാര്യത്തെ ഏല്പിച്ച്) എന്നെ ആദരിച്ചിരിയ്ക്കുന്നു.' എന്ന് ചിന്തിച്ചു. ഈ

ചിന്ത അവന്റെ ശരീരത്തെ പുളകിതമാക്കുകയും, മനസ്സിനെ സന്തോഷിപ്പിയ്ക്കുകയും ചെയ്തു.

**ചൗ:**

**ബന്ദി ചരന് ഉര് ധരി പ്രഭുതാഈ –**
**അംഗദ് ചലെഉ സബ്ഹി സിരു നാഈ,**
**പ്രഭു പ്രതാപ് ഉര് സഹജ് അസങ്കാ –**
**രന് ബാँകുരാ ബാലിസുത് ബങ്കാ. 1**

**പുര് പൈഠത് രാവന് കര് ബേടാ –**
**ഖേലത് രഹാ സൊ ഹോഇ ഗൈ ഭേടാ,**
**ബാത്ഹിം ബാത് കരഷ് ബഢി ആഈ –**
**ജുഗല് അതുല് ബല് പുനി തരുനാഈ. 2**

**തെഹിം അംഗദ് കഹുँ ലാത് ഉഠാഈ –**
**ഗഹി പദ് പടകെഉ ഭൂമി ഭവാँഈ,**
**നിസിചര് നികര് ദേഖി ഭട് ഭാരീ –**
**ജഹँ തഹँ ചലേ ന സകഹിം പുകാരീ. 3**

**ഏക് ഏക് സന് മരമു ന കഹഹീം –**
**സമുഝി താസു ബധ് ചുപ് കരി രഹഹീം,**
**ഭയഉ കൊലാഹല് നഗര് മഝാരീ –**
**ആവാ കപി ലങ്കാ ജെഹിം ജാരീ. 4**

**അബ് ധൗം കഹാ കരിഹിം കര്താരാ –**
**അതി സഭീത് സബ് കരഹിം ബിചാരാ,**
**ബിനു പൂഛേം മഗു ദേഹിം ദിഖാഈ –**
**ജെഹി ബിലോക് സൊഇ ജാഇ സുഖാഈ. 5**

പ്രഭുവിന്റെ പാദങ്ങളെ വന്ദിച്ച്, അദ്ദേഹത്തിന്റെ പ്രഭാവത്തെ മനസ്സിൽ ധരിച്ചു കൊണ്ട്, അംഗദൻ എല്ലാവരേയും വണങ്ങിയശേഷം പുറപ്പെട്ടു. ബാലിപുത്രൻ യുദ്ധകുശലനും, സ്വതവേ നിർഭയനും, ധീരനുമായിരുന്നു. അവൻ നഗരത്തിലേയ്ക്ക് കടന്നതും അവിടെ കളിച്ചുകൊണ്ടിരുന്ന

രാവണന്റെ ഒരു പുത്രനെ (പ്രഹസ്തൻ) കണ്ടു. വാക്കുകളിൽ തുടങ്ങി, അവർ യുദ്ധം ചെയ്യുവാൻ തുടങ്ങി. ഇരുവരും തുലനയില്ലാത്ത ബലവാന്മാരായ യുവാക്കളായിരുന്നു. അവൻ അംഗദനെ ചവിട്ടാൻ കാലുയർത്തി. അംഗദൻ അവന്റെ കാലുപിടിച്ച് വട്ടത്തിൽ ചുറ്റി നിലത്തടിച്ചു. അവനൊരു വലിയ യോദ്ധാവാണെന്നുകണ്ട് രാക്ഷസ ന്മാർ അത്യധികം ഭീതരായി സഹായത്തിന്നു വിളിയ്ക്കാൻ കഴിയാതെ അങ്ങോട്ടുമിങ്ങോട്ടും കൂട്ടമായി ഓടി. രാവണന്റെ പുത്രന്റെ മരണത്തെ ഓർത്ത് അവർ തമ്മിൽ ഒന്നും പറയാതെ മൗനമായിരുന്നു. നഗരം മുഴുവൻ, മുമ്പു വന്ന് ലങ്കയെ കത്തിച്ച അതേ വാനരൻ വീണ്ടും വന്നിരിയ്ക്കുന്നുവെന്ന് കോലാഹലമുണ്ടായി. 'ദൈവം ഏതു വഴിയ്ക്കാണ് തിരിയുന്നതെന്ന് ആർക്കറിയാം?' എന്ന് അത്യന്തം ഭയത്തോടെ ഓരോ രുത്തരും ചിന്തിച്ചു.

**ദോ:**

**ഗയഉ സഭാ ദര്ബാര് തബ് സുമിരി രാമ് പദ് കഞ്ജ്,**
**സിംഹ് ഠവനി ഇത് ഉത് ചിതവ് ധീര് ബീര് ബല് പുഞ്ജ്. (18)**

ശ്രീരാമന്റെ പാദകമലങ്ങളെ മനസ്സിൽ ധ്യാനിച്ചുകൊണ്ട് അവൻ രാവണന്റെ രാജസഭയുടെ പടിയ്ക്കലെത്തി. അവിടെ ധീരനും വീരനുമായ അവൻ ഒരു സിംഹത്തെപ്പോലെ ഇപ്പുറത്തും അപ്പുറത്തും (ഇരുവശവും) നോക്കിക്കൊണ്ട് നിന്നു.

**ചൗ:**

**തുരത് നിസാചര് ഏക് പഠാവാ –**
**സമാചാര് രാവന്ഹി ജനാവാ,**
**സുനത് ബിഹ്ँസി ബോലാ ദസസീസാ –**
**ആനഹു ബോലി കഹാ്ँ കര് കീസാ. 1**

**ആയസു പാഇ ദൂത് ബഹു ധാഏ –**
**കപികുഞ്ജര്ഹി ബോലി ലൈ ആഏ,**

**അംഗദ് ദീഖ് ദസാനന് ബൈസേം –**
**സഹിത് പ്രാന് കജ്ജല്ഗിരി ജൈസേം. 2**

**ഭുജാ ബിടപ് സിര് സൃംഗ് സമാനാ –**
**രോമാവലീ ലതാ ജനു നാനാ,**
**മുഖ് നാസികാ നയന് അരു കാനാ –**
**ഗിരി കന്ദര് കോഹ് അനുമാനാ. 3**

**ഗയഉ സഭാ॰ മന് നേകു ന മുരാ –**
**ബാലിതനയ് അതിബല് ബാ॰കുരാ,**
**ഉഠേ സഭാസദ് കപി കഹു॰ ദേഖീ –**
**രാവന് ഉര് ഭാ ക്രോധ് ബിസേഷീ. 4**

അവൻ ഉടനെ ഒരു രാക്ഷസനെ അയച്ച് രാവണനെ അവൻ വന്നിരിയ്ക്കുന്ന വിവരം അറിയിച്ചു. ആ വാർത്ത കേട്ട് ദശാനനൻ ഉറക്കെ ചിരിച്ചുകൊണ്ട് പറഞ്ഞു: "പോയി അവനെ അകത്തേയ്ക്കു കൊണ്ടു വരുവിൻ. ആ വാനരനെവിടെനിന്നു വന്നു എന്ന് നോക്കാം." ആജ്ഞ കിട്ടിയതും ഒരുകൂട്ടം ദൂതന്മാർ ഓടിപ്പോയി വാനരവീരനെ കൊണ്ടു വന്നു. അംഗദൻ ദശാനനനെ തന്റെ സിംഹാസനത്തിൽ അഞ്ജന പർവതം കണക്കെ ഇരിയ്ക്കുന്നതു കണ്ടു. അവന്റെ കൈകൾ മരങ്ങൾ പോലെയും ശിരസ്സുകൾ പർവതശിഖരങ്ങൾ പോലെയും ശരീരത്തിലെ രോമങ്ങൾ അനവധി വള്ളികൾ പോലെയും കാണപ്പെട്ടു. അവന്റെ വായകളും, നാസാദ്വാരങ്ങളും, കണ്ണുകളും, ചെവികളും പർവതഗുഹ കൾ പോലെയും ആഴമുള്ള കുണ്ടുകൾ പോലെയുമിരുന്നു. അതിബല ശാലിയായ ബാലിപുത്രൻ കൂസലില്ലാതെ സഭയിൽ പ്രവേശിച്ചു. വാനരനെ കണ്ട് സഭയിലെല്ലാവരും ഉടനെ എഴുന്നേറ്റു നിന്നു. അതുകണ്ട് രാവണന്റെ മനസ്സിൽ അതിയായ ക്രോധമുണ്ടായി.

**ദോ:**

**ജഥാ മത്ത് ഗജ് ജൂഥ് മഹു॰ പഞ്ചാനന് ചലി ജാഇ,**
**രാമ് പ്രതാപ് സുമിരി മന് ബൈഠ് സഭാ॰ സിരു നാഇ. (19)**

ശ്രീരാമന്റെ പ്രതാപത്തെ സ്മരിച്ചുകൊണ്ട് അംഗദൻ തല കുനിച്ച്, മദയാനകളുടെ നടുവിൽ സിംഹമെന്നപോലെ ഭയംകൂടാതെ സഭയിൽ ഇരുന്നു.

**ചൗ:**

**കഹ് ദസകണ്ഠ് കവന് തൈം ബന്ദര് –**
**മൈം രഘുബീര് ദൂത് ദസകന്ധര്,**
**മമ ജനക്ഹി തൊഹി രഹീ മിതാഈ –**
**തവ ഹിത് കാരന് ആയഉ്ँ ഭാഈ.** 1

**ഉത്തമ് കുല് പുലസ്തി കര് നാതീ –**
**സിവ് ബിരഞ്ചി പൂജെഹു ബഹു ഭാँതീ,**
**ബര് പായഹു കീൻഹെഹു സബ് കാജാ –**
**ജീതെഹു ലോകപാല് സബ് രാജാ.** 2

**നൃപ് അഭിമാന് മോഹ് ബസ് കിംബാ –**
**ഹരി ആനിഹു സീതാ ജഗദംബാ,**
**അബ് സുഭ് കഹാ സുനഹു തുംഹ് മോരാ –**
**സബ് അപരാധ് ഛമിഹി പ്രഭു തോരാ.** 3

**ദസന് ഗഹഹു തൃന് കണ്ഠ് കുഠാരീ –**
**പരിജന് സഹിത് സംഗ് നിജ് നാരീ,**
**സാദര് ജനക്സുതാ കരി ആഗേം –**
**എഹി ബിധി ചലഹു സകല് ഭയ് ത്യാഗേം.** 4

രാവണൻ ചോദിച്ചു. "വാനര, നീ ആരാണ്? " "ഹേ രാവണ, ഞാൻ രഘുവരന്റെ ദൂതനാണ്. നിനക്കും എന്റെ പിതാവിന്നുമിടയിൽ മൈത്രിയുണ്ടായിരുന്നു. അതിനാൽ, സഹോദര, നിന്റെ ഹിതത്തിന്നായിട്ടാണ് ഞാനിവിടെ വന്നിരിയ്ക്കുന്നത്. നീ ഉത്തമകുലത്തിൽ പിറന്നവനാണ്. പുലസ്ത്യമുനിയുടെ പൗത്രനാണ്. നീ ശിവനേയും ബ്രഹ്മാവിനേയും നല്ലപോലെ പൂജിച്ചു, അവരിൽനിന്നും വരങ്ങൾ ലഭിച്ചു. നിന്റെ എല്ലാ ലക്ഷ്യങ്ങളും സാധിച്ചു. ലോകപാലന്മാരേയും ഭൂമിയിലെ

രാജാക്കന്മാരേയും ജയിച്ചു. രാജാവാണെന്ന അഭിമാനത്താലോ മോഹ വശാലോ നീ ലോകമാതാവായ സീതാദേവിയെ അപഹരിച്ചുകൊണ്ടു വന്നു. പക്ഷെ ഇനിയും നീ എന്റെ ശുഭമായ ഉപദേശം കേട്ടാൽ പ്രഭു നിന്റെ എല്ലാ കുറ്റങ്ങളേയും പൊറുക്കും. നിന്റെ പൽനിരകൾക്കിടയിൽ ഒരു തൃണത്തെ കടിച്ചുകൊണ്ട്, കഴുത്തിൽ ഒരു മഴുവിനെ വെച്ച് ജാനകിയെ മുന്നിർത്തിക്കൊണ്ട് നിന്റെ എല്ലാ പരിജനങ്ങളേയും ഭാര്യമാരേയും കൂടെ കൊണ്ടുപോകൂ."

**ദോ:**

**പ്രനതപാല് രഘുബംസമനി ത്രാഹി ത്രാഹി അബ് മോഹി,**
**ആരത് ഗിരാ സുനത് പ്രഭു അഭയ് കരൈഗോ തോഹി. (20)**

"എന്നിട്ട് അദ്ദേഹത്തെ ഈവിധം അഭ്യർത്ഥിയ്ക്കൂ: 'ഹേ പ്രണതപാലക, രഘുവംശമണി, ഇപ്പോൾ എന്നെ രക്ഷിച്ചാലും രക്ഷിച്ചാലും.' നിന്റെ ആർത്തരോദനം കേട്ടതും പ്രഭു നിന്നെ എല്ലാ ഭയങ്ങളിൽനിന്നും മോചിപ്പിയ്ക്കും."

**ചൗ:**

**രേ കപിപോത് ബോലു സംഭാരീ –**
**മൂഢ് ന ജാനെഹി മോഹി സുരാരീ,**
**കഹു നിജ് നാമ് ജനക് കര് ഭാഈ –**
**കെഹി നാതേം മാനിഐ മിതാഈ. 1**

**അംഗദ് നാമ് ബാലി കര് ബേടാ –**
**താസോം കബ്ഹു ഭഈ ഹീ ഭേടാ,**
**അംഗദ് ബചന് സുനത് സകുചാനാ –**
**രഹാ ബാലി ബാനര് മൈം ജാനാ. 2**

**അംഗദ് തഹീം ബാലി കര് ബാലക് –**
**ഉപജെഹു ബംസ് അനല് കുല് ഘാലക്,**
**ഗർഭ് ന ഗയഹു ബ്യർഥ് തുംഹ് ജായഹു –**
**നിജ് മുഖ് താപസ് ദൂത് കഹായഹു. 3**

**അബ് കഹു കുസല് ബാലി കഹ്ँ അഹഈ -**
**ബിഹँസി ബചന് തബ് അംഗദ് കഹഈ,**
**ദിന് ദസ് ഗഏँ ബാലി പഹിം ജാഈ -**
**ബൂഝേഹു കുസല് സഖാ ഉര് ലാഈ. 4**

**രാമ് ബിരോധ് കുസല് ജസി ഹോഈ -**
**സോ സബ് തോഹി സുനാഇഹി സോഈ,**
**സുനു സഠ് ഭേദ് ഹോഇ മന് താകേം -**
**ശ്രീരഘുബീര് ഹൃദയ്ँ നഹിം ജാകേം. 5**

''ഹേ കുട്ടിവാനര, സൂക്ഷിച്ചു സംസാരിയ്ക്കൂ. മൂഢ, ഞാൻ ദേവന്മാരുടെ ശത്രുവാണെന്ന് നിനക്കറിയില്ലേ? നിന്റെയും നിന്റെ പിതാവിന്റെയും പേർ പറയൂ. നിന്റെ പിതാവിന്നും എനിയ്ക്കുമിടയിൽ എന്തു സൗഹൃദ ബന്ധമാണുള്ളത്?'' ''എന്റെ പേർ അംഗദനെന്നാണ്. ഞാൻ ബാലീയുടെ പുത്രനാണ്. നീ അവനെ കണ്ടുമുട്ടിയിട്ടില്ലേ?'' അംഗദന്റെ മറുപടികേട്ട് രാവണന്ന് അസ്വസ്ഥതയുണ്ടായി. ''അതെ, ഞാൻ ഓർമ്മിയ്ക്കുന്നു. ബാലി എന്നു പേരുള്ള ഒരു വാനരനുണ്ടായിരുന്നു. പക്ഷേ അംഗദ, നീ ബാലിയുടെ പുത്രനാണോ? നീ മുളങ്കൂട്ടത്തിൽ തീയെന്ന പോലെ നിന്റെ വംശത്തിന്റെ നാശത്തിന്നായി ജനിച്ചീരിയ്ക്കുന്നു. നീ ഗർഭപാത്രത്തിൽ തന്നെ നശിച്ചുപോകാത്തതെന്തുകൊണ്ടാണ്? നിന്റെ സ്വന്തം നാവുകൊണ്ടുതന്നെ ഒരു താപസന്റെ ദൂതനാണെന്നു പറയുന്ന നിന്റെ ജന്മം വ്യർഥമാണ്. പറയൂ, ബാലി ഇപ്പോൾ എവിടെയാണ്? അവന്ന് കുശലം തന്നെയല്ലേ?'' അതിന്ന് അംഗദൻ ചിരിച്ചുകൊണ്ട് മറുപടി പറഞ്ഞു: ''പത്തു ദിവസങ്ങൾക്കു ശേഷം നീ ബാലിയുടെ അടുത്തേയ്ക്കു പോകും. അപ്പോൾ അവനെ കെട്ടിപ്പിടിച്ചുകൊണ്ട് അവന്റെ കുശലം അന്വേഷിയ്ക്കൂ. ശ്രീരാമനായിട്ട് വൈരഭാവം കൊണ്ടാലുണ്ടാകുന്നതിനെപ്പറ്റി അവൻ പറയും. ഹേ മൂഢ, കേൾക്കൂ. ആരുടെ ഹൃദയത്തിൽ ശ്രീരാഘവനില്ലയോ, അവന്റെ മനസ്സിലേ ഭേദഭാവത്തിന്റെ വിത്തു വിതയ്ക്കാൻ കഴിയൂ.''

**ദോ:**

**ഹമ് കുല് ഘാതക് സത്യ് തുംഹ് കുല് പാലക് ദസസീസ്,**
**അന്ധഉ ബധിര് ന അസ് കഹഹിം നയന് കാന് തവ ബീസ്. (21)**

''അതേ, ഞാൻ സത്യമായും എന്റെ കുലത്തിന്റെ നാശകനാണ്. പക്ഷേ നീയോ നിന്റെ കുലത്തിന്റെ രക്ഷകനും. അങ്ങിനെ ഒരു കുരുടനോ ചെവിടനോ കൂടി പറയില്ല. നിനക്കോ ഇരുപതു കണ്ണുകളും അത്രയും ചെവികളുമുണ്ട്.'' (21)

**ചൗ:**

**സിവ് ബിരഞ്ചി സുര് മുനി സമുദാഈ –**
**ചാഹത് ജാസു ചരന് സെവകാഈ,**
**താസു ദൂത് ഹൊഇ ഹമ് കുല് ബോരാ –**
**അഇസിഹു᳚ മതി ഉര് ബിഹര് ന തോരാ. 1**

**സുനി കഠോര് ബാനി കപി കേരീ –**
**കഹത് ദസാനന് നയന് തരേരീ,**
**ഖല് തവ കഠിന് ബചന് സബ് സഹഊ᳚ –**
**നീതി ധർമ് മൈം ജാനത് അഹഊ᳚. 2**

**കഹ് കപി ധർമ്സീലതാ തോരീ –**
**ഹമ്ഹു᳚ സുനി കൃത് പര് ത്രിയ് ചോരീ,**
**ദേഖീ നയന് ദൂത് രഖ്വാരീ –**
**ബൂഡി ന മരഹു ധർമ് ബ്രത്ധാരീ. 3**

**കാന് നാക് ബിനു ഭഗിനി നിഹാരീ –**
**ഛമാ കീൻഹി തുംഹ് ധർമ് ബിചാരീ,**
**ധർമ്സീലതാ തവ ജഗ് ജാഗീ –**
**പാവാ ദരസു ഹമ്ഹു᳚ ബഡ്ഭാഗീ. 4**

''ആരുടെ പാദങ്ങളെ ശിവനും ബ്രഹ്മാവും എല്ലാ ദേവന്മാരും മുനിമാരും സേവിക്കുവാൻ ആഗ്രഹിക്കുന്നുവോ അവന്റെ ദാസനായി ഞാൻ എന്റെ കുലത്തിന്ന് അപകീർത്തി വരുത്തിയെന്നോ? ഇങ്ങനെയൊരു

ധാരണയുള്ള നിന്റെ ഹൃദയം വെടിയ്ക്കാതിരിയ്ക്കുന്നത് അൽഭുതം തന്നെ.'' അവനെ തുറിച്ചു നോക്കിക്കൊണ്ട് രാവണൻ പറഞ്ഞു: ''ദുഷ്ട, നീതിയും ധർമ്മവും അറിയുന്നതുകൊണ്ട് ഞാൻ നിന്റെ കടുത്ത വാക്കുകളെ സഹിച്ചു.'' വാനരൻ പറഞ്ഞു: ''ഞാനും നിന്റെ ധർമ്മ ശീലതയെപ്പറ്റി കേട്ടിട്ടുണ്ട്. അത് നീ അന്യപുരുഷന്റെ ഭാര്യയെ മോഷ്ടിച്ചതിൽ നിന്നും തെളിയുന്നു. എന്റെ കണ്ണുകൾ കൊണ്ടുതന്നെ നീ ഒരു ദൂതന്ന് രക്ഷ കൊടുക്കുന്നതിനെപ്പറ്റി പറഞ്ഞത് ഞാൻ കണ്ടു. ധർമ്മവ്രതധാരിയായ നീ എന്തുകൊണ്ടാണ് മുങ്ങിച്ചാവാത്തത്? നിന്റെ സഹോദരിയുടെ ചെവികളും മൂക്കും മുറിച്ചതു കണ്ടപ്പോൾ നീ ധർമ്മത്തെ കരുതിയാണ് തെറ്റിനെ ക്ഷമിച്ചത് ! നിന്റെ ധർമ്മശീലത ലോകപ്രസിദ്ധമാണ്. നിന്റെ ദർശനം കിട്ടാൻ കഴിഞ്ഞ ഞാൻ മഹാഭാഗ്യശാലിയാണ്.''

**ദോ:**

**ജനി ജല്പസി ജഡ് ജന്തു കപി സഠ് ബിലോക് മമ ബാഹു,**
**ലോകപാല് ബല് ബിപുല് സസി ഗ്രസന് ഹേതു സബ് രാഹു.(22–ക)**

**പുനി നഭ് സര് മമ കര് നികര് കമലൻഹി പര് കരി ബാസ്,**
**സോഭത് ഭയഉ മരാല് ഇവ സംഭു സഹിത് കൈലാസ്. (22–ഖ)**

''ഹേ ജഡജന്തോ, വെറുതെ പുലമ്പേണ്ട. ഹേ വാനരശഠ, എന്റെ കൈകളെ നോക്കൂ. അവ ദിക്പാലന്മാരുടെ പ്രചണ്ഡശൗര്യമെന്ന ചന്ദ്രനെ പിടിയ്ക്കുന്ന അനവധി രാഹുക്കളാണ്. പിന്നെ കൈലാസ പർവതത്തിലെ ശംഭു, എന്റെ കമലങ്ങൾ പോലുള്ള കൈത്തലങ്ങളിൽ ആകാശത്തിലെ സരസ്സിൽ ഒരു ഹംസത്തെപ്പോലെ ശോഭിച്ചിരുന്നത് (നീ കേട്ടിരിയ്ക്കും).''

**ചൗ:**

**തുംഹരേ കടക് മാഝ് സുനു അംഗദ് –**
**മോ സന് ഭരിഹി കവന് ജോധാ ബദ്,**
**തവ പ്രഭു നാരി ബിരഹ് ബല്ഹിനാ –**
**അനുജ് താസു ദുഖ് ദുഖീ മലീനാ. 1**

**തുംഹ് സുഗ്രീവ് കൂലദ്രുമ് ദോഊ –**
**അനുജ് ഹമാര് ഭീരു അതി സോഊ,**
**ജാമവന്ത് മന്ത്രീ അതി ബൂഢാ –**
**സോ കി ഹോഇ അബ് സമരാരൂഢാ. 2**

**സില്പി കർമ് ജാനഹിം നല് നീലാ –**
**ഹൈ കപി ഏക് മഹാ ബലസീലാ,**
**ആവാ പ്രഥമ് നഗരു ജെഹിം ജാരാ –**
**സുനത് ബചന് കഹ് ബാലികുമാരാ. 3**

**സത്യ് ബചന് കഹു നിസിചര് നാഹാ –**
**സാँചെഹുँ കീസ് കീൻഹ് പുര് ദാഹാ,**
**രാവന് നഗര് അല്പ് കപി ദഹഈ –**
**സുനി അസ് ബചന് സത്യ് കോ കഹഈ. 4**

**ജോ അതി സുഭട് സരാഹെഹു രാവന് –**
**സോ സുഗ്രീവ് കേര് ലഘു ധാവന്,**
**ചലഇ ബഹുത് സോ ബീര് ന ഹോഈ –**
**പഠ്വാ ഖബരി ലേന് ഹമ് സോഈ. 5**

''അംഗദ, കേൾക്കൂ. ഏതു യോദ്ധാവാണ് നിങ്ങളുടെ സൈന്യത്തിൽ എന്നെ നേരിടാൻ ധൈര്യപ്പെടുക? പറയൂ. നിന്റെ സ്വാമി പ്രിയാവിരഹത്താൽ ദുർബലനായിരിയ്ക്കുന്നു. അവന്റെ അനുജൻ അദ്ദേഹത്തിന്റെ ദു:ഖത്തിൽ പങ്കുകൊണ്ട് സ്വയം ദു:ഖിതനാണ്. നീയും സുഗ്രീവനും നദിക്കരയിലെ വൃക്ഷങ്ങൾ പോലെയാണ് (ഏതു സമയവും നദി അവയെ തട്ടിക്കൊണ്ടുപോകാം). എന്റെ അനുജൻ (വിഭീഷണൻ) ഒരു മഹാ ഭീരുവാണ്. നിങ്ങളുടെ മന്ത്രി ജാംബവാന്ന് നിസ്സംശയം വാർദ്ധക്യം കാരണം യുദ്ധക്കളത്തിൽ നില്ക്കാനാവില്ല. നളനും നീലനും വെറും ശില്പികളാണ്. സംശയമില്ലാതെ ബലശാലിയായ ഒരു വാനരനുണ്ട്. മുമ്പ് ഇവിടെ വന്ന് നഗരത്തെ കത്തിച്ചു.'' അതുകേട്ട് ബാലിപുത്രൻ പറഞ്ഞു: ''ഹേ രാക്ഷസരാജ, സത്യം പറയൂ. ഒരു വാനരൻ നിന്റെ രാജധാനിയെ കത്തിച്ചുവെന്നോ? അല്പനായൊരു

വാനരൻ രാവണന്റെ രാജധാനിയെ എരിച്ചുകളഞ്ഞു! അതു കേട്ട് ആരാണ് അതു നേരാണെന്നു പറയുക? ഹേ രാവണ, ആരെ നീ വലിയ യോദ്ധാവാണെന്നു പ്രശംസിച്ചുവോ, അവൻ സുഗ്രീവന്റെ സാധാരണ ഓട്ടക്കാരിൽ ഒരുവൻ മാത്രമാണ്. വളരെദൂരം നടക്കുന്നവൻ വീരനല്ല. അവനെ ഞങ്ങൾ വർത്തമാനമറിയാനായി മാത്രം അയച്ചതായിരുന്നു. "

ദോ:

**സത്യ് നഗരു കപി ജാരെഉ ബിനു പ്രഭു ആയസു പാഇ,**
**ഫിരി ന ഗയഉ സുഗ്രീവ് പഹിം തെഹിം ഭയ് രഹാ ലുകാഇ.(23-ക)**

**സത്യ് കഹഹി ദസകണ്ഠ് സബ് മോഹി ന സുനി കഛു കോഹ്,**
**കൊഉ ന ഹമാരേം കടക് അസ് തോ സന് ലരത് ജൊ സോഹ്.(23-ഖ)**

**പ്രീതി ബിരോധ് സമാന് സന് കരിഅ നീതി അസി ആഹി,**
**ജൗം മൃഗപതിബധ് മേഢുകൻഹി ഭല്കി കഹഇ കൊഉ താഹി.(23-ഗ)**

**ജദ്യപി ലഘുതാ രാമ് കഹുँ തോഹി ബധേം ബഡ് ദോഷ്,**
**തദപി കഠിന് ദസകണ്ഠ് സുനു ഛത്ര് ജാതി കര് രോഷ്. (23-ഘ)**

**ബക്ര് ഉക്തി ധനു ബചന് സര് ഹൃദയ് ദഹെഉ രിപു കീസ്,**
**പ്രതിഉത്തര് സഢസിൻഹ് മനഹുँ കാഢത് ഭട് ദസസീസ്.(23-ങ)**

**ഹँസി ബോലെഉ ദസമൗലി തബ് കപി കര് ബഡ് ഗുന് ഏക്,**
**ജോ പ്രതിപാലഇ താസു ഹിത് കരഇ ഉപായ് അനേക്. (23-ച)**

"തന്റെ സ്വാമിയുടെ ആദേശമില്ലാതെ വാനരൻ നിന്റെ രാജധാനിയെ തീവെച്ചു എന്നത് സത്യമാണെന്നു തോന്നുന്നു. അതുകൊണ്ടാണ് അവൻ സുഗ്രീവന്റെ അടുത്തേയ്ക്കു തിരിച്ചുപോകാതെ ഭയപ്പെട്ട് ഒളിഞ്ഞിരുന്നത്. ഹേ രാവണ, നീ പറഞ്ഞതെല്ലാം നേരാണ്. അതു കേട്ട് ഞാൻ ഒട്ടും കുപിതനല്ല. ഞങ്ങളുടെ സൈന്യത്തിൽ നിന്നോടു ധീരതയോടെ പൊരുതവാൻ ഒരുവരുമില്ല. തനിയ്ക്കു സമാനമായവരുമായി സൗഹാർദ്ദം പാലിയ്ക്കുക, അഥവാ വിരോധിയ്ക്കുക - എന്ന ചൊല്ല്

എത്ര അർത്ഥവത്താണ്! ഒരു സിംഹം തവളകളെ കൊല്ലുന്നതായാൽ അതിനെ ആരെങ്കിലും പ്രശംസിയ്ക്കുമോ? ശ്രീരാമൻ നിന്നെ കൊല്ലുന്നത് അവന്ന് നീചവും പാപകരവുമായാലും, ഹേ രാവണ, കുറിച്ചു കൊള്ളൂ: ക്ഷത്രിയരുടെ രോഷം നേരിടാൻ കഠിനമാണ്." പരിഹാസകരമായ വില്ലിൽനിന്നും എയ്ത വാർത്തകളാകുന്ന ശരങ്ങളെക്കൊണ്ട് വാനരൻ ശത്രുവിന്റെ ഹൃദയത്തെ ദഹിപ്പിച്ചു. ദശാനനൻ ആ ശരങ്ങളെ പ്രത്യുത്തരങ്ങളെന്ന ഇടുക്കികൾ കൊണ്ട് പുറത്തെടുക്കാൻ ശ്രമിച്ചു. അവൻ ഉറക്കെ ചിരിച്ചുകൊണ്ട് പറഞ്ഞു: "ഒരു വാനരന്ന് ഒരു വലിയ ഗുണമുണ്ട്. അത് അവന്റെ രക്ഷകനെ സേവിയ്ക്കുവാൻ തന്നാലാവുന്നതെല്ലാം ചെയ്യും."

**ചൗ:**

**ധന്യ് കീസ് ജോ നിജ് പ്രഭു കാജാ –**
**ജഹ് ് തഹ് ് നാചഇ പരിഹരി ലാജാ,**
**നാചി കൂദി കരി ലോഗ് രിഝാഈ –**
**പതി ഹിത് കരഇ ധർമ് നിപുനാഈ. 1**

**അംഗദ് സ്വാമി ഭക്ത് തവ ജാതീ –**
**പ്രഭു ഗുന് കസ് ന കഹസി എഹി ഭാ് തീ,**
**മൈം ഗുന് ഗാഹക് പരമ് സുജാനാ –**
**തവ കടു രടനി കരഉ് നഹിം കാനാ. 2**

**കഹ് കപി തവ ഗുന് ഗാഹകതാഈ –**
**സത്യ് പവന്സുത് മോഹി സുനാഈ,**
**ബന് ബിധംസി സുത് ബധി പുര് ജാരാ –**
**തദപി ന തെഹിം കഛു കൃത് അപകാരാ. 3**

**സൊഇ ബിചാരി തവ പ്രകൃതി സുഹാഈ –**
**ദസകന്ധര് മൈം കീൻഹി ഢിഠാഈ,**
**ദേഖെഉ് ആഇ ജൊ കഛു കപി ഭാഷാ –**
**തുംഹരേം ലാജ് ന രോഷ് ന മാഖാ. 4**

**ജൗം അസി മതി പിതു ഖാഏ കീസാ –**
**കഹി അസ് ബചന് ഹ്ँസാ ദസസീസാ,**
**പിതഹി ഖാഇ ഖാതെഉँ പുനി തോഹീ –**
**അബ്ഹീം സമുഝി പരാ കഛു മോഹീ.** 5

**ബാലി ബിമല് ജസ് ഭാജന് ജാനീ –**
**ഹതഉँ ന തോഹി അധമ് അഭിമാനീ,**
**കഹു രാവന് രാവന് ജഗ് കേതേ –**
**മൈം നിജ് ശ്രവന് സുനേ സുനു ജേതേ.** 6

**ബലിഹി ജിതന് എക് ഗയഉ പതാലാ –**
**രാഖെഉ ബാँധി സിസുൻഹ് ഹയസാലാ,**
**ഖേലഹിം ബാലക് മാരഹിം ജാഇ –**
**ദയാ ലാഗി ബലി ദീൻഹ് ഛൊഡാഇ.** 7

**ഏക് ബഹോരി സഹസ്ഭുജ് ദേഖാ –**
**ധാഇ ധരാ ജിമി ജന്തു ബിസേഷാ,**
**കൗതുക് ലാഗി ഭവന് ലൈ ആവാ –**
**സോ പുലസ്തി മുനി ജാഇ ഛൊഡാവാ.** 8

''തന്റെ സ്വാമിചൊൽപ്പടി എങ്ങും ലജ്ജയില്ലാതെ ആടുന്ന വാനരൻ ധന്യൻ തന്നെ. തന്റെ യജമാനന്നുവേണ്ടി ജനങ്ങളെ വിനോദിപ്പിയ്ക്കാനായി ആടുകയും ചാടുകയും ചെയ്യുന്നത് അതിന്റെ കടമയിൽ തീവ്രമായ ശ്രദ്ധയെ സൂചിപ്പിയ്ക്കുന്നു. ഹേ അംഗദ, നിന്റെ ജാതി മുഴുവൻ തന്നെ സ്വാമിഭക്തന്മാരാണ്. എന്തിനാലാണ് നീ പറഞ്ഞപോലെ നിന്റെ സ്വാമിയെ നീ പ്രശംസിയ്ക്കാതിരിയ്ക്കുന്നത്? ഞാൻ ഗുണങ്ങളെ മാനിയ്ക്കുന്നവനാണ്. നിന്റെ കടുത്ത വാക്കുകൾക്ക് പ്രാധാന്യം കൊടുക്കാതെ അത്രയ്ക്കും വിവേകിയാണ് ഞാൻ.'' അംഗദൻ പറഞ്ഞു: ''വായുപുത്രൻ നിന്റെ ഗുണങ്ങളെ മാനിയ്ക്കുന്നതിലുള്ള പാരപക്ഷത്തെപ്പറ്റിയുള്ള ശരിയായ വിവരണം തന്നുകഴിഞ്ഞു. അവൻ നിന്റെ ഉപവനങ്ങളെ നശിപ്പിച്ചു. നിന്റെ പുത്രനെ കൊന്നു. നിന്റെ നഗരത്തെ കത്തിച്ചു. എന്നിട്ടും നിനക്ക് അവൻ കുറ്റക്കാരനല്ല. ഹേ

രാവണ, ഈവിധമുള്ള നിന്റെ നല്ല സ്വഭാവത്തെ ഓർത്തുകൊണ്ട് ഞാൻ ചെയ്തത് എത്രയും നിന്ദനീയമാണ്. ഇവിടെ വന്ന് ഹനുമാൻ പറഞ്ഞതെല്ലാം നോക്കിക്കണ്ടു: അതായത് നിനക്ക് ലജ്ജയോ, രോഷമോ, വെറുപ്പോ ഇല്ല. അതിന്നു കാരണം നിന്റെ സ്വന്തം പിതാവിനെത്തന്നെ കൊന്നുതിന്നുന്ന മന:സ്ഥിതി നിനക്കുള്ളതു കൊണ്ടാണ്.'' രാവണൻ ഉറക്കെ ചിരിച്ചുകൊണ്ട് പറഞ്ഞു: ''എന്റെ പിതാവിന്റെ ഘാതകനായി ഞാൻ നിന്നെ എന്റെ അടുത്ത ഇരയായി വാദിയ്ക്കാം. പക്ഷെ ഇപ്പോൾ എനിയ്ക്കൊരു വിചാരം തോന്നുന്നു. ഹേ അധമനായ അഭിമാനി, നിന്നെ ബാലിയുടെ സൽകീർത്തിയുടെ ഭാജനമാണെന്നറിഞ്ഞ് ഞാൻ നിന്നെ കൊല്ലുന്നില്ല.'' ''ഹേ രാവണ, പറയൂ, ഈ ലോകത്തിൽ എത്ര രാവണന്മാരാണുള്ളത്? അല്ലെങ്കിൽ ഞാൻ കേട്ടിട്ടുള്ളവരെ പറയാം. കേട്ടോളൂ: ഒരുവൻ ബലിയെ കീഴടക്കാൻ പാതാളത്തിലേയ്ക്കു പോയി. അവനെ കുട്ടികൾ പിടിച്ച് കുതിരലായത്തിൽ കെട്ടിയിട്ട് അവനെ കളിപ്പിച്ച് മർദ്ദിച്ചു. പിന്നെ ബലി വന്ന് കരുണതോന്നി അവനെ വിടുവിച്ചു. മറ്റൊരുവനെ സഹസ്രബാഹു കണ്ട് ഒരു വിചിത്രജന്തുവാണെന്ന് കരുതി പിടിച്ച് വിനോദത്തിന്നായി തന്റെ ഗൃഹത്തിലേയ്ക്കു കൊണ്ടുവന്നു. പുലസ്ത്യമുനി ചെന്ന് അവനെ മോചിപ്പിച്ചു.''

**ദോ:**

**ഏക് കഹത് മൊഹി സകുച് അതി രഹാ ബാലി കീം കാँഖ്,**
**ഇൻഹ് മഹുँ രാവന് തൈം കവന് സത്യ് ബദഹി തജി മാഖ്. (24)**

''ഇനിയും ഒരുവൻ ബാലിയുടെ കക്ഷത്തിൽ മുറുകെ പിടിയ്ക്കപ്പെട്ടുവെന്ന് അത്യന്തം സങ്കോചത്തോടെ ഞാൻ പറയുന്നു. കോപപ്പെടാതെ പറയു, ഹേ രാവണ, ഇവരിൽ ആരാണ് നീ എന്നത് സത്യമായി പറയൂ.'' (24)

**ചൗ:**

**സുനു സഠ് സൊഇ രാവന് ബലസീലാ –**
**ഹർഗിരി ജാന് ജാസു ഭുജ് ലീലാ,**

**ജാന് ഉമാപതി ജാസു സുരാഈ –**
**പൂജെഉ് ജെഹി സിര് സുമന് ചഢാഈ.** 1

**സിര് സരോജ് നിജ് കരൻഹി ഉതാരീ –**
**പൂജെഉ് അമിത് ബാര് ത്രിപുരാരീ,**
**ഭുജ് ബിക്രമ് ജാനഹിം ദിഗ്പാലാ –**
**സഠ് അജഹൂ് ജിൻഹ് കേം ഉര് സാലാ.** 2

**ജാനഹിം ദിഗ്ഗജ് ഉര് കഠിനാഈ –**
**ജബ് ജബ് ഫിരഉ് ജാഇ ബരിആഈ,**
**ജിൻഹ് കേ ദസന് കരാല് ന ഫൂടേ –**
**ഉര് ലാഗത് മൂലക് ഇവ ടൂടേ.** 3

**ജാസു ചലത് ഡോലതി ഇമി ധരനീ –**
**ചഢത് മത്ത് ഗജ് ജിമി ലഘു തരനീ,**
**സൊഇ രാവന് ജഗ് ബിദിത് പ്രതാപീ –**
**സുനെഹി ന ശ്രവന് അലീക് പ്രതാപീ.** 4

''മൂഢ, കേൾക്കൂ. ആരുടെ കൈകളുടെ ലീലയെ കൈലാസപർവതം അറിയുമോ, ആരുടെ ശൗര്യത്തെപ്പറ്റി ഉമാപതി – അദ്ദേഹത്തെ പൂജിയ്ക്കുവാൻ ഞാൻ എന്റെ തലകളെ പുഷ്പങ്ങളായി അർപ്പിച്ചിരുന്നു – അറിയുമോ, അതേ പ്രതാപിയായ രാവണൻ തന്നെയാണ് ഞാൻ. ത്രിപുരാരിയെ പൂജിയ്ക്കുവാൻ ഞാൻ എന്റെ സ്വന്തം കൈകൾകൊണ്ടുതന്നെ എന്റെ ശിരസ്സുകളാകുന്ന കമലങ്ങളെ അനവധി പ്രാവശ്യം പറിച്ചിരിയ്ക്കുന്നു. എന്റെ കൈകളുടെ വിക്രമം അഷ്ടദിക്പാലന്മാർക്ക് നന്നായറിയും. ഇവയാൽ ഉണ്ടാക്കപ്പെട്ട വ്രണങ്ങൾ ഇപ്പോഴും അവരുടെ ഹൃദയങ്ങളെ വേദനിപ്പിയ്ക്കുന്നു. എന്റെ മാർവിടത്തിന്റെ കാഠിന്യം അഷ്ടദിഗ്ഗജങ്ങൾ നല്ലപോലെ അറിയും. എപ്പോഴെല്ലാം ഞാൻ അവയോട് യുദ്ധം ചെയ്തുവോ, അവയുടെ ഭയങ്കരങ്ങളായ ദന്തങ്ങൾക്ക് എന്റെ മാറിൽ ഏശാൻ കഴിഞ്ഞില്ല, മാത്രമല്ല, അവ മൂലിക്കിഴങ്ങുകൾ പോലെ തെറിച്ചുവീണു. ഞാൻ നടക്കുമ്പോൾ ഒരു മദയാന ഒരു തോണിയിൽ കയറിയാലെന്നപോലെ

ഭൂമി കുലുങ്ങുന്നു. ഹേ ജമ്പക്കാര, ലോകം മുഴുവൻ തന്റെ പ്രതാപം അറിയുന്ന അതേ രാവണൻ തന്നെയാണ് ഞാൻ. നീ അവനെപ്പറ്റി കേട്ടിട്ടുണ്ടോ?''

**ദോ:**

**തെഹി രാവന് കഹ്ँ ലഘു കഹസി നര് കര് കരസി ബഖാന്,**
**രേ കപി ബർബര് ഖർബ് ഖല് അബ് ജാനാ തവ ഗ്യാന്. (25)**

''അങ്ങിനെയുള്ള രാവണനെ നീ പുച്ഛിയ്ക്കുന്നു, ഒരു സാധാരണ മനുഷ്യനെ പ്രശംസിയ്ക്കുന്നു. ഹേ കാട്ടുവാനര, ദുർബലനായ ദുഷ്ട, ഞാനിപ്പോൾ നിന്റെ അറിവിനെ അളന്നുകഴിഞ്ഞു.'' (25)

**ചൗ:**

**സുനി അംഗദ് സകോപ് കഹ് ബാനീ –**
**ബോലു സँഭാരി അധമ് അഭിമാനീ,**
**സഹസ്ബാഹു ഭുജ് ഗഹന് അപാരാ –**
**ദഹന് അനല് സമ് ജാസു കുഠാരാ. 1**

**ജാസു പരസു സാഗര് ഖര് ധാരാ –**
**ബൂഡേ നൃപ് അഗനിത് ബഹു ബാരാ,**
**താസു ഗർബ് ജെഹി ദേഖത് ഭാഗാ –**
**സോ നര് യ്യോം ദസസീസ് അഭാഗാ. 2**

**രാമ് മനുജ് കസ് രേ സഠ് ബംഗാ –**
**ധന്വീ കാമു നദീ പുനി ഗംഗാ,**
**പസു സുരധേനു കല്പതരു രൂഖാ –**
**അന്ന് ദാന് അരു രസ് പീയൂഷാ. 3**

**ബൈനതേയ് ഖഗ് അഹി സഹസാനന് –**
**ചിന്താമനി പുനി ഉപല് ദസാനന്,**
**സുനു മതിമന്ദ് ലോക് ബൈകുണ്ഠാ –**
**ലാഭ് കി രഘുപതി ഭഗതി അകുണ്ഠാ. 4**

ഇതു കേട്ട് അംഗദൻ കോപത്തോടെ പറഞ്ഞു: "ഹേ അധമനായ അഭിമാനി, സൂക്ഷിച്ചു സംസാരിയ്ക്കൂ. ഹേ മൂഢനായ രാവണ, ഏതു പരശുരാമന്റെ മഴു സഹസ്രബാഹുവിന്റെ എണ്ണറ്റ കൈകളാകുന്ന കാടിനെ തീയെന്നപോലെ ദഹിപ്പിച്ചുവോ, അഥവാ, നിരവധി രാജസമൂഹങ്ങളെ അനവധിപ്രാവശ്യം സമുദ്രതിരകളിലെന്ന പോലെ മുക്കിക്കൊന്നുവോ, ആരുടെ ദൃഷ്ടിമാത്രത്താൽ ആ പരശുരാമന്റെ ഗർവം അലിഞ്ഞുപോയോ ഹേ ഗർവം പിടിച്ച മൂഢ, അവനെ എങ്ങിനെ സാധാരണ മനുഷ്യനായി കരുതാം? മന്മഥൻ വെറുമൊരു വില്ലാളി യാണോ, ഗംഗ വെറുമൊരു നദിയാണോ, കാമധേനു വെറുമൊരു പശുവാണോ, കല്പവൃക്ഷം വെറുമൊരു മര മാണോ, അന്നദാനം വെറും സാധാരണ ദാനമാണോ, അമൃതം സാധാരണ രസമാണോ, ഗരുഡൻ സാധാരണ പക്ഷിയാണോ, ആയിരം തലയുള്ള ശേഷൻ വെറും സർപ്പമാണോ, ചിന്താമണി വെറും കല്ലാണോ, ഹേ ദശാനന? ഹേ മന്ദബുദ്ധേ, കേൾക്കൂ: എന്താ വൈകുണ്ഠം സാധാരണ ലോകമാണോ, രഘുപതിയിങ്കൽ അചഞ്ചലമായ ഭക്തി സാധാരണ ലാഭമാണോ?"

**ദോ:**

**സേന് സഹിത് തവ മാന് മഥി ബന് ഉജാരി പുര് ജാരി,**
**കസ് രേ സഠ് ഹനുമാന് കപി ഗയഉ ജൊ തവ സുത് മാരി. (26)**

"എന്ത്, ഹേ മൂഢ, നിന്റെയും നിന്റെ സേനയുടേയും ഗർവത്തെ ചവിട്ടിത്തേച്ച്, നിന്റെ പൂങ്കാവനത്തെ നശിപ്പിച്ച് നിന്റെ രാജധാനിയെ തീയിന്നിരയാക്കി, നിന്റെ സ്വന്തം പുത്രനേയും വധിച്ച ഹനുമാൻ സാധാരണ വാനരനെന്നോ?" (26)

**ചൗ:**

**സുനു രാവന് പരിഹരി ചതുരാഈ –**
**ഭജസി ന കൃപാസിന്ധു രഘുരാഈ,**
**ജൗം ഖല് ഭഏസി രാമ് കര് ദ്രോഹീ –**
**ബ്രഹ്മ് രുദ്ര് സക് രാഖി ന തോഹീ. 1**

**മൂഢ് ബൃഥാ ജനി മാരസി ഗാലാ –**
**രാമ് ബയര് അസ് ഹോഇഹി ഹാലാ,**
**തവ സിര് നികര് കപിൻഹ് കേ ആഗേം –**
**പരിഹഹിം ധരനി രാമ് സര് ലാഗേം. 2**

**തേ തവ സിര് കന്ദുക് സമ് നാനാ –**
**ഖെലിഹഹിം ഭാലു കീസ് ചൗഗാനാ,**
**ജബ്ഹിം സമര് കോപിഹി രഘുനായക് –**
**ഛുടിഹഹിം അതി കരാല് ബഹു സായക്. 3**

**തബ് കി ചലിഹി അസ് ഗാല് തുംഹാരാ –**
**അസ് ബിചാരി ഭജു രാമ് ഉദാരാ,**
**സുനത് ബചന് രാവന് പര്ജരാ –**
**ജരത് മഹാനല് ജനു ഘൃത് പരാ. 4**

''ഹേ രാവണ, കേൾക്കൂ: തന്റെ ദുരഭിമാനം വെടിഞ്ഞ് എന്തു കൊണ്ടാണ് നീ പരമ കൃപാലുവായ രാഘവനെ ശരണമടയാതിരിയ്ക്കുന്നത്? ദുഷ്ട, നീ ശ്രീരാമനെ എതിർത്തു നിന്നാൽ, ബ്രഹ്മാവിന്നും ശിവന്നും കൂടി നിന്നെ രക്ഷിയ്ക്കാനവില്ല. മൂഢ, നീ ശ്രീരാമനെ പകച്ചാൽ നിന്റെ ഗതിയെന്താകുമെന്നോ? ശ്രീരാമന്റെ ബാണങ്ങൾ നിന്റെ തലകളെ വാനരന്മാരുടെ മുമ്പിൽ അരിഞ്ഞുവീഴ്ത്തും. വാനരന്മാരും കരടികളും അവയെ അനവധി പന്തുകൾപോലെ കളിയ്ക്കും. രഘുരാമൻ യുദ്ധക്കളത്തിൽ കോപാവിഷ്ടനായി അവന്റെ അനവധി ശരങ്ങൾ പായാൻ തുടങ്ങിയാൽ നിനക്ക് ഇതുപോലെ തുള്ളുവാൻ കഴിയുമോ? ഇതു മനസ്സിലാക്കി, പരമാത്മാവായ ശ്രീരാമനെ ഭജിയ്ക്കൂ'' ഈ വാക്കുകൾ കേട്ട് രാവണൻ നെയ്യൊഴിച്ച ഭയങ്കരാഗ്നിയെന്നപോലെ ആളിക്കത്തി.

**ദോ:**

**കുംഭകരന് അസ് ബന്ധു മമ സുത് പ്രസിദ്ധ് സക്രാരി,**
**മോര് പരാക്രമ് നഹിം സുനെഹി ജിതെഉ ചരാചര് ഝാരി. (27)**

"എനിയ്ക്ക് കുംഭകർണ്ണനെന്ന സഹോദരനും പ്രസിദ്ധനായ ഇന്ദ്രജിത്തെന്ന പുത്രനുമുണ്ട്. പിന്നെ സകല ചരാചരങ്ങളേയും ജയിച്ച എന്റെ സ്വന്തം പരാക്രമത്തെപ്പറ്റി നീ കേട്ടിട്ടില്ലേ?" (27)

**ചൗ:**

**സഠ് സാഖാമൃഗ് ജോരി സഹാഈ –**
**ബാ്ധാ സിന്ധു ഇഹഇ പ്രഭുതാഈ,**
**നാഘഹിം ഖഗ് അനേക് ബാരീസാ –**
**സൂര് ന ഹോഹിം തെ സുനു കബ് കീസാ. 1**

**മമ ഭുജ് സാഗര് ബല് ജല് പൂരാ –**
**ജഹ് ബൂഡേ ബഹു സുര് നര് സൂരാ,**
**ബീസ് പയോധി അഗാധ് അപാരാ –**
**കോ അസ് ബീര് ജൊ പാഇഹി പാരാ. 2**

**ദിഗ്പാലൻഹ് മൈം നീര് ഭരാവാ –**
**ഭൂപ് സുജസ് ഖല് മോഹി സുനാവാ,**
**ജൗം പൈ സമര് സുഭട് തവ നാഥാ –**
**പുനി പുനി കഹസി ജാസു ഗുന് ഗാഥാ. 3**

**തൗ ബസീഠ് പഠവത് കെഹി കാജാ –**
**രിപു സന് പ്രീതി കരത് നഹിം ലാജാ,**
**ഹര്ഗിരി മഥന് നിരഖു മമ ബാഹൂ –**
**പുനി സഠ് കപി നിജ് പ്രഭുഹി സരാഹൂ. 4**

'മൂർഖ, വാനരന്മാരുടെ സഹായത്താൽ നിന്റെ സ്വാമി സമുദ്രത്തിൽ പാലം പണിതു. ഇതിനെയാണോ നീ പരാക്രമമെന്നു പറയുന്നത്? സമുദ്രത്തിന്റെ മീതെ അനവധി പക്ഷികൾ പറന്നു മറുകരയെത്തുന്നു. ഹേ വാനര, ഇവയൊന്നും വീരന്മാരല്ല. ഇപ്പോൾ എന്റെ ഓരോ കൈയ്യും സമുദ്രത്തിന്നു സമമാണ്, അതിന്റെ ഒഴുക്കിന്റെ ശക്തിയിൽ അനവധി ദേവന്മാരും മനുഷ്യരും താണുപോയി മുങ്ങി മരിച്ചിട്ടുണ്ട്. ഏതു വീരനാണ് ഈ അഗാധവും അപാരവുമായ ഇരുപതു

സമുദ്രങ്ങളെ കടന്നു വരുക? ഞാൻ അഷ്ടദിക്പാലന്മാരെക്കൊണ്ട് ദാസവൃത്തി ചെയ്യിച്ചിട്ടുണ്ട്. നീയോ, ദുഷ്ട, കേവലം മനുഷ്യ രാജകുമാരനെ എന്റെ മുമ്പിൽ പുകഴ്ത്തുന്നു. നീ വീണ്ടും വീണ്ടും സ്തുതിച്ചുപറയുന്ന നിന്റെ സ്വാമി യുദ്ധത്തിൽ നിപുണനാണെങ്കിൽ എന്തുകൊണ്ടാണവൻ ഒരു ദൂതനെ എന്റെ അടുത്തേയ്ക്ക് അയയ്ക്കുന്നത്? ശത്രുവായിട്ട് സമരസം ചെയ്യുവാൻ അവന്ന് ലജ്ജയാണോ? കൈലാസപർവതത്തെ കുലുക്കിയെടുത്ത എന്റെ കൈകളെ നോക്കൂ എന്നിട്ട് ഹേ മൂഢവാനര, ഇഷ്ടം പോലെ നിന്റെ സ്വാമിയെ സ്തുതിച്ചു കൊള്ളൂ.''

**ദോ:**

**സൂര് കവന് രാവന് സരിസ് സ്വകര് കാടി ജെഹിം സീസ്,**
**ഹുനേ അനല് അതി ഹരഷ് ബഹു ബാര് സാഖി ഗൗരീസ്. (28)**

''സ്വന്തം കൈകൾ കൊണ്ടുതന്നെ തന്റെ തലകളെ പലപ്രാവശ്യം വെട്ടി സന്തോഷത്തോടെ യാഗാഗ്നിയിൽ ഹോമിച്ച – അതിന്നു സാക്ഷിയായി ഗൗരീശൻ തന്നെയുണ്ട് – ആ രാവണന്നു തുല്യനായി ഏതു ശൂരനാണുള്ളത്?'' (28)

**ചൗ:**

**ജരത് ബിലോകെഉ് ജബ്ഹിം കപാലാ –**
**ബിധി കേ ലിഖേ അംക് നിജ് ഭാലാ,.**
**നര് കേം കര് ആപന് ബധ് ബാ്ചീ –**
**ഹസെഉ് ജാനി ബിധി ഗിരാ അസാ്ചീ. 1**

**സൊഇ മന് സമുഝി ത്രാസ് നഹിം മോരേം –**
**ലിഖാ ബിരഞ്ചി ജരഠ് മതി ഭോരേം,**
**ആന് ബീര് ബല് സഠ് മമ ആഗേം –**
**പുനി പുനി കഹസി ലാജ് പതി ത്യാഗേം. 2**

**കഹ് അംഗദ് സലജ്ജ് ജഗ് മാഹീം –**
**രാവന് തോഹി സമാന് കൊഉ നാഹീം.**

**ലാജ്‌വന്ത് തവ സഹജ് സുഭാഊ –**
**നിജ് മുഖ് നിജ് ഗുന് കഹസി ന കാഊ. 3**

**സിര് അരു സൈല് കഥാ ചിത് രഹീ –**
**താതേ ബാര് ബീസ് തൈം കഹീ,**
**സോ ഭുജ്ബല് രാഖെഹു ഉര് ഘാലീ –**
**ജീതെഹു സഹസ്ബാഹു ബലി ബാലീ. 4**

**സുനു മതിമന്ദ് ദേഹി അബ് പൂരാ –**
**കാടേം സീസ് കി ഹോഇഅ സുരാ,.**
**ഇന്ദ്രജാലി കഹു് കഹിഅ ന ബീരാ –**
**കാടഇ നിജ് കര് സകല് സരീരാ. 5**

''എന്റെ കപാലങ്ങൾ എരിയാൻ തുടങ്ങിയപ്പോൾ എന്റെ നെറ്റിയിൽ വിധാതാവ് എഴുതിയത് വായിച്ചു – ഞാനൊരു മനുഷ്യന്റെ കയ്യിൽ മരിയ്ക്കുമെന്ന് – എന്നിട്ട് ഉറക്കെ ചിരിച്ചു, എന്തെന്നാൽ ബ്രഹ്മാവിന്റെ ഭവിഷ്യവാണി ഫലിയ്ക്കില്ലെന്ന് എനിയ്ക്ക് അറിയാമായിരുന്നു. ഇതോർക്കുമ്പോൾ എനിയ്ക്കു ഭയം തോന്നുന്നില്ല. എന്തെന്നാൽ ബ്രഹ്മാവ് ബുദ്ധിമാന്ദ്യത്താൽ അത് എഴുതിയിരിയ്ക്കണം. എന്നിട്ടും ഹേ മൂഢ, നീ നാണം മാനമില്ലാതെ എന്റെ മുന്നിൽ വേറൊരുവനെ വീണ്ടും വീണ്ടും പ്രശംസിയ്ക്കുന്നു.'' അംഗദൻ മറുപടി പറഞ്ഞു: ''അതെ, ഈ ലോകത്തിൽ നിന്നെപ്പോലെ ലജ്ജയുള്ളവനായി ആരും തന്നെയില്ല. നീ സ്വഭാവതഃ വിനീതനാണ്. എന്തെന്നാൽ നീ ഒരിയ്ക്കലും സ്വയംപ്രശംസ ചെയ്യുന്നില്ല. നിന്റെ തലകളെ (ശിവന്ന്) അർപ്പിച്ചതും (കൈലാസ) പർവതത്തെ പൊക്കിയെടുത്തതും മാത്രമേ പ്രധാനമായി നിന്റെ മനസ്സിലുള്ളൂ. അതിനാലാണ് അതിനെ നീ ഇരുപതു പ്രാവശ്യം ആവർത്തിച്ചു പറയുന്നത്. നിന്റെ കൈബലം കൊണ്ട് സഹസ്രബാഹുവിനേയും, ബലിയേയും, ബാലിയേയും ജയിച്ച കഥകൾ മാത്രം നീ നിന്റെ മനസ്സിൽ രഹസ്യമായി സൂക്ഷിച്ച് വെച്ചിരിയ്ക്കുന്നു. മന്ദബുദ്ധേ, കേൾക്കൂ. ഇനിയും അധികപ്രസംഗം വേണ്ട. ഒരുവൻ തന്റെ തലയെ വെട്ടിയാൽ അവൻ ശൂരനാകുമോ? ഇന്ദ്രജാലക്കാരൻ തന്റെ ദേഹത്തെ

പല കഷണങ്ങളായി സ്വന്തം കൈകൾകൊണ്ടുതന്നെ വെട്ടിമുറിയ്ക്കുന്നു. അവനെ ആരും ശൂരനെന്നു പറയില്ല.''

**ദോ:**

**ജരഹിം പതംഗ് മോഹ് ബസ് ഭാര് ബഹഹിം ഖര് ബൃന്ദ്,**
**തേ നഹിം സൂര് കഹാവഹിം സമുഝി ദേഖു മതിമന്ദ്. (29)**

''ഹേ മന്ദബുദ്ധേ, ചിന്തിച്ചു നോക്കൂ. പാറ്റകൾ മോഹവശാൽ തീയ്യിൽ വീണു മരിയ്ക്കുന്നു. കഴുതകൾ ഭാരം ചുമക്കുന്നു. പക്ഷെ, അവയെ ആരും ശൂരന്മാരെന്നു പറയില്ല.'' (29)

**ചൗ:**

**അബ് ജനി ബത്ബഢാവ് ഖല് കരഹീ –**
**സുനു മമ ബചന് മാന് പരിഹരഹീ,**
**ദസമുഖ് മൈം ന ബസീഠീം ആയഉ് –**
**അസ് ബിചാരി രഘുബീര് പഠായഉ്. 1**

**ബാര് ബാര് അസ് കഹഇ കൃപാലാ –**
**നഹിം ഗജാരി ജസു ബധേം സൃകാലാ,**
**മന് മഹു് സമുഝി ബചന് പ്രഭു കേരേ –**
**സഹെഉ് കഠോര് ബചന് സഠ് തേരേ. 2**

**നാഹിം ത് കരി മുഖ് ഭഞ്ജന് തോരാ –**
**ലൈ ജാതെഉ് സീതഹി ബര്ജോരാ,**
**ജാനെഉ് തവ ബല് അധമ് സുരാരീ –**
**സൂനേം ഹരി ആനിഹി പരനാരീ. 3**

**തൈം നിസിചര് പതി ഗര്ബ് ബഹൂതാ –**
**മൈം രഘുപതി സേവക് കര് ദൂതാ,**
**ജൗം ന രാമ് അപമാന്ഹി ഡരഊ് –**
**തോഹി ദേഖത് അസ് കൗതുക് കരഊ്. 4**

''ദുഷ്ട, ജമ്പമടിയ്ക്കുന്നതു മതിയാക്കൂ. എന്റെ വാക്കുകൾ കേൾക്കൂ. ഗർവം ത്യജിയ്ക്കൂ. ഹേ ദശമുഖ, ഞാനിവിടെ നിന്നോട് വ്യവസ്ഥകൾ

സംസാരിയ്ക്കാനായി ഒരു പ്രതിനിധിയായിട്ടല്ല വന്നിരിയ്ക്കുന്നത്. വേറെ വിചാരത്തോടെയാണ് രാഘവൻ എന്നെ അയച്ചിരിയ്ക്കുന്നത്. കൃപാലു വീണ്ടും വീണ്ടും പറഞ്ഞിട്ടുണ്ട്: 'ഒരു കുറുക്കനെ കൊന്നിട്ട് സിംഹത്തിന്ന് യാതൊരു യശസ്സുമില്ല.' എന്റെ പ്രഭുവിന്റെ വാക്കുകളെ മനസ്സിൽ ഓർത്ത്, ഹേ മൂർഖ, നിന്റെ കടുത്ത സംസാരത്തെ ഞാൻ സഹിച്ചു. അല്ലെങ്കിൽ ഞാൻ നിന്റെ മുഖത്തെ ഇടിച്ചുപൊളിച്ച് സീതയെ ബലം പ്രയോഗിച്ച് തിരിച്ചുകൊണ്ടു പോയേനെ. ഹേ അധമനായ ദേവശത്രോ, പരസ്ത്രീയെ തനിയെ ഇരിയ്ക്കുമ്പോൾ കടത്തിക്കൊണ്ടു വന്നതിൽനിന്നും ഞാൻ നിന്റെ ശൗര്യത്തെ അളന്നുകഴിഞ്ഞു. രാക്ഷസരാജാവായ നിനക്ക് ഗർവം വളരെയുണ്ട്. ഞാനോ ശ്രീരാമന്റെ സേവകന്മാരിലൊരുവന്റെ ദൂതനും. ശ്രീരാമനെ അപമാനിയ്ക്കുന്നതിൽ ഞാൻ ഭയപ്പെടാത്ത പക്ഷം നിന്റെ കണ്ണുകൾക്കു മുന്നിൽതന്നെ ആശ്ചര്യകരമാം വിധം ഞാൻ പ്രവർത്തിയ്ക്കുമായിരുന്നു.''

**ദോ:**

**തോഹി പടകി മഹി സേന് ഹതി ചൗപട് കരി തവ ഗാഉँ,**
**തവ ജുബതിൻഹ് സമേത് സഠ് ജനക് സുതഹി ലൈ ജാഉँ. (30)**

''നിന്നെ നിലത്തിലിട്ടടിച്ച് നിന്റെ സൈന്യത്തെ ഒടുക്കി, നിന്റെ നഗരത്തെ നശിപ്പിച്ച്, ഹേ ദുഷ്ട, നിന്റെ ഭാര്യമാർ സഹിതം ജാനകിയെ ഞാൻ കൊണ്ടു പോകുമായിരുന്നു.'' (30)

**ചൗ:**

**ജൗം അസ് കരൗം തദപി ന ബഡാഈ –**
**മുഎഹി ബധേം നഹിം കഛു മനുസാഈ,**
**കൗല് കാമബസ് കൃപിന് ബിമൂഢാ –**
**അതി ദരിദ്ര് അജസീ അതി ബൂഢാ. 1**

**സദാ രോഗ്ബസ് സന്തത് ക്രോധീ –**
**ബിഷ്നു ബിമുഖ് ശ്രുതി സന്ത് ബിരോധീ,**

**തനു പോഷക് നിന്ദക് അഘ്ഖാനീ –**
**ജീവത് സവ് സമ് ചൗദഹ് പ്രാനീ. 2**

**അസ് ബിചാരി ഖല് ബധഉ് ന തോഹീ –**
**അബ് ജനി രിസ് ഉപജാവസി മോഹീ,**
**സുനി സകോപ് കഹ് നിസിചര് നാഥാ –**
**അധര് ദസന് ദസി മീജത് ഹാഥാ. 3**

**രേ കപി അധമ് മരന് അബ് ചഹസീ –**
**ഛോടേ ബദന് ബാത് ബഡി കഹസീ,**
**കടു ജല്പസി ജഡ് കപി ബല് ജാകേം –**
**ബല് പ്രതാപ് ബുധി തേജ് ന താകേം. 4**

''അങ്ങിനെ ഞാൻ ചെയ്താൽ തന്നെ അത് എനിയ്ക്ക് ഒരു പ്രസിദ്ധിയേയും തരില്ല. എന്തെന്നാൽ മരിച്ചവനെ കൊല്ലുന്നത് ധീരകൃത്യമല്ല. കൂടോത്രം ചെയ്യുന്നവൻ, കാമവാസനയുള്ളവൻ, പിശുക്കൻ, അതിമൂഢൻ, അതിദരിദ്രൻ, ദുഷ്പേര് വാങ്ങിയവൻ, അതിവൃദ്ധൻ, നിത്യരോഗി, സദാ ക്രോധവശൻ, ഹരിയിൽനിന്നും വിമുഖൻ, വേദങ്ങളുടേയും സജ്ജനങ്ങളുടേയും ശത്രു, സ്വന്തം ശരീരത്തെ പോഷിപ്പിയ്ക്കുന്നവൻ, പരദൂഷണം ചെയ്യുന്നവൻ, പാപങ്ങൾ നിറഞ്ഞവൻ – ഈ പതിന്നാലുപേരും ജീവിച്ചിരിയ്ക്കേ ശവങ്ങൾക്കു തുല്യരാണ്. ഇതു വിചാരിച്ച് , ഹേ ദുഷ്ട, ഞാൻ നിന്നെ കൊല്ലുന്നില്ല. പക്ഷേ എന്റെ കോപത്തെ ഉണർത്തേണ്ട.'' ഇതു കേട്ടതും രാക്ഷസരാജാവ് തന്റെ കീഴ്ച്ചുണ്ട് കടിച്ചുകൊണ്ട്, കൈകളെ ഉതറിക്കൊണ്ട് കോപാവിഷ്ടനായി പറഞ്ഞു: ''ഹേ അധമ വാനര, നീ മരിയ്ക്കാൻ തുനിഞ്ഞിട്ടുണ്ട്. നീ ചെറിയവനായാലും വലിയ വാക്കുകളാണ് പറഞ്ഞിട്ടുള്ളത്. ആരുടെ ബലത്തിൽ നീ ഇത്രയും കടുത്ത വാക്കുകൾ പറയുവാൻ ധൈര്യപ്പെടുന്നുവോ, ഹേ ജഡവാനര, അവന്ന് ബലമോ, പ്രതാപമോ, ബുദ്ധിയോ, തേജസ്സോ ഇല്ല.''

**ദോ:**

**അഗുന് അമാന് ജാനി തെഹി ദീൻഹ് പിതാ ബനബാസ്,**
**സോ ദുഖ് അരു ജൂബതീ ബിരഹ് പുനി നിസിദിന് മമ ത്രാസ്. (31–ക)**

**ജിൻഹ് കേ ബല് കര് ഗര്ബ് തൊഹി അഇസേ മനുജ് അനേക്,**
**ഖാഹിം നിസാചര് ദിവസ് നിസി മൂഢ് സമുഝു തജി ടേക്. (31–ഖ)**

''അവൻ ഗുണവും മാനവുമില്ലാത്തവനാണെന്നുകണ്ട് അവന്റെ പിതാവ് അവനെ വനവാസത്തിന്നയച്ചു. ആ ദു:ഖം പോരാതെ, ഭാര്യാവിരഹം അവനെ നല്ലപോലെ ബാധിച്ചിരിയ്ക്കുന്നു. പിന്നെ രാപ്പകൾ എന്നെ യോർത്ത് നടുങ്ങുന്നു. നീ അഭിമാനിയ്ക്കുന്നവനെപ്പോലെ അനവധി മനുഷ്യരെ രാക്ഷസന്മാർ രാവും പകലും കൊന്നുതിന്നുന്നു. മൂഢ, ഇതു മനസ്സിലാക്കി നീ കുടിലത ത്യജിയ്ക്കൂ.'' (31 – ക–ഖ)

**ചൗ:**

**ജബ് തെഹിം കീൻഹി രാമ് കൈ നിന്ദാ –**
**ക്രോധവന്ത് അതി ഭയഉ കപിന്ദാ,**
**ഹരി ഹര് നിന്ദാ സുനഇ ജൊ കാനാ –**
**ഹോഇ പാപ് ഗോഘാത് സമാനാ. 1**

**കടകടാന് കപികുഞ്ജര് ഭാരീ –**
**ദുഹു ഭുജ്ദണ്ഡ് തമകി മഹി മാരീ,**
**ഡോലത് ധരനി സഭാസദ് ഖസേ –**
**ചലേ ഭാജി ഭയ് മാരുത് ഗ്രസേ. 2**

**ഗിരത് സഁഭാരി ഉഠാ ദസകന്ധര് –**
**ഭൂതല് പരേ മുകുട് അതി സുന്ദര്,**
**കഛു തെഹിം ലൈ നിജ് സിരൻഹി സഁ വാരേ –**
**കഛു അംഗദ് പ്രഭു പാസ് പബാരേ. 3**

**ആവത് മുകുട് ദേഖി കപി ഭാഗേ –**
**ദിന്ഹീം ലൂക് പരന് ബിധി ലാഗേ,**

**കീ രാവന് കരി കോപ് ചലാഏ –**
**കുലിസ് ചാരി ആവത് അതി ധാഏ. 4**

**കഹ് പ്രഭു ഹ്ँസി ജനി ഹൃദയ്ँ ഡെരാഹൂ –**
**ലൂക് ന അസനി കേതു നഹിം രാഹൂ,**
**ഏ കിരീട് ദസകന്ധര് കേരേ –**
**ആവത് ബാലിതനയ് കേ പ്രേരേ. 5**

ശ്രീരാമനെ നിന്ദിച്ചു പറയുന്നതുകേട്ട് വാനരൻ ക്രോധാകുലനായി. എന്തെന്നാൽ ഏതൊരുവാൻ ഹരിയേയും ഹരനേയും നിന്ദിയ്ക്കുന്നതു കേൾക്കുന്നുവോ, അവന്ന് പശുവധം ചെയ്തപോലുള്ള മഹാപാപ മുണ്ടാകും. കപികുഞ്ജരൻ ഉറക്കെ ഗർജ്ജിച്ചുകൊണ്ട് തന്റെ രണ്ടു കൈകൾകൊണ്ടും ഭൂമിയിൽ ആഞ്ഞുകുത്തി. ഭൂമി കുലുങ്ങി. സഭയി ലിരുന്നവർ തങ്ങളുടെ ആസനങ്ങളിൽനിന്നും തെറിച്ചു വീണു; ഭയമാകുന്ന ഭൂതം പിടിച്ചപോലെ ഓടിപ്പറന്നു. രാവണനും വീഴാ നിരുന്നു. പക്ഷെ, തന്നെത്താൻ സമാളിച്ചുകൊണ്ട് നിന്നു. പക്ഷെ അവന്റെ മനോഹരങ്ങളായ കിരീടങ്ങൾ നിലത്തു വീണു. ചിലവയെ അവൻ പെറുക്കിയെടുത്ത് തന്റെ തലകളിൽ ചാർത്തിവെച്ചു. ബാക്കിയുള്ളവയെ അംഗദൻ പ്രഭുവിന്റെ അടുത്തേയ്ക്ക് പറപ്പിച്ചയച്ചു. കിരീടങ്ങൾ പറന്നുവരുന്നതുകണ്ട് വാനരന്മാർ ഓടിപ്പോയി. ദൈവമേ, പകൽ സമയത്ത് വാൽനക്ഷത്രങ്ങൾ വീഴുമോ? അഥവാ, രാവണൻ കോപാവിഷ്ടനായി നാലു വജ്രായുധങ്ങളെ എറിഞ്ഞുവോ; അവ അതിവേഗത്തിൽ വരുന്നുവല്ലോ? പ്രഭു പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: "മനസ്സിൽ ഭയം വേണ്ട. അവ വാൽനക്ഷത്രങ്ങളോ, വജ്രായുധങ്ങളോ അല്ല; രാഹുവോ കേതുവോ കൂടിയല്ല. അവ ബാലിപുത്രനാൽ അയയ്ക്കപ്പെട്ട ദശാനനന്റെ കിരീടങ്ങളാണ് ഇങ്ങോട്ടു വരുന്നത്."

**ദോ:**

**തരകി പവന്സുത് കര് ഗഹേ ആനി ധരേ പ്രഭു പാസ്,**
**കൗതുക് ദേഖഹിം ഭാലു കപി ദിനകര് സരിസ് പ്രകാസ്. (32 – ക)**

**ഉഹാ് സകോപി ദസാനന് സബ് സന് കഹത് രിസാഇ,**
**ധരഹു കപിഹി ധരി മാരഹു സുനി അംഗദ് മുസുകാഇ. (32 – ഖ)**

വായുപുത്രൻ ഹനുമാൻ മുമ്പോട്ടു ചാടി അവയെ തന്റെ കൈകൾ കൊണ്ട് പിടിച്ചു. അവൻ അവയെ പ്രഭുവിന്റെ അടുക്കൽ കൊണ്ടുവന്ന് അവന്റെ മുമ്പിൽ വെച്ചു. കരടികളും വാനരന്മാരും അവയെ ആശ്ചര്യത്തോടെ നോക്കിനിന്നു. അവ സൂര്യനെപ്പോലെ തിളങ്ങി ക്കൊണ്ടിരുന്നു. അപ്പുറത്ത് ദശാനനൻ ക്രുദ്ധനായി തനിയ്ക്കു ചുറ്റുമുള്ള വരോട് രോഷത്തോടെ നിലവിളിച്ചു പറഞ്ഞു: "വാനരനെ പിടിയ്ക്കുവിൻ. പിടിച്ച് അവനെ കൊല്ലുവിൻ." അതുകേട്ട് അംഗദൻ പുഞ്ചിരിച്ചു.
(32– ക–ഖ)

**ചൗ:**

**എഹി ബിധി ബേഗി സുഭട് സബ് ധാവഹു –**
**ഖാഹു ഭാലു കപി ജഹ് തഹ് പാവഹു,**
**മർകട്ഹീന് കരഹു മഹി ജാഈ –**
**ജിഅത് ധരഹു താപസ് ദ്വൗ ഭാഈ. 1**

**പുനി സകോപ് ബോലെഉ ജുബരാജാ –**
**ഗാല് ബജാവത് തേഹി ന ലാജാ,**
**മരു ഗര് കാടി നിലജ് കുലഘാതീ –**
**ബല് ബിലോകി ബിഹരതി നഹിം ഛാതീ. 2**

**രേ ത്രിയ് ചോര് കുമാർഗ് ഗാമീ –**
**ഖല് മല് രാസി മന്ദമതി കാമീ,**
**സന്യപാത് ജല്പസി ദുർബാദാ –**
**ഭഎസി കാലബസ് ഖല് മനുജാദാ. 3**

**യാകോ ഫലു പാവഹിഗോ ആഗേം –**
**ബാനര് ഭാലു ചപേടൻഹി ലാഗേം,**
**രാമു മനുജ് ബോലത് അസി ബാനീ –**
**ഗിരഹിം ന തവ രസനാ അഭിമാനീ. 4**

**ഗിരിഹഹിം രസനാ സംസയ് നാഹീം –**
**സിരൻഹി സമേത് സമര് മഹി മാഹീം. 5**

"അവനെ കൊന്നശേഷം ഹേ ധീരഭടന്മാരേ, ഉടനെ ഓടിപ്പോയി കണ്ണിൽ പെടുന്ന എല്ലാ കരടികളേയും വാനരന്മാരേയും കൊന്നു തിന്നുവിൻ. ഈ ഭൂമിയെ മർക്കടരഹിതമാക്കിത്തീർത്ത് ആ രണ്ടു താപസസഹോദരന്മാരേയും ജീവനോടെ പിടിയ്ക്കുവിൻ." വാനരരാജ കുമാരൻ കോപാകുലനായി വീണ്ടും ഘോഷിച്ചു: "നിന്റെ നാവിനെ ഇതുപോലെ ആട്ടുവാൻ നിനക്ക് നാണമില്ലേ? ഹേ കുലഘാതക, കഴുത്തുവെട്ടി മരിച്ചുപോകൂ. എന്റെ ബലം കണ്ടിട്ടും നിന്റെ ഹൃദയം വെടിയ്ക്കുന്നില്ല. ഹേ സ്ത്രീ ചോര, ദുർമാർഗ്ഗഗാമി, ദുഷ്ട, അശുദ്ധതയുടെ ഭണ്ഡാരമേ, മന്ദബുദ്ധേ, കാമാസക്ത, നീ സന്നിപാതജ്വരം പിടിച്ച പോലെ അപശബ്ദങ്ങൾ പുലമ്പുന്നു. ഹേ ദുഷ്ടരാക്ഷസ, അത് മരണം നിന്നെ അതിക്രമിച്ചിരിയ്ക്കുന്നതിനെ കാണിയ്ക്കുന്നു. ഇതിന്റെ ഫലം നീ പിന്നീട്, കരടികളും വാനരന്മാരും നിന്നെ നല്ലപോലെ ദണ്ഡിയ്ക്കുമ്പോൾ അനുഭവിയ്ക്കും. ഹേ അഭിമാനി, ശ്രീരാമൻ മനുഷ്യനാണെന്ന് നീ പറയുമ്പോൾ നിന്റെ നാവ് ഉരിഞ്ഞുവീഴാത്തത് വിചിത്രം തന്നെ. പക്ഷേ, യുദ്ധക്കളത്തിൽ നിന്റെ തലകളോടൊപ്പം നാവുകളും ഉരിഞ്ഞുവീഴുന്നത് നിശ്ചയമാണ്."

**സോ:**

**സോ നര് യ്യോം ദസകന്ധ് ബാലി ബധ്യോ ജെഹിം എക് സര്,**
**ബീസ്ഹു്ँ ലോചന് അന്ധ് ധിഗ് തവ ജന്മ് കുജാതി ജഡ്. (33–ക)**

**തവ സോനിത് കീം പ്യാസ് തൃഷിത് രാമ് സായക് നികര്,**
**തജഉ്ँ തോഹി തെഹി ത്രാസ് കടു ജല്പക് നിസിചര് അധമ്. (33–ഖ)**

"ഹേ ദശാനന, ഒറ്റ ബാണം കൊണ്ട് ബാലിയെ കൊന്നവൻ എങ്ങിനെ മനുഷ്യനായിരിയ്ക്കും? ഇരുപതു കണ്ണുകളുണ്ടായിട്ടും നീ അന്ധനാണ്. ഹീനജാതിയിൽ പിറന്ന ജഡമേ, നിന്റെ ജന്മം ധിക്കരിയ്ക്കത്തക്കതാണ്.

ഹേ കഠിനമായി പുലമ്പുന്ന രാക്ഷസാധമ, രാമന്റെ ബാണങ്ങൾ നിന്റെ രക്തത്തിന്നുവേണ്ടി ദാഹിച്ചിരിയ്ക്കുന്നു. അവന്ന് അപ്രീതിയുണ്ടാകുമെന്നോർത്താണ് ഞാൻ നിന്നെ വെറുതെ വിടുന്നത്.'' (33 ക-ഖ)

**ചൗ:**

**മൈം തവ ദസന് തോരിബെ ലായക് -**
**ആയസു മോഹി ന ദീൻഹ് രഘുനായക്,**
**അസി രിസ് ഹോതി ദസഉ മുഖ് തോരൗം -**
**ലങ്കാ ഗഹി സമുദ്ര് മഹ്ँ ബോരൗം. 1**

**ഗൂലരി ഫല് സമാന് തവ ലങ്കാ -**
**ബസഹു മധ്യ് തുംഹ് ജന്തു അസംകാ,**
**മൈം ബാനര് ഫല് ഖാത് ന ബാരാ -**
**ആയസു ദീൻഹ് ന രാമ് ഉദാരാ. 2**

**ജുഗുതി സുനത് രാവന് മുസുകാഈ -**
**മൂഢ് സിഖിഹി കഹ്ँ ബഹുത് ഝുഠാഈ,**
**ബാലി ന കബ്ഹുँ ഗാല് അസ് മാരാ -**
**മിലി തപസിൻഹ് തൈം ഭഎസി ലബാരാ. 3**

**സാँചെഹുँ മൈം ലബാര് ഭുജ് ബീഹാ -**
**ജൗം ന ഉപാരിഉँ തവ ദസ് ജീഹാ,**
**സമുഝി രാമ് പ്രതാപ് കപി കോപാ -**
**സഭാ മാഝ് പന് പദ് കരി രോപാ. 4**

**ജൗം മമ ചരന് സകസി സഠ് ടാരീ -**
**ഫിരഹിം രാമു സീതാ മൈം ഹാരീ,**
**സുനഹു സുഭട് സബ് കഹ് ദസസീസാ -**
**പദ് ഗഹി ധരനി പഛാരഹു കീസാ. 5**

**ഇന്ദ്രജീത് ആദിക് ബലവാനാ -**
**ഹരഷി ഉഠേ ജഹ്ँ തഹ്ँ ഭട് നാനാ,**

**ഝപടഹിം കരി ബല് ബിപുല് ഉപാഈ –**
**പദ് ന ടരഇ ബൈഠഹിം സിരു നാഈ. 6**

**പുനി ഉഠി ഝപട്ഹിം സുര് ആരാതീ –**
**ടരഇ ന കീസ് ചരന് എഹി ഭാ്തീ.**
**പുരുഷ് കുജോഗീ ജിമി ഉരഗാരീ –**
**മോഹ് ബിടപ് നഹിം സകഹിം ഉപാരീ. 7**

''ഞാൻ നിന്റെ പല്ലുകളെ തട്ടിക്കൊഴിയ്ക്കാൻ പ്രാപ്തിയുള്ളവനാണ്. പക്ഷേ എനിയ്ക്ക് രാഘവന്റെ ആദേശമില്ല. അല്ലെങ്കിൽ എനിയ്ക്കു വരുന്ന ദ്വേഷ്യത്തിൽ നിന്റെ പത്തു തലകളേയും ചതച്ച് ലങ്കയെ തൂക്കിയെടുത്ത് സമുദ്രത്തിലിടുമായിരുന്നു. നിന്റെ ലങ്ക ഉദുമ്പര എന്ന മരത്തിന്റെ പഴം പോലെയും, നിങ്ങളെല്ലാവരും അതിന്നുള്ളിൽ വസിയ്ക്കുന്ന അനവധി പുഴുക്കളെപ്പോലെയുമാണ്. ഞാനൊരു വാനരനായതുകൊണ്ട് അതിനെ തിന്നാൻ മടിയ്ക്കില്ല. പക്ഷേ ഉദാരനായ ശ്രീരാമൻ അതിന്ന് അനുമതി തന്നിട്ടില്ല.'' ഈ യുക്തിയുള്ള വാക്കുകൾ കേട്ട് രാവണൻ പുഞ്ചിരിച്ചു. ''മൂഢ, ഇതുമാതിരി അസത്യം പറയുവാൻ എവിടെനിന്നു നീ പഠിച്ചു? ബാലി ഒരിയ്ക്കലും ഇതുപോലെ ആത്മപ്രശംസ ചെയ്തിട്ടില്ല. താപസന്മാരുടെ സഹവാസം നിന്നെ ഇത്ര അഹങ്കാരിയായ അസത്യവാദിയാക്കിയിരിയ്ക്കുന്നുവെന്ന് തോന്നുന്നു.'' ''ഇരുപതു കൈകളുള്ള രാക്ഷസ, അതേ, നിന്റെ പത്തു നാവുകളേയും പിഴിതെടുത്തില്ലെങ്കിൽ ഞാൻ ഒരു അധിക പ്രസംഗിയായ നുണയൻ തന്നെയാണ്.'' ശ്രീരാമന്റെ പ്രതാപത്തെ സ്മരിച്ചുകൊണ്ട്, കോപത്തോടെ തന്റെ കാലിനെ സഭയുടെ നടുവിൽ അമർത്തിച്ചവിട്ടി. ''മൂഢ, എന്റെ കാലിനെ നിനക്ക് അനക്കാൻ കഴിഞ്ഞാൽ ശ്രീരാമൻ ഉടൻതന്നെ തിരിച്ചപോകും. സീതയെ വാതുവെച്ച് ഞാൻ നഷ്ടപ്പെട്ടതായി കണക്കാക്കാം.'' ദശാനനൻ ഘോഷിച്ചു: ''ഹേ ധീരഭടന്മാരെ, കേൾക്കുവിൻ. വാനരന്റെ കാലു പിടിച്ച് അവനെ നിലത്തടിയ്ക്കുവിൻ.'' ഇന്ദ്രജിത്ത് തുടങ്ങിയ ബലവാന്മാർ സന്തോഷത്തോടെ തങ്ങളുടെ ആസനങ്ങളിൽനിന്നും

എഴുന്നേറ്റ് തങ്ങളുടെ ബലമെല്ലാം പ്രയോഗിച്ചു. പല ഉപായങ്ങളും ചെയ്തുനോക്കി, പക്ഷേ അംഗദന്റെ പാദം അനങ്ങിയില്ല. മത്സരക്കാർ തലകൾ താഴ്ത്തിക്കൊണ്ട് തങ്ങളുടെ ആസനങ്ങളിൽ പോയി ഇരുന്നു. ദേവശത്രുക്കൾ വീണ്ടും എഴുന്നേറ്റ് മുന്നോട്ടുചെന്ന് ശ്രമിച്ചു. (കാകഭുശുണ്ടി തുടരുന്നു): പക്ഷേ, ഹേ ഗരുഡ, ഇന്ദ്രിയാസക്തനായ ഒരുവന്ന് തന്റെ മനസ്സിലെ മോഹമെന്ന വൃക്ഷത്തെ എതുപോലെ പിഴുതെടുക്കാൻ സാധിയ്ക്കില്ലയോ, അതുപോലെ വാനരന്റെ കാലിനെ അവർക്ക് ഇളക്കാൻ കഴിഞ്ഞില്ല.

**ദോ:**

**കോടിൻഹ് മേഘനാദ് സമ് സുഭട് ഉഠേ ഹരഷാഈ,**
**ഝപട്ഹിം ടരൈ ന കപി ചരന് പുനി ബൈഠഹിം സിര് നാഇ.(34–ക)**

**ഭൂമി ന ഛാ്ഡത് കപി ചരന് ദേഖത് രിപു മദ് ഭാഗ്,**
**കോടി ബിഘ്ന് തേ സന്ത് കര് മന് ജിമി നീതി ന ത്യാഗ്. (34–ഖ)**

മേഘനാദനെപ്പോലെ ബലിഷ്ഠരായ കോടിക്കണക്കിൽ യോദ്ധാക്കൾ സന്തോഷത്തോടെ എഴുന്നേറ്റ് ചാടിവന്നു. പക്ഷേ വാനരന്റെ പാദം ഇളകിയില്ല. കുനിഞ്ഞ തലകളോടെ വീണ്ടും തങ്ങളുടെ ആസന ങ്ങളിൽ പോയി ഇരുന്നു. കോടിക്കണക്കിൽ വിഘ്നങ്ങൾ നേരിട്ടാലും എങ്ങിനെ ഒരു സാധുവിന്റെ മനസ്സ് സത്യത്തിൽനിന്നും വ്യതിചലിയ്ക്കു ന്നില്ലയോ, അതുപോലെ വാനരന്റെ കാൽ ഭൂമിയിൽനിന്നും ഇളകി യില്ല. ഇതു കണ്ടപ്പോൾ ശത്രുവിന്റെ അഹങ്കാരം അവനെ വിട്ടുമാറി. (34–ക–ഖ)

**ചൗ:**

**കപി ബല് ദേഖി സകല് ഹിയ് ഹാരേ –**
**ഉഠാ ആപു കപി കേം പര്ചാരേ,**
**ഗഹത് ചരന് കഹ് ബാലികുമാരാ –**
**മമ പദ് ഗഹേം ന തോര് ഉബാരാ. 1**

മേഘനാദനെപ്പോലെ ബലിഷ്ഠരായ കോടിക്കണക്കിൽ യോദ്ധാക്കൾ സന്തോഷത്തോടെ എഴുന്നേറ്റ് ചാടിവന്നു. പക്ഷേ വാനരന്റെ പാദം ഇളകിയില്ല. കുനിഞ്ഞ തലകളോടെ വീണ്ടും തങ്ങളുടെ ആസനങ്ങളിൽ പോയി ഇരുന്നു. കോടിക്കണക്കിൽ വിഘ്നങ്ങൾ നേരിട്ടാലും എങ്ങിനെ ഒരു സാധുവിന്റെ മനസ്സ് സത്യത്തിൽനിന്നും വ്യതിചലിയ്ക്കുന്നില്ലയോ, അതുപോലെ വാനരന്റെ കാൽ ഭൂമിയിൽനിന്നും ഇളകിയില്ല. ഇതു കണ്ടപ്പോൾ ശത്രുവിന്റെ അഹങ്കാരം അവനെ വിട്ടുമാറി. (34–ക–ഖ)

**ചൗ:**

**കപി ബല് ദേഖി സകല് ഹിയ്ँ ഹാരേ –**
**ഉഠാ ആപു കപി കേം പര്ചാരേ,**
**ഗഹത് ചരന് കഹ് ബാലികുമാരാ –**
**മമ പദ് ഗഹേം ന തോര് ഉബാരാ. 1**

**ഗഹസി ന രാമ് ചരന് സഠ് ജാഇൗ –**
**സുനത് ഫിരാ മന് അതി സകുചാഇൗ,**
**ഭയഉ തേജ്ഹത് ശ്രീ സബ് ഗഇൗ –**
**മധ്യ് ദിവസ് ജിമി സസി സോഹഇൗ. 2**

**സിംഘാസന് ബൈഠെഉ സിര് നാഇൗ –**
**മാനഹുँ സമ്പതി സകല് ഗँവാഇൗ,**
**ജഗദാത്മാ പ്രാനപതി രാമാ –**
**താസു ബിമുഖ് കിമി ലഹ് ബിശ്രാമാ. 3**

**ഉമാ രാമ്കീ ഭൃകുടി ബിലാസാ –**
**ഹോഇ ബിസ്വ് പുനി പാവഇ നാസാ,**
**തൃന് തേ കുലിസ് കുലിസ് തൃന് കരഇൗ –**
**താസു ദൂത് പന് കഹു കിമി ടരഇൗ. 4**

**പുനി കപി കഹീ നീതി ബിധി നാനാ –**
**മാന് ന താഹി കുലു നിഅരാനാ,**

**രിപു മദ് മഥി പ്രഭു സുജസു സുനായോ –**
**യഹ് കഹി ചല്യോ ബാലി നൃപ് ജായോ. 5**

**ഹതൗം ന ഖേത് ഖെലാഇ ഖെലാഈ –**
**തോഹി അബ്ഹിം കാ കരൗം ബഡാഈ,**
**പ്രഥമ്ഹിം താസു തനയ് കപി മാരാ –**
**സോ സുനി രാവന് ഭയഉ ദുഖാരാ. 6**

**ജാതുധാന് അംഗദ് പന് ദേഖീ –**
**ഭയ് ബ്യാകുല് സബ് ഭഏ ബിസേഷീ. 7**

വാനരന്റെ ബലത്തെ കണ്ട ഓരോരുത്തരും മനസ്സിൽ തോൽവി യനുഭവിച്ചു. വാനരനാൽ വെല്ലുവിളിയ്ക്കപ്പെട്ട രാവണൻ സ്വയം എഴുന്നേറ്റു. രാവണൻ അവന്റെ കാലുപിടിയ്ക്കാൻ മുന്നോട്ടു ചെന്നപ്പോൾ ബാലിപുത്രൻ പറഞ്ഞു: ''എന്റെ കാലു പിടിച്ചതുകൊണ്ട് നീ രക്ഷപ്പെടില്ല. മൂഢ, എന്തുകൊണ്ട് നീ പോയി ശ്രീരാമന്റെ പാദങ്ങളെ പിടിയ്ക്കുന്നില്ല?'' അതു കേട്ട് സങ്കോചത്തോടെ അവൻ പിന്നോട്ടു തിരിഞ്ഞു. നട്ടുച്ചയ്ക്ക് ചന്ദ്രൻ മങ്ങുന്നതുപോലെ അവന്റെ തേജസ്സ് മങ്ങി. ശ്രീത്വം നഷ്ടപ്പെട്ടു. തന്റെ സമ്പത്തു മുഴുവൻ നഷ്ടപ്പെട്ടാലെന്ന പോലെ അവൻ തല കുനിഞ്ഞ് തന്റെ സിംഹാസനത്തിൽ പോയി ഇരുന്നു. ശ്രീരാമൻ ജഗത്തിന്റെ ആത്മാവും പ്രാണപതിയുമാകുന്നു. അവനിൽനിന്നും വിമുഖനായിരി യ്ക്കുന്നവന് വിശ്രാമമെവിടെയുണ്ടാകും? ഹേ ഉമേ, ഈ വിശ്വം ശ്രീരാമന്റെ പുരുവങ്ങളുടെ അനക്കത്തിൽ സൃഷ്ടിയാവുകയും നശിയ്ക്കുകയും ചെയ്യുന്നു. ഒരു പുല്ലിനെ വജ്രായുധമായും വജ്രായുധത്തെ തൃണമായും മാറ്റാൻ കഴിയുമെങ്കിൽ, അവന്റെ സേവകന്റെ വെല്ലുവിളി എങ്ങിനെ അസത്യമാകും? അംഗദൻ അവനെ പലവിധത്തിൽ ഉപദേശിച്ചുനോക്കി, പക്ഷേ അവന്റെ അവസാന മടുത്തിരിയ്ക്കുന്നതുകൊണ്ട് അവൻ അവയെ കൂട്ടാക്കിയില്ല. ശത്രുവിന്റെ ഗർവത്തെ നശിപ്പിച്ച് ബാലിയുടെ മകൻ തന്റെ പ്രഭുവിന്റെ പ്രതാപത്തെ അവന്ന് കേൾപ്പിച്ച് ഈവിധം പറഞ്ഞശേഷം പുറപ്പെട്ടു:

''യുദ്ധക്കളത്തിൽ നിന്നെ കുറെ നേരം കളിപ്പിച്ചശേഷം കൊന്നില്ലെങ്കിൽ, ഇപ്പോൾ ഞാൻ സ്വയംപ്രശംസ ചെയ്തതുകൊണ്ട് യാതൊരു പ്രയോജനവുമില്ല.'' രാവണന്റെ മുന്നിൽ വരുന്നതിന്നുമുമ്പ് അംഗദൻ അവന്റെ പുത്രനെ കൊന്നിരുന്നു. ആ വർത്തമാനം കേട്ട് രാവണൻ അത്യന്തം വ്യസനിച്ചു. രാക്ഷസന്മാരും അംഗദന്റെ വെല്ലുവിളിയുടെ ഫലം കണ്ട് അത്യന്തം ഭയപ്പെട്ടു.

**ദോ:**

**രിപു ബല് ധരഷി ഹരഷി കപി ബാലിതനയ് ബല് പുഞ്ജ്,**
**പുലക് സരീര് നയന് ജല് ഗഹേ രാമ് പദ് കഞ്ജ്. (35–ക)**

**സാँഝ് ജാനി ദസകന്ധര് ഭവന് ഗയഉ ബിലഖാഇ,**
**മന്ദോദരീം രാവന്ഹി ബഹുരി കഹാ സമുഝാഇ. (35–ഖ)**

രാവണന്റെ ബലത്തെ വകവെയ്ക്കാതെ ബലവാനായ ബാലിയുടെ പുത്രൻ പുളകിതശരീരനായി, കണ്ണുകൾ നിറഞ്ഞ്, (തിരിച്ചുവന്ന്) ശ്രീരാമന്റെ പാദകമലങ്ങളെ ആനന്ദത്തോടെ കെട്ടിപ്പിടിച്ചു. സായങ്കാലമാവന്നതു കണ്ട് ദശാനനൻ വ്യാകുലതയോടെ തന്റെ കൊട്ടാരത്തിലേയ്ക്കു മടങ്ങി. അവിടെ മന്ദോദരി വീണ്ടും അവനെ ഉപദേശിച്ചുകൊണ്ട് പറഞ്ഞു. (35 – ക–ഖ)

**ചൗ:**

**കന്ത് സമുഝി മന് തജഹു കുമതിഹീ –**
**സോഹ് ന സമര് തുംഹഹി രഘുപതിഹീ,**
**രാമാനുജ് ലഘു രേഖ് ഖചാഇൗ –**
**സൊഉ നഹിം നാഘേഹു അസി മനുസാഇൗ. 1**

**പിയ് തുംഹ് താഹി ജിതബ് സംഗ്രാമാ –**
**ജാകേ ദൂത് കേര് യഹ് കാമാ,**
**കൗതുക് സിന്ധു നാഘി തവ ലങ്കാ –**
**ആയഉ കപി കേഹരീ അസംകാ. 2**

**രഖ്വാരേ ഹതി ബിപിന് ഉജാരാ –**
**ദേഖത് തോഹി അച്ഛ് തെഹിം മാരാ,**
**ജാരി സകല് പുര് കീൻഹെസി ഛാരാ –**
**കഹാ് രഹാ ബല് ഗർബ് തുംഹാരാ. 3**

**അബ് പതി മൃഷാ ഗാല് ജനി മാരഹു –**
**മോര് കഹാ കഛു ഹൃദയ് ബിചാരഹു,**
**പതി രഘുപതിഹി നൃപതി ജനി മാനഹു –**
**അഗ് ജഗ് നാഥ് അതുല് ബല് ജാനഹു. 4**

**ബാന് പ്രതാപ് ജാന് മാരീചാ –**
**താസു കഹാ നഹിം മാനെഹി നീചാ,**
**ജനക് സഭാ് അഗനിത് ഭൂപാലാ –**
**രഹേ തുംഹഉ ബല് അതുല് ബിസാലാ. 5**

**ഭഞ്ജി ധനുഷ് ജാനകീ ബിആഹീ –**
**തബ് സംഗ്രാമ് ജിതെഹു കിന് താഹീ,**
**സുരപതി സുത് ജാനഇ ബല് ഥോരാ –**
**രാഖാ ജിഅത് ആ്ഖി ഗഹി ഫോരാ. 6**

**സൂപനഖാ കൈ ഗതി തുംഹ് ദേഖീ –**
**തദപി ഹൃദയ് നഹിം ലാജ് ബിസേഷീ. 7**

"ഹേ കാന്ത, ചിന്തിച്ച് ദുർബുദ്ധി ത്യജിയ്ക്കൂ. രഘുപതിയുമായുള്ള അങ്ങയുടെ ഈ പോര് അസ്ഥാനത്തിലാണ്. ശ്രീരാമന്റെ അനുജൻ ചെറുതായൊരു രേഖ വരച്ചിരുന്നു. അതിനെക്കുടി അങ്ങയ്ക്ക് കടക്കാൻ കഴിഞ്ഞില്ല. അങ്ങിനെയുള്ളതാണ് അങ്ങയുടെ ശൗര്യം. ആരുടെ ദൂതൻ ഇത്രയും നാശനഷ്ടങ്ങൾ വരുത്തിയോ അവനെ അങ്ങ് ജയിയ്ക്കുമെന്ന് കരുതുന്നുവോ? സമുദ്രത്തെ ഒരു വിനോദമെന്നപോലെ ചാടിക്കടന്നു വന്ന് ആ വാനരസിംഹം അങ്ങയുടെ ലങ്കയിൽ പ്രവേശിച്ചു. രക്ഷകന്മാരെ കൊന്ന് ഉപവനത്തെ നശിപ്പിച്ചു. മാത്രമല്ല അവൻ അക്ഷകുമാരനെ അങ്ങയുടെ കണ്ണിന്നു നേരെ കൊന്നു.

രാജധാനിയെ കത്തിച്ചു ചാമ്പലാക്കി. ആ സമയത്ത് അങ്ങയുടെ ബലത്തിന്റെ ഗർവം എവിടെയായിരുന്നു? നാഥ ഇനിയും വൃഥാ ജമ്പമടിയ്ക്കുന്നത് മതിയാക്കൂ. ഞാൻ പറയുന്നതിനെ കുറച്ച് മനസ്സിൽ ധരിയ്ക്കൂ. സ്വാമീ രാഘവൻ വെറുമൊരു മനുഷ്യരാജാവാണെന്ന് ഭാവിയ്ക്കരുത്. മറിച്ച് അവൻ അതുലബലശാലിയായ സകല ചരാചരങ്ങളുടേയും നാഥനാണെന്നറിയൂ. അവന്റെ ബാണങ്ങളുടെ ശക്തി മാരീചന്നറിയുമായിരുന്നു. പക്ഷെ അവനൊരു താണവനാണെന്നു കരുതി അങ്ങ് അവന്റെ വാക്കിനെ വകവെച്ചില്ല. ജനകന്റെ രാജസഭയിൽ അനവധി രാജാക്കന്മാർ ഹാജരായിരുന്നു. അങ്ങും അങ്ങയുടെ തുലനയില്ലാത്ത മഹാബലത്തോടെ അവിടെ യുണ്ടായിരുന്നു. അവിടെ ശ്രീരാമൻ ശിവധനുസ്സിനെ മുറിച്ച് ജാനകിയെ വിവാഹം കഴിച്ചു. അപ്പോൾ എന്തുകൊണ്ട് അങ്ങ് അവനെ യുദ്ധം ചെയ്ത് തോല്പിച്ചില്ല? ഇന്ദ്രന്റെ പുത്രൻ അവന്റെ ബലത്തെപ്പറ്റി, അവനെ പിടിച്ച് ഒരു കണ്ണ് എടുത്തശേഷം വിട്ടയച്ചപ്പോൾ അറിഞ്ഞു. ശൂർപ്പണഖയുടെ ഗതി അങ്ങ് കണ്ടതാണ്. എന്നിട്ടും അങ്ങയ്ക്ക് മനസ്സിൽ ഒട്ടുംതന്നെ ലജ്ജയുണ്ടായില്ല.''

**ദോ:**

**ബധി ബിരാധ് ഖര് ദൂഷന്ഹി ലീലാ് ഹത്യോ കബന്ധ്,**
**ബാലി ഏക് സര് മാര്യോ തെഹി ജാനഹു ദസകന്ധ്. (36)**

''ഹേ ദശാനന, വിരാധനേയും ഖരനേയും ദൂഷണനേയും, കബന്ധനേയും വിനോദമെന്നപോലെ കൊന്നവനെ, ബാലിയെ ഒററ ശരംകൊണ്ട് കൊന്നവനെ തിരിച്ചറിഞ്ഞാലും.'' (36)

**ചൗ:**

**ജെഹിം ജലനാഥ് ബ്ധായഉ ഹേലാ –**
**ഉതരേ പ്രഭു ദല് സഹിത് സുബേലാ,**
**കാരുനീക് ദിനകര് കുല് കേതൂ –**
**ദൂത് പഠായഉ തവ ഹിത് ഹേതൂ. 1**

**സഭാ മാഝ് ജെഹിം തവ ബല് മഥാ –**
**കരി ബരൂഥ് മഹു് മൃഗപതി ജഥാ,**
**അംഗദ് ഹനുമത് അനുചര് ജാകേ –**
**രന് ബാ്കുരേ ബീര് അതി ബാ്കേ. 2**

**തെഹി കഹ് പിയ് പുനി പുനി നര് കഹഹൂ –**
**മുധാ മാന് മമതാ മദ് ബഹഹൂ,**
**അഹഹ കന്ത് കൃത് രാമ് ബിരോധാ –**
**കാല് ബിബസ് മന് ഉപജ് ന ബോധാ. 3**

**കാല് ദണ്ഡ് ഗഹി കാഹു ന മാരാ –**
**ഹരഇ ധർമ് ബല് ബുദ്ധി ബിചാരാ,**
**നികട് കാല് ജെഹി ആവത് സാഈ് –**
**തെഹി ഭ്രമ് ഹോഇ തുംഹാരിഹി നാഈം. 4**

''ഒരു വിനോദമെന്നപോലെ സമുദ്രത്തിന്മേൽ പാലം കെട്ടി തന്റെ ദളത്തോടുകൂടി സുവേലപർവതത്തിൽ താവളമടിച്ച അതേ കൃപാലുവായ പ്രഭു സൂര്യകുലത്തിന്റെ മണിമകുടം, അങ്ങയുടെ ഹിതത്തിന്നായി തന്റെ ദൂതനെ അങ്ങയുടെ അടുക്കലേയ്ക്ക് അയച്ചു. അവനും ആനക്കൂട്ടത്തിന്റെ നടുവിൽ സിംഹമെന്നപോലെ അങ്ങയുടെ ബലത്തെ തുറന്ന സഭയിൽ ചവിട്ടിത്തേച്ചു. മാത്രമല്ല, അവന്ന് അവന്റെ സേവകന്മാരായി അംഗദൻ, ഹനുമാൻ പോലുള്ള വീരയോദ്ധാക്കളുണ്ട്. എന്നിട്ടും പ്രിയ, അങ്ങ് അവനെ വെറും മനുഷ്യനെന്ന് വീണ്ടും വീണ്ടും പറയുന്നു. അങ്ങ് അങ്ങയുടെ തലമേൽ അഭിമാനത്തിന്റെയും, മമതയുടേയും, മദത്തിന്റെയും ഭാരത്തെ വൃഥാ ചുമക്കുന്നു. എന്റെ സ്വാമീ, അങ്ങ് ശ്രീരാമനെ വിരോധിച്ച് മരണത്തിന്നു വിധേയനായിരിയ്ക്കുന്നു. അങ്ങയുടെ മനസ്സിൽ വിവേകത്തിന്റെ കിരണം ഉദിയ്ക്കുന്നില്ല. കാലൻ ദണ്ഡമുയർത്തി ആരേയും അടിയ്ക്കുന്നില്ല. അവൻ അവന്റെ ധർമ്മം, ബലം, ബുദ്ധി, വിചാരം ഇവയെ അപഹരിയ്ക്കുന്നു. ഏതൊരുവനെ മരണമടുത്തിരിയ്ക്കുന്നുവോ, അവൻ മാത്രമേ അങ്ങയെപ്പോലെ ഭ്രമത്തിന്നിരയാകുന്നുള്ളൂ.''

**ദോ:**

**ദുഇ സുത് മരേ ദഹെഉ പുര് അജഹു്ँ പുര് പിയ് ദേഹു,**
**കൃപാസിന്ധു രഘുനാഥ് ഭജി നാഥ് ബിമല് ജസു ലേഹു. (37)**

''അങ്ങയുടെ രണ്ടു പുത്രന്മാർ കൊല്ലപ്പെട്ടു. അങ്ങയുടെ രാജധാനി ചുട്ടെരിയ്ക്കപ്പെട്ടു. പ്രിയ, ഇനിയെങ്കിലും പിന്മാറൂ. നാഥ, കൃപാസിന്ധു വായ രഘുനാഥനെ ഭജിച്ച് നിർമ്മലമായ യശസ്സിനെ നേടൂ.'' (37)

**ചൗ:**

**നാരി ബചന് സുനി ബിസിഖ് സമാനാ –**
**സഭാ്ँ ഗയഉ ഉഠി ഹോത് ബിഹാനാ,**
**ബൈഠ് ജാഇ സിംഘാസന് ഫൂലീ –**
**അതി അഭിമാന് ത്രാസ് സബ് ഭൂലീ. 1**

**ഇഹാ്ँ രാമ് അംഗദ്ഹി ബൊലാവാ –**
**ആഇ ചരന് പങ്കജ് സിരു നാവാ,**
**അതി ആദര് സമീപ് ബൈഠാരീ –**
**ബോലേ ബിഹ്ँസി കൃപാല് ഖരാരീ. 2**

**ബാലിതനയ് കൗതുക് അതി മോഹീ –**
**താത് സത്യ് കഹു പൂഛഉ്ँ തോഹീ,**
**രാവനു ജാതുധാന് കുല് ടീകാ –**
**ഭുജ് ബല് അതുല് ജാസു ജഗ് ലീകാ. 3**

**താസു മുകുട് തുംഹ് ചാരി ചലാഏ –**
**കഹഹു താത് കവനീ ബിധി പാഏ,**
**സുനു സർബഗ്യ് പ്രനത് സുഖകാരീ –**
**മുകുട് ന ഹോഹിം ഭൂപ് ഗുന് ചാരീ. 4**

**സാമ് ദാന് അരു ദണ്ഡ് ബിഭേദാ –**
**നൃപ് ഉര് ബസഹിം നാഥ് കഹ് ബേദാ,**
**നീതി ധർമ് കേ ചരന് സുഹാഏ –**
**അസ് ജിയ്ँ ജാനി നാഥ് പഹിം ആഏ. 5**

അമ്പുപോലെ തീക്ഷ്ണമായ തന്റെ ഭാര്യയുടെ വാക്കുകൾ കേട്ട് നേരം വെളുത്തതും അവൻ ഉണർന്ന് തന്റെ രാജസഭയ്ക്കു പോയി. അത്യന്തം അഭിമാനത്തോടെ, ഭയത്തെ മറന്ന് അവൻ സിംഹാസനത്തിലിരുന്നു. ഇവിടെ ശ്രീരാമൻ അംഗദനെ വിളിച്ചു. അവനും വന്ന് പ്രഭുവിന്റെ പാദങ്ങളിൽ തലവണങ്ങി. കൃപാലുവായ ശ്രീരാമൻ അത്യന്തം ആദരവോടെ അവനെ തന്റെ അടുത്തിരുത്തി പുഞ്ചിരിയോടെ പറഞ്ഞു: "ഹേ ബാലിപുത്ര, എന്റെ മനസ്സിൽ അതിയായ കൌതുകം തോന്നുന്നു. അതിനാൽ നിന്നോട് ഒരു ചോദ്യം ചോദിയ്ക്കുന്നു. മകനേ, സത്യം പറയൂ. രാവണൻ രാക്ഷസകുലത്തിന്റെ തലവനാണ്. ലോകം മുഴുവൻ അവന്റെ തുലനയില്ലാത്ത കൈബലത്തെ കൊണ്ടാടുന്നു. അവന്റെ നാലു മുകുടങ്ങളെ നീ എന്റെ അടുക്കലേയ്ക്കയച്ചത് വിചിത്രംതന്നെ. പുത്ര, പറയൂ, എന്തുപായം കൊണ്ടാണ് നിനക്ക് അവ ലഭിച്ചത്." "ഹേ സർവജ്ഞ, ഭക്തവത്സല, കേട്ടാലും. അവ മുകുടങ്ങളായിരുന്നില്ല. പക്ഷേ അവ ഒരു രാജാവിന്റെ നാലു ഗുണങ്ങളാണ്, അതായത് സാമം, ദാനം, ഭേദം, ദണ്ഡം – ഇവ രാജാവിന്റെ മനസ്സിൽ വസിയ്ക്കുന്നു എന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. അവ നീതിയുടേയും ധർമ്മത്തിന്റേയും സുന്ദരങ്ങളായ കാലുകളാണ്. അതുണർന്നുകൊണ്ട് അവ സ്വയം (എല്ലാ നീതിധർമ്മങ്ങളുടേയും ഇരുപ്പിടമായ) എന്റെ പ്രഭുവിന്റെ അടുത്തേയ്ക്കു വന്നു."

**ദോ:**

**ധർമ്ഹീന് പ്രഭു പദ് ബിമുഖ് കാല് ബിബസ് ദസസീസ്,**
**തെഹി പരിഹരി ഗുന് ആഏ സുനഹു കോസലാധീസ്. (38 – ക)**

**പരമ് ചതുരതാ ശ്രവന് സുനി ബിഹ്ँസേ രാമു ഉദാര്,**
**സമാചാര് പുനി സബ് കഹേ ഗഢ് കേ ബാലികുമാർ. (38 – ഖ)**

"ഹേ കോസലാധീശ, കേട്ടാലും. ദശാനനൻ ധർമ്മഹീനനും, പ്രഭുവിന്റെ പാദങ്ങളിൽ വിമുഖനും, മരണത്തിന്റെ പിടിയിൽ പെട്ടവനുമാണ്. ആയതിനാൽ മുൻ പറഞ്ഞ ഗുണങ്ങൾ അവനെ വെടിഞ്ഞ് അങ്ങയെ ശരണമടഞ്ഞിരിയ്ക്കുന്നു." ഉദാരനായ ശ്രീരാമൻ

അവന്റെ ചാതുര്യമുള്ള മറുപടി കേട്ട് പുഞ്ചിരിച്ചു. ആംഗദൻ അവന്ന് ലങ്കാ കോട്ടയെപ്പറ്റി വിവരണം കൊടുത്തു. (38–ക–ഖ)

**ചൗ:**

**രിപു കേ സമാചാര് ജബ് പാഏ –**
**രാമ് സചിവ് സബ് നികട് ബൊലാഏ,**
**ലങ്കാ ബാ്കി ചാരി ദുആരാ –**
**കെഹി ബിധി ലാഗിഅ കരഹു ബിചാരാ. 1**

**തബ് കപീസ് രിച്ഛേസ് ബിഭീഷന് –**
**സുമിരി ഹൃദയ് ദിനകര് കുല് ഭൂഷന്,**
**കരി ബിചാര് തിൻഹ് മന്ത്ര് ദൃഢാവാ –**
**ചാരി അനീ കപി കടകു ബനാവാ. 2**

**ജഥാജോഗ് സേനാപതി കീൻഹേ –**
**ജൂഥപ് സകല് ബോലി തബ് ലീൻഹേ,**
**പ്രഭു പ്രതാപ് കഹി സബ് സമുഝാഏ –**
**സുനി കപി സിംഘനാദ് കരി ധാഏ. 3**

**ഹരഷിത് രാമ് ചരന് സിര് നാവഹിം –**
**ഗഹി ഗിരി ശിഖര് ബീര് സബ് ധാവഹിം,**
**ഗർജഹിം തർജഹിം ഭാലു കപീസാ –**
**ജയ് രഘുബീര് കോസലാധീസാ. 4**

**ജാനത് പരമ് ദുർഗ്ഗ് അതി ലങ്കാ –**
**പ്രഭു പ്രതാപ് കപി ചലേ അസങ്കാ,**
**ഘടാടോപ് കരി ചഹു് ദിസി ഘേരീ –**
**മുഖ്ഹിം നിസാന് ബജാവഹിം ഭേരീ. 5**

ശത്രുവിനെപ്പറ്റിയുള്ള വിവരം കിട്ടിയപ്പോൾ ശ്രീരാമൻ തന്റെ മന്ത്രിമാരെ അടുക്കലേയ്ക്ക് വിളിച്ചുവരുത്തി. "ലങ്കയിൽ നാലു പ്രവേശന ദ്വാരങ്ങളുണ്ട്. എങ്ങിനെയാണ് അക്രമിയ്ക്കേണ്ടതെന്ന് നല്ലപോലെ ആലോചിയ്ക്കുവിൻ." അപ്പോൾ വാനരരാജാവായ സുഗ്രീവനും,

ജാംബവാനും, വിഭീഷണനും സൂര്യവംശഭൂഷണൻ ശ്രീരാമനെ മനസ്സിൽ സ്മരിച്ചുകൊണ്ട് തമ്മിൽ കൂടിയാലോചിച്ച് ഒരു നിശ്ചിത തീരുമാനത്തിലെത്തി. വാനരസൈന്യത്തെ നാലു അണികളായി അവർ വിഭജിച്ച് ഓരോന്നിന്നും സമർത്ഥന്മാരായ സേനാനായകന്മാരെ നിയമിച്ചു. പടത്തലവന്മാരെ എല്ലാവരേയും വിളിച്ചു വരുത്തി പ്രഭുവിന്റെ പ്രതാപത്തെ അവർക്ക് മനസ്സിലാക്കി, ആദേശങ്ങൾ കൊടുത്തു. അതു കേട്ടതും വാനരന്മാർ സിംഹഗർജ്ജനം ചെയ്തുകൊണ്ട് മുന്നേറി. അവർ സന്തോഷത്തോടെ ശ്രീരാമന്റെ പാദങ്ങളിൽ തലവണങ്ങി, പർവതശിഖരങ്ങളെ കൈകളിൽ എടുത്തുകൊണ്ട് എല്ലാ വീരന്മാരായ കരടികളും വാനരത്തലവന്മാരും ഭയങ്കരമായി 'രഘുവീരൻ കോസലാധീശൻ ജയിയ്ക്കട്ടെ' എന്നു ഗർജ്ജിച്ചുകൊണ്ട് ഓടി. ലങ്കയിൽ കടന്നുചെല്ലുന്നത് അത്യന്തം അസാധ്യമാണെന്ന് അറിഞ്ഞിട്ടും വാനരന്മാൾ ശങ്കകൂടാതെ തങ്ങളുടെ പ്രഭുവിന്റെ പ്രതാപത്തെ അവലംബിച്ചു കൊണ്ട് മുമ്പോട്ട് ചെന്നു. മേഘപടലങ്ങൾ ആകാശത്തിൽ പടരുന്നതുപോലെ നാലു ദിക്കുകളേയും വളഞ്ഞുകൊണ്ട് അവർ വായകൊണ്ട് ചെണ്ടകൾ, ദുന്ദുഭികൾ പോലെ ശബ്ദമുണ്ടാക്കി.

**ദോ:**

**ജയതി രാമ് ജയ് ലഛിമന് ജയ് കപീസ് സുഗ്രീവ്,**
**ഗർജഹിം സിംഘനാദ് കപി ഭാലു മഹാ ബല് സീംവ്. (39)**

വാനരന്മാരും കരടികളും തങ്ങളുടെ തുലനയില്ലാത്ത ബലത്താൽ സിംഹങ്ങളെപ്പോലെ 'രാമൻ ജയിയ്ക്കട്ടെ, ലക്ഷ്മണൻ ജയിയ്ക്കട്ടെ, സുഗ്രീവൻ ജയിയ്ക്കട്ടെ' എന്ന് ഗർജ്ജിച്ചു. (39)

**ചൗ:**

**ലങ്കാँ ഭയഉ കോലാഹല് ഭാരീ –**
**സുനാ ദസാനന് അതി അഹँകാരീ,**
**ദേഖഹു ബനരൻഹ് കേരി ഢിഠാഈ –**
**ബിഹँസി നിസാചര് സേന് ബൊലാഈ. 1**

**ആഏ കീസ് കാല് കേ പ്രേരേ -**
**ഛുധാവന്ത് സബ് നിസിചര് മേരേ,**
**അസ് കഹി അട്ടഹാസ് സഠ് കീൻഹാ -**
**ഗൃഹ് ബൈഠേം അഹാര് ബിധി ദീൻഹാ. 2**

**സുഭട് സകല് ചാരിഹു ദിസി ജാഹൂ -**
**ധരി ധരി ഭാലു കീസ് സബ് ഖാഹൂ,**
**ഉമാ രാവന്ഹി അസ് അഭിമാനാ -**
**ജിമി ടിട്ടിഭ് ഖഗ് സൂത് ഉതാനാ. 3**

**ചലേ നിസാചര് ആയസു മാഗീ -**
**ഗഹി കര് ഭിണ്ഡിപാല് ബര് സാഗീ,**
**തോമര് മുദ്ഗര് പരസു പ്രചണ്ഡാ -**
**സൂല് കൃപാന് പരിഖ് ഗിരിഖണ്ഡാ. 4**

**ജിമി അരുണോപല് നികര് നിഹാരീ -**
**ധാവഹിം സഠ് ഖഗ് മാംസ് അഹാരീ,**
**ചോംച് ഭംഗ് ദുഖ് തിൻഹഹി ന സൂഝാ -**
**തിമി ധാഏ മനുജാദ് അബൂഝാ. 5**

ലങ്കയിൽ വലിയ കോലാഹലമായി. അത്യഹങ്കാരിയായ രാവണൻ അതു കേട്ട് പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: "ഈ വാനരന്മാരുടെ അഹംമതി നോക്കൂ?" എന്നിട്ട് രാക്ഷസഭടന്മാരെ വിളിച്ച് "വിധിയാൽ ആട്ടിയോട്ടപ്പെട്ട് വാനരന്മാർ ഇവിടെ കടന്നു വന്നിരിയ്ക്കുന്നു; എന്റെ രാക്ഷസഗണങ്ങൾ വിശന്നവരും. ദൈവം അവർക്ക് വീട്ടിനു മുമ്പിൽ തന്നെ ഭക്ഷണം കൊണ്ടുതന്നിരിയ്ക്കുന്നു." എന്നു പറഞ്ഞുകൊണ്ട് ആ മൂഢൻ അട്ടഹസിച്ചു. "ധീരഭടന്മാരെ നിങ്ങളെല്ലാവരും നാലുദിക്കുകളിലേയ്ക്കും മുന്നേറി കരടികളേയും വാനരന്മാരേയും എവിടെയെല്ലാം കാണുന്നുവോ, അവയെ പിടിച്ചു തിന്നുവിൻ." (ശിവൻ പറയുന്നു) ഉമേ, രാവണന്റെ അഭിമാനം, തന്റെ കാലുകൾ ആകാശത്തിൽ നീട്ടിക്കൊണ്ട് (ആകാശം കീഴോട്ടു വീണാൽ കാലുകൾ അതിനെ താങ്ങുമെന്നു വിചാരിച്ച്) ഉറങ്ങുന്ന ടിട്ടിഭപ്പക്ഷിയെപ്പോലെ

യായിരുന്നു. അവന്റെ ആദേശം കിട്ടി, രാക്ഷസന്മാർ പലവിധ ആയുധങ്ങൾ എടുത്തുകൊണ്ട് മുന്നോട്ടു ചെന്നു. ബുദ്ധിയില്ലാത്ത മാംസാഹാരികളായ പക്ഷികൾ ഒരു കൂമ്പാരം രത്നക്കല്ലുകളെ കണ്ടതും, (അത് മാംസമാണെന്ന് വിചാരിച്ച് കൊത്തിയെടുക്കാൻ) കൊക്കുകൾ അതിൽ തട്ടുമ്പോൾ അവ ഉടഞ്ഞുപോകുമെന്നറിയാതെ റാഞ്ചുന്നതുപോലെ മനുഷ്യഭക്ഷികളായ രാക്ഷസന്മാർ കണ്ണടച്ച് മുന്നേറി.

**ദോ:**

**നാനായുധ് സര് ചാപ് ധര് ജാതുധാന് ബല് ബീര്,**
**കോട് ക്ꣳഗൂരൻഹി ചഢി ഗഏ കോടി കോടി രന്ധീര്. (40)**

കൈകളിൽ വില്ലുകളും ശരങ്ങളും മറ്റനവധി ആയുധങ്ങളും ഏന്തിക്കൊണ്ട് രണധീരന്മാരായ ഒരു വൻപട കോട്ടയുടെ മുകളിൽ ദുർഗ്ഗങ്ങളിൽ കയറി. (40)

**ചൗ:**

**കോട് ക്ꣳഗുരൻഹി സോഹഹിം കൈസേ –**
**മേരു കേ സൃംഗ്നി ജനു ഘന് ബൈസേ,**
**ബാജഹിം ഢോല് നിസാന് ജൂഝാഊ –**
**സുനി ധുനി ഹോഇ ഭടൻഹി മന് ചാഊ. 1**

**ബാജഹിം ഭേരി നഫീരി അപാരാ –**
**സുനി കാദര് ഉര് ജാഹിം ദരാരാ,**
**ദേഖിൻഹ് ജാഇ കപിൻഹ് കേ ഠട്ടാ –**
**അതി ബിസാല് തനു ഭാലു സുഭട്ടാ. 2**

**ധാവഹിം ഗനഹിം ന അവഘട് ഘാടാ –**
**പർബത് ഫോരി കരഹിം ഗഹി ബാടാ,**
**കടകടാഹിം കോടിൻഹ് ഭട് ഗർജഹിം –**
**ദസന് ഓഠ് കാടഹിം അതി തർജഹിം. 3**

**ഉത് രാവന് ഇത് രാമ് ദോ:ഈ –**
**ജയതി ജയതി ജയ് പരീ ലരാഈ,**
**നിസിചര് സിഖര് സമൂഹ് ഢഹാവഹിം –**
**കൂദി ധരഹിം കപി ഫേരി ചലാവഹിം. 4**

സ്വർണ്ണദുർഗ്ഗങ്ങളിൽ അവർ മേരുപർവതത്തിൽ കറുത്ത മേഘപടലങ്ങൾ പോലെ കാണപ്പെട്ടു. ചെണ്ടകളും മൃദംഗങ്ങളും അപാരമായ യുദ്ധഭേരികളും കാഹളങ്ങളും കേട്ടുതുടങ്ങി. അവയുടെ ശബ്ദം ഭീരുക്കളുടെ ഹൃദയങ്ങളെ തകർത്തു. മുന്നോട്ടു പോകുമ്പോൾ രാക്ഷസന്മാർ വാനര–കരടിപ്പടകളെ കണ്ടു. അവ ഓരോന്നും, അതിവിശാലമായ ശരീരത്തോടെ പോകുന്ന വഴിയിൽ യാതൊരു വിഘ്നവും കൂട്ടാക്കാതെ, പർവതങ്ങളെ വേരോടെ പിഴുതെടുത്ത് അവിടെ വഴിയുണ്ടാക്കും. പല്ലുകളെ ഞെരിച്ചുകൊണ്ടും ചുണ്ടുകളെ കടിച്ചുകൊണ്ടും രണ്ടു ഭാഗത്തിൽനിന്നും കോടിക്കണക്കിൽ യോദ്ധാക്കൾ ഒരുഭാഗത്ത് 'ജയ ശ്രീരാമ' എന്നും, മറുഭാഗത്ത് 'ജയ രാവണ' എന്നും ഗർജ്ജിച്ചുകൊണ്ടും തർജ്ജിച്ചുകൊണ്ടുമിരുന്നു. ഇരു ഭാഗത്തും ജയഘോഷങ്ങളോടെ യുദ്ധം യഥാർത്ഥത്തിൽ തുടങ്ങി. രാക്ഷസന്മാർ പർവതശിഖരസമുഹങ്ങളെ വർഷിച്ചു. വാനരന്മാർ അവയെ ചാടിപ്പിടിച്ച് തിരിച്ചെറഞ്ഞു.

**ഛം:**

**ധരി കുധര് ഖണ്ഡ് പ്രചണ്ഡ് മർകട് ഭാലു ഗഢ് പര് ഡാരഹീം,**
**ഝപടഹിം ചരന് ഗഹി പടകി മഹി ഭജി ചലത് ബഹുരി പചാരഹീം,**
**അതി തരല് തരുന് പ്രതാപ് തരപഹിം തമകി ഗഢ് ചഢി ചഢി ഗഏ,**
**കപി ഭാലു ചഢി മന്ദിരൻഹ് ജഹ്ँ തഹ്ँ രാമ് ജസു ഗാവത് ഭഏ.**

ഭയങ്കരന്മാരായ വാനരന്മാരും കരടികളും പാറക്കുട്ടങ്ങളെ പൊക്കിയെടുത്ത് കോട്ടയുടെ എതിരിൽ എറിയും. തങ്ങളുടെ ശത്രുവിന്നെതിരെ കുതിച്ച് അവർ അവന്റെ കാലുകൾ പിടിച്ച് നിലത്തടിയ്ക്കും. അവൻ തിരിഞ്ഞോടാൻ ശ്രമിച്ചാൽ അവനെ ദ്വന്ദ്വയുദ്ധത്തിന്ന് വിളിയ്ക്കും. സമർത്ഥന്മാരും ഭയങ്കരന്മാരുമായ വാനരന്മാരും കരടികളും

ലാഘവമായി കോട്ടയ്ക്കുമേൽ ചാടിക്കയറി വീടുകളിൽ കടന്നുചെന്ന് ശ്രീരാമന്റെ കീർത്തിയെ അവിടവിടെ പാടി.

**ദോ:**

**ഏകു ഏകു നിസിചര് ഗഹി പുനി കപി ചലേ പരാഇ,**

**ഊപര് ആപു ഹേഠ് ഭട് ഗിരഹിം ധരനി പര് ആഇ. (41)**

ഒരോ രാക്ഷസന്മാരായി പിടിച്ച് വാനരന്മാർ മുകളിൽ കയറി രാക്ഷസന്മാരെ അവരുടെ കീഴ്ഭാഗത്തു പിടിച്ചുകൊണ്ട് നിലത്തിലേയ്ക്ക് ചാടി. (വീഴുമ്പോൾ വാനരൻ രാക്ഷസന്റെ മുകളിലായി, അവൻ ചതഞ്ഞു ചാവും) (41)

**ചൗ:**

**രാമ് പ്രതാപ് പ്രബല് കപി ജൂഥാ –**
**മർദഹിം നിസിചര് സുഭട് ബരൂഥാ,**
**ചഢേ ദുർഗ്ഗ് പുനി ജഹ്ँ തഹ്ँ ബാനര് –**
**ജയ് രഘുബീര് പ്രതാപ് ദിവാകര്. 1**

**ചലേ നിസാചര് നികര് പരാഈ –**
**പ്രബല് പവന് ജിമി ഘന് സമുദാഈ,**
**ഹാഹാകാര് ഭയഉ പുര് ഭാരീ –**
**രോവഹിം ബാലക് ആതുര് നാരീ. 2**

**സബ് മിലി ദേഹിം രാവന്ഹിം ഗാരീ –**
**രാജ് കരത് എഹിം മൃത്യു ഹ്ँകാരീ,**
**നിജ് ദല് ബിചല് സുനീ തെഹിം കാനാ –**
**ഫേരി സുഭട് ലങ്കേസ് രിസാനാ. 3**

**ജോ രന് ബിമുഖ് സുനാ മൈം കാനാ –**
**സോ മൈം ഹതബ് കരാല് കൃപാനാ,**
**സർബസു ഖാഇ ഭോഗ് കരി നാനാ –**
**സമര് ഭൂമി ഭഎ ബല്ലഭ് പ്രാനാ. 4**

**ഉഗ്ര് ബചന് സുനി സകല് ഡെരാനേ –**
**ചലേ ക്രോധ് കരി സുഭട് ലജാനേ,**
**സന്മുഖ് മരന് ബീര് കൈ സോഭാ –**
**തബ് തിൻഹ് തജാ പ്രാന് കര് ലോഭാ. 5**

ശ്രീരാമന്റെ പ്രതാപത്താൽ പ്രബലമായ വാനരസൈന്യം രാക്ഷസ സേനയെ നല്ലപോലെ മർദ്ദിച്ചു. പിന്നെ അവർ കോട്ടയിൽ അവിടവിടെ കയറി 'സൂര്യകുലതിലകൻ രഘുവീരൻ ജയിയ്ക്കട്ടെ' എന്ന് ആർത്തു വിളിച്ചു. അവർക്കു മുമ്പിൽനിന്നും രാക്ഷസസൈന്യം, ബലമായ കാറ്റിനാൽ ഓട്ടപ്പെട്ട മേഘക്കൂട്ടം പോലെ ഓടിപ്പോയി. നഗരം മുഴുവൻ നിലവിളികൊണ്ട് പൂരിതമായി. പ്രത്യേകിച്ചും കുട്ടികളും, ആതുരന്മാരും, സ്ത്രീകളും വാവിട്ടുകരഞ്ഞു. എല്ലാവരും ചേർന്ന് രാവണനെ പലവിധത്തിൽ ശകാരിയ്ക്കാൻ തുടങ്ങി. രാജ്യം ഭരിച്ചു കൊണ്ട് അവൻ മരണത്തെ ക്ഷണിച്ചുവരുത്തി എന്ന്. തന്റെ സേനകൾ തിരിഞ്ഞോടിയെന്നു കേട്ടപ്പോൾ ലങ്കേശൻ തന്റെ വീരന്മാരെ വിളിച്ചു വരുത്തി ക്രോധത്തോടെ പറഞ്ഞു. "ആരെങ്കിലും യുദ്ധക്കളത്തിൽ നിന്നും പിൻതിരിഞ്ഞുവെന്നു കേട്ടാൽ എന്റെ ഉഗ്രമായ വാളുകൊണ്ട് ഞാനവരുടെ തല വെട്ടിമുറിയ്ക്കും. ഇതുവരെ എല്ലാവിധ ഭോഗസുഖ ങ്ങളും അനുഭവിച്ചിട്ട് ഇപ്പോൾ നിങ്ങൾക്ക് പടക്കളത്തിൽ നിങ്ങളുടെ പ്രാണൻ വളരെ പ്രിയമാണല്ലെ?" പടവീരന്മാർ ഈ കടുത്ത വാക്കുകൾ കേട്ട് വളരെ ഭയപ്പെട്ട് ലജ്ജിതരാരി. യോദ്ധാവിന്ന് യുദ്ധം ചെയ്ത് മരിയ്ക്കുന്നത് ഉത്തമമാണെന്നു വിചാരിച്ചുകൊണ്ട് അവർ അതിയായ കോപത്തോടെ ശത്രുവിന്റെ നേർക്ക് ചെന്നു. അവർ ജീവന്റെ മേലുള്ള മോഹം ത്യജിച്ചു.

**ദോ:**

**ബഹു ആയുധ് ധര് സുഭട് സബ് ഭിരഹിം പചാരി പചാരി,**

**ബ്യാകുല് കിഏ ഭാലു കപി പരിഘ് ത്രിസൂലൻഹ് മാരി. (42)**

പലവിധത്തിലുള്ള ആയുധങ്ങൾ ധരിച്ചുകൊണ്ട് വീരന്മരെല്ലാം ശത്രുക്കളുമായി ഏറ്റുമുട്ടി അവരെ വീണ്ടും വീണ്ടും വെല്ലുവിളിച്ചു. കരടികളേയും വാനരന്മാരേയും പരിഘങ്ങളും ത്രിശൂലങ്ങളും കൊണ്ട് അക്രമിച്ച് വ്യാകുലപ്പെടുത്തി. (42)

**ചൗ:**

**ഭയ് ആതുര് കപി ഭാഗന് ലാഗേ –**
**ജദ്യപി ഉമാ ജീതിഹഹിം ആഗേ,**
**കൊഉ കഹ് കഹ്ँ അംഗദ് ഹനുമന്താ –**
**കഹ്ँ നല് നീല് ദുബിദ് ബലവന്താ. 1**

**നിജ് ദല് ബികല് സുനാ ഹനുമാനാ –**
**പച്ഛിമ് ദ്വാര് രഹാ ബലവാനാ,**
**മേഘനാദ് തഹ്ँ കരഇ ലരാഈ –**
**ടൂട് ന ദ്വാര് പരമ് കഠിനാഈ. 2**

**പവന്തനയ് മന് ഭാ അതി ക്രോധാ –**
**ഗർജെഉ പ്രബല് കാല് സമ് ജോധാ,**
**കൂദി ലങ്ക് ഗഢ് ഊപര് ആവാ –**
**ഗഹി ഗിരി മേഘനാദ് കഹുँ ധാവാ. 3**

**ഭഞ്ജെഉ രഥ് സാരഥീ നിപാതാ –**
**താഹി ഹൃദയ് മഹുँ മാരെസി ലാതാ,**
**ദുസരേം സൂത് ബികല് തെഹി ജാനാ –**
**സ്യന്ദന് ഘാലി തുരത് ഗൃഹ് ആനാ. 4**

(ശിവൻ തുടരുന്നു) ഉമേ, ഭയാതുരരായ വാനരന്മാർ അവസാനം വിജയികളാകുമെങ്കിലും, ഇപ്പോൾ പിന്തിരിഞ്ഞോടാൻ തുടങ്ങി. ഒരുവൻ വിളിച്ചു: 'അംഗദനെവിടെ? ഹനുമാനെവിടെ? ബലവാന്മാരായ നളനും നീലനും ദ്വിവിദനുമെവിടെ?' തന്റെ സേന സങ്കടത്തിലാണെന്നു കേട്ട വീരനായ ഹനുമാൻ ലങ്കയുടെ പടിഞ്ഞാറെ കോട്ടവാതിലിൽ തന്റെ സ്ഥാനം ഉറപ്പിച്ചു. അവിടെ ഇന്ദ്രജിത്ത് തന്റെ

സേനകളെ നയിച്ചുകൊണ്ടിരുന്നു. വാതിൽ എന്തുചെയ്തിട്ടും തുറന്നില്ല. വളരെ കഠിനത നേരിട്ടു. വായുപുത്രൻ അത്യന്തം ക്രുദ്ധനായി. കാലന്നു തുല്യനായ യോദ്ധാവായ ഹനുമാൻ ഉച്ചത്തിൽ ഗർജ്ജിച്ചു. ചാടിക്കുതിച്ച് കോട്ടയിലെത്തി ഒരു പാറക്കല്ലെടുത്ത് മേഘനാഥന്റെ നേർക്ക് ഓടി, അവന്റെ രഥത്തെ തകർത്ത്, സാരഥിയെ വീഴ്ത്തി, ഇന്ദ്രജിത്തിന്റെ മാറിൽ ചവിട്ടി. വേറൊരു സാരഥി രാജകുമാരന്റെ ദുർദ്ദശ കണ്ട് അവനെ തന്റെ രഥത്തിൽ കയറ്റി വേഗം വീട്ടിലെത്തിച്ചു.

**ദോ:**

**അംഗദ് സുനാ പവന്സുത് ഗഢ് പര് ഗയഉ അകേല്,**
**രന് ബാँകുരാ ബാലിസുത് തരകി ചഢെഉ കപി ഖേല്. (43)**

വായുപുത്രൻ തനിയെ കോട്ടയിലേയ്ക്കു പോയിട്ടുണ്ടെന്നറിഞ്ഞ യുദ്ധ നിപുണനായ അംഗദൻ ഒരു കുരങ്ങ് കളിയായി ചാടുന്നതുപോലെ, ഒറ്റ കുതിയിൽ കോട്ടയിലെത്തി. (43)

**ചൗ:**

**ജുദ്ധ് ബിരുദ്ധ് ക്രുദ്ധ് ദ്വൗ ബന്ദര് –**
**രാമ് പ്രതാപ് സുമിരി ഉര് അന്തര്,**
**രാവന് ഭവന് ചഢേ ദ്വൗ ധാഈ –**
**കരഹിം കോസലാധീസ് ദോഹാഈ. 1**

**കലസ് സഹിത് ഗഹി ഭവനു ഢഹാവാ –**
**ദേഖി നിസാചര്പതി ഭയ് പാവാ,**
**നാരി ബൃന്ദ് കര് പീടഹിം ഛാതീ –**
**അബ് ദുഇ കപി ആഏ ഉത്പാതീ. 2**

**കപിലീലാ കരി തിൻഹഹി ഡെരാവഹിം –**
**രാമചന്ദ്ര് കര് സുജസു സുനാവഹിം,**
**പുനി കര് ഗഹി കഞ്ചന് കേ ഖംഭാ –**
**കഹെൻഹി കരിഅ ഉത്പാത് അരംഭാ. 3**

**ഗർജി പരേരിപു കടക് മഝാരീ –**
**ലാഗേ മർദൈ ഭുജ് ബല് ഭാരീ,**
**കാഹുഹി ലാത് ചപേടൻഹി കേഹൂ –**
**ഭജഹു ന രാമ്ഹി സോ ഫല് ലേഹൂ.** **4**

രണ്ടു വാനരന്മാരും പടക്കളത്തിൽ തങ്ങളുടെ ക്രോധത്തെ ശത്രുക്കൾക്കുനേരെ അഴിച്ചുവിട്ടു. ശ്രീരാമന്റെ പ്രതാപത്തെ മനസ്സിൽ സ്മരിച്ചു കൊണ്ട് ഇരുവരും രാവണന്റെ അരമനയിലേയ്ക്കു കുതിച്ചു ചാടി കോസലാധിശന്നൂ ജയമെന്ന് ആർത്തു വിളിച്ചു. കെട്ടിടത്തെ തങ്ങളുടെ കൈകളിൽ പിടിച്ചുകൊണ്ട് അതിന്റെ ഗോപുരങ്ങളടക്കം പിഴുതെറിഞ്ഞു. അതുകണ്ട് രാക്ഷസരാജൻ ഭീതനായി. 'ഇപ്പോൾ ആ രണ്ടു ഉപദ്രവകാരികളായ വാനരന്മാരും വന്നിട്ടുണ്ട്.' എന്നു കരഞ്ഞു കൊണ്ട് സ്ത്രീകൾ  തങ്ങളുടെ മാറത്തടിച്ചു. അംഗദനും ഹനുമാനും തങ്ങളുടെ കുരങ്ങുചേഷ്ടകൾ കാണിച്ച് അവരെ ഭിതിപ്പെടുത്തിക്കൊണ്ട് ശ്രീരാമചന്ദ്രന്റെ പ്രതാപത്തെ ഘോഷിച്ചു. പിന്നെ തങ്ങളുടെ കൈകളിൽ ഓരോ സ്വർണ്ണത്തൂണുകളെ എടുത്തു കൊണ്ട് ആ വീരന്മാർ 'ഇപ്പോൾ നാം നമ്മുടെ നാശപ്രവൃത്തികൾ തുടങ്ങാം' എന്ന് ഘോഷിച്ചു. അവർ ശത്രുപ്പടയുടെ മേൽ ചാടിവീണ് അവരെ തങ്ങളുടെ കൈബലംകൊണ്ട് ചതയ്ക്കുകയും, ചിലരെ കാലുകൾ കൊണ്ട് തട്ടിയെറിയുകയും മറ്റുപലരെ അവരുടെ മുഖത്തിൽ കൈകൾകൊണ്ട് പ്രഹരിയ്ക്കുകയും ചെയ്ത് 'ശ്രീരാമനെ ഭജിയ്ക്കാത്തതിന്റെ ഫലം അനുഭവിയ്ക്കുവിൻ' എന്ന് ഉറക്കെ ഘോഷിച്ചു.

**ദോ:**

**ഏക് ഏക് സോം മർദഹിം തോരി ചലാവഹിം മുണ്ഡ്,**
**രാവന് ആഗേം പരഹിം തേ ജനു ഫൂടഹിം ദധി കുണ്ഡ്.** **(44)**

രണ്ടു വീരന്മാരും അവരുടെ ശത്രുക്കളെ ഒന്നോടൊന്നടിച്ചു ചതച്ച് അവരുടെ തലകളെ വേർപെടുത്തി ഉന്നംവെച്ച് അവയെ എറിഞ്ഞു. അവ രാവണന്റെ മുന്നിൽ അനവധി തൈർ നിറഞ്ഞ മൺപാത്രങ്ങളെപ്പോലെ ഉടഞ്ഞു വീണു. (44)

**ചൗ:**

**മഹാ മഹാ മുഖിആ ജേ പാവഹിം –**
**തേ പദ് ഗഹി പ്രഭു പാസ് ചലാവഹിം,**
**കഹഇ ബിഭീഷനു തിൻഹ് കേ നാമാ –**
**ദേഹിം രാമ് തിൻഹഹൂ നിജ് ധാമാ. 1**

**ഖല് മനുജാദ് ദ്വിജാമിഷ് ഭോഗീ –**
**പാവഹിം ഗതി ജോ ജാചത് ജോഗീ,**
**ഉമാ രാമ് മൃദുചിത് കരുനാകര് –**
**ബയര് ഭാവ് സുമിരത് മൊഹി നിസിചര്. 2**

**ദേഹിം പരമ് ഗതി സോ ജിയ്ँ ജാനീ –**
**അസ് കൃപാല് കോ കഹഹു ഭവാനീ,**
**അസ് പ്രഭു സുനി ന ഭജഹിം ഭ്രമ് ത്യാഗീ –**
**നര് മതിമന്ദ് തെ പരമ് അഭാഗീ. 3**

**അംഗദ് അരു ഹനുമന്ത് പ്രബേസാ –**
**കീൻഹ് ദുർഗ്ഗ് അസ് കഹ് അവധേസാ,**
**ലങ്കാँ ദ്വൗ കപി സോഹഹിം കൈസേം –**
**മഥഹിം സിന്ധു ദുഇ മന്ദര് ജൈസേം. 4**

രണ്ടു വാനരവീരന്മാരും ഏതെങ്കിലും ഉയർന്ന രാക്ഷസപ്പടനായകനെ പിടിച്ചാൽ അവനെ കാലുകളിൽ പിടിച്ചു ചുറ്റിപ്പറപ്പിച്ച് പ്രഭുവിന്റെ അടുത്തേയ്ക്കയയ്ക്കും. വിഭീഷണൻ അവന്റെ പേർ പറയും. ശ്രീരാമൻ അവനേയും കൂടി തന്റെ ധാമത്തിലേയ്ക്ക് അയയ്ക്കും. മനുഷ്യ ഭോജികളായ ദുഷ്ടരാക്ഷസന്മാർ, അതും ബ്രാഹ്മണരുടെ മാംസം ആസ്വദിയ്ക്കുന്നവർ, യോഗികൾ യാചിയ്ക്കുന്ന പരമപദത്തെ പ്രാപിച്ചു. (പരമശിവൻ തുടരുന്നു:) ഉമേ, ശ്രീരാമൻ എത്രയും കോമളഹൃദയനും കൃപാനിധിയുമാണ് – ശത്രുഭാവത്തിലും രാക്ഷസന്മാർ തന്നെ സ്മരിയ്ക്കുന്നുവെന്നു കരുതി അവർക്കുകൂടി പരമഗതി നൽകുന്നു. ഹേ ഭവാനി, പറയൂ, വേറെയാരാണ് ഇത്രയും കൃപാലുവായിട്ടുള്ളത്? അങ്ങിനെയുള്ള പ്രഭുവിനെപ്പറ്റി കേട്ടിട്ടും ഭ്രമം വെടിഞ്ഞ് എവർ

അവനെ ഭജിയ്ക്കുന്നില്ലയോ, അവർ അത്യന്തം മന്ദബുദ്ധികളും ഭാഗ്യ ഹീനരുമാകുന്നു. അംഗദനും ഹനുമാനും ലങ്കയുടെ കോട്ടയ്ക്കകത്ത് പ്രവേശിച്ചു കഴിഞ്ഞു എന്ന് അയോധ്യാപതി പറഞ്ഞു. ലങ്കയെ നശിപ്പിച്ചുകൊണ്ട് രണ്ടു വാനരന്മാരും രണ്ടു മന്ദരപർവതങ്ങൾ കടലിനെ കടയുന്നതുപോലെ കാണപ്പെട്ടു.

**ദോ:**

**ഭുജ് ബല് രിപു ദല് ദല്മലി ദേഖി ദിവസ് കര് അന്ത്,**
**കൂദേ ജുഗല് ബിഗത് ശ്രമ് ആഏ ജഹ് ഭഗവന്ത്. (45)**

തങ്ങളുടെ കൈബലത്താൽ ശത്രുപ്പടയെ പാടെ തകർത്ത്, പകൽ ചായുന്നതു കണ്ട് രണ്ടു വീരന്മാരും ശ്രമമില്ലാതെ പ്രഭുവിരിയ്ക്കുന്ന സ്ഥലത്തേയ്ക്ക് ചാടിയെത്തി. (45)

**ചൗ:**

**പ്രഭു പദ് കമല് സീസ് തിൻഹ് നാഏ –**
**ദേഖി സുഭട് രഘുപതി മന് ഭാഏ,**
**രാമ് കൃപാ കരി ജുഗല് നിഹാരേ –**
**ഭഏ ബിഗത് ശ്രമ് പരമ് സുഖാരേ. 1**

**ഗഏ ജാനി അംഗദ് ഹനുമാനാ –**
**ഫിരേ ഭാലു മർകട് ഭട് നാനാ,**
**ജാതുധാന് പ്രദോഷ് ബല് പാഇൗ –**
**ധാഏ കരി ദസസീസ് ദെുഹാഇൗ. 2**

**നിസിചര് അനീ ദേഖി കപി ഫിരേ –**
**ജഹ് തഹ് കടകടാഇ ഭട് ഭിരേ,**
**ദ്വൗ ദല് പ്രബല് പചാരി പചാരീ –**
**ലരത് സുഭട് നഹിം മാനഹിം ഹാരീ. 3**

**മഹാബീർ നിസിചര് സബ് കാരേ –**
**നാനാ ബരന് ബലീമുഖ് ഭാരേ,**

**സബല് ജുഗല് ദല് സമബല് ജോധാ –**
**കൗതുക് കരത് ലരത് കരി ക്രോധാ. 4**

**പ്രാബിട് സരദ് പയോദ് ഘനേരേ –**
**ലരത് മനഹു് മാരുത് കേ പ്രേരേ,**
**അനിപ് അകമ്പന് അരു അതികായാ –**
**ബിചലത് സേന് കീൻഹ് ഇൻഹ് മായാ. 5**

**ഭയഉ നിമിഷ് മഹ് അതി അ്ധിആരാ –**
**ബൃഷ്ടി ഹോഇ രുധിരോപല് ഛാരാ. 6**

അവർ അവരുടെ സ്വാമിയുടെ പാദകമല0ങ്ങളിൽ വണങ്ങിനിന്നു. രഘുപതി ആ വീരഭടന്മാരെക്കണ്ട് അത്യന്തം സന്തോഷിച്ചു. ശ്രീരാമൻ ആ ഇരുവർമേലും തന്റെ കൃപാകടാക്ഷം ചെയ്തു. ഉടൻതന്നെ ക്ഷീണമെല്ലാം തീർന്ന് അവർ അത്യന്തം സന്തുഷ്ടരായി. അംഗദനും ഹനുമാനും തിരിച്ചുപോയെന്നറിഞ്ഞ് വാനരന്മാരും കരടികളും പടക്കളത്തിൽനിന്നും തിരിഞ്ഞു. രാത്രിനേരം തങ്ങളുടെ ബലം തിരിച്ചുകിട്ടിയശേഷം രാക്ഷസവീരന്മാർ ദശാനനനെ ചെന്നു കണ്ട് മുന്നോട്ടുചെന്നു. രാക്ഷസപ്പടയെക്കണ്ട വാനരസേന വീണ്ടും തിരിഞ്ഞ് കോപത്താൽ പല്ലുകൾ ഞെരിച്ചുകൊണ്ട് എതിരിളികളെ അവിടവിടെ നേരിട്ടു. രണ്ടു ദളങ്ങളും ഭയങ്കരന്മാരായിരുന്നു. വീരന്മാർ തമ്മിൽ വെല്ലുവിളിച്ചുകൊണ്ട് കീഴടങ്ങാതെ യുദ്ധം ചെയ്തു. രാക്ഷസന്മാർ എല്ലാവരും കറുത്തവരും വലിയ ശൂരന്മാരായ യോദ്ധാക്കളുമായിരുന്നു. വാനരന്മാർ ഭീമകായന്മാരും പല വർണ്ണങ്ങളിലുള്ളവരുമായിരുന്നു. രണ്ടു സൈന്യങ്ങളും സമബലമുള്ളതും യോദ്ധാക്കൾ സമബലന്മാരുമായിരുന്നു. തങ്ങളുടെ യുദ്ധസാമർത്ഥ്യങ്ങളെ പ്രദർശിപ്പിച്ചുകൊണ്ട് അവർ ക്രോധാവിഷ്ടരായി പൊരുതി; ശരൽക്കാലത്തെ കനത്ത മേഘങ്ങൾ കൊടുങ്കാറ്റിനാൽ ഒന്നിന്നെതിരെ ഒന്ന് ഓട്ടപ്പെട്ട പോലെ കാണപ്പെട്ടു. പടനായകന്മാരായ അകമ്പനനും അതികായനും തങ്ങളുടെ സേന തോല്ക്കുന്നതുകണ്ട് മായയെ പ്രയോഗിച്ചു. ഉടൻ കൂരിരുട്ടായി ചോരയും കല്ലുകളും വർഷിയ്ക്കാൻ തുടങ്ങി.

**ദോ:**

**ദേഖി നിബിഡ് തമ് ദസഹു്ँ ദിസി കപിദല് ഭയഉ ഖഭാര്,**
**ഏക്ഹി ഏക് ന ദേഖഈ ജഹ്ँ തഹ്ँ കരഇ പുകാര്. (46)**

ചുറ്റും കൂരിരുട്ടായി കണ്ട് വാനരസേന നില തെറ്റിപ്പോയി. തമ്മിൽ കാണാൻ സാധിയ്ക്കാതെ എങ്ങും ഒരേ കോലാഹലമായിരുന്നു. (46)

**ചൗ:**

**സകല് മരമു രഘുനായക് ജാനാ –**
**ലിഏ ബോലി അംഗദ് ഹനുമാനാ,**
**സമാചാര് സബ് കഹി സമുഝാഏ –**
**സുനത് കോപി കപികുഞ്ജര് ധാഏ. 1**

**പുനി കൃപാല് ഹ്ँസി ചാപ് ചഢാവാ –**
**പാവക് സായക് സപദി ചലാവാ,**
**ഭയഉ പ്രകാസ് കതഹു്ँ തമ് നാഹീം –**
**ഗ്യാന് ഉദയ്ँ ജിമി സംസയ് ജാഹീം. 2**

**ഭാലു ബലീമുഖ് പാഇ പ്രകാസാ –**
**ധാഏ ഹരഷ് ബിഗത് ശ്രമ് ത്രാസാ,**
**ഹനൂമാന് അംഗദ് രന് ഗാജേ –**
**ഹാ്ँക് സുനത് രജനീചര് ഭാജേ. 3**

**ഭാഗത് ഭട് പടക്ഹിം ധരി ധരനീ –**
**കരഹിം ഭാലു കപി അദ്ഭുത് കരനീ,**
**ഗഹി പദ് ഡാരഹിം സാഗര് മാഹീം –**
**മകര് ഉരഗ് ഝഷ് ധരി ധരി ഖാഹീം. 4**

രഘുനായകന്ന് അതിനെപ്പറ്റിയുള്ള രഹസ്യമെല്ലാം മനസ്സിലായി, അംഗദനേയും ഹനുമാനേയും വിളിച്ചു. അവൻ അവരോട് നടക്കുന്നതെല്ലാം പറഞ്ഞു മനസ്സിലാക്കി, വേണ്ട നിർദ്ദേശങ്ങൾ നൽകി. ഉടനെ രണ്ടു വാനരത്തലവന്മാരും കോപത്തോടെ ഓടിപ്പോയി. പിന്നെ കൃപാലു മന്ദഹസിച്ചുകൊണ്ട് തന്റെ വില്ലു കുലച്ച് ആഗ്നേയാസ്ത്രം

തൊടുത്തു. ആശ്ചര്യം! എങ്ങും പ്രകാശം പരന്നു. ജ്ഞാനോദയം വരുമ്പോൾ സംശയങ്ങൾ ഇല്ലാതാകുന്നതുപോലെ ഇരുട്ട് പാടെ ഇല്ലാതായി. കരടികളും വാനരന്മാരും പ്രകാശമുണ്ടായപ്പോൾ ശ്രമത്തിൽനിന്നും മുക്തരായി സന്തോഷത്തോടെ മുന്നോട്ട് ഓടി. ഹനുമാനും അംഗദനും പടക്കളത്തിൽ ഗർജ്ജിച്ചു. അതുകേട്ട് രാക്ഷസന്മാർ ഓട്ടം തുടങ്ങി. പക്ഷെ കരടികളും കപികളും ഓടുന്ന രാക്ഷസഭടന്മാരെ പിടിച്ച് നിലത്തടിച്ച് പലവിധം അത്ഭുത പരാക്രമങ്ങളും കാണിച്ചു. അഥവാ, അവരെ കാലിൽ പിടിച്ച് സമുദ്രത്തിലെറിഞ്ഞു. അവരെ തിമിംഗിലങ്ങളും സർപ്പങ്ങളും മുതലകളും പിടിച്ചു തിന്നു.

**ദോ**

**കഛു മാരേ കഛു ഘായല് കഛു ഗഢ് ചഢേ പരാഇ,**

**ഗർജഹിം ഭാലു ബലീമുഖ് രിപു ദല് ബല് ബിചലാഇ. (47)**

ചിലവർ കൊല്ലപ്പെട്ടു. മറ്റുപലർ വ്രണപ്പെട്ടു. മറ്റു ചിലർ ഓടി കോട്ടയ്ക്കുമേൽ കയറി. ഈവിധം ശത്രുസേനയെ ചിതറിയടിച്ച് കരടികളും വാനരന്മാരും ഗർജ്ജിച്ചു.

**ചൗ:**

**നിസാ ജാനി കപി ചാരിഉ അനീ –**
**ആഏ ജഹാ് കോസലാ ധനീ,**
**രാമ് കൃപാ കരി ചിതവാ സബ്ഹീ –**
**ഭഏ ബിഗതശ്രമ് ബാനര് തബ്ഹീ. 1**

**ഉഹാ് ദസാനന് സചിവ് ഹ്കാരേ –**
**സബ് സന് കഹെസി സുഭട് ജെ മാരേ,**
**ആധാ കടകു കപിൻഹ് സംഘാരാ –**
**കഹഹു ബേഗി കാ കരിഅ ബിചാരാ. 2**

**മാല്യവന്ത് അതി ജരഠ് നിസാചര് –**
**രാവന് മാതു പിതാ മന്ത്രീ ബര്,**

**ബോലാ ബചന് നീതി അതി പാവന് –**
**സുനഹു താത് കഛു മോര് സിഖാവന്. 3**

**ജബ് തേ തുംഹ് സീതാ ഹരി ആനീ –**
**അസഗുന് ഹോഹിം ന ജാഹിം ബഖാനീ,**
**ബേദ് പുരാന് ജാസു ജസു ഗായോ –**
**രാമ് ബിമുഖ് കാഹു് ന സുഖ് പായോ. 4**

രാത്രിയാകുന്നതുകണ്ട് വാനരന്മാരുടെ നാല് അണികളും കോസല രാജന്റെ അടുത്തേയ്ക്ക് തിരിച്ചുപോയി. ശ്രീരാമന്റെ കൃപാകടാക്ഷം ഉണ്ടായതും വാനരന്മാർ ക്ഷീണത്തിൽനിന്നും മുക്തരായി. അപ്പുറത്ത് രാവണൻ തന്റെ മന്ത്രിമാരെ വിളിച്ചുവരുത്തി യുദ്ധത്തിൽ മരിച്ചവരെ പ്പറ്റി അവരോട് പറഞ്ഞു. ''വാനരന്മാർ നമ്മുടെ സേനയുടെ പകുതി ഭാഗത്തെ കൊന്നുകഴിഞ്ഞു. ഇനി എന്താണ് ചെയ്യേണ്ടതെന്ന് ഉടൻ പറയുവിൻ.'' അപ്പോൾ വൃദ്ധനും മന്ത്രിവരനുമായ രാവണന്റെ മാതാ മഹൻ, മാല്യവാനെന്ന രാക്ഷസൻ അതിപാവനമായ നീതി വാക്യങ്ങൾ പറഞ്ഞു: ''മകനെ, എന്റെ ചില ഉപദേശങ്ങൾ കേൾക്കൂ. നീ സീതയെ അപഹരിച്ചുകൊണ്ടുവന്നതു മുതൽ ഒന്നിന്മേൽ ഒന്നായി വിവരിയ്ക്കാൻ സാധിയ്ക്കാത്ത വിധം ദുശ്ശകുനങ്ങൾ കണ്ടു തുടങ്ങി. വേദങ്ങളും പുരാണങ്ങളും ആരുടെ യശസ്സിനെ ഘോഷിയ്ക്കുന്നുവോ, ആ ശ്രീരാമനെ എതിർത്തുകൊണ്ട് ആരും തന്നെ സുഖമായിരുന്നിട്ടില്ല.''

**ദോ:**

**ഹിരന്യാച്ഛ് ഭ്രാതാ സഹിത് മധു കൈടഭ് ബലവാന്,**
**ജെഹിം മാരേ സൊഇ അവതരെഉ കൃപാസിന്ധു ഭഗവാന്. (48–ക)**

**കാലരൂപ് ഖല് ബന് ദഹന് ഗുനാഗാര് ഘന്ബോധ്,**
**സിവ് ബിരഞ്ചി ജെഹി സേവഹിം താസോം കവന് ബിരോധ്.(48–ഖ)**

''ഏതൊരു കൃപാലുവായ പ്രഭു ഹിരണ്യാക്ഷനേയും, സഹോദരനായ ഹിരണ്യകശിപുവിനേയും, ബലവാന്മാരായ മധുകൈടഭന്മാരേയും വധിച്ചുവോ, അവൻ തന്നെയാണ് ശ്രീരാമന്റെ രൂപത്തിൽ ഭൂമിയിൽ

അവതരിച്ചിരിയ്ക്കുന്നത്. ദുഷ്ടന്മാർ എന്ന വനത്തെ ദഹിപ്പിയ്ക്കുന്ന കാല രൂപിയായ അഗ്നിയും, ഗുണനിധിയും, ജ്ഞാനസ്വരൂപിയും ശിവനാലും ബ്രഹ്മാവാലും സേവിയ്ക്കപ്പെടുന്നവനുമായവനോട് ആരാണ് ശത്രുത പാലിയ്ക്കുക?'' (48 – ക–ഖ)

**ചൗ:**

**പരിഹരി ബയരു ദേഹു ബൈദേഹീ –**
**ഭജഹു കൃപാനിധി പരമ് സനേഹീ,**
**താകേ ബചന് ബാന് സമ് ലാഗേ –**
**കരിആ മുഹ് കരി ജാഹി അഭാഗേ.** 1

**ബുഢ് ഭഏസി ന ത് മര്തെഉ് തോഹീ –**
**അബ് ജനി നയന് ദെഖാവസി മോഹീ,**
**തെഹിം അപ്നെ മന് അസ് അനുമാനാ –**
**ബധ്യോ ചഹത് എഹി കൃപാനിധാനാ.** 2

**സോ ഉഠി ഗയഉ കഹത് ദുർബാദാ –**
**തബ് സകോപ് ബോലെഉ ഘനനാദാ,**
**കൗതുക് പ്രാത് ദേഖിഅഹു മോരാ –**
**കരിഹഉ് ബഹുത് കഹൗം കാ ഥോരാ.** 3

**സുനി സുത് ബചന് ഭരോസാ ആവാ –**
**പ്രീതി സമേത് അങ്ക് ബൈഠാവാ,**
**കരത് ബിചാര് ഭയഉ ഭിനുസാരാ –**
**ലാഗേ കപി പുനി ചഹൂ് ദുആരാ.** 4

**കോപി കപിൻഹ് ദുർഗ്ഗട് ഗഢ് ഘേരാ –**
**നഗര് കോലാഹലു ഭയഉ ഘനേരാ,**
**ബിബിധായുധ് ധര് നിസിചര് ധാഏ –**
**ഗഢ് തേ പർബത് സിഖര് ഢഹാഏ.** 5

''ശ്രീരാമന്റെ നേരെ വൈരം വെടിഞ്ഞ് വൈദേഹിയെ അവന്ന് തിരിച്ചു കൊടുക്കൂ. എന്നിട്ട് പരമസ്നേഹമയനായ കൃപാനിധിയെ ഭജിയ്ക്കൂ.''

അവന്റെ വാക്കുകൾ ബാണം പോലെ രാവണനെ തറച്ചു. ''ഹേ ഭാഗ്യഹീന, നിന്റെ ശപിയ്ക്കപ്പെട്ട മുഖവും കൊണ്ട് പുറത്തു പോകൂ. നീ വൃദ്ധാവസ്ഥയിലല്ലാതിരുന്നാൽ ഞാൻ നിന്നെ കൊല്ലുമായിരുന്നു. ഇനി നിന്നെ എന്റെ കൺമുന്നിൽ കാണരുത്.'' മാല്യവാൻ സ്വയം ചിന്തിച്ചു: 'കൃപാനിധി അവനെ അടുത്തുതന്നെ കൊല്ലും.' അവൻ എഴുന്നേറ്റ് രാവണനെ ദുഷിച്ചുകൊണ്ട് പുറത്തുപോയി. മേഘനാദൻ അപ്പോൾ കോപത്തോടെ പറഞ്ഞു: ''ഞാൻ നാളെ കാലത്ത് എന്തു വിചിത്രമാണ് ചെയ്യാൻ പോകുന്നുവെന്ന് നോക്കുവിൻ. ഞാൻ വളരെ കാര്യങ്ങൾ നേടും. അവയെ ഇപ്പോൾ പറഞ്ഞ് എന്തിന് അവയുടെ മതിപ്പു കുറയ്ക്കണം?'' തന്റെ മകന്റെ വാക്കുകൾ കേട്ട് രാവണന്ന് ആത്മവിശ്വാസം തിരിച്ചുവന്നു. അവൻ മകനെ വാത്സല്യത്തോടെ തന്റെ മടിയിലിരുത്തി. ഈവിധം ചർച്ചചെയ്തുകൊണ്ടിരിയ്ക്കേ നേരം വെളുത്തു. വാനരന്മാർ പിന്നേയും നാലു പ്രവേശദ്വാരങ്ങളേയും അക്രമിയ്ക്കുവാൻ തുടങ്ങി. അവരുടെ ക്രോധത്തിൽ അവർ ഏറ്റവും ദുർഗ്ഗടമായ കോട്ടയെ വളഞ്ഞു. നഗരത്തിൽ വലിയ കോലാഹല മുണ്ടാക്കി. പലവിധ ആയുധങ്ങൾ ധരിച്ച് രാക്ഷസന്മാർ പർവത ശിഖരങ്ങളെ തൂക്കിയെറിഞ്ഞു.

**ഛം:**

**ഢാഹേ മഹീധര് സിഖര് കോടിൻഹ് ബിബിധ് ബിധി ഗോലാ ചലേ,**
**ഘഹരാത് ജിമി പബിപാത് ഗർജന് ജനു പ്രലയ് കേ ബാദലേ.**
**മർകട് ബികട് ഭട് ജുടത് കടത് ന ലടത് തന് ജർജര് ഭഏ,**
**ഗഹി സൈല് തെഹി ഗഢ്പര് ചലാവഹിം ജഹ്ँസോ തഹ്ँ**
**നിസിചര് ഹഏ.**

രാക്ഷസന്മാർ കണക്കറ്റ പർവതശിഖരങ്ങളേയും അഗ്നിഗോളങ്ങളേയും ശക്തിയോടെ എറിഞ്ഞു. അവയെല്ലാം ഇടിപോലെ ഗർജ്ജിച്ചുകൊണ്ട് പറന്നുവന്നു. തമ്മിൽ പൊരുതുന്ന ഭടന്മാർ പ്രളയകാലമേഘങ്ങൾ പോലെ ഗർജ്ജിച്ചു. ഭയങ്കരന്മാരായ വാനരഭടന്മാർ തങ്ങളുടെ എതിരാളികളുമായി ഏറ്റുമുട്ടി അവരെ അത്യധികം വ്രണപ്പെടുത്തി.

എന്നിട്ടും അവർ നിരുത്സാഹരായില്ല. പാറക്കല്ലുകളെടുത്തുകൊണ്ട് അവയെ കോട്ടയ്ക്കെതിരെ തൂക്കിയെറിഞ്ഞു. അവ അവിടെയുണ്ടായിരുന്ന രാക്ഷസന്മാരുടെ മേൽ വീണു.

**ദോ:**

**മേഘനാദ് സുനി ശ്രവന് അസ് ഗഢ് പുനി ഛേംകാ ആഇ,**
**ഉതര്യോ ബീര് ദുർഗ്ഗ് തേം സന്മുഖ് ചല്യോ ബജാഇ. (49)**

വാനരന്മാർ വന്ന് കോട്ടയിൽ ബഹളമുണ്ടാക്കുന്നതറിഞ്ഞ വീരനായ മേഘനാദൻ കോട്ടയിൽ താളമേളങ്ങളോടെ ശത്രുവിനെ നേരിടാൻ പുറത്തിറങ്ങിവന്നു. (49)

**ചൗ:**

**കഹ്ँ കോസലാധീസ് ദ്വൗ ഭ്രാതാ –**
**ധന്വീ സകല് ലോക് ബിഖ്യാതാ,**
**കഹ്ँ നല് നീല് ദുബിദ് സുഗ്രീവാ –**
**അംഗദ് ഹനുമന്ത് ബല് സീംവാ. 1**

**കഹ്ँ ബിഭീഷനു ഭ്രാതാദ്രോഹീ –**
**ആജു സബ്ഹി ഹഠി മാരഉँ ഓഹീ,**
**അസ് കഹി കഠിന് ബാന് സന്ധാനേ –**
**അതിസയ് ക്രോധ് ശ്രവന് ലഗി താനേ. 2**

**സര് സമൂഹ് സൊ ഛാഡൈ ലാഗാ –**
**ജനു സപച്ഛ് ധാവഹിം ബഹു നാഗാ,**
**ജഹ്ँ തഹ്ँ പരത് ദേഖിഅഹിം ബാനര് –**
**സന്മുഖ് ഹോഇ ന സകൈ തെഹി അവസര്. 3**

**ജഹ്ँ തഹ്ँ ഭാഗി ചലേ കപി രീഛാ –**
**ബിസരീ സബ്ഹി ജുദ്ധ് കൈ ഈഛാ,**
**സോ കപി ഭാലു ന രന് മഹ്ँ ദേഖാ –**
**കീൻഹെസി ജെഹി ന പ്രാന് അവസേഷാ. 4**

''സകലലോകങ്ങളിലും പേരുകേട്ട വില്ലാളികളായ കോസലാധീശന്മാരായ രണ്ടു സഹോദരന്മാരുമെവിടെ? നളനും, നീലനും, ദ്വിവിദനും, സുഗ്രീവനും, അംഗദനും, അതിബലവാനായ ഹനുമാനുമെവിടെ? സഹോദരദ്രോഹിയായ വിഭീഷണനെവിടെ? അവനടക്കം എല്ലാവരേയും ഞാൻ കൊല്ലും.'' എന്നു പറഞ്ഞുകൊണ്ട് അവൻ കൂർത്ത ശരങ്ങളെ വില്ലിൽ തൊടുത്ത് കോപാധിക്യത്തോടെ ഞാണിനെ ചെവിവരെ വലിച്ചു. ഉടനെ അവൻ ശരമാരികൾ പൊഴിച്ചു. അവ ചിറകുള്ള അനവധി സർപ്പങ്ങളെപോലെ പറന്നുചെന്നു. എവിടെ നോക്കിയാലും വാനരന്മാർ നിലത്തു വീഴുന്നതായി കാണപ്പെട്ടു. ആ സമയത്ത് അവനെ നേരിടാൻ ആരും തന്നെ ഉണ്ടായിരുന്നില്ല. കരടികളും വാനരന്മാരും അങ്ങോട്ടുമിങ്ങോട്ടും ഓടിപ്പോയി. ആർക്കും യുദ്ധം തുടരാനുള്ള ഇച്ഛയുണ്ടായിരുന്നില്ല. തന്റെ ജീവനല്ലാതെ മറ്റൊന്നും ബാക്കിയുള്ള ഒരു കരടിയേയോ വാനരനേയോ പടക്കളത്തിൽ കാണാനില്ലായിരുന്നു.

**ദോ:**

**ദസ് ദസ് സര് സബ് മാരെസി പരേ ഭൂമി കപി ബീർ,**
**സിംഹനാദ് കരി ഗർജാ മേഘനാദ് ബല് ധീർ. (50)**

അവൻ ഓരോ എതിരാളിയേയും പത്തു പത്തു ബാണങ്ങൾ വീതം പ്രയോഗിച്ച് പ്രഹരിച്ചു. വാനരന്മാർ നിലത്തു വീണു. ബലവാനും ധീരനുമായ മേഘനാദൻ ഒരു സിംഹത്തെപ്പോലെ ഗർജ്ജിച്ചു. (50)

**ചൗ:**

**ദേഖി പവന്സുത് കടക് ബിസാലാ –**
**ക്രോധവന്ത് ജനു ധായഉ കാലാ,**
**മഹാസൈല് എക് തുരത് ഉപാരാ –**
**അതി രിസ് മേഘനാദ് പര് ഡാരാ. 1**

**ആവത് ദേഖി ഗയഉ നഭ് സോഇൗ –**
**രഥ് സാരഥീ തുരഗ് സബ് ഖോഇൗ,**

**ബാര് ബാര് പചാര് ഹനുമാനാ –**
**നികട് ആവ് മരമ് സോ ജാനാ. 2**

**രഘുപതി നികട് ഗയഉ ഘനനാദാ –**
**നാനാ ഭാँതി കരെസി ദുർബാദാ,**
**ആസ്ത്ര് സസ്ത്ര് ആയുധ് സബ് ഡാരേ –**
**കൗതുക്ഹീം പ്രഭു കാടി നിവാരേ. 3**

**ദേഖി പ്രതാപ് മൂഢ് ഖിസിആനാ –**
**കരൈ ലാഗ് മായാ ബിധി നാനാ,**
**ജിമി കൊഉ കരൈ ഗരുഡ് സൈം ഖേലാ –**
**ഡര്പാവൈ ഗഹി സ്വല്പ് സപേലാ. 4**

തന്റെ സൈന്യം ആപത്തിലാണെന്നു കണ്ട വായുപുത്രൻ ക്രോധാവിഷ്ടനായി കാലനെപ്പോലെ ഓടിവന്നു. ഒരു വലിയ പാറയെ പിഴുതെടുത്ത് അതിനെ ശക്തിയായി മേഘനാദന്നു നേരെ വീശിയെറിഞ്ഞു. പാറ വരുന്നതു കണ്ട് അവൻ രഥത്തിനേയും സാരഥിയേയും കുതിരകളേയും നശിയ്ക്കുവാൻ വിട്ട് ആകാശത്തിലേയ്ക്ക് ഉയർന്നു. വീണ്ടും വീണ്ടും ഹനുമാൻ അവനെ ദ്വന്ദ്വയുദ്ധത്തിന്നു വെല്ലുവിളിച്ചു; പക്ഷെ വാനരന്റെ ശരിയായ ശക്തിയറിഞ്ഞ അവൻ അടുത്തവരാൻ ധൈര്യപ്പെട്ടില്ല. മേഘനാദൻ ശ്രീരാമനെ സമീപിച്ച് അനവധി ദൂഷണങ്ങൾ പറഞ്ഞു. അവന്നു നേരെ പലവിധത്തിലുള്ള അസ്ത്രശസ്ത്രങ്ങളും പ്രയോഗിച്ചു നോക്കി. പക്ഷെ പ്രഭു അവയെ അതിലാഘവമായി അവ എത്തുന്നതിന്നു മുമ്പുതന്നെ മുറിച്ചുവീഴ്ത്തി. പ്രഭുവിന്റെ പ്രതാപം കണ്ട് ആ മൂഢൻ മുഖം കാണിയ്ക്കാൻ കഴിയാതെയായി, പലവിധം മായാജാലങ്ങളും പ്രയോഗിയ്ക്കാൻ തുടങ്ങി – ഗരുഡന്റെ മുമ്പിൽ ഒരു പാമ്പിൻ കുഞ്ഞിനെ കാണിച്ച് പേടിപ്പിയ്ക്കുന്നതുപോലെ.

**ദോ:**

**ജാസു പ്രബല് മായാ ബസ് സിവ് ബിരഞ്ചി ബഡ് ഛോട്,**
**താഹി ദിഖാവഇ നിസിചര് നിജ് മായാ മതി ഖോട്. (51)**

ആരുടെ പ്രബലമായ മായ മഹാന്മാരേയും, ചെറിയവരേയും, ശിവനും ബ്രഹ്മാവും ഉൾപ്പെടെ എല്ലാവരേയും മോഹിപ്പിയ്ക്കുന്നുവോ, അവന്നു മുമ്പിൽ ദുർബുദ്ധിയായ ആ രാക്ഷസൻ തന്റെ മായയെ കാണിച്ചു. (51)

**ചൗ:**

**നഭ് ചഢി ബരഷ് ബിപുല് അംഗാരാ –**
**മഹി തേ പ്രഗട് ഹോഹിം ജലധാരാ,**
**നാനാ ഭാँതി പിസാച് പിസാചീ –**
**മാരു കാടു ധുനി ബോലഹിം നാചീ. 1**

**ബിഷ്ടാ പൂയ് രുധിര് കച് ഹാഡാ –**
**ബര്ഷഇ കബ്ഹുँ ഉപല് ബഹു ഛാഡാ,**
**ബരഷി ധൂരി കീൻഹെസി അँധിആരാ –**
**സൂഝ് ന ആപന് ഹാഥ് പസാരാ. 2**

**കപി അകുലാനേ മായാ ദേഖേം –**
**സബ് കര് മരന് ബനാ എഹി ലേഖേം,**
**കൗതുക് ദേഖി രാമ് മുസുകാനേ –**
**ഭഏ സഭീത് സകല് കപി ജാനേ. 3**

**ഏക് ബാന് കാടീ സബ് മായാ –**
**ജിമി ദിനകര് ഹര് തിമിര് നികായാ,**
**കൃപാദൃഷ്ടി കപി ഭാലു ബിലോകേ –**
**ഭഏ പ്രബല് രന് രഹഹിം ന രോകേ. 4**

.ആകാശത്തിൽ ഉയർന്നുചെന്ന് അവൻ അഗ്നിവർഷം ചെയ്തു. ഭൂമിയിനിന്നും ശക്തിയായ വെള്ളത്തിന്റെ ഉറവുകളുണ്ടായി. പല രൂപങ്ങളിലുള്ള പിശാചുകളും പിശാചിനികളും 'വെട്ടു, കൊല്ലു' എന്ന് കത്തിക്കൊണ്ട് നൃത്തം ചെയ്തു. ഒരുസമയം മലമൂത്രങ്ങളും, ചെലവും, രക്തവും, രോമവും, എല്ലുകളും വർഷിച്ചു. മറ്റൊരു സമയം കല്ലുകളുടെ വർഷമുണ്ടായി. പൂഴിപടലങ്ങൾ പരത്തി കൺമുന്നിൽ കൈ നീട്ടിയാൽ കാണാത്തവിധം ഇരുട്ടുണ്ടാക്കി. ഈ മായാവിദ്യ കളെക്കണ്ട് വാനരന്മാർ അധൈര്യപ്പെട്ടു. 'ഇങ്ങിനെ പോയാൽ

നമ്മളെല്ലാം നശിച്ചതുതന്നെ' എന്നവർ ചിന്തിച്ചു. ഈ കൌതുകം കണ്ട് ശ്രീരാമൻ പുഞ്ചിരിച്ചു. അതേ സമയം വാനരന്മാർ ഭീതിയടഞ്ഞിട്ടുണ്ടെന്നും മനസ്സിലാക്കി. സൂര്യന്റെ സാന്നിദ്ധ്യത്തിൽ ഇരുട്ട് മറയുന്നതു പോലെ ഒരൊറ്റ ശരം കൊണ്ട് അവൻ ആ മായാവലയത്തെ മുറിച്ചു കളഞ്ഞു. അവൻ കപികളുടേയും കരടികളുടേയും നേരെ തന്റെ കൃപാകടാക്ഷം വർഷിച്ചു. അവർ തങ്ങളുടെ ശക്തി തിരിച്ചുകിട്ടി യുദ്ധം ചെയ്യുന്നതിൽനിന്നും അവരെ തടുക്കാൻ കഴിയാതെയായി.

**ദോ:**

**ആയസു മാഗി രാമ്  പഹിം അംഗദാദി കപി സാഥ്,**
**ലഛിമന് ചലേ ക്രുദ്ധ് ഹൊഇ ബാന് സരാസന് ഹാഥ്. (52)**

ശ്രീരാമന്റെ അനുമതിയോടെ, അംഗദൻ തുടങ്ങിയ വാനരത്തലവന്മാരോടുകൂടി ലക്ഷ്മണൻ ക്രോധാകുലനായി കയ്യിൽ വില്ലും ശരവുമേന്തിക്കൊണ്ട് മുന്നേറി. (52)

**ചൗ:**

**ഛതജ് നയന് ഉര് ബാഹു ബിസാലാ –**
**ഹിമഗിരി നിഭ് തനു കഛു എക് ലാലാ,**
**ഇഹാ ദസാനന് സുഭട് പഠാഏ –**
**നാനാ അസ്ത്ര് സസ്ത്ര് ഗഹി ധാഏ. 1**

**ഭൂധര് നഖ് ബിടപായുധ് ധാരീ –**
**ധാഏ കപി ജയ് രാമ് പുകാരീ,**
**ഭിരേ സകല് ജോരിഹി സന് ജോരീ –**
**ഇത് ഉത് ജയ് ഇച്ഛാ നഹിം ഥോരീ. 2**

**മുഠികൻഹ് ലാതൻഹ് ദാതൻഹ് കാടഹിം –**
**കപി ജയസീല് മാരി പുനി ഡാടഹിം,**
**മാരു മാരു ധരു ധരു ധരു മാരൂ –**
**സീസ് തോരി ഗഹി ഭുജാ ഉപാരൂ. 3**

**അസി രവ് പൂരി രഹീ നവ് ഖണ്ഡാ –**
**ധാവഹിം ജഹ് ँ തഹ് ँ രുണ്ഡ് പ്രചണ്ഡാ,**
**ദേഖഹിം കൗതുക് നഭ് സുര് ബൃന്ദാ –**
**കബ്ഹു ँക് ബിസ്മയ് കബ്ഹു ँ അനന്ദാ. 4**

രക്തച്ചുവപ്പുള്ള കണ്ണുകളോടും വിരിഞ്ഞ മാർവിടത്തോടും, നീണ്ട കൈകളോടും കൂടിയ അവന്റെ വെളുത്ത രൂപം അല്പം ചുവപ്പുനിറം കലർന്ന മഞ്ഞുമൂടിയ ഹിമാലയം പോലെ ശോഭിച്ചു. ആ ഭാഗത്ത് ദശാനനൻ തന്റെ വീരഭടന്മാരെ അയച്ചു. അവരും പലവിധ അസ്ത്ര ശസ്ത്രങ്ങൾ ധരിച്ചുകൊണ്ട് ഓടിപ്പോയി. വാനരന്മാർ പർവതങ്ങളേയും, നഖങ്ങളേയും, വൃക്ഷങ്ങളേയും ആയുധമാക്കിക്കൊണ്ട് ശ്രീരാമജയം ആർത്തുവിളിച്ചുകൊണ്ട് രാക്ഷസന്മാരെ നേരിടാൻ വേഗത്തിൽ പോയി. ഒരുവർക്കൊരുവർ തുല്യബലവാന്മാരായ ഇരു പക്ഷക്കാരും ജയിയ്ക്കുവാൻ വെമ്പിക്കൊണ്ട് ഏറ്റുമുട്ടി. ജയശീലന്മാരായ വാനരന്മാർ രാക്ഷസന്മാരെ മുഷ്ടികൾ കൊണ്ടും, പാദങ്ങൾ കൊണ്ടും, ഇടിച്ചു ചതച്ചു. പല്ലുകൾകൊണ്ട് കടിച്ചു. അവർ അവരെ അടിച്ചുവീഴ്ത്തി, ശകാരിച്ചു ഭീഷണിപ്പെടുത്തി. സൈന്യത്തിന്റെ ഒമ്പതു വിഭാഗങ്ങളും "കൊല്ലുവിൻ, കൊല്ലുവിൻ, പിടിയ്ക്കുവിൻ, പിടിയ്ക്കുവിൻ, അവന്റെ തലയുടയ്ക്കുവിൻ, കൈപിടിച്ച് പിഴുതെടുക്കുവിൻ" എന്ന ഘോഷം ആവിടെയെല്ലാം നിറഞ്ഞിരുന്നു. കബന്ധങ്ങൾ അങ്ങോട്ടുമിങ്ങോട്ടും ഭയങ്കരമായി ഓടിക്കൊണ്ടിരുന്നു. ദേവവൃന്ദങ്ങൾ ഈ കാഴ്ച്ചയെ, ചിലസമയം സന്തോഷത്തോടും ചിലസമയം വിസ്മയത്തോടും ആകാശത്തിൽനിന്നും നോക്കിനിന്നു.

**ദോ:**
**രുധിര് ഗാഡ് ഭരി ഭരി ജമ്യോ ഊപര് ധൂരി ഉഡാഇ,**
**ജനു അ ँഗാര് രാസിൻഹ് പര് മൃതക് ധൂമ് രഹ്യോ ഛാഇ. (53)**

ഭൂമിയിൽ കുഴിയായ സ്ഥലങ്ങളിൽ രക്തം കെട്ടിനിന്ന് വരണ്ടിരുന്നു. കത്തുന്ന കനൽക്കൂട്ടത്തിൽ ചാരം തങ്ങിനില്ക്കുന്നതുപോലെ അതിന്മേൽ പൂഴിപടലം തിങ്ങിനിന്നിരുന്നു. (53)

ചൗ:

ഘായല് ബീര് ബിരാജഹിം കൈസേ –
കുസുമിത് കിംസുക് കേ തരു ജൈസേ,
ലഛിമന് മേഘനാദ് ദ്വൗ ജോധാ –
ഭിരഹിം പരസ്പര് കരി അതി ക്രോധാ. 1

ഏക്ഹി ഏക് സകഇ നഹിം ജീതീ –
നിസിചര് ഛല് ബല് കരഇ അനീതി,
ക്രോധവന്ത് തബ് ഭയഉ അനന്താ –
ഭഞ്ജെഉ രഥ് സാരഥീ തുരന്താ. 2

നാനാ ബിധി പ്രഹാര് കര് സേഷാ –
രാച്ഛസ് ഭയഉ പ്രാന് അവസേഷാ,
രാവന് സുത് നിജ് മന് അനുമാനാ –
സംകഠ് ഭയഉ ഹരിഹി മമ പ്രാനാ. 3

ബീര്ഘാതിനീ ഛാഡിസി സാँഗീ –
തേജ് പുഞ്ജ് ലഛിമന് ഉര് ലാഗീ,
മുരുഛാ ഭഈ സക്തി കേ ലാഗേം –
തബ് ചലി ഗയഉ നികട് ഭയ് ത്യാഗേം. 4

വ്രണപ്പെട്ട യോദ്ധാക്കൾ അനവധി പുഷ്പിച്ച പ്ലാശ്വൃക്ഷങ്ങൾ പോലെ ശോഭിച്ചു. വീരന്മാരായ ലക്ഷ്മണനും മേഘനാദനും അത്യന്തം ക്രോധത്തോടെ തമ്മിൽ ഏറ്റുമുട്ടി. രണ്ടു പേരിൽ ആർക്കും മറ്റവനെ തോല്പിയ്ക്കാൻ കഴിഞ്ഞില്ല. രാക്ഷസനോ അന്യായവും ചതിയും പ്രയോഗിയ്ക്കാൻ തുടങ്ങി. അനന്തന്റെ അവതാരമായ ലക്ഷ്മണൻ കോപത്തോടെ അവന്റെ രഥത്തേയും സാരഥിയേയും നൊറുക്കി. ശേഷൻ (ലക്ഷ്മണൻ) അവനെ പലവിധത്തിൽ പ്രഹരിച്ച് മരിയ്ക്കുന്ന മട്ടിലാക്കി. രാവണന്റെ പുത്രൻ താൻ കഷ്ടത്തിലാണെന്നും ശത്രു തന്നെക്കൊല്ലുമെന്നും സ്വയം ചിന്തിച്ചു. അവൻ ഒരു തേജസ്സുള്ളതും വീരന്മാരെ കൊല്ലുന്നതുമായ ഒരു കുന്തത്തെ എറിഞ്ഞു. അത് ലക്ഷ്മണന്റെ മാറിൽ വീണ് അവൻ മൂർച്ഛിതനായി; പ്രഹാരം

അത്രയും ബലമായിരുന്നു. ഇപ്പോൾ മേഘനാദൻ അവന്റെ അടുത്തേയ്ക്ക് ഭയമില്ലാതെ പോയി.

**ദോ:**

**മേഘനാദ് സമ് കോടി സത് ജോധാ രഹേ ഉഠാഇ,**
**ജഗദാധാര് സേഷ് കിമി ഉഠൈ ചലേ ഖിസിആഇ. (54)**

മേഘനാദനെപ്പോലെ ബലവാന്മാരായ അനവധി യോദ്ധാക്കൾ അവനെ തൂക്കിയെടുക്കാൻ ശ്രമിച്ചു. വിശ്വത്തെ മുഴുവൻ താങ്ങുന്ന ശേഷനെ എങ്ങിനെയാണ് തൂക്കിയെടുക്കാൻ കഴിയുക? (54)

**ചൗ:**

**സുനു ഗിരിജാ ക്രോധാനല് ജാസൂ –**
**ജാരഇ ഭുവന് ചാരിദിസ് ആസൂ,**
**സക് സംഗ്രാമ് ജീതി കോ താഹീ –**
**സേവഹിം സുര് നര് അഗ് ജഗ് ജാഹീ. 1**

**യഹ് കൗതൂഹല് ജാനഇ സോഇൗ –**
**ജാ പര് കൃപാ രാമ കൈ ഹോഇൗ,**
**സംധ്യാ ഭഇ ഫിരി ദ്വൗ ബാഹനീ –**
**ലഗേ സ്ँഭാരന് നിജ് നിജ് അനീ. 2**

**ബ്യാപക് ബ്രഹ്മ് അജിത് ഭുവനേസ്വര് –**
**ലഛിമന് കഹാँ ബൂഝ് കരുനാകര്,**
**തബ് ലഗി ലൈ ആയഉ ഹനുമാനാ –**
**അനുജ് ദേഖി പ്രഭു അതി ദുഖ് മാനാ. 3**

**ജാമവന്ത് കഹ് ബൈദ് സുഷേനാ –**
**ലങ്കാँ രഹഇ കൊ പഠഇൗ ലേനാ,**
**ധരി ലഘു രൂപ് ഗയഉ ഹനുമന്താ –**
**ആനെഉ ഭവന് സമേത് തുരന്താ. 4**

(ശങ്കരൻ തുടരുന്നു), പാർവതി, കേൾക്കൂ. ആരുടെ കോപാഗ്നി (ലോകാവസാനത്ത്) പതിനാലു ലോകങ്ങളേയും എരിച്ചു കളയുന്നുവോ, ആരെ ദേവന്മാരും, മനുഷ്യരും, മാത്രമല്ല, സകല ചരാചരജീവങ്ങളും സേവിയ്ക്കുന്നുവോ, അവനെ ആർക്കും യുദ്ധത്തിൽ ജയിയ്ക്കാനാവില്ല. ഈ കൌതൂഹലം യാതൊരുവന്ന് ശ്രീരാമന്റെ കൃപയുണ്ടാകുന്നുവോ, അവന്നു മാത്രമേ മനസ്സിലാകുള്ളൂ. സന്ധ്യ യായപ്പോൾ ഇരു സേനകളും തിരിച്ചുപോയി. വിഭിന്ന അണികളിലെ തലവന്മാർ തങ്ങളുടെ അണികളുടെ കണക്കെടുക്കാൻ തുടങ്ങി. ബ്രഹ്മവ്യാപിയും ഭുവനേശ്വരനും അജയ്യനുമായ പ്രഭു ചോദിച്ചു: "ലക്ഷ്മണനെവിടെ?" ഇതിനിടയിൽ ഹനുമാൻ അവനെ കൊണ്ടുവന്നു. തന്റെ അനുജനെ ആ അവസ്ഥയിൽ കണ്ട പ്രഭു അത്യന്തം ദു:ഖിതനായി. ജാംബവാൻ പറഞ്ഞു: "സുഷേണൻ എന്ന വൈദ്യൻ ലങ്കയിൽ വസിയ്ക്കുന്നു. അവനെ കൊണ്ടുവരുവാൻ ആരെയെങ്കിലും അയയ്ക്കണം." ഹനുമാൻ സൂക്ഷ്മരൂപം പൂണ്ട് പോയി അവനെ വീടോടുകൂടി തൂക്കിക്കൊണ്ടുവന്നു.

**ദോ:**

**രാമ് പദാരബിന്ദ് സിര് നായഉ ആഇ സുഷേന്,**

**കഹാ നാമ് ഗിരി ഔഷധീ ജാഹു പവനസുത് ലേന്. (55)**

സുഷേണൻ വന്ന് ശ്രീരാമന്റെ പാദകമലങ്ങളിൽ വണങ്ങിനിന്നു. അവൻ മരുന്നിന്റെ പേരും അതു ലഭിയ്ക്കാവുന്ന പർവതത്തിന്റെ പേരും പറഞ്ഞിട്ട് "ഹേ വായുപുത്ര, അത് കൊണ്ടുവരുവാൻ പോകൂ." എന്നു പറഞ്ഞു. (55)

**ചൗ:**

**രാമ് ചരന് സരസിജ് ഉര് രാഖീ –**
**ചലാ പ്രഭഞ്ജന് സുത് ബല് ഭാഷീ,**
**ഉഹാँ ദൂത് എക് മരമു ജനാവാ –**
**രാവനു കാലനേമി ഗൃഹ് ആവാ. 1**

**ദസമുഖ് കഹാ മരമു തെഹിം സുനാ –**
**പുനി പുനി കാലനേമി സിര് ധുനാ,**
**ദേഖത് തുംഹഹി നഗരു ജെഹിം ജാരാ –**
**താസു പന്ഥ് കോ രോകന് പാരാ. 2**

**ഭജി രഘുപതി കരു ഹിത് ആപ്നാ –**
**ഛാംഡഹു നാഥ് മൃഷാ ജല്പനാ,**

**നീല് കഞ്ജ് തനു സുന്ദര് സ്യാമാ –**
**ഹൃദയ്ം രാഖു ലോചനാഭിരാമാ. 3**

**മൈം തൈം മോര് മൂഢതാ ത്യാഗൂ –**
**മഹാ മോഹ് നിസി സൂതത് ജാഗൂ,**
**കാല് ബ്യാല് കര് ഭച്ഛക് ജോഇൗ –**
**സപനെഹുംം സമര് കി ജീതിഅ സോഇൗ. 4**

ശ്രീരാമന്റെ പാദകമലങ്ങളെ ഹൃദയത്തിൽ സ്ഥാപിച്ചുകൊണ്ട്, പ്രഭുവിനോട് തന്റെ ബലത്തെപ്പറ്റി പറഞ്ഞ് ആശ്വസിപ്പിച്ചുകൊണ്ട് വായുപുത്രൻ പുറപ്പെട്ടു. അപ്പുറത്ത് ഈ രഹസ്യം ഒരു ദൂതൻ രാവണനെ അറിയിച്ചു. കാലനേമിയുടെ വീട്ടിലേയ്ക്കുചെന്ന് ദശാനനൻ അവനോട് പറയേണ്ടതെല്ലാം പറഞ്ഞു. അതുകേട്ട കാലനേമി തന്റെ തലയിൽ വീണ്ടും വീണ്ടും തല്ലി. ''അങ്ങയുടെ രാജധാനിയെ അങ്ങയുടെ കണ്ണിന്നു മുമ്പിൽത്തന്നെ എരിയിച്ച അവനെ ആർക്കും തടുക്കാനാവില്ല. അതിനാൽ, പ്രഭോ, അങ്ങയുടെ നന്മയ്ക്കുവേണ്ടി രഘുപതിയെ ഭജിച്ചാലും, വൃഥാ ജമ്പമടിയ്ക്കുന്നത് വെടിഞ്ഞാലും. അങ്ങയുടെ ഹൃദയത്തിൽ നീലത്താമരപോലെ ശ്യാമനിറത്തിലുള്ള സുന്ദരശരീരത്തോടുകൂടിയ നയനാഭിരാമനായ അവനെ ധരിച്ചാലും. ഞാൻ, നീ, എന്റേത്, നിന്റേത് എന്ന മൂഢത വെടിഞ്ഞ് മഹാമോഹ മെന്ന രാത്രിയിലെ ഉറക്കത്തിൽനിന്നും ഉണർന്നാലും. കാലനെന്ന സർപ്പത്തെക്കൂടി ഭക്ഷിയ്ക്കുന്ന അവനെ ആർക്കാണ് സ്വപ്നത്തില്ക്കൂടി ജയിയ്ക്കുവാൻ കഴിയുക?''

**ദോ:**

**സുനി ദസകണ്ഠ് രിസാന് അതി തെഹിം മന് കീൻഹ് ബിചാര്,**
**രാമ് ദൂത് കര് മരൗം ബരു യഹ് ഖല് രത് മല് ഭാര്. (56)**

അതു കേട്ട് ദശാനനൻ അത്യന്തം ക്രുദ്ധനായി. അപ്പോൾ കാലനേമി സ്വയം ചിന്തിച്ചു: 'ഈ ദുഷ്ടൻ തന്റെ പാപങ്ങളുടെ ഭാരത്തിൽ മദിയ്ക്കുന്നു. ശ്രീരാമന്റെ സേവകനാൽ കൊല്ലപ്പെടുന്നതായിരിയ്ക്കും എനിയ്ക്കു ഉത്തമം.' (56)

**ചൗ:**

**അസ് കഹി ചലാ രചിസി മഗ് മായാ –**
**സര് മന്ദിര് ബര് ബാഗ് ബനായാ,**
**മാരുതസുത് ദേഖാ സുഭ് ആശ്രമ് –**
**മുനിഹി ബുഝി ജല് പിയൗം ജാഇ ശ്രമ്. 1**

**രാച്ഛസ് കപട് ബേഷ് തഹ് സോഹാ –**
**മായാപതി ദൂത്ഹി ചഹ് മോഹാ,**
**ജാഇ പവനസുത് നായഉ മാഥാ –**
**ലാഗ് സൊ കഹൈ രാമ് ഗുന് ഗാഥാ. 2**

**ഹോത് മഹാ രന് രാവന് രാമ്ഹിം –**
**ജിതിഹഹിം രാമ് ന സംസയ് യാ മഹിം,**
**ഇഹാ ഭഏ മൈം ദേഖഉ ഭാഈ –**
**ഗ്യാന് ദൃഷ്ടി ബല് മൊഹി അധികാഈ. 3**

**മാഗാ ജല് തെഹിം ദീൻഹ് കമണ്ഡല് –**
**കഹ് കപി നഹിം അഘാഉ ഥോരേം ജല്,**
**സര് മജ്ജന് കരി ആതുര് ആവഹു –**
**ദിച്ഛാ ദേഉ ഗ്യാന് ജെഹിം പാവഹു. 4**

എന്ന് സ്വയം പറഞ്ഞുകൊണ്ട് അവൻ പുറപ്പെട്ടുപോയി, തന്റെ മായാവിദ്യയാൽ വഴിയുടെ അരികിൽ ഒരു തടാകവും, മന്ദിരവും, സുന്ദരമായ പൂന്തോട്ടവുമുണ്ടാക്കി. വായുപുത്രൻ ആ വിശുദ്ധമായ

ആശ്രമത്തെക്കണ്ട് സ്വയം ചിന്തിച്ചു: 'ആശ്രമത്തിൽ ചെന്ന് കുറച്ചു വെള്ളം കുടിച്ച് ക്ഷീണം തീർക്കാം.' രാക്ഷസൻ (കാലനേമി) ഒരു മുനിയുടെ കപടവേഷം ധരിച്ച് അവിടെ ഇരുന്നുകൊണ്ട് മായാപതിയായ പ്രഭുവിന്റെ സേവകനെ മോഹിപ്പിയ്ക്കുവാൻ തുനിഞ്ഞു. വായുപുത്രൻ അവന്റെ മുന്നിൽ ചെന്ന് തല വണങ്ങി. രാക്ഷസൻ ശ്രീരാമന്റെ ഗുണങ്ങളെ പാടാൻ തുടങ്ങി. ''ശ്രീരാമന്നും രാവണന്നുമിടയിൽ ഒരു ഭയങ്കര യുദ്ധം നടക്കുന്നു. അതിൽ ശ്രീരാമൻ വിജയിയ്ക്കുമെന്നതിൽ യാതൊരു സംശയവുമില്ല. സഹോദര, ഞാൻ എല്ലാം ഇവിടെ ഇരുന്നുകൊണ്ടുതന്നെ കാണുന്നു. എന്തെന്നാൽ എനിയ്ക്ക് അതിയായ ജ്ഞാനദൃഷ്ടിയുണ്ട്. '' ജലം ചോദിച്ചപ്പോൾ രാക്ഷസൻ തന്റെ ജലപാത്രത്തെ ഹനുമാന്ന് കൊടുത്തു. പക്ഷെ കപീശ്വരൻ പറഞ്ഞു: ''എന്റെ ദാഹം ഇത്ര കുറച്ചു വെള്ളം കൊണ്ട് ശമിയ്ക്കില്ല.'' ''എന്നാൽ തടാകത്തിൽ പോയി കുടിച്ച്, മുങ്ങിക്കുളിച്ച് വേഗം തിരിച്ചുവരൂ. അതിന്നുശേഷം ഞാൻ നിനക്ക് ദീക്ഷ തരാം. അപ്പോൾ നിനക്ക് ജ്ഞാനമുണ്ടാകും.''

**ദോ:**

**സര് പൈഠത് കപി പദ് ഗഹാ മകരീം തബ് അകുലാന്,**
**മാരീ സോ ധരി ദിബ്യ് തനു ചലീ ഗഗന് ചഢി ജാന്.** **(57)**

ഹനുമാൻ സരസ്സിൽ ഇറങ്ങിയതും ഒരു പെൺമുതല ആതുരതയോടെ അവന്റെ കാലിൽ പിടിച്ചു. അതിനെ ഹനുമാൻ കൊന്നപ്പോൾ അവൾ ഒരു ദിവ്യരൂപം ധരിച്ച് വിമാനത്തിൽ കയറി ആകാശത്തില്ക്കൂടി പറന്നു.

**ചൗ:**

**കപി തവ ദരസ് ഭഇഉ്ँ നിഷ്പാപാ –**
**മിടാ പാപ് മുനിബര് കര് സാപാ,**
**മുനി ന ഹോഇ യഹ് നിസിചര് ഘോരാ –**
**മാനഹു സത്യ് ബചന് കപി മോരാ.** **1**

**അസ് കഹി ഗഈ അപ്ഛരാ ജബ്ഹീം –**
**നിസിചര് നികട് ഗയഉ കപി തബ്ഹീം,**

**കഹ് കപി മുനി ഗുർദച്ഛിനാ ലേഹൂ –**
**പാഛേം ഹമ്ഹി മന്ത്ര് തുംഹ് ദേഹൂ. 2**

**സിര് ലങ്കൂര് ലപേടി പഛാരാ –**
**നിജ് തനു പ്രഗടെസി മരതീ ബാരാ,**
**രാമ് രാമ് കഹി ഛാഡെസി പ്രാനാ –**
**സുനി മന് ഹരഷി ചലെഉ ഹനുമാനാ. 3**

**ദേഖാ സൈല് ന ഔഷധ് ചീൻഹാ –**
**സഹസാ കപി ഉപാരി ഗിരി ലീൻഹാ,**
**ഗഹി ഗിരി നിസി നഭ് ധാവത് ഭയഊ –**
**അവധ്പുരീ ഊപര് കപി ഗയഊ. 4**

''ഹേ പ്രിയ വാനര, നിന്നെ ദർശിച്ച മാത്രത്തിൽ എന്റെ എല്ലാ പാപങ്ങളും നശിച്ച് മുനിയുടെ ശാപത്തിൽനിന്നും വിമുക്തയായി. ഹേ വാനരവീര, ഇയാൾ മുനിയൊന്നുമല്ല, ഒരു ഘോരനായ രാക്ഷസനാണ്. ഞാൻ പറയുന്നത് സത്യമാണ്.'' എന്നു പറഞ്ഞുകൊണ്ട് ആ അപ്സരസ്സ് സ്വർഗ്ഗത്തിലെ തന്റെ വസതിയിലേയ്ക്കു പോയി. ഹനുമാൻ ഉടൻ രാക്ഷസന്റെ അടുക്കലേയ്ക്കു തിരിച്ചുചെന്നു. വാനരൻ പറഞ്ഞു: ''ഹേ മുനേ, ആദ്യം ഗുരുദക്ഷിണ സ്വീകരിച്ചുകൊള്ളുവിൻ. അതിന്നു ശേഷം അങ്ങ് എനിയ്ക്ക് മന്ത്രോപദേശം ചെയ്താലും.'' ഹനുമാൻ പിന്നെ തന്റെ വാലിനെ മുനിയുടെ തലയിൽ ചുറ്റി ചുഴറ്റി നിലത്തടിച്ചു. മരണസമയത്ത് അവൻ തന്റെ നിജരൂപം (രാക്ഷസൻ) പൂണ്ട് 'രാമ രാമ' എന്നുരുവിട്ടുകൊണ്ട് പ്രാണനെ വെടിഞ്ഞു. ആ പേരു കേട്ട് സന്തോഷപ്പെട്ട് ഹനുമാൻ അവിടെനിന്നും പുറപ്പെട്ടു. അവൻ മലയെക്കണ്ടുവെങ്കിലും അവന്ന് ഔഷധിയെ തിരിച്ചറിയാൻ കഴിഞ്ഞില്ല. സമയം പാഴാക്കാതെ മലയെ വേരോടെ പിഴുതെടുത്തു. മലയെ കയ്യിൽ താങ്ങിക്കൊണ്ട് ആകാശത്തില്ക്കൂടി രാത്രിയായിരിയ്ക്കുമ്പോൾതന്നെ മടങ്ങിവന്നുകൊണ്ടിരിയ്ക്കേ, അയോദ്ധ്യാനഗരിയുടെ മുകളില്ക്കൂടി ചെന്നു.

**ദോ:**

**ദേഖാ ഭരത് ബിസാല് അതി നിസിചര് മന് അനുമാനി,**
**ബിനു ഫര് സായക് മാരെഉ ചാപ് ശ്രവന് ലഗി താനി. (58)**

(ചിത്രകൂടത്തിൽനിന്നും മടങ്ങിയശേഷം മുതൽ, രാത്രിയിൽ കാവൽ കാത്തുകൊണ്ടിരുന്ന) ഭരതൻ ഒരു അതിഭീമകായനായ സത്വം ആകാശത്തില്ക്കൂടി പോകുന്നതുകണ്ട് അതൊരു രാക്ഷസനാണെന്നു വിചാരിച്ച് തന്റെ വില്ലിനെ ചെവി വരെ വലിച്ച് തലയില്ലാത്തൊരു ബാണം എയ്ത് അവനെ പ്രഹരിച്ചു. (58)

**ചൗ:**

**പരെഉ മുരുഛി മഹി ലാഗത് സായക് –**
**സുമിരത് രാമ് രാമ് രഘുനായക്,**
**സുനി പ്രിയ് ബചന് ഭരത് തബ് ധാഏ –**
**കപി സമീപ് അതി ആതുര് ആഏ. 1**

**ബികല് ബിലോകി കീസ് ഉര് ലാവാ –**
**ജാഗത് നഹിം ബഹു ഭാँതി ജഗാവാ,**
**മുഖ് മലീന് മന് ഭഏ ദുഖാരീ –**
**കഹത് ബചന് ഭരി ലോചന് ബാരീ. 2**

**ജെഹിം ബിധി രാമ് ബിമുഖ് മൊഹി കീൻഹാ –**
**തെഹിം പുനി യഹ് ദാരുന് ദുഖ് ദീൻഹാ,**
**ജൗം മോരേം മന് ബച് അരു കായാ –**
**പ്രീതി രാമ് പദ് കമല് അമായാ. 3**

**തൗ കപി ഹോഉ ബിഗത് ശ്രമ് സുലാ –**
**ജൗം മോ പര് രഘുപതി അനുകൂലാ,**
**സുനത് ബചന് ഉഠി ബൈഠ് കപീസാ –**
**കഹി ജയ് ജയതി കോസലാധീസാ. 4**

ശരത്താൽ അടിയ്ക്കപ്പെട്ട ഹനുമാൻ മൂർച്ഛിതനായി 'രാമ രാമ രഘുനായക' എന്ന് വിളിച്ചുകൊണ്ട് നിലത്തു വീണു. ഈ പ്രിയമായ

വാക്കുകളെ കേട്ടയുടൻ ഭരതൻ അത്യന്തം ആതുരതയോടെ വാനരന്റെ അടുത്തേയ്ക്ക് ഓടിവന്നു. വാനരനെ ബോധമില്ലാതെ കണ്ട് രാജ കുമാരൻ അവനെ തന്റെ മാറോടണച്ച് അവന്റെ ബോധം തെളിയിയ്ക്കുവാൻ ആവുന്നതും ശ്രമിച്ചു. പക്ഷെ കഴിഞ്ഞില്ല. മ്ലാനമായ മുഖത്തോടും ദു:ഖം നിറഞ്ഞ മനസ്സോടും, നിറഞ്ഞ കണ്ണുകളോടും അവൻ ഈവിധം പറഞ്ഞു: "ഏതൊരു വിധി എന്നെ രാമനിൽനിന്നും വേർപെടുത്തിയോ, അതുതന്നെ വീണ്ടും എനിയ്ക്ക് ഈ ദാരുണമായ ദു:ഖത്തെ തന്നിരിയ്ക്കുന്നു. മനസാ വാചാ കർമ്മണാ എനിയ്ക്ക് ശ്രീരാമന്റെ പാദകമലങ്ങളിൽ നിഷ്കളങ്കമായ ഭക്തിയുണ്ടെങ്കിൽ, രഘുപതി എനിയ്ക്ക് അനുകൂലമാണെങ്കിൽ, ഈ വാനരന്റെ ശ്രമവും വേദനയുമെല്ലാം ഇല്ലാതാകട്ടെ." ഈ വാക്കുകൾ വാനരന്റെ ചെവികളിൽ പ്രവേശിച്ചതും അവൻ 'ജയ ജയ കോസലാധീശൻ' എന്ന് പറഞ്ഞുകൊണ്ട് എഴുന്നേറ്റിരുന്നു.

**സോ:**

**ലീൻഹ് കപിഹി ഉര് ലാഇ പുലകിത് തനു ലോചന് സജല്,**
**പ്രീതി ന ഹൃദയ്ँ സമാഇ സുമിരി രാമ് രഘുകുല് തിലക്. (59)**

അവന്റെ ശരീരത്തിൽ ഒരു ആനന്ദപുളകമുണ്ടായി. ഭരതൻ അവനെ എടുത്ത് തന്റെ മാറോടണച്ചപ്പോൾ കണ്ണുകളിൽനിന്നും അശ്രുക്കൾ ധാരയായി ഒഴുകി. അവന്റെ ഹൃദയം രഘുകുലതിലകനായ ശ്രീരാമനെ സ്മരിച്ചപ്പോൾ പ്രേമംകൊണ്ട് കര കവിഞ്ഞൊഴുകി. (59)

**ചൗ:**

**താത് കുസല് കഹു സുഖനിധാന് കീ –**
**സഹിത് അനുജ് അരു മാതു ജാനകീ,**
**കപി സബ് ചരിത് സമാസ് ബഖാനേ –**
**ഭഏ ദുഖീ മന് മഹുँ പഛിതാനേ. 1**

**അഹഹ ദൈവ് മൈം കത് ജഗ് ജായഉँ –**
**പ്രഭു കേ ഏകഹു കാജ് ന ആയഉँ,**

**ജാനി കുഅവസരു മന് ധരി ധീരാ –**
**പുനി കപി സന് ബോലേ ബല് ബീരാ. 2**

**താത് ഗഹരു ഹോഇഹി തൊഹി ജാതാ –**
**കാജു നസാഇഹി ഹോത് പ്രഭാതാ,**
**ചഢ് മമ സായക് സൈല് സമേതാ –**
**പഠവൗം തൊഹി ജഹ് കൃപാനികേതാ. 3**

**സുനി കപി മന് ഉപജാ അഭിമാനാ –**
**മോരേം ഭാര് ചലിഹി കിമി ബാനാ,**
**രാമ് പ്രഭാവ് ബിചാരി ബഹോരീ –**
**ബന്ദി ചരന് കഹി കപി കര് ജോരീ. 4**

''പ്രിയസുഹൃത്തേ, പറയൂ, അനുജനോടും അമ്മ ജാനകിയോടും കൂടിയ ആനന്ദനിധാനനായ ശ്രീരാമന്ന് സുഖംതന്നെയല്ലേ?'' വാനരവീരൻ അവനോട് നടന്നതെല്ലാം ചുരുക്കത്തിൽ പറഞ്ഞു. അതുകേട്ട് ഭരതൻ ദു:ഖിതനായി, മനസ്സിൽ പശ്ചാത്താപമുണ്ടായി. ''ഹാ ദൈവമേ, പ്രഭുവിന്റെ ഒരുകാര്യത്തിന്നും എന്നെക്കൊണ്ടായില്ലെങ്കിൽ ഞാനെന്തിനീ ലോകത്തിൽ ജനിച്ചു?'' പക്ഷെ വിപരീത പരിതസ്ഥിതികളെ മനസ്സിലാക്കി വീരനായ രാജകുമാരൻ തന്നെത്താൻ ഉണർന്ന് ഹനുമാനോട് വീണ്ടും പറഞ്ഞു: ''നിന്റെ യാത്രയിൽ താമസമുണ്ടാകും. പുലർന്നാൽ കാര്യവും നഷ്ടമാകും. അതിനാൽ മലയോടുകൂടി നീ എന്റെ ശരത്തിന്മേൽ കയറിക്കൊള്ളൂ. ഞാൻ നിന്നെ നേരെ കൃപാനിധിയുടെ മുന്നിലേയ്ക്ക് എത്തിയ്ക്കാം.'' അതു കേട്ട് കപിയുടെ മനസ്സിൽ അഭിമാനമുണ്ടായി. 'എന്റെ ഭാരവും കൊണ്ട് ശരം എങ്ങിനെ പറക്കും?' എന്നവൻ ചിന്തിച്ചു. പിന്നെ ശ്രീരാമന്റെ പ്രതാപത്തെ സ്മരിച്ചുകൊണ്ട് അവൻ ഭരതന്റെ പാദങ്ങളിൽ വണങ്ങി കൈകൾ കൂപ്പിക്കൊണ്ട് പറഞ്ഞു.

**ദോ:**

**തവ പ്രതാപ് ഉര് രാഖി പ്രഭു ജൈഹഉ് നാഥ് തുരന്ത്,**
**അസ് കഹി ആയസു പാഇ പദ് ബന്ദി ചലെഉ ഹനുമന്ത്. (60–ക)**

**ഭരത് ബാഹു ബല് സീല് ഗുന് പ്രഭു പദ് പ്രീതി അപാര്,**
**മന് മഹു്ം ജാത് സരാഹത് പുനി പുനി പവന്കുമാര്. (60–ഖ)**

''എന്റെ സ്വാമീ, അങ്ങയുടെ പ്രതാപത്തെ മനസ്സിൽ സ്മരിച്ചുകൊണ്ട് ഞാൻ അതിവേഗം പോകാം.'' എന്നു പറഞ്ഞുകൊണ്ട് ഭരതനോട് വിടവാങ്ങിക്കൊണ്ട് അവന്റെ പാദങ്ങളിൽ തൊഴുതുകൊണ്ട് പറന്നു പോയി. വായുപുത്രൻ ഭരതന്റെ കൈബലത്തേയും സൗശീല്യത്തേയും ഗുണത്തേയും ശ്രീരാമന്റെ മേലുള്ള അവന്റെ അതിരറ്റ ഭക്തിയേയും സ്വയം വീണ്ടും വീണ്ടും പ്രശംസിച്ചു.

**ചൗ:**

**ഉഹാ്ം രാമ് ലഛിമന്ഹി നിഹാരീ –**
**ബോലേ ബചന് മനുജ് അനുസാരീ,**
**അർധ് രാതി ഗഇ കപി നഹിം ആയഉ –**
**രാമ് ഉഠാഇ അനുജ് ഉര് ലായഉ. 1**

**സകഹു ന ദുഖിത് ദേഖി മൊഹി കാഊ –**
**ബന്ധു സദാ തവ മൃദുല് സുഭാഊ,**
**മമ ഹിത് ലാഗി തജെഹു പിതു മാതാ –**
**സഹെഉ ബിപിന് ഹിമ് ആതപ് ബാതാ. 2**

**സോ അനുരാഗ് കഹാ്ം അബ് ഭാഈ –**
**ഉഠഹു ന സുനി മമ ബച് ബികലാഈ,**
**ജൗം ജനതെഉ്ം ബന് ബന്ധു ബിഛോഹൂ –**
**പിതാ ബചന് മനതെഉ്ം നഹിം ഓഹൂ. 3**

**സുത് ബിത് നാരി ഭവന് പരിവാരാ –**
**ഹോഹിം ജാഹിം ജഗ് ബാരഹിം ബാരാ,**
**അസ് ബിചാരി ജിയ്ം ജാഗഹു താതാ –**
**മിലഇ ന ജഗത് സഹോദര് ഭ്രാതാ. 4**

**ജഥാ പംഖ് ബിനു ഖഗ് അതി ദീനാ –**
**മനി ബിനു ഫനി കരിബര് കര് ഹീനാ,**

**അസ് മമ ജിവന് ബന്ധു ബിനു തോഹീ –**
**ജൗം ജഡ് ദൈവ് ജിആവൈ മോഹീ.** 5

**ജൈഹഉ് അവധ് കവന് മുഹു ലാഇൗ –**
**നാരി ഹേതു പ്രിയ് ഭാഇ ഗംവാഇൗ,**
**ബരു അപജസ് സഹ്തെഉ് ജഗ് മാഹീം –**
**നാരി ഹാനി ബിസേഷ് ഛതി നാഹീം.** 6

**അബ് അപലോകു സോകു സുത് തോരാ –**
**സഹിഹി നിഠുര് കഠോര് ഉര് മോരാ,**
**നിജ് ജനനീ കേ ഏക് കുമാരാ –**
**താത് താസു തുംഹ് പ്രാന് അധാരാ.** 7

**സൗംപെസി മോഹി തുംഹഹി ഗഹി പാനീ –**
**സബ് ബിധി സുഖദ് പരമ് ഹിത് ജാനീ**
**ഉതരു കാഹ് ദൈഹഉ് തെഹി ജാഇൗ –**
**ഉഠി കിന് മോഹി സിഖാവഹു ഭാഇൗ.** 8

**ബഹു ബിധി സോചത് സോച് ബിമോചന് –**
**സ്രവത് സലില് രാജിവ് ദല് ലോചന്,**
**ഉമാ ഏക് അഖണ്ഡ് രഘുരാഇൗ –**
**നര് ഗതി ഭഗത് കൃപാല് ദെഖാഇൗ.** 9

ഇവിടെ (സുവേലപർവതത്തിൽ) ശ്രീരാമൻ ലക്ഷ്മണനെ നോക്കിക്കൊണ്ട് സാധാരണ മനുഷ്യനെപ്പോലെ പുലമ്പി: "ഇപ്പോൾ അർദ്ധരാത്രി കഴിഞ്ഞു. ഹനുമാൻ ഇനിയും വന്നില്ല." ശ്രീരാമൻ തന്റെ അനുജനെ തൂക്കിയെടുത്ത് മാറോടു ചേർത്തണച്ചു. "അനുജ, നിനക്ക് എന്നെ ദു:ഖിതനായിക്കാണാൻ സഹിയ്ക്കില്ല. എന്തെന്നാൽ നിന്റെ സ്വഭാവം അത്രയും മൃദുവാകുന്നു. എനിയ്ക്കുവേണ്ടി നീ മാതാപിതാക്കളെ വിട്ടുവന്ന് കാട്ടിലെ തണുപ്പും, ചൂടും, കാറ്റും സഹിയ്ക്കാനിടയായി. താത, എവിടെയാണ് നിന്റെ മുമ്പിലത്തെപ്പോലുള്ള സ്നേഹം ഇപ്പോൾ? ഞാൻ പുലമ്പുന്നതുകേട്ട് എന്തു കൊണ്ടാണ് നീ

എഴുന്നേല്ക്കാത്തത്? എന്റെ സഹോദരനെ വനത്തിൽ നഷ്ടപ്പെടുമെന്നറിഞ്ഞിരുന്നാൽ ഞാനെന്റെ പിതാവിന്റെ ആജ്ഞയനുസരിയ്ക്കുമായിരുന്നില്ല. പുത്രന്മാരും, സമ്പത്തും, ഭാര്യമാരും, ഭവനങ്ങളും, പരിവാരങ്ങളും ഈ ലോകത്തിൽ വീണ്ടും വീണ്ടും വരികയും പോകുകയും ചെയ്യുന്നു. പക്ഷെ ഒരു ഉത്തമനായ സഹോദരൻ ഈ ലോകത്തിൽ ഇനി ഉണ്ടാകില്ല. പ്രിയസോദര, ഇതിനെ മനസ്സിൽ ചിന്തിച്ച് ഉണരൂ. എങ്ങിനെ ഒരു പക്ഷി ചിറകുകളില്ലാതെയും, സർപ്പം തന്റെ ശിരോമണിയില്ലാതേയും, ആനശ്രേഷ്ഠൻ തുമ്പിക്കൈയില്ലാതേയും അതിദീനാമായ അവസ്ഥയിലിരിയ്ക്കുന്നുവോ, ഹേ താത, അതുപോലെ നീ ഇല്ലാതെ ജഡമായ വിധി എന്നെ ജീവിച്ചിരിയ്ക്കാൻ നിർബന്ധിയ്ക്കുന്നു. എന്റെ ഭാര്യയ്ക്കുവേണ്ടി എന്റെ പ്രിയസഹോദരനെ ബലികൊടുത്ത ശേഷം ഏതു മുഖത്തോടെയാണ് ഞാൻ അയോദ്ധ്യയിലേയ്ക്കു തിരിച്ചു പോകുക? അതിലും മേൽ, ലോകത്തിൽ ഞാൻ (പത്നിയെ തിരിച്ചുകിട്ടാനുള്ള എന്റെ കഴിവില്ലായ്മയ്ക്കായി) അപകീർത്തിയെ സഹിയ്ക്കുമായിരുന്നു. എന്തെന്നാൽ ഒരു പത്നിയുടെ നഷ്ടം അത്ര ഗംഭീരമായതല്ല. ഇപ്പോൾ നിഷ്ഠുരവും കഠോരവുമായ എന്റെ ഹൃദയം ആ അപകീർത്തിയേയും നിന്നെ നഷ്ടപ്പെട്ടതുകൊണ്ടുണ്ടാകുന്ന ആഴ്ന്ന ശോകത്തേയും, മകനേ, എങ്ങിനെ സഹിയ്ക്കും? നിന്റെ അമ്മയുടെ ഏകസന്താനമായ നീ അവളുടെ പ്രാണന്റെ ഏക ആധാരമാണ്. എന്നിട്ടും അവൾ നിന്നെ കയ്യിലെടുത്ത് എന്നെ ഏല്പിച്ചു. എന്തെന്നാൽ ഞാൻ നിന്നെ എല്ലാവിധത്തിലും സുഖമായി നോക്കിക്കൊള്ളുമെന്നും ഞാൻ നിന്റെ പരമഹിതകാരിയാണെന്നും അവൾക്ക് അറിയുമായിരുന്നു. ഞാൻ തിരിച്ചുചെന്ന് അവൾക്ക് എന്തു മറുപടി കൊടുക്കും? സോദര, എന്തുകൊണ്ട് നീ എഴുന്നേറ്റ് എന്നെ ഉപദേശിയ്ക്കുന്നില്ല?'' ഇങ്ങിനെ പലവിധത്തിൽ ശോകനാശകനായ പ്രഭു പുലമ്പി. അവന്റെ താമരപോലുള്ള കണ്ണുകളിൽനിന്നും കണ്ണീർ വഴിഞ്ഞൊഴുകി. ഉമേ, (ശിവൻ തുടരുന്നു) രാഘവൻ ഏകനും അഖണ്ഡനുമാണ്. അവൻ മനുഷ്യഗതിയെ

കാണിച്ചത് തന്റെ ഭക്തന്മാരുടെ പേരിലുള്ള കൃപാഭാവംകൊണ്ടു മാത്രമാണ്.

**സോ:**

**പഭു പ്രലാപ് സുനി കാന് ബികല് ഭഏ ബാനര് നികര്,**
**ആഇ ഗയഉ ഹനുമാന് ജിമി കരുനാ മഹ്ँ ബീര് രസ്. (61)**

പ്രഭുവിന്റെ ചുറ്റുമിരുന്ന വാനരസമൂഹം പ്രഭുവിന്റെ ദയനീയമായ വിലാപം കേട്ട് വ്യാകുലരായി. ഉടനെ കരുണാരസത്തിന്നിടയിൽ വീര രസം ചേർന്നപോലെ ഹനുമാൻ എത്തി. (61)

**ചൗ:**

**ഹരഷി രാമ് ഭേംടെഉ ഹനുമാനാ –**
**അതി കൃതഗ്യ് പ്രഭു പരമ് സുജാനാ,**
**തുരത് ബൈദ് തബ് കീൻഹ് ഉപാഈ –**
**ഉഠി ബൈഠേ ലഛിമന് ഹര്ഷാഈ. 1**

**ഹൃദയ്ँ ലാഇ പ്രഭു ഭേടെഉ ഭ്രാതാ –**
**ഹര്ഷേ സകല് ഭാലു കപി ബ്രാതാ,**
**കപി പുനി ബൈദ് തഹാँ പഹുँചാവാ –**
**ജെഹി ബിധി തബ്ഹിം താഹി ലഇ ആവാ. 2**

**യഹ് ബൃത്താന്ത് ദസാനന് സുനെഊ –**
**അതി ബിഷാദ് പുനി പുനി സിര് ധുനെഊ,**
**ബ്യാകുല് കുംഭകരന് പഹിം ആവാ –**
**ബിബിധ് ജതന് കരി താഹി ജഗാവാ. 3**

**ജാഗാ നിസിചര് ദേഖിഅ കൈസാ –**
**മാനഹുँ കാലു ദേഹ് ധരി ബൈസാ,**
**കുംഭകരന് ബൂഝാ കഹു ഭാഈ –**
**കാഹേ തവ മുഖ് രഹേ സുഖാഈ. 4**

**കഥാ കഹീ സബ് തെഹിം അഭിമാനീ –**
**ജെഹി പ്രകാര് സീതാ ഹരി ആനീ,**

**താത് കപിൻഹ് സബ് നിസിചര് മാരേ –**
**മഹാ മഹാ ജോധാ സംഘാരേ. 5**

**ദുർമുഖ് സുരരിപു മനുജ് അഹാരീ –**
**ഭട് അതികായ് അകമ്പന് ഭാരീ,**
**അപര് മഹോദര് ആദിക് ബീരാ –**
**പരേ സമര് മഹി സബ് രനധീരാ. 6**

അതിസന്തോഷത്തോടെ ശ്രീരാമൻ ഹനുമാനെ മാറോടണച്ചു. എന്തെന്നാൽ പരമജ്ഞാനിയായ പ്രഭു പ്രകൃത്യാ അത്യന്തം കൃതജ്ഞതയുള്ളവനായിരുന്നു. വൈദ്യൻ ഉടനെ ഔഷധിയെ പ്രയോഗിച്ചു. ലക്ഷ്മണൻ സന്തോഷത്തോടെ എഴുന്നേറ്റിരുന്നു. പ്രഭു അനുജനെ തന്റെ മാറോടണച്ചു. എല്ലാ വാനര–കരടി സമൂഹങ്ങളും സന്തോഷിച്ചു. ഹനുമാൻ വൈദ്യനെ കഴിഞ്ഞ രാത്രി കൊണ്ടുവന്ന പോലെത്തന്നെ ലങ്കയിലേയ്ക്ക് തിരിച്ചു കൊണ്ടു പോയി. ഈ വാർത്ത കേട്ട ദശാനനൻ അത്യന്തം വിഷണ്ണനായി വീണ്ടും വീണ്ടും തലയിൽ തല്ലി. വ്യാകുലതയോടെ അവൻ കുംഭകർണ്ണനെ ചെന്നുകണ്ട് എല്ലാ ഉപായങ്ങളും പ്രയോഗിച്ച് അവനെ ഉണർത്തി. ഉണർന്ന് ഇരുന്ന അവൻ കാലൻ ദേഹം ധരിച്ചപോലെ കാണപ്പെട്ടു. കുംഭകർണ്ണൻ ചോദിച്ചു: "ജ്യേഷ്ഠാ, പറയൂ, എന്തുകൊണ്ടാണ് അങ്ങ് വിളറി കാണപ്പെടുന്നത്?" അഭിമാനിയായ രാവണൻ സീതയെ കട്ടുകൊണ്ടു വന്നതുമുതലുള്ള കഥ മുഴുവൻ അവനോട് പറഞ്ഞു. "പ്രിയ അനുജാ, വാനരന്മാർ എല്ലാ രാക്ഷസന്മാരേയും കൊന്നുകഴിഞ്ഞു. വലിയ വലിയ യോദ്ധാക്കളേയും അവർ സംഹരിച്ചു. ദുർമുഖൻ, ദേവാന്തകൻ, നരാന്തകൻ, വീരയോദ്ധാക്കളായ അതികായൻ, അകമ്പനൻ, മഹോദരൻ തുടങ്ങിയ വീരന്മാരും യുദ്ധക്കളത്തിൽ മരിച്ചുവീണു."

**ദോ:**

**സുനി ദസകന്ധര് ബചന് തബ് കുംഭകരന് ബിലഖാന്,**
**ജഗദംബാ ഹരി ആനി അബ് സഠ് ചാഹത് കല്യാന്. (62)**

ദശാനനന്റെ വാക്കുകൾ കേട്ട കുംഭകർണ്ണൻ ദു:ഖിതനായി. ''ലോകമാതാവിനെ കട്ടുകൊണ്ടുവന്നിട്ട്, മൂഢ, അതിൽനിന്നും മംഗളമുണ്ടാകുമെന്ന് നിങ്ങൾ ആശിയ്ക്കുന്നുവോ!'' (62)

**ചൗ:**

**ഭല് ന കീൻഹ് തൈം നിസിചര് നാഹാ –**
**അബ് മൊഹി ആഇ ജഗാഎഹി കാഹാ,**
**അജ്ഹൂ് താത് ത്യാഗി അഭിമാനാ –**
**ഭജഹു രാമ് ഹോഇഹി കല്യാനാ. 1**

**ഹൈം ദസസീസ് മനുജ് രഘുനായക് –**
**ജാകേ ഹനൂമാന് സേ പായക്,**
**അഹഹ ബന്ധു തൈം കീൻഹ് ഖൊടാഈ –**
**പ്രഥമ്ഹിം മോഹി ന സുനാഎഹി ആഈ. 2**

**കീൻഹെഹു പ്രഭു ബിരോധ് തെഹി ദേവക് –**
**സിവ് ബിരഞ്ചി സുര് ജാകേ സേവക്,**
**നാരദ് മുനി മൊഹി ഗ്യാന് ജോ കഹാ –**
**കഹ്തെഉ് തോഹി സമയ് നിര്ബഹാ. 3**

**അബ് ഭരി അങ്ക് ഭേംടു മൊഹി ഭാഈ –**
**ലോചന് സുഫല് കരൗം മൈം ജാഈ,**
**സ്യാമ് ഗാത് സരസീരുഹ് ലോചന് –**
**ദേഖൗം ജാഇ താപ് ത്രയ് മോചന്. 4**

''ഹേ രാക്ഷസരാജ, നിങ്ങൾ ചെയ്തതു നന്നായില്ല. ഇപ്പോൾ നിങ്ങൾ വന്ന് എന്തിന് എന്നെ ഉണർത്തി? ഇനിയും അഭിമാനം ത്യജിച്ച് ശ്രീരാമനെ ഭജിയ്ക്കൂ. നിങ്ങൾക്ക് മംഗളമുണ്ടാകും. ഹേ ദശാനന, ഹനുമാൻ പോലുള്ള ദൂതന്മാരുള്ള രഘുനായകൻ മനുഷ്യനായി രിയ്ക്കാൻ കഴിയുമോ? കഷ്ടം ജ്യേഷ്ഠാ, ഇതിന്നുമുമ്പ് ഈ വർത്തമാനം നിങ്ങൾ എന്നോട് പറയാതിരുന്നത് വലിയ അവിവേകമായി. നിങ്ങൾ യുദ്ധത്തിന്ന് ഒരുങ്ങിയത് ശിവൻ, ബ്രഹ്മാവ് തുടങ്ങിയ ദേവന്മാർ സേവകന്മാരായുള്ള ദൈവത്തോടാണ്. നാരദമുനി ഒരിയ്ക്കൽ എന്നോട്

പറഞ്ഞ രഹസ്യത്തെപ്പറ്റി ഞാൻ നിങ്ങളോട് പറയാമായിരുന്നു. പക്ഷേ സമയം വൈകിപ്പോയി. ജ്യേഷ്ഠാ, എന്നെ ഇപ്പോൾ ഇറുകെ കെട്ടിപ്പിടിയ്ക്കൂ. എന്നിട്ട് ഞാൻ പോയി നീലമേഘവർണ്ണനും ചെന്താമര ക്കണ്ണനും, തന്റെ ഭക്തന്മാരെ താപത്രയത്തിൽനിന്നും രക്ഷിയ്ക്കുന്ന വനുമായ പ്രഭുവിന്റെ ദർശനത്താൽ എന്റെ കണ്ണുകളെ സഫല ങ്ങളാക്കാം.''

**ദോ:**

**രാമ് രൂപ് ഗുന് സുമിരത് മഗന് ഭയഉ ഛന് ഏക്,**
**രാവന് മാഗെഉ കോടി ഘട് മദ് അരു മഹിഷ് അനേക്. (63)**

ശ്രീരാമന്റെ സൗന്ദര്യത്തേയും ഗുണങ്ങളേയും സ്മരിച്ചുകൊണ്ടിരിയ്ക്കേ അവൻ ക്ഷണകാലം തന്നെത്താൻ മറന്നു. ഇതിനിടയിൽ രാവണൻ (അവന്നു കഴിയ്ക്കാൻ) കോടിക്കണക്കിൽ കുടങ്ങൾ നിറയെ കള്ളും അനവധി പോത്തുകളേയും വരുത്തി. (63)

**ചൗ:**

**മഹിഷ് ഖാഇ കരി മദിരാ പാനാ –**
**ഗർജാ ബജ്രാഘാത് സമാനാ,**
**കുംഭകരന് ദുർമദ് രന് രംഗാ –**
**ചലാ ദുർഗ്ഗ് തജി സേന് ന സംഗാ. 1**

**ദേഖി ബിഭീഷനു ആഗേം ആയഉ –**
**പരെഉ ചരന് നിജ് നാമ് സുനായഉ,**
**അനുജ് ഉഠാഇ ഹൃദയ്ँ തെഹി ലായോ –**
**രഘുപതി ഭക്ത് ജാനി മന് ഭായോ. 2**

**താത് ലാത് രാവന് മൊഹി മാരാ –**
**കഹത് പരമ് ഹിത് മന്ത്ര് ബിചാരാ,**
**തെഹിം ഗലാനി രഘുപതി പഹിം ആയഉँ –**
**ദേഖി ദീന് പ്രഭു കേ മന് ഭായഉँ. 3**

**സുനു സുത് ഭയഉ കാല്ബസ് രാവന് –**
**സോ കി മാന് അബ് പരമ് സിഖാവന്,**

**ധന്യ് ധന്യ് തൈം ധന്യ് ബിഭീഷന് –**
**ഭയഹു താത് നിസിചര് കുല് ഭൂഷന്. 4**

**ബന്ധു ബംസ് തൈം കീൻഹ് ഉജാഗര് –**
**ഭജെഹു രാമ് സോഭാ സുഖ് സാഗര്. 5**

പോത്തുകളെ ഭക്ഷിച്ച് മദ്യത്തെ കുടിച്ചശേഷം കുംഭകർണ്ണൻ ഇടിമുഴക്കംപോലെ ഗർജ്ജിച്ചു. മൂക്കറ്റം കുടിച്ച് യുദ്ധം ചെയ്യാൻ വെമ്പിക്കൊണ്ട് അവൻ കോട്ടയിൽ നിന്നും പടയൊന്നും കൂടാതെ മുന്നോട്ടു ചെന്നു. വിഭീഷണൻ അവനെ കണ്ടതും അവന്റെ മുന്നിൽ ചെന്ന് പാദങ്ങളിൽ വീണ് തന്റെ പേർ പറഞ്ഞു. കുംഭകർണ്ണൻ അനുജനെ തൂക്കിയെടുത്ത് മാറോടണച്ചു. അവൻ രഘുപതിയുടെ ഭക്തനാണെന്ന് അറിഞ്ഞ് അവൻ സന്തോഷിച്ചു. ''പ്രിയ ജ്യേഷ്ഠ, രാവണന്ന് ഞാൻ ഒരു ഹിതമായ ഉപദേശം കൊടുത്ത് എന്റെ അഭിപ്രായം പറഞ്ഞപ്പോൾ അവൻ എന്നെ ചവിട്ടി പുറത്താക്കി. അവന്റെ പെരുമാറ്റത്തിൽ വെറുപ്പു തോന്നി ഞാൻ ശ്രീരാമന്റെ അടുത്തേയ്ക്കു വന്നു. എന്റെ ദീനാവസ്ഥ കണ്ടപ്പോൾ പ്രഭുവിന്റെ മനസ്സ് എന്മേൽ പതിഞ്ഞു.'' ''മകനെ, കേൾക്കൂ. രാവണൻ കാലന്റെ പിടിയിലാണ്. അവൻ ഈ സ്ഥിതിയിൽ എത്ര ഉത്തമമായ ഉപദേശത്തേയും ചെവികൊള്ളില്ല. ഹേ വിഭീഷണ, നീ ധന്യധന്യധന്യനാണ്. നീ രാക്ഷസകുലത്തിന്റെ ഭൂഷണമായിത്തീർന്നിരിയ്ക്കുന്നു. സൗന്ദര്യത്തിന്റെയും സുഖത്തിന്റേയും സാഗരമായ ശ്രീരാമനെ ഭജിച്ച് നീ നമ്മുടെ വംശത്തിന്ന് കീർത്തിയുണ്ടാക്കിയിരിയ്ക്കുന്നു.''

**ദോ:**

**ബചന് കർമ് മന് കപട് തജി ഭജെഹു രാമ് രനധീര്.,**
**ജാഹു ന നിജ് പര് സൂഝ് മൊഹി ഭയഉ് കാല്ബസ് ബീര്. (64)**

''മനസാ വാചാ കർമ്മണാ നിഷ്കപടതയോടെ നീ രണധീരനായ ശ്രീരാമനെ ഭജിയ്ക്കണം. ഇപ്പോൾ നീ എന്നെ വിട്ടുപോകൂ. എന്തെന്നാൽ ഞാൻ കാലത്തിന്റെ വശത്തായിക്കഴിഞ്ഞു സഹോദര. എനിയ്ക്ക് ബന്ധുവിനേയും ശത്രുവിനേയും തിരിച്ചറിയാൻ കഴിയുന്നില്ല.'' (64)

**ചൗ:**

**ബന്ധു ബചന് സുനി ചലാ ബിഭീഷന് –**
**ആയഉ ജഹ് ത്രൈലോക് ബിഭൂഷന്,**
**നാഥ് ഭൂധരാകാര് സരീരാ –**
**കുംഭകരന് ആവത് രനധീരാ. 1**

**എതനാ കപിൻഹ് സുനാ ജബ് കാനാ –**
**കിലകിലാഇ ധാഏ ബലവാനാ,**
**ലിഏ ഉഠാഇ ബിടപ് അരു ഭൂധര് –**
**കടകടാഇ ഡാരഹിം താ ഊപര്. 2**

**കോടി കോടി ഗിരി സിഖര് പ്രഹാരാ –**
**കരഹിം ഭാലു കപി എക് എക് ബാരാ,**
**മര്യോ ന മനു തനു ടര്യോ ന ടാര്യോ –**
**ജിമി ഗജ് അർക് ഫലനി കോ മാര്യോ. 3**

**തബ് മാരുത്സുത് മുഠികാ ഹന്യോ –**
**പര്യോ ധരനി ബ്യാകുല് സിര് ധുന്യോ,**
**പുനി ഉഠി തെഹിം മാരെഉ ഹനുമന്താ –**
**ഘുർമിത് ഭൂതല് പരെഉ തുരന്താ. 4**

**പുനി നല് നീല്ഹി അവനി പഛാരെസി –**
**ജഹ് തഹ് പടകി പടകി ഭട് ഡാരെസി**
**ചലീ ബലീമുഖ് സേന് പരാഈ –**
**അതി ഭയ് ത്രസിത് ന കൊഉ സമുഹാഈ. 5**

തന്റെ ജ്യേഷ്ഠന്റെ വാക്കുകൾ കേട്ട് വിഭീഷണൻ ത്രിലോകഭൂഷണനായ ശ്രീരാമന്റെ അടുക്കലേയ്ക്ക് തിരിച്ചുവന്നു. "പ്രഭോ ഇതാ പർവതാ കാരനും രണധീരനുമായ കുംഭകർണ്ണൻ വരുന്നു." ഇതു കേട്ടതും ബലവാന്മാരായ വാനരന്മാർ ആനന്ദത്തോടെ ആർത്തുവിളിച്ചുകൊണ്ട് മുന്നോട്ടോടി. അവർ മരങ്ങളേയും മലകളേയും വേരോടെ പിഴുതെ ടുത്ത് പല്ലുകളെ ഞെരിച്ചുകൊണ്ട് കുംഭകർണ്ണന്നു നേരെ എറിഞ്ഞു.

കരടികളും കപികളും ഓരോ പ്രാവശ്യവും കോടിക്കണക്കിന് പർവതശിഖരങ്ങളെ അവന്നു നേരെ എറിഞ്ഞു. പക്ഷെ അവനെ പിന്തിരിപ്പിയ്ക്കാൻ വാനരന്മാർ അത്യന്തം ശ്രമിച്ചിട്ടും, ആനയുടെ മേൽ അർക്ക ഫലങ്ങളെ എറഞ്ഞാലെന്നപോലെ, അവൻ ഭയപ്പെടുകയോ, തന്റെ സ്ഥാനത്തുനിന്ന് അനങ്ങുകയോ ചെയ്തില്ല. അപ്പോൾ ഹനുമാൻ തന്റെ മുഷ്ടികൊണ്ട് ഇടിച്ചു. അവൻ വ്യാകുലതയോടെ ഭൂമിയിൽ വീണ് തന്റെ തലയിൽ തല്ലി. വീണ്ടും എഴുന്നേറ്റ് അവൻ ഹനുമാനെ തിരിച്ചടിച്ചപ്പോൾ അവൻ തിരിഞ്ഞ് നിലത്തുവീണു. അടുത്ത് അവൻ നളനേയും നീലനേയും അടിച്ചു വീഴ്ത്തി. അങ്ങുമിങ്ങും എല്ലായിടത്തുമുള്ള മറ്റു ഭടന്മാരേയും അവൻ വീഴ്ത്തി. വാനരന്മാർ ആതങ്കത്തോടെ പിന്നോട്ടോടി. ആരും അവനെ നേരിടാൻ ധൈര്യപ്പെട്ടില്ല.

**ദോ:**

**അംഗദാദി കപി മുരുഛരിത് കരി സമേത് സുഗ്രീവ്,**

**കാ്ഖ് ദാബി കപിരാജ് കഹു് ചലാ അമിത് ബല് സീംവ്. (65)**

അംഗദനെയും സുഗ്രീവനുൾപ്പെടെ മറ്റു പ്രധാനികളായ വാനരന്മാരേയും മൂർച്ഛിതരാക്കി അമിതബലവാനയ, ശക്തിയുടെ മൂർത്തിയായ കുംഭകർണ്ണൻ വാനരരാജനെ തന്റെ കക്ഷത്തിലിടുക്കിക്കൊണ്ട് പോയി. (65)

**ചൗ:**

**ഉമാ കരത് രഘുപതി നരലീലാ –**
**ഖേലത് ഗരുഡ് ജിമി അഹിഗന് മീലാ,**
**ഭൃകുടി ഭംഗ് ജോ കാല്ഹി ഖാഈ –**
**താഹി കി സോഹഇ ഐസി ലരാഈ. 1**

**ജഗ് പാവനി കീരതി ബിസ്തരിഹഹിം –**
**ഗാഇ ഗാഇ ഭവനിധി നര് തരിഹഹിം,**
**മുരുഛാ ഗഇ മാരുത്സുത് ജാഗാ –**
**സുഗ്രീവ്ഹി തബ് ഖോജന് ലാഗാ. 2**

**സുഗ്രീവ്ഹു കൈ മുരുഛാ ബീതീ –**
**നിബുകി ഗയഉ തെഹി മൃതക് പ്രതീതീ,**
**കാടെസി ദസന് നാസികാ കാനാ –**
**ഗരജി അകാസ് ചലെഉ തെഹിം ജാനാ. 3**

**ഗഹെഉ ചരന് ഗഹി ഭൂമി പഛാരാ –**
**അതി ലാഘവ്ᳵ ഉഠി പുനി തെഹി മാരാ,**
**പുനി ആയഉ പ്രഭു പഹിം ബലവാനാ –**
**ജയതി ജയതി ജയ് കൃപാനിധാനാ. 4**

**നാക് കാന് കാടേ ജിയ്ᳵ ജാനീ –**
**ഫിരാ ക്രോധ് കരി ഭഇ മന് ഗ്ലാനീ,**
**സഹജ് ഭീമ് പുനി ബിനു ശ്രുതി നാസാ –**
**ദേഖത് കപി ദല് ഉപജീ ത്രാസാ. 5**

(ശിവൻ തുടരുന്നു): ഉമേ, ഗരുഡൻ സർപ്പങ്ങളുടെ കൂടെ കളിയ്ക്കുന്നതു പോലെ രഘുപതി സാധാരണ മനുഷ്യലീല ചെയ്തു. അല്ലെങ്കിൽ പുരിവങ്ങളുടെ ചലനം കൊണ്ട് കാലനേയും ഭക്ഷിയ്ക്കുന്നവൻ ഈ മാതിരി യുദ്ധത്തിൽ എന്തിന് നിയുക്തനാകണം? അതുവഴി അവന്റെ കീർത്തി പരക്കും. അത് ലോകത്തെ മുഴുവൻ പാവനമാക്കുമെന്നു മാത്രമല്ല, അതിനെ പാടുന്നവരെ ഭവസാഗരത്തിൽനിന്നും നിസ്സംശയം മുക്തരാക്കും. ഇപ്പോൾ ഹനുമാന്റെ ബോധം തെളിഞ്ഞ് ഉണർന്ന് ചുറ്റു പാടും സുഗ്രീവനെ തിരഞ്ഞുനോക്കി. ഇതിന്നിടയിൽ സുഗ്രീവനും ബോധം തെളിഞ്ഞ് കുംഭകർണ്ണന്റെ പിടിയിൽനിന്നും മുക്തനായി. അവൻ മരിച്ചിരിയ്ക്കുമെന്നു വിചാരിച്ച് കുംഭകർണ്ണൻ പിടിമുറുക്കം കുറച്ചിരുന്നു. സുഗ്രീവൻ കുംഭകർണ്ണന്റെ മൂക്കും ചെവികളും കടിച്ച് ആകാശത്തിൽ ഗർജ്ജിച്ചുകൊണ്ട് ഉയർന്നപ്പോഴേ അവൻ രക്ഷപ്പെട്ടത് കുംഭകർണ്ണൻ അറിഞ്ഞുള്ളൂ. രാക്ഷസൻ സുഗ്രീവന്റെ കാലുകൾ കടന്നു പിടിച്ച് അവനെ നിലത്തടിച്ചു. പക്ഷേ സുഗ്രീവൻ

അതിലാഘവമായി ഉണർന്ന് ശത്രുവിനെ തിരിച്ചടിച്ചു. ബലവാനായ അവൻ 'ജയ ജയ ജയ കൃപാനിധിയായ പ്രഭു' എന്ന് ആർത്തുവിളിച്ചു കൊണ്ട് പ്രഭുവിന്റെ മുമ്പിൽ തിരിച്ചെത്തി. കുംഭകർണ്ണൻ തന്റെ മൂക്കും ചെവികളും നഷ്ടപ്പെട്ട് ക്രോധാവിഷ്ടനായി മനസ്സിൽ സന്താപത്തോടെ പിന്നോട്ടു തിരിഞ്ഞു. സ്വതവേ ഭയങ്കരനും, പിന്നെ മൂക്കും ചെവികളും ഇല്ലാതെ അതിഭയങ്കരനായും കാണപ്പെട്ട രാക്ഷസൻ തിരിച്ചുവരുന്നതു കണ്ട വാനരസേന ഭയഭീതരായി.

**ദോ:**

**ജയ ജയ ജയ രഘുബംസ് മനി ധാഏ കപി ദൈ ഹൂഹ്,**

**എക്ഹി ബാര് താസു പര് ഛാഡെൻഹി ഗിരി തരു ജൂഹ്. (66)**

രഘുകുലതിലകന്ന് ജയം ജയം എന്ന് ഘോഷിച്ചുകൊണ്ട് വാനരന്മാർ മുന്നേറി, അവന്റെ മേൽ പാറക്കല്ലുകളേയും മരങ്ങളേയും ഒന്നിച്ച് വർഷിച്ചു. (66)

**ചൗ:**

**കുംഭകരന് രന് രംഗ് ബിരുദ്ധാ –**
**സന്മുഖ് ചലാ കാല് ജനു ക്രുദ്ധാ,**
**കോടി കോടി കപി ധരി ധരി ഖാഈ –**
**ജനു ടീഡീ ഗിരി ഗുഹാം സമാഈ. 1**

**കോടിൻഹ് ഗഹി സരീര് സന് മർദാ –**
**കോടിൻഹ് മീജി മിലവ് മഹി ഗർദാ,**
**മുഖ് നാസാ ശ്രവനൻഹി കീം ബാടാ –**
**നിസരി പരാഹിം ഭാലു കപി ഠാടാ. 2**

**രന് മദ് മത്ത് നിസാചര് ദർപാ –**
**ബിസ്വ് ഗ്രസിഹി ജനു എഹി ബിധി അർപാ,**
**മുരേ സുഭട് സബ് ഫിരഹിം ന ഫേരേ –**
**സൂഝ് ന നയന് സുനഹിം നഹിം ടേരേ. 3**

**കുംഭകരന് കപി ഫൗജ് ബിഡാരീ –**
**സുനി ധാഇൗ രജനീചര് ധാരീ,**
**ദേഖീ രാമ് ബികല് കടകാഇൗ –**
**രിപു അനീക് നാനാ ബിധി ആഇൗ. 4**

യുദ്ധം ചെയ്യാനുള്ള ആസക്തി കാരണം ഭ്രാന്തനായി കുംഭകർണ്ണൻ ക്രുദ്ധനായി കാലനെപ്പോലെ ശത്രുവിന്നെതിരെ നടന്നു. അവൻ കോടിക്കണക്കിൽ വാനരന്മാരെ പിടിച്ച് തിന്നു. അത് ചാട്ടക്കാലി കളുടെ വലിയ സമൂഹം പർവതഗുഹയ്ക്കുള്ളിൽ കടക്കുന്നതുപോലെ യിരുന്നു. കോടിക്കണക്കിൽ മറ്റു പലരേയും പിടിച്ച് തന്റെ ദേഹത്തോടു ചേർത്ത് ചതച്ചു. മറ്റും അനവധിപേരെ തന്റെ കൈപ്പത്തികൾക്കിടയിൽ അമർത്തി ഭൂമിയിലെ പൂഴിയിൽ കലർന്നു. നിരവധി കരടികളും വാനരന്മാരും അവന്റെ വായയില്ക്കൂടിയും മൂക്കില്ക്കൂടിയും ചെവികളിൽക്കുടിയും ചാടിരക്ഷപ്പെട്ട് ഓടിപ്പോയി. യുദ്ധം ചെയ്യാൻ വെമ്പിക്കൊണ്ട് അവൻ മദമത്തനായി ഗർവത്തോടെ, ബ്രഹ്മാവ് ഈ വിശ്വം മുഴുവൻ തനിയ്ക്കു ഭക്ഷിയ്ക്കാൻ തന്റെ മുമ്പിൽ കൊണ്ടുവെച്ചപോലെ നിന്നു. എല്ലാ വീരയോദ്ധാക്കളും പടക്കളത്തിൽ നിന്നും പിന്തിരിഞ്ഞോടി. എന്തുപറഞ്ഞു പ്രോത്സാഹിപ്പിച്ചാലും അവർ തിരിച്ചു വരില്ല. അവർക്ക് ഒന്നും കാണാനോ, വിളികേൾക്കാനോ കഴിഞ്ഞില്ല. കുംഭകർണ്ണൻ വാനരപ്പടകളെ ഛിന്നാഭിന്നമാക്കിയെന്ന റിഞ്ഞ് രാക്ഷസപ്പടകളും മുന്നേറി. ശ്രീരാമൻ തന്റെ സേനയുടെ സങ്കടാവസ്ഥയും ശത്രുസേനയുടെ പലവിധ സൈന്യബലവൃദ്ധിയും കണ്ടു.

**ദോ:**

**സുനു സുഗ്രീവ് ബിഭീഷന് അനുജ് സ്ँഭാരെഹു സൈന്,**

**മൈം ദേഖഉँ ഖല് ബല് ദല്ഹി ബോലേ രാജിവ്നൈന്. (67)**

"ഹേ സുഗ്രീവ, വിഭീഷണ, ലക്ഷ്മണ, കേൾക്കുവിൻ. നിങ്ങൾ ജാഗ്രതയായി സേനയെ ശ്രദ്ധിയ്ക്കുവിൻ. ഞാൻ പോയി ഈ ദുഷ്ടന്റെ

ബലത്തേയും ആൾബലത്തേയും നോക്കി വരാം.'' എന്ന് രാജീവലോചനനായ പ്രഭു പറഞ്ഞു. (67)

**ചൗ:**

**കര് സാരംഗ് സാജി കടി ഭാഥാ –**
**അരി ദല് ദലന് ചലേ രഘുനാഥാ,**
**പ്രഥമ് കീൻഹ് പ്രഭു ധനുഷ് ടംകോരാ –**
**രിപു ദല് ബധിര് ഭയഉ സുനി സോരാ. 1**

**സത്യസന്ധ് ഛാംഡേ സര് ലച്ഛാ –**
**കാലസർപ് ജനു ചലേ സപച്ഛാ,**
**ജഹം തഹം ചലേ ബിപുല് നാരാചാ –**
**ലഗേ കടന് ഭട് ബികട് പിസാചാ. 2**

**കടഹിം ചരന് ഉര് സിര് ഭുജ്ദണ്ഡാ –**
**ബഹുത്ക് ബീര് ഹോഹിം സത് ഖണ്ഡാ,**
**ഘുർമി ഘുർമി ഘായല് മഹി പരഹീം –**
**ഉഠി സംഭാരി സുഭട് പുനി ലരഹീം. 3**

**ലാഗത് ബാന് ജലദ് ജിമി ഗാജഹിം –**
**ബഹുത്ക് ദേഖി കഠിന് സര് ഭാജഹിം,**
**രുണ്ഡ് പ്രചണ്ഡ് മുണ്ഡ് ബിനു ധാവഹിം –**
**ധരു ധരു മാരു മാരു ധുനി ഗാവഹിം. 4**

സാരംഗം എന്നു പേരുകേട്ട തന്റെ വില്ലിനെ കയ്യിലേന്തിക്കൊണ്ട് ഒരു ശരക്കുടിനെ അരയിൽ കെട്ടി, രഘുനാഥൻ ശത്രുസേനയെ തകർക്കാൻ പുറപ്പെട്ടുപോയി. പ്രഭു തന്റെ വില്ലിന്റെ ഞാൺ വലിച്ചു വിട്ടു. ആ ശബ്ദം ശത്രുയോദ്ധാക്കളെ ചെവിടന്മാരാക്കത്തക്കവിധം അത്രയും കഠോരമായിരുന്നു. സത്യസന്ധനായ ശ്രീരാമൻ ലക്ഷം ബാണങ്ങളെ തൊടുത്തു. അവ ചിറകുള്ള സർപ്പങ്ങളെപ്പോലെ പാഞ്ഞുചെന്നു. ഓരോ ദിശയിലേയ്ക്കും നിരവധി ബാണങ്ങൾ പറന്നു. ഭയങ്കരന്മാരായ രാക്ഷസ യോദ്ധാക്കൾ അരിഞ്ഞുവീഴാൻ തുടങ്ങി. കാലുകളും, മാറിടങ്ങളും, തലകളും, കൈകളും വേർപെട്ടു. അനവധി

വീരന്മാർ നൂറുകഷണങ്ങളായി മുറിയ്ക്കപ്പെട്ടു. ചുറ്റിച്ചുഴന്നുകൊണ്ട് മുറിവേറ്റവർ നിലത്തുവീണു. അവർക്കിടയിൽ ചില വീരന്മാർ സ്വയം സ്വസ്ഥന്മാരായി എഴുന്നേറ്റ് വീണ്ടും യുദ്ധത്തിൽ ചേർന്നു. ബാണങ്ങൾ അവരുടെ മേൽ വീണപ്പോൾ അവർ മേഘങ്ങളെപ്പോലെ ഗർജ്ജിച്ചു. മറ്റനവധി പേർ ഭയങ്കരങ്ങളായ ബാണങ്ങളെ കണ്ടതും ഓട്ടമെടുത്തു. കബന്ധങ്ങൾ 'പിടിയ്ക്കു, പിടിയ്ക്കൂ, കൊല്ലൂ, കൊല്ലൂ' എന്ന് നിലവിളിച്ചു കൊണ്ട് ഓടി.

**ദോ:**

**ഛന് മഹു് പ്രഭു കേ സായകൻഹി കാടേ ബികട് പിസാച്,.**

**പുനി രഘുബീര് നിഷംഗ് മഹു് പ്രബിസേ സബ് നാരാച്. (68)**

ക്ഷണനേരത്തിന്നുള്ളിൽ പ്രഭുവിന്റെ ബാണങ്ങൾ രാക്ഷസസേനയെ കൊയ്തു. എല്ലാ ബാണങ്ങളും തിരിഞ്ഞ് ശ്രീരാമന്റെ ശരക്കൂടിൽ ചെന്നുവീണു. (68)

**ചൗ:**

**കുംഭകരന് മന് ദീഖ് ബിചാരീ –**
**ഹതി ഛന് മാഝ് നിസാചര് ധാരീ,**
**ഭാ അതി ക്രുദ്ധ് മഹാബല് ബീരാ –**
**കിയോ മൃഗനായക് നാദ് ഗ്ഭീരാ. 1**

**കോപി മഹീധര് ലേഇ ഉപാരീ –**
**ഡാരഇ ജഹ് മർകട് ഭട് ഭാരീ,**
**ആവത് ദേഖി സൈല് പ്രഭു ഭാരേ –**
**സരൻഹി കാടി രജ് സമ് കരി ഡാരേ. 2**

**പുനി ധനു താനി കോപി രഘുനായക് –**
**ഛാ്ഡേ അതി കരാല് ബഹു സായക്,**
**തനു മഹു് പ്രബിസി നിസരി സര് ജാഹീം –**
**ജിമി ദാമിനി ഘന് മാഝ് സമാഹീം. 3**

**സോനിത് സ്രവത് സോഹ് തന് കാരേ –**
**ജനു കജ്ജല് ഗിരി ഗേരു പനാരേ,**
**ബികല് ബിലോകി ഭാലു കപി ധാഏ –**
**ബിഹ്ँസാ ജബ്ഹിം നികട് കപി ആഏ. 4**

രാക്ഷസസേന ക്ഷണനേരത്തിനുള്ളിൽ ഒട്ടേ ഒഴിയ്ക്കപ്പെട്ടതു കണ്ട് ചിന്താകുലനായി മഹാബലിയായ കുംഭകർണ്ണൻ അത്യന്തം ക്രുദ്ധനായി സിംഹത്തേപ്പോലെ അലറി. കോപത്തിൽ പർവതങ്ങളെ വേരോടെ പിഴിതെടുത്ത് വീരന്മാരായ വാനരയോദ്ധാക്കളുടെ മീതെ എറിഞ്ഞു. പ്രഭു വലിയവലിയ പർവതങ്ങൾ വീഴുന്നതുകണ്ട് തന്റെ ബാണങ്ങളാൽ അവയെ പൊടിയാക്കിവീഴ്ത്തി. രഘുനാഥൻ വീണ്ടും തന്റെ വില്ലിന്റെ ഞാൺ വലിച്ച് കോപത്തോടെ അത്യന്തം ഭയങ്കരങ്ങളായ ബാണങ്ങളുടെ സമൂഹത്തെ പ്രയോഗിച്ചു. ബാണങ്ങൾ അവന്റെ ശരീരത്തില്ക്കൂടി വിദ്യുത് പ്രകാശങ്ങൾ മേഘങ്ങളില്ക്കൂടി കടക്കുന്നതുപോലെ കടന്നുചെന്നു. അവന്റെ കറുത്ത ശരീരത്തിൽ നിന്നും രക്തം കുതിച്ചുവീഴുന്നതുകണ്ടാൽ അഞ്ജനപർവതത്തിൽ നിന്നും കാവി ഉറവെടുത്തുവരുന്നതു പോലെയിരുന്നു. അവൻ വലഞ്ഞിരിയ്ക്കുന്നതുകണ്ട് കരടികളും വാനരന്മാരും മുന്നോട്ടു ചെന്നു. അവർ അവന്റെ അടുത്തു ചെന്നപ്പോൾ അവൻ ഉറക്കെ ചിരിച്ചു.

**ദോ:**

**മഹാനാദ് കരി ഗർജാ കോടി കോടി ഗഹി കീസ്,**
**മഹി പടകഇ ഗജരാജ് ഇവ സപഥ് കരഇ ദസസീസ്. (69)**

അവൻ ഭയങ്കരമായി ഗർജ്ജിച്ചുകൊണ്ട് വലിയ ആനയെന്നപോലെ രാവണന്റെ മേൽ ആണയിട്ടുകൊണ്ട് കോടിക്കണക്കിൽ വാനരന്മാരെ പിടിച്ച് നിലത്തിട്ടടിച്ചു. (69)

**ചൗ:**

**ഭാഗേ ഭാലു ബലീമുഖ് ജൂഥാ –**
**ബൃകു ബിലോകി ജിമി മേഷ് ബരൂഥാ,**
**ചലേ ഭാഗി കപി ഭാലു ഭവാനീ –**
**ബികല് പുകാരത് ആരത് ബാനീ. 1**

**യഹ് നിസിചര് ദുകാല് സമ് അഹഈ –**
**കപികുല് ദേസ് പരന് അബ് ചഹഈ,**
**കൃപാ ബാരിധര് രാമ് ഖരാരീ –**
**പാഹി പാഹി പ്രനതാരതി ഹാരീ.** 2

**സകരുന് ബചന് സുനത് ഭഗവാനാ –**
**ചലേ സുധാരി സരാസന് ബാനാ,**
**രാമ് സേന് നിജ് പാഛേം ഘാലീ –**
**ചലേ സകോപ് മഹാ ബലസാലീ.** 3

**ഖൈംചി ധനുഷ് സര് സത് സന്ധാനേ –**
**ഛൂടേ തീര് സരീര് സമാനേ,**
**ലാഗത് സര് ധാവാ രിസ് ഭരാ –**
**കുധര് ഡഗ്മഗത് ഡോലതി ധരാ.** 4

**ലീൻഹ് ഏക് തെഹിം സൈല് ഉപാടീ –**
**രഘുകുല തിലക് ഭുജാ സൊഇ കാടീ,**
**ധാവാ ബാമ് ബാഹു ഗിരി ധാരീ –**
**പ്രഭു സൊഉ ഭുജാ കാടി മഹി പാരീ.** 5

**കാടേം ഭുജാ സോഹ് ഖല് കൈസാ –**
**പച്ഛഹീന് മന്ദര് ഗിരി ജൈസാ,**
**ഉഗ്ര് ബിലോകനി പ്രഭുഹി ബിലോകാ –**
**ഗ്രസന് ചഹത് മാനഹു ത്രൈലോകാ.** 6

കരടികളുടേയും വാനരന്മാരുടേയും കൂട്ടങ്ങൾ, ചെന്നായെക്കണ്ട ആട്ടിൻകൂട്ടത്തെ പോലെ ഓടിപ്പോയി. ഹേ ഭവാനി, കരടികളും വാനരന്മാരും ഭയംകൊണ്ട് വാലും ചുരുട്ടിക്കൊണ്ട് ദയനീയമായി നിലവിളിച്ചു: "ഈ രാക്ഷസൻ കപികുലമെന്ന ദേശത്തിൽ അകാല ക്ഷാമമെന്ന പോലെ പ്രവേശിയ്ക്കാൻ തുനിയുന്നു. അതിനാൽ ഹേ രാമ, ഖരനെ സംഹരിച്ചവനെ, കൃപയാകുന്ന ജലംനിറഞ്ഞ മേഘമേ, പ്രണതാർത്തി ഹാരീ, ഞങ്ങളെ ഈ വേദനയിൽനിന്നും രക്ഷിയ്ക്കൂ.

രക്ഷിയ്ക്കൂ. " കരുണനിറഞ്ഞ ഈ വാക്കുകൾ കേട്ടതും പ്രഭു തന്റെ വില്ലും ശരങ്ങളും ശരിപ്പെടുത്തിക്കൊണ്ട് അവനെ നേരിടാൻ മുന്നോട്ടു നീങ്ങി. തന്റെ സേനയെ പിന്നിലാക്കിക്കൊണ്ട് അതിബലശാലിയായ രാമൻ കോപത്തോടെ മുന്നേറി. തന്റെ വില്ലിനെ കുലച്ച് അതിൽ നൂറു ശരങ്ങളെ ഘടിപ്പിച്ചു വിട്ടു. അവ പറന്നുചെന്ന് രാക്ഷസന്റെ ശരീരത്തിനുള്ളിൽ ചെന്നു മറഞ്ഞു. ബാണങ്ങൾ അവനെ തറച്ചപ്പോൾ രാക്ഷസൻ കോപത്തോടെ മുന്നോട്ടോടി. അപ്പോൾ പർവതങ്ങൾ ചാഞ്ചാടി; ഭൂമി കുലുങ്ങി. അവൻ ഒരു പാറക്കല്ലിനെ പിഴിതെടുത്തു. പക്ഷേ, രഘുകുലതിലകൻ അതിനെ എടുത്തിരുന്ന കയ്യിനെ മുറിച്ചു. അപ്പോൾ അവൻ പാറക്കല്ലിനെ ഇടതുകയ്യിൽ എടുത്തുകൊണ്ട് മുന്നോട്ടു ഓടിവന്നു. പ്രഭു ആ കയ്യിനേയും മുറിച്ച് നിലത്തിട്ടു. ഇങ്ങിനെ കൈകളില്ലാതെ അവൻ ചിറകുകളില്ലാത്ത മന്ദരപർവതത്തെപ്പോലെ കാണപ്പെട്ടു. അവൻ പ്രഭുവിന്റെ നേരെ ഉഗ്രമായൊരു നോട്ടം വിട്ടു; അതു കണ്ടാൽ തോന്നും, അവൻ മൂന്നു ലോകങ്ങളേയും പിടിച്ചു വിഴുങ്ങാൻ തയ്യാറാകുന്നുവോ എന്ന്.

**ദോ:**

**കരി ചിക്കാര് ഘോര് അതി ധാവാ ബദനു പസാരി**
**ഗഗന് സിദ്ധ് സുര് ത്രാസിത് ഹാ ഹാ ഹേതി പുകാരി. (70)**

അതിഭയങ്കരമായി നിലവിളിച്ചുകൊണ്ട് തന്റെ വായ വിസ്താരമായി തുറന്നുകൊണ്ട് അവൻ മുന്നോട്ടു വന്നു. സിദ്ധന്മാരും ദേവന്മാരും ആകാശത്തിൽ അത്യന്തം ഭീതരായി ഹാഹാകാരം മുഴക്കി.

**ചൗ:**

**സഭയ് ദേവ് കരുനാനിധി ജാന്യോ –**
**ശ്രവന് പ്രജന്ത് സരാസനു താന്യോ,**
**ബിസിഖ് നികര് നിസിചര് മുഖ് ഭരെഊ –**
**തദപി മഹാബല് ഭൂമി ന പരെഊ. 1**

**സരൻഹി ഭരാ മുഖ് സന്മുഖ് ധാവാ –**
**കാല് ത്രോന് സജീവ് ജനു ആവാ,**
**തബ് പ്രഭു കോപി തീബ്ര് സര് ലീൻഹാ –**
**ധര് തേ ഭിന്ന് താസു സിര് കീൻഹാ. 2**

**സോ സിര് പരെഉ ദസാനന് ആഗേം –**
**ബികല് ഭയഉ ജിമി ഫനി മനി ത്യാഗേം,**
**ധരനി ധസഇ ധര് ധാവ് പ്രചണ്ഡാ –**
**തബ് പ്രഭു കാടി കീൻഹ് ദുഇ ഖണ്ഡാ. 3**

**പരേ ഭൂമി ജിമി നഭ് തേം ഭൂധര് –**
**ഹേഠ് ദാബി കപി ഭാലു നിസാചര്,**
**താസു തേജ് പ്രഭു ബദന് സമാനാ –**
**സുര് മുനി സബ്ഹിം അചംഭവ് മാനാ. 4**

**സുര് ദുംദുഭീം ബജാവഹിം ഹര്ഷഹിം –**
**അസ്തുതി കരഹിം സുമന് ബഹു ബര്ഷഹിം,**
**കരി ബിനതീ സുര് സകല് സിധാഏ –**
**തെഹീ സമയ് ദേവരിഷി ആഏ. 5**

**ഗഗനോപരി ഹരി ഗുന് ഗന് ഗാഏ –**
**രുചിര് ബീരരസ് പ്രഭു മന് ഭാഏ,**
**ബേഗി ഹതഹു ഖല് കഹി മുനി ഗഏ –**
**രാമ് സമര് മഹി സോഭത് ഭഏ. 6**

ദേവന്മാർ അത്യന്തം വ്യാകുലരാവുന്നതു കണ്ട് കരുണാനിധി തന്റെ വില്ലിന്റെ ഞാൺ ചെവിയോളം വലിച്ച് രാക്ഷസന്റെ വായയെ അനവധി ശരങ്ങളെക്കൊണ്ട് അടച്ചു. എന്നിട്ടും അതിബലവാനായ അവൻ നിലത്തു വീണില്ല. അവന്റെ വായ ശരങ്ങൾ കൊണ്ടു നിറഞ്ഞ് അവൻ കാലന്റെ സജീവമായ ശരക്കൂടുപോലെ മുന്നോട്ടു പാഞ്ഞു. അപ്പോൾ അതി ക്രുദ്ധനായി പ്രഭു ഒരു തിക്ഷ്ണമായ ശരമെടുത്ത്

അവന്റെ തലയെ ശരീരത്തിൽനിന്നും വേർപെടുത്തി. തല അവന്റെ ജ്യേഷ്ഠനായ ദശാനനന്റെ മുമ്പിൽ പോയി വീണു. അതുകണ്ട് അവൻ ശിരോമണി നഷ്ടപ്പെട്ട നാഗത്തെ പോലെ വ്യാകുലനായി. ഓടിക്കൊണ്ടിരുന്ന ഭയങ്കരമായ ശരീരത്തിന്റെ ഭാരത്താൽ അതിന്റെ കീഴിൽ ഭൂമി കുഴിഞ്ഞു. അപ്പോൾ പ്രഭു അതിനെ രണ്ടായി മുറിച്ചു. രണ്ടു കഷണങ്ങളും ആകാശത്തുനിന്നും ഇടപ്പെട്ട രണ്ടു പർവതങ്ങൾ പോലെ നിലത്തു വീണ് അതിന്റെ ചുവട്ടിലുണ്ടായിരുന്ന വാനരന്മാരേയും, കരടികളേയും, രാക്ഷസന്മാരേയും ചതച്ചു. അവന്റെ ആത്മാവ് തേജോരൂപമായി പ്രഭുവിന്റെ വായയിൽ പ്രവേശിച്ചു. അതുകണ്ട് ദേവന്മാരും, മുനിമാരും, മറ്റെല്ലാവരുംതന്നെ ആശ്ചര്യ ഭരിതരായി. ദേവന്മാർ അത്യന്തം സന്തുഷ്ടരായി ദുംദുഭികൾ മുഴക്കി, പ്രഭുവിനെ സ്തുതിച്ചുകൊണ്ട്  സമൃദ്ധമായി പുഷ്പവർഷം ചെയ്തു. പ്രഭുവിനെ സ്തുതിച്ചശേഷം ദേവന്മാർ അവരുടെ വഴിയ്ക്കുപോയി. ആ സമയം ദേവർഷി നാരദൻ അവടെ എത്തി. ആകാശത്തിൽ നിന്നു കൊണ്ട് അദ്ദേഹം ആനന്ദകരമായ വീരരസംനിറഞ്ഞ ശ്രീഹരിയുടെ സ്തുതി പാടി. അത് പ്രഭുവിന്റെ മനസ്സിനെ പ്രീതിപ്പെടുത്തി. ''ഈ ദുഷ്ടനെ വേഗം വധിച്ചാലും'' എന്നു പറഞ്ഞ് നാരദമുനി പോയി. ശ്രീരാമൻ യുദ്ധക്കളത്തിൽ ശോഭിച്ചു.

**ഛം:**

**സംഗ്രാമ് ഭൂമി ബിരാജ് രഘുപതി അതുല് ബല് കോസല് ധനീ,**
**ശ്രമ് ബിന്ദു മുഖ് രാജീവ് ലോചന് അരുന് തന് സോനിത് കനീ.**
**ഭുജ് ജുഗല് ഫേരത് സര് സരാസന് ഭാലു കപി ചഹു ദിസി ബനേ,**
**കഹ് ദാസ് തുലസീ കഹി ന സക് ഛബി സേഷ് ജെഹി ആനന് ഘനേ.**

രഘുനാഥൻ, കോസലരാജൻ, അതുലബലശാലി, കരടികൾക്കും വാനരന്മാർക്കും മദ്ധ്യത്തിൽ മുഖത്ത് വിയർപ്പുതുള്ളികളോടെ, താമരക്കണ്ണുകൾ ചുവന്ന്, ശരീരത്തിൽ രക്തബിന്ദുക്കളോടെ ഇരുകൈകളിലും തന്റെ വില്ലും അമ്പും കൊണ്ട് കളിയ്ക്കുന്നതിൽ

നിരതനായി, യുദ്ധക്കളത്തിൽ അത്യന്തം ശോഭിച്ചു. തുളസീദാസൻ പറയുന്നു, ശേഷന്നുകൂടി തന്റെ നിരവധി നാവുകളുണ്ടായിട്ടും പ്രഭുവിന്റെ സൗന്ദര്യത്തെ വർണ്ണിപ്പാൻ കഴിഞ്ഞില്ല.

**ദോ:**

**നിസിചര് അധമ് മലാകര് താഹി ദീൻഹ് നിജ് ധാമ്,**

**ഗിരിജാ തേ നര് മന്ദ്മതി ജേ ന ഭജഹിം ശ്രീരാമ്. (71)**

ശ്രീരാമൻ അത്യന്തം ദുഷ്ടനും മലിനതയുടെ ഖനിയുമായ രാക്ഷസന്ന് തന്റെ ധാമത്തിൽ ഇടം കൊടുത്തു. ഹേ ഗിരിജേ, (ശിവൻ തുടരുന്നു) അവനെ ഭജിയ്ക്കാത്തവർ മന്ദബുദ്ധികളാണ്. (71)

**ചൗ:**

**ദിന് കേം അന്ത് ഫിരീം ദ്വൗ അനീ –**
**സമര് ഭഈ സുഭടൻഹ് ശ്രമ് ഘനീ,**
**രാമ് കൃപാ് കപി ദല് ബല് ബാഢാ –**
**ജിമി തൃന് പാഇ ലാഗ് അതി ഡാഢാ. 1**

**ഛീജഹിം നിസിചര് ദിന് അരു രാതീ –**
**നിജ് മുഖ് കഹേം സുകൃത് ജെഹി ഭാ്തീ.**
**ബഹു ബിലാപ് ദസകന്ധര് കരഈ –**
**ബന്ധു സീസ് പുനി പുനി ഉര് ധരഈ. 2**

**രോവഹിം നാരി ഹൃദയ് ഹതി പാനീ –**
**താസു തേജ് ബല് ബിപുല് ബഖാനീ,**
**മേഘനാദ് തെഹി അവസര് ആയഉ –**
**കഹി ബഹു കഥാ പിതാ സമുഝായഉ. 3**

**ദേഖെഹു കാലി മോരി മനുസാഈ –**
**അബ്ഹിം ബഹുത് കാ കരൗം ബഡാഈ,**
**ഇഷ്ടദേവ് സൈം ബല് രഥ് പായഉ് –**
**സോ ബല് താത് ന തോഹി ദെഖായഉ്. 4**

**എഹി ബിധി ജല്പത് ഭയഉ ബിഹാനാ –**
**ചഹു് ദുആര് ലാഗേ കപി നാനാ,**
**ഇത് കപി ഭാലു കാല് സമ് ബീരാ –**
**ഉത് രജനീചര് അതി രനധീരാ. 5**

**ലരഹിം സുഭട് നിജ് നിജ് ജയ് ഹേതൂ –**
**ബരനി ന ജാഇ സമര് ഖഗകേതൂ. 6**

പകലിന്റെ അവസാനത്തിൽ രണ്ടു അണികളും യുദ്ധക്കളത്തിൽനിന്നും വിരമിച്ചു. യുദ്ധം ധീരന്മാരായ ഭടന്മാർക്കുകൂടി അത്യന്തം കഠിനമായിരുന്നു. പക്ഷെ, രാമന്റെ കൃപാകടാക്ഷത്താൽ, തീയിൽ വയ്ക്കോൽ ഇട്ടാൽ ആളിക്കത്തുന്നതു പോലെ, വാനരസേനയുടെ ബലം വർദ്ധിച്ചു. തന്റെ സുകൃതങ്ങളെ ഒരുവൻ സ്വയം ശ്ലാഘിച്ചു പറയുമ്പോൾ അവ കുറയുന്നതു പോലെ രാക്ഷസഗണങ്ങൾ രാപ്പകൽ കുറഞ്ഞുകൊണ്ടുവന്നു. ദശാനനൻ തന്റെ അനുജന്റെ തലയെ മാറോടണച്ചു കൊണ്ട് വീണ്ടും വീണ്ടും പുലമ്പിക്കരഞ്ഞു. സ്ത്രീകൾ മാറത്തടിച്ചുകൊണ്ട് അവന്റെ വിപുലമായ തേജസ്സിനേയും ബലത്തേയും പ്രശംസിച്ചുകൊണ്ട് വാവിട്ടു കരഞ്ഞു. ആ സമയം മേഘനാദൻ അവിടെ വന്ന് തന്റെ പിതാവിനെ പല കഥകളും പറഞ്ഞ് സമാധാനിപ്പിച്ചു. "നാളെ എന്റെ ധീരകൃത്യം കാണുക. ഈ സമയം അതിനെപ്പറ്റി അധികം പറയുന്നില്ല. പ്രിയ പിതാവേ, എന്റെ ഇഷ്ട ദേവതയിൽനിന്നും ഞാൻ ലഭിച്ച ശക്തിയെപ്പറ്റിയും രഥത്തെപ്പറ്റിയും അങ്ങയോടു പറയുവാൻ എനിക്കവസരം ലഭിച്ചില്ല." അവൻ ഈവിധം പൊണ്ണത്തനം പറയുന്നതിന്നിടയിൽ നേരം പുലർന്നു. വാനരന്മാരുടെ സമൂഹങ്ങൾ നാലു രാജദ്വാരങ്ങളേയും വളഞ്ഞു. ഒരുഭാഗത്ത് വാനരന്മാരും കരടികളും കാലന്നു സമമായ വീര്യത്തോടെയും, മറുഭാഗത്ത് വലിയ രണധീരന്മാരായ രാക്ഷസന്മാരും നിന്നിരുന്നു. ഓരോ ധീരഭടനും തന്റെ ഭാഗത്തിന്റെ ജയത്തിന്നുവേണ്ടി പൊരുതി. ഹേ ഗരുഡ, (കാകഭുശുണ്ഡി തുടരുന്നു) ആ യുദ്ധം വർണ്ണനയ്ക്ക് അതീതമായിരുന്നു.

**ദോ:**

**മേഘനാദ് മായാമയ് രഥ് ചഢി ഗയഉ അകാസ്,**

**ഗർജെഉ അട്ടഹാസ് കരി ഭഇ കപി കടക്ഹി ത്രാസ്. (72)**

മേഘനാദൻ തന്റെ മായാമയമായ രഥത്തിൽ കയറി ആകാശത്തിൽ ഉയർന്ന് അട്ടഹസിച്ച് ഗർജ്ജിച്ചു. അതു കേട്ട് വാനരസമൂഹം അത്യന്തം ഭീതരായി. (72)

**ചൗ:**

**സക്തി സൂല് തര്വാരി കൃപാനാ –**
**അസ്ത്ര് സസ്ത്ര് കുലിസായുധ് നാനാ,**
**ഡാരഇ പരസു പരിഘ് പാഷാനാ –**
**ലാഗെഉ ബൃഷ്ടി കരൈ ബഹു ബാനാ. 1**

**ദസ് ദിസി രഹേ ബാന് നഭ് ഛാഈ –**
**മാനഹു് മഘാ മേഘ് ഝരി ലാഈ,**
**ധരു ധരു മാരു സുനിഅ ധുനി കാനാ –**
**ജോ മാരഇ തെഹി കോഉ ന ജാനാ. 2**

**ഗഹി ഗിരി തരു അകാസ് കപി ധാവഹിം –**
**ദേഖഹിം തെഹി ന ദുഖിത് ഫിരി ആവഹിം,**
**അവഘട് ഘാട് ബാട് ഗിരി കന്ദര് –**
**മായാ ബല് കീൻഹെസി സര് പഞ്ജര്. 3**

**ജാഹിം കഹാ് ബ്യാകുല് ഭഎ ബന്ദര് –**
**സുരപതി ബന്ദി പരേ ജനു മന്ദര്,**
**മാരുത്സുത് അംഗദ് നല് നീലാ –**
**കീൻഹെസി ബികല് സകല് ബല് സീലാ. 4**

**പുനി ലഛിമന് സുഗ്രീവ് ബിഭീഷന് –**
**സരൻഹി മാരി കീൻഹെസി ജർജര് തന്,**
**പുനി രഘുപതി സൈം ജൂഝൈ ലാഗാ –**
**സര് ഛാ്ഡഇ ഹോഇ ലാഗഹിം നാഗാ. 5**

**ബ്യാല് പാസ് ബസ് ഭഏ ഖരാരീ –**
**സ്വബസ് അനന്ത് ഏക് അബികാരീ,**
**നട് ഇവ കപട് ചരിത് കര് നാനാ –**
**സദാ സ്വതന്ത്ര് ഏക് ഭഗ്വാനാ. 6**

**രന് സോഭാ ലഗി പ്രഭുഹിം ബ്ँധായോ –**
**നാഗ്പാസ് ദേവൻഹ് ഭയ് പായോ. 7**

അവൻ ശക്തി, ശൂലം, വാൾ, കൃപാണം, മഴു, കുന്തം, ഗദ, പാറക്കല്ലുകൾ മുതലായ പലവിധ അസ്ത്രശസ്ത്രങ്ങൾ പ്രയോഗിച്ചു. അവയെല്ലാം വജ്രായുധം പോലെ ഭയങ്കരമായിരുന്നു. പുറമെ ശരമാരികളും ചെയ്തു. ആകാശം മുഴുവൻ ബാണങ്ങളെക്കൊണ്ട് മൂടപ്പെട്ടിരുന്നതു കണ്ടാൽ തോന്നും, ഭാദ്രപദമാസത്തിൽ മകം നക്ഷത്രത്തിൽ മേഘങ്ങൾ പേമാരിപൊഴിയുന്നുവോ എന്ന്. 'പിടിയ്ക്കൂ പിടിയ്ക്കൂ, കൊല്ലൂ കൊല്ലൂ' എന്ന നിലവിളി എല്ലാരുടെ ചെവികളിലും വീണു. പക്ഷേ ആർക്കും തന്നെ അവരെ ആരാണ് മർദ്ദിയ്ക്കുന്നതെന്ന് കാണാൻ കഴിഞ്ഞില്ല. പാറക്കല്ലുകളും വൃക്ഷങ്ങളും എടുത്തുകൊണ്ട് വാനരന്മാർ ആകാശത്തിൽ ചാടിയുയർന്നു. പക്ഷെ അവർക്ക് അവനെ കാണാൻ കഴിയാതെ നിരാശരായി തിരിച്ചുപോയി. ഇതിനിടയിൽ മേഘനാദൻ തന്റെ മായാജാലത്തിന്റെ ശക്തിയാൽ താഴ്വരകളേയും, വഴികളേയും, പർവതഗുഹകളേയും ശരപഞ്ചരങ്ങളായി മാറ്റി. വാനരന്മാർ എങ്ങോട്ടു തിരിയണമെന്നറിയാതെ കുഴപ്പത്തിലായി. ഇന്ദ്രൻ നിരവധി മന്ദരപർവതങ്ങളെ ബന്ധനത്തിലാക്കിയപോലെ അവർക്ക് നിസ്സഹായത അനുഭവപ്പെട്ടു. വായുപുത്രനും, അംഗദനും, നളനും, നീലനും മറ്റുള്ള വീരയോദ്ധാക്കളേയും അവൻ അത്യന്തം ദുർഗ്ഗടത്തിലാക്കി. അവൻ വീണ്ടും ലക്ഷ്മണന്റേയും, സുഗ്രീവന്റേയും വിഭീഷണന്റേയും നേരെ ബാണങ്ങൾ വിട്ട്, അവരുടെ ശരീരങ്ങളിൽ തറപ്പിച്ചു. പിന്നീട് അവൻ രാഘവനെത്തന്നെ നേരിട്ടു. അവൻ എയ്ത അമ്പുകൾ ശ്രീരാമന്റെ മേൽ തട്ടിയപ്പോൾ നാഗങ്ങളായി മാറി. ഖരനെ സംഹരിച്ച, സ്വവശനും, അനന്തനും ഏകനും, വികാരഹീനനും,

അദിതീയനുമായവൻ നാഗപാശത്താൽ ബന്ധിയ്ക്കപ്പെട്ടു. സദാ സ്വതന്ത്രനും, ഏകനും, സർവശക്തിമാനുമായ പ്രഭു ഒരു നടനെപ്പോലെ പല കപടവേഷങ്ങളും അണിയുന്നു. യുദ്ധത്തിന്ന് ശോഭ കൂട്ടാൻ വേണ്ടിയാണ് പ്രഭു സ്വയം നാഗപാശത്തിൽ ബന്ധിതനായത്. പക്ഷേ ഈ കാഴ്ച്ച കണ്ട് ദേവന്മാർ ഭീതരായി.

**ദോ:**

**ഗിരിജാ ജാസു നാമ് ജപി മുനി കാടഹി ഭവ പാസ്,**
**സോ കി ബന്ധ് തര് ആവഇ ബ്യാപക് ബിസ്വ് നിവാസ്. (73)**

ഹേ ഗിരിജേ, (ശിവൻ തുടരുന്നു), ആരുടെ നാമത്തെ ജപിച്ചുകൊണ്ട് മുനിമാർ ഭവബന്ധനത്തെ മുറിച്ചെറിയുന്നുവോ, സർവവ്യാപിയും, വിശ്വത്തിന്റെ നിവാസസ്ഥാനവുമായ ആ പ്രഭു ബന്ധനസ്ഥനാകാൻ കഴിയുമോ? (73)

**ചൗ:**

**ചരിത് രാമ് കേ സഗുന് ഭവാനീ –**
**തർകി ന ജാഹിം ബുദ്ധി ബല് ബാനീ,**
**അസ് ബിചാരി ജേ തഗ്യ് ബിരാഗീ –**
**രാമ്ഹി ഭജഹിം തർക് സബ് ത്യാഗീ. 1**

**ബ്യാകുല് ടകു കീൻഹ് ഘനനാദാ –**
**പുനി ഭാ പ്രഗട് കഹഇ ദുർബാദാ,**
**ജാമവന്ത് കഹ് ഖല് രഹു ഠാഢാ –**
**സുനി കരി താഹി ക്രോധ് അതി ബാഢാ. 2**

**ബൂഢ് ജാനി സഠ് ഛാँഡെഉँ തോഹീ –**
**ലാഗെസി അധമ് പചാരൈ മോഹീ,**
**അസ് കഹി തരല് ത്രിസുല് ചലായോ –**
**ജാമവന്ത് കര് ഗഹി സൊഇ ധായോ. 3**

**മാരിസി മേഘനാദ് കൈ ഛാതീ –**
**പരാ ഭൂമി ഘുർമിത് സുരഘാതീ,**

**പുനി രിസാന് ഗഹി ചരന് ഫിരായോ –**
**മഹി പഛാരി നിജ് ബല് ദെഖരായോ. 4**

**ബര് പ്രസാദ് സോ മരഇ ന മാരാ –**
**തബ് ഗഹി പദ് ലങ്കാ പര് ഡാരാ,**
**ഇഹാ॰ ദേവരിഷി ഗരുഡ് പഠായോ –**
**രാമ് സമീപ് സപദി സോ ആയോ. 5**

ഹേ ഭവാനി, ശ്രീരാമന്റെ സഗുണരൂപത്തിലുള്ള കൃത്യങ്ങളെ തർക്കത്താലോ, ബുദ്ധിബലത്തിനാലോ, വാക്കിനാലോ വ്യാഖ്യാനി യ്ക്കാൻ കഴിയുന്നതല്ല. ഇതിനെ അറിഞ്ഞ് അവന്റെ സത്യസ്ഥിതിയെ അറയുന്ന വിരാഗികൾ തർക്കത്തെയെല്ലാം വെടിഞ്ഞ് ശ്രീരാമനെ ഭജിയ്ക്കുന്നു. ഈവിധം വാനരസമൂഹത്തെ കുഴപ്പത്തിലാക്കി, മേഘ നാദൻ അവസാനം പ്രത്യക്ഷനായി ദുഷിച്ച വാർത്തകൾ പൊഴിയാൻ തുടങ്ങി. ജാംബവാൻ പറഞ്ഞു: "ഹേ ദുഷ്ട, കുറച്ചുനേരം നിന്നുകൊണ്ടിരിയ്ക്കൂ." അതു കേട്ടപ്പോൾ അവന്റെ കോപത്തിന്ന് അതിരില്ലായിരുന്നു. "മൂഢ, നീ കിഴവനാണെന്നു വിചാരിച്ചാണ് നിന്നെ വെറുതെ വിട്ടത്. ഹേ അധമ, എന്നിട്ടും എന്നെ വെല്ലുവിളിയ്ക്കാൻ നിനക്ക് എങ്ങിനെ ധൈര്യം വന്നു?" എന്നു പറഞ്ഞുകൊണ്ട് അവൻ തന്റെ ജ്വലിയ്ക്കുന്ന ത്രിശൂലത്തെ എറിഞ്ഞു. പക്ഷേ ജാംബവാൻ അതിനെ കൈകൊണ്ട് പിടിച്ച് മുന്നോട്ടു ചെന്ന് അതിനെ മേഘനാദന്റെ മാറത്ത് ശക്തിയോടെ കുത്തി. അതുകൊണ്ട ദേവശത്രു തലതിരിഞ്ഞ് നിലത്തു വീണു. വീണ്ടും ജാംബവാൻ കോപത്തോടെ മേഘനാദന്റെ കാലിൽ പിടിച്ച് ചുഴറ്റി നിലത്തടിച്ച് തന്റെ ശക്തിയെ കാണിച്ചുകൊടുത്തു. (ബ്രഹ്മാവിന്റെ) വരപ്രസാദത്താൽ അവൻ മരിച്ചില്ല. അപ്പോൾ ജാംബവാൻ അവനെ കാലുപിടിച്ച് ലങ്കയിലേയ്ക്ക് ചുഴറ്റിയെറിഞ്ഞു. ഇപ്പുറത്ത് ദേവഋഷി നാരദൻ ഗരുഡനെ അയച്ചു. അവനും അതിവേഗം ശ്രീരാമന്റെ അടുത്തെത്തി.

**ദോ:**

**ഖഗ്പതി സബ് ധരി ഖാഎ മായാ നാഗ് ബരൂഥ്,**
**മായാ ബിഗത് ഭഎ സബ് ഹര്ഷേ ബാനര് ജൂഥ്. (74 – ക)**

**ഗഹി ഗിരി പാദപ് ഉപല് നഖ് ധാഎ കീസ് രിസാഇ,**
**ചലേ തമീചര് ബികല്തര് ഗഢ് പര് ചഢേ പരാഇ. (74 – ഖ)**

പക്ഷിരാജൻ, മേഘനാദൻ മായാബലത്താൽ അയച്ച നാഗസമൂഹത്തെ പിടിച്ച് തിന്നുതീർത്തു. മായ നീങ്ങിയപ്പോൾ വാനരസമൂഹങ്ങൾ വീണ്ടും ആനന്ദിച്ചു. പാറകളേയും, വൃക്ഷങ്ങളേയും, കല്ലുകളേയും, നഖങ്ങളേയും ആയുധങ്ങളാക്കിക്കൊണ്ട് വാനരന്മാർ ക്രോധത്തോടെ മുന്നേറി. രാക്ഷസന്മാർ കുഴപ്പത്തിൽ തിരിഞ്ഞോടി കോട്ടയ്ക്കുമീതെ കയറി. (74 – ക–ഖ)

**ചൗ:**

**മേഘനാദ് കൈ മുരുഛാ ജാഗീ –**
**പിതഹി ബിലോകി ലാജ് അതി ലാഗീ,**
**തുരത് ഗയഉ ഗിരിബര് കന്ദരാ –**
**കരൗം അജയ് മഖ് അസ് മന് ധരാ. 1**

**ഇഹാ് ബിഭീഷന് മന്ത്ര് ബിചാരാ –**
**സുനഹു നാഥ് ബല് അതുല് ഉദാരാ,**
**മേഘനാദ് മഖ് കരഇ അപാവന് –**
**ഖല് മായാവീ ദേവ് സതാവന്. 2**

**ജൗം പ്രഭു സിദ്ധ് ഹോഇ സൊ പാഇഹി –**
**നാഥ് ബേഗി പുനി ജീതി ന ജാഇഹി,**
**സുനി രഘുപതി അതിസയ് സുഖ് മാനാ –**
**ബോലേ അംഗദാദി കപി നാനാ. 3**

**ലഛിമന് സംഗ് ജാഹു സബ് ഭാഈ –**
**കരഹു ബിധംസ് ജഗ്യ് കര് ജാഈ,**

**തുമ് ലഛിമന് മാരെഹു രന് ഓഹീ –**
**ദേഖി സഭയ് സുര് ദുഖ് അതി മോഹീ. 4**

**മാരെഹു തെഹി ബല് ബുദ്ധി ഉപാഈ –**
**ജെഹിം ഛീജൈ നിസിചര് സുനു ഭാഈ,**
**ജാമവന്ത് സുഗ്രീവ് ബിഭീഷന് –**
**സേന് സമേത് രഹെഹു തീനിഉ ജന്. 5**

**ജബ് രഘുബര് ദീൻഹി അനുസാസന് –**
**കടി നിഷംഗ് കസി സാജി സരാസന്,**
**പ്രഭു പ്രതാപ് ഉര് ധരി രന്ധീരാ –**
**ബോലേ ഘന് ഇവ ഗിരാ ഗംഭീരാ. 6**

**ജൗം തെഹി ആജു ബധേം ബിനു ആവൗം –**
**തൗ രഘുപതി സേവക് ന കഹാവൗം,**
**ജൗം സത് സങ്കര് കരഹിം സഹാഈ –**
**തദപി ഹതഉँ രഘുബീര് ദോഹാഈ. 7**

മേഘനാദൻ ബോധം തെളിഞ്ഞ് എഴുന്നേറ്റപ്പോൾ മുമ്പിൽ പിതാവിനെ കണ്ട് ലജ്ജിതനായി. അവൻ ഉടനെ ഒരു പർവത ഗുഹയിലേയ്ക്കുചെന്ന് അവനെ ആരാലും ജയിയ്ക്കാതിരിയ്ക്കുവാൻ വേണ്ടി ഒരു യാഗം ചെയ്യാൻ തീർച്ചയാക്കി. ഈ ഭാഗത്ത് വിഭീഷണൻ പ്രഭുവിന്റെ അടുത്തുചെന്ന് അവന്റെ വിചാരത്തെ പറഞ്ഞു: "അതുലബലശാലിയും ഉദാരനുമായ എന്റെ സ്വാമീ, കേട്ടാലും. ദുഷ്ടനും, മായാവിയും, ദേവശത്രുവുമായ മേഘനാദൻ ഒരു പാപകരമായ യാഗം ചെയ്യുന്നു. അവനെ ഈ യാഗം സമാപിയ്ക്കാൻ അനുവദിച്ചാൽ അവനെ എളുപ്പത്തിൽ ജയിക്കാൻ സാധ്യമാവില്ല." രഘുപതി അതുകേട്ട് അത്യന്തം സന്തോഷിച്ചു. അംഗദൻ മുതലായ വാനരന്മാരെ വിളിച്ച് പറഞ്ഞു: "സഹോദരന്മാരേ, ലക്ഷ്മണനോടുകൂടി ചെന്ന് യാഗത്തിനെ നശിപ്പിയ്ക്കുവിൻ. ലക്ഷ്മണ, നീ അവനെ യുദ്ധത്തിൽ കൊല്ലണം. ദേവന്മാരുടെ ഭയം കണ്ട് എനിയ്ക്ക് വല്ലാത്ത

ദു:ഖമുണ്ട്. അവനെ ബുദ്ധികൊണ്ടോ, ബലം കൊണ്ടോ, മറ്റേതു ഉപായത്താലോ നീ ആ രാക്ഷസനെ കൊല്ലണം. ഹേ ജാംബവാൻ, സുഗ്രീവ, വിഭീഷണ, നിങ്ങൾ മൂന്നുപേരും നിങ്ങളുടെ സേനകളോടു കൂടി അവന്റെ അരികിൽ തന്നെയുണ്ടായിരിയ്ക്കണം.'' രഘുവീരൻ തന്റെ ആദേശം കൊടുത്തു തീർത്തതും രണധീരനായ ലക്ഷ്മണൻ ശരക്കൂട് അരയിൽ മുറുക്കിക്കെട്ടി, വില്ലിൽ ഞാണേറ്റി, പ്രഭുവിന്റെ പ്രതാപത്തെ മനസ്സിൽ സ്മരിച്ചുകൊണ്ട് മേഘം പോലെ ഗംഭീരമായ ശബ്ദത്തിൽ പറഞ്ഞു: ''ഇന്ന് ഞാൻ അവനെ വധിയ്ക്കാതെ തിരിച്ചുവന്നാൽ എന്നെ ശ്രീരാമന്റെ സേവകനാണെന്ന് ഇനിമേൽ ആരും വിളിയ്ക്കണ്ട. മാത്രമല്ല, അവനെ സഹായിപ്പാൻ നൂറു ശിവന്മാർ വന്നാലുംകുടി രഘുവീര നാണയായി ഞാൻ അവനെ വധിച്ചേ ഇരിയ്ക്കുള്ളൂ.''

**ദോ:**

**രഘുപതി ചരന് നാഇ സിരു ചലെഉ തുരന്ത് അനന്ത്,**

**ആംഗദ് നീല് മയന്ദ് നല് സംഗ് സുഭട് ഹനുമന്ത്. (75)**

രഘുപതിയുടെ ചരണങ്ങളിൽ തല വണങ്ങി, അനന്തന്റെ അവതാര മായ ലക്ഷ്മണൻ അംഗദൻ, നീലൻ, മയന്ദൻ, നളൻ, ഹനുമാൻ എന്നീ യോദ്ധാക്കളോടുകൂടി ഉടൻ പുറപ്പെട്ടു. (75)

**ചൗ:**

**ജാഇ കപിൻഹ് സോ ദേഖാ ബൈസാ –**
**ആഹുതി ദേത് രുധിര് അരു ഭൈസാ,**
**കീൻഹ് കപിൻഹ് സബ് ജഗ്യ് ബിധംസാ –**
**ജബ് ന ഉഠഇ തബ് കരഹിം പ്രസംസാ. 1**

**തദപി ന ഉഠഇ ധരെൻഹി കച് ജാഈ –**
**ലാതൻഹി ഹതി ഹതി ചലേ പരാഈ,**
**ലൈ ത്രിസുല് ധാവാ കപി ഭാഗേ –**
**ആഏ ജഹ്ँ രാമാനുജ് ആഗേ. 2**

**ആവാ പരമ് ക്രോധ് കര് മാരാ –**
**ഗർജ് ഘോർ രവ് ബാരഹിം ബാരാ,**

**കോപി മരുത്സുത് ആംഗദ് ധാഏ –**
**ഹതി ത്രിസൂല് ഉര് ധരനി ഗിരാഏ. 3**

**പ്രഭു കഹ്ँ ഛാँഡെസി സൂല് പ്രചണ്ഡാ –**
**സര് ഹതി കൃത് അനന്ത് ജുഗ് ഖണ്ഡാ,**
**ഉഠി ബഹോരി മാരുതി ജുബരാജാ –**
**ഹതഹിം കോപി തെഹി ഘാഉ ന ബാജാ. 4**

**ഫിരേ ബീര് രിപു മരഇ ന മാരാ –**
**തബ് ധാവാ കരി ഘോര് ചികാരാ,**
**ആവത് ദേഖി ക്രുദ്ധ് ജനു കാലാ –**
**ലഛിമന് ഛാഡേ ബിസിഖ് കരാലാ. 5**

**ദേഖെസി ആവത് പബി സമ് ബാനാ –**
**തുരത് ഭയഉ ഖല് അന്തര്ധാനാ,**
**ബിബിധ് ബേഷ് ധരി കരഇ ലരാഈ –**
**കബ്ഹുँക് പ്രഗട് കബ്ഹുँ ദുരി ജാഈ. 6**

**ദേഖി അജയ് രിപു ഡര്പേ കീസാ –**
**പരമ് ക്രുദ്ധ് തബ് ഭയഉ അഹീസാ,**
**ലഛിമന് മന് അസ് മന്ത്ര് ദൃഢാവാ –**
**എഹി പാപിഹി മൈം ബഹുത് ഖെലാവാ. 7**

**സുമിരി കോസലാധീസ് പ്രതാപാ –**
**സര് സന്ധാന് കീൻഹ് കരി ദാപാ,**
**ഛാഡാ ബാന് മാഝ് ഉര് ലാഗാ –**
**മരതീ ബാര് കപടു സബ് ത്യാഗാ. 8**

അവിടെ എത്തിയപ്പോൾ വാനരന്മാർ അവനെ രക്തവും പോത്തുകളും കൊണ്ട് യാഗാഗ്നിയിൽ ഹോമം ചെയ്യുന്നതു കണ്ടു. വാനരന്മാർ യാഗത്തെ മുഴുവൻ നശിപ്പിച്ചു. എന്നിട്ടും രാക്ഷസൻ അനങ്ങാൻ കൂട്ടാക്കാതിരുന്നപ്പോൾ അവർ അവനെ വ്യംഗ്യമായ് പ്രശംസിയ്ക്കാൻ തുടങ്ങി. എന്നിട്ടും അവൻ തന്റെ ആസനത്തെ വെടിഞ്ഞില്ല. അപ്പോൾ

വാനരന്മാർ അവന്റെ തലമുടിയിൽ പിടിച്ച് ഓരോരുത്തരായി കാലുകൊണ്ട് ചവിട്ടി ഓടിപ്പോയി. അവൻ ത്രിശൂലം കയ്യിലേന്തിക്കൊണ്ട് മുന്നോട്ട് ഓടിവന്നു. വാനരന്മാർ അവന്റെ മുമ്പില്കൂടി ഓടി സേനയുടെ മുന്നിൽ ശ്രീരാമന്റെ അനുജൻ നിന്നിരുന്ന സ്ഥലത്തെത്തി. അവൻ അത്യന്തം ക്രുദ്ധനായി വീണ്ടും വീണ്ടും ഘോരമായി ഗർജ്ജിച്ചുകൊണ്ട് വന്നു. വായുപുത്രനും അംഗദനും കോപത്തോടെ മുന്നിൽ ഓടിവന്നു. പക്ഷെ അവൻ തന്റെ ത്രിശൂലത്തെ അവരുടെ മാരിൽ കുത്തി അവരെ നിലത്തു വീഴ്ത്തി. പിന്നെ അവൻ തന്റെ ഭയങ്കരമായ ത്രിശൂലത്തെ ലക്ഷ്മണന്റെ നേരെ എറിഞ്ഞു. പക്ഷെ അനന്തൻ അതിനെ തന്റെ ശരം കൊണ്ട് തടുത്ത് രണ്ടായി മുറിച്ചു. ഇതിനിടയിൽ വായുപുത്രനും അംഗദയുവരാജാവും എഴുന്നേറ്റ് അവനെ ശക്തിയായി ഇടിച്ചു. പക്ഷെ അവന്ന് ഒരു ക്ഷതവും ഉണ്ടായില്ല. അവർ എത്ര പ്രയത്നിച്ചാലും അവനെ കൊല്ലാൻ കഴിയില്ലെന്നു വിചാരിച്ച് വീരന്മാർ തിരിഞ്ഞപ്പോൾ അവൻ ഘോരമായി അലറിക്കൊണ്ട് മുന്നോട്ടു വന്നു. കാലനെപ്പോലെ ക്രുദ്ധനായി വരുന്ന അവനെക്കണ്ട ലക്ഷ്മണൻ അവന്റെ നേരെ ഭയങ്കരങ്ങളായ ബാണങ്ങളെ എയ്തു. വജ്രസമമായ ബാണങ്ങൾ വരുന്നതു കണ്ട് ആ ദുഷ്ടൻ കാഴ്ചയിൽനിന്നും മറഞ്ഞു. ചിലപ്പോൾ മറഞ്ഞും, ചിലപ്പോൾ പ്രത്യക്ഷനായും അവൻ പല രൂപങ്ങളിൽ യുദ്ധം ചെയ്തു. അവനെ തോല്പിയ്ക്കാൻ കഴിയില്ലെന്നു കണ്ട വാനരന്മാർ ഭീതരായി. അനന്തൻ (ലക്ഷ്മണൻ) അത്യന്തം ക്രുദ്ധനായി. താൻ ആ ദുഷ്ടനുമായി വളരെ നേരം കളിച്ചു കഴിഞ്ഞു. ഇനി രാക്ഷസനെ കൊല്ലണം എന്ന് ദൃഢമായ നിശ്ചയമെടുത്തു. കോസലരാജന്റെ പ്രതാപത്തെ സ്മരിച്ചുകൊണ്ട് ഘൃണയോടെ തന്റെ വില്ലിൽ ഒരു ബാണത്തെ ഘടിപ്പിച്ച് ഉന്നംവെച്ച് തൊടുത്തു. അത് മേഘനാദന്റെ മാറത്ത് തറച്ച് ആ രാക്ഷസൻ തന്റെ മരണസമയത്ത് കപടവേഷ മെല്ലാം വെടിഞ്ഞു.

**ദോ:**

**രാമാനുജ് കഹ്ँ രാമ് കഹ്ँ അസ് കഹി ഛാँഡെസി പ്രാന്,**
**ധന്യ് ധന്യ് തവ ജനനീ കഹ് അംഗദ് ഹനുമാന്. (76)**

'രാമാനുജൻ എവിടെ, രാമൻ എവിടെ?' എന്നു പറഞ്ഞുകൊണ്ട് അവൻ തന്റെ ജീവൻ വെടിഞ്ഞു. 'നിന്റെ മാതാവ് ധന്യയാണ് ' എന്ന് അംഗദനും ഹനുമാനും പറഞ്ഞു. (76)

**ചൗ:**

**ബിനു പ്രയാസ് ഹനുമാന് ഉഠായോ –**
**ലങ്കാ ദ്വാര് രാഖി പുനി ആയോ,**
**താസു മരന് സുനി സുര് ഗന്ധർബാ –**
**ചഢി ബിമാന് ആഏ നഭ് സർബാ. 1**

**ബരഷി സുമന് ദുംദുഭീം ബജാവഹിം –**
**ശ്രീരഘുനാഥ് ബിമല് ജസു ഗാവഹിം,**
**ജയ അനന്ത് ജയ ജഗദാധാരാ –**
**തുംഹ് പ്രഭു സബ് ദേവൻഹി നിസ്താരാ. 2**

**അസ്തുതി കരി സുര് സിദ്ധ് സിധാഏ –**
**ലഛിമന് കൃപാസിന്ധു പഹിം ആഏ,**
**സുത് ബധ് സുനാ ദസാനന് ജബ്ഹീം –**
**മുരുഛിത് ഭയഉ പരെഉ മഹി തബ്ഹീം. 3**

**മന്ദോദരീ രുദന് കര് ഭാരീ –**
**ഉര് താഡന് ബഹു ഭാँതി പുകാരീ,**
**നഗര് ലോഗ് സബ് ബ്യാകുല് സോചാ –**
**സകല് കഹഹിം ദസകന്ധര് പോചാ. 4**

ഹനുമാൻ അവനെ ശ്രമമില്ലാതെ തൂക്കിയെടുത്ത് ലങ്കയുടെ പ്രധാന രാജദ്വാരത്തിൽ കിടത്തി തിരിച്ചുവന്നു. അവന്റെ മരണവാർത്ത കേട്ട് ദേവന്മാരും ഗന്ധർവന്മാരും ആകാശത്തിൽ തങ്ങളുടെ വിമാനങ്ങളിൽ പ്രത്യക്ഷരായി. പുഷ്പവർഷം ചെയ്തുകൊണ്ട് അവർ ദുന്ദുഭികൾ

മുഴക്കി, രഘുനാഥന്റെ നിർമലമായ കീർത്തിയെ പാടി. "ജയ അനന്തൻ, ജയ ജഗദാധാരനായ പ്രഭു. ഹേ പ്രഭോ, അങ്ങ് ദേവന്മാരെ രക്ഷിച്ചിരിയ്ക്കുന്നു." ഈവിധം സ്തുതിച്ചശേഷം ദേവന്മാരും സിദ്ധന്മാരും പോയി. ലക്ഷ്മണൻ കൃപാനിധിയുടെ മുമ്പിൽ വന്നു. തന്റെ പുത്രന്റെ മരണവാർത്ത കേട്ടതും ദശാനനൻ ബോധം കെട്ട് നിലത്തുവീണു. മണ്ഡോദരി അത്യധികം വിലപിച്ച് മാറത്തടിച്ച് പലവിധത്തിൽ നിലവിളിച്ചു കരഞ്ഞു.

**ദോ:**

**തബ് ദസകണ്ഠ് ബിബിധി ബിധി സമുഝാഇ്ँ സബ് നാരി,**
**നസ്വര് രൂപ് ജഗത് സബ് ദേഖഹു ഹൃദയ്ँ ബിചാരി. (77)**

അപ്പോൾ ദശാനനൻ "നോക്കി മനസ്സിൽ ധരിയ്ക്കുവിൻ: ഈ ലോകം നശ്വരമാണ്." എന്നു പറഞ്ഞ് സ്ത്രീവർഗ്ഗത്തെ പലവിധത്തിൽ സമാധാനിപ്പിച്ചു. (77)

**ചൗ:**

**തിൻഹ്ഹി ഗ്യാന് ഉപദേസാ രാവന് –**
**ആപുന് മന്ദ് കഥാ സുഭ് പാവന്,**
**പര് ഉപദേസ് കുസല് ബഹുതേരേ –**
**ജേ ആചരഹിം തെ നര് ന ഘനേരേ. 1**

**നിസാ സിരാനി ഭയഉ ഭിനുസാരാ –**
**ലഗേ ഭാലു കപി ചാരിഹുँ ദ്വാരാ,**
**സുഭട് ബൊലാഇ ദസാനന് ബോലാ –**
**രന് സന്മുഖ് ജാ കര് മന് ഡോലാ. 2**

**സോ അബ്ഹീം ബരു ജാഉ പരാഈ –**
**സംജുഗ് ബിമുഖ് ഭഏँ ന ഭലാഈ,**
**നിജ് ഭുജ് ബല് മൈം ബയരു ബഢാവാ –**
**ദേഹഉँ ഉതരു ജൊ രിപു ചഢി ആവാ. 3**

**അസ് കഹി മരുത് ബേഗ് രഥ് സാജാ –**

**ബാജേ സകല് ജുഝാഊ ബാജാ,**
**ചലേ ബീര് സബ് അതുലിത് ബലീ –**
**ജനു കജ്ജല് കൈ ആ്ധീ ചലീ. 4**

**അസഗുന് അമിത് ഹോഹിം തെഹി കാലാ –**
**ഗനഇ ന ഭുജ് ബല് ഗര്ബ് ബിസാലാ. 5**

സ്വയം ദുഷ്ടനായാലും രാവണൻ അവർക്ക് ജ്ഞാനോപദേശം ചെയ്തു. അവൻ പറഞ്ഞത് അത്യന്തം പാവനവും ശുഭകരവുമായിരുന്നു. അന്യരെ ഉപദേശിയ്ക്കുന്നവർ വളരെയുണ്ട്. പക്ഷെ സ്വയം അവയെ ആചരിയ്ക്കുന്നവർ അതിവിരളമാണ്. രാത്രി കഴിഞ്ഞ് നേരം വെളുത്തപ്പോൾ കരടികളും വാനരന്മാരും നാലു രാജദ്വാരങ്ങളേയും വളഞ്ഞു. ദശാനനൻ തന്റെ പടവീരന്മാരെ വിളിച്ച് പറഞ്ഞു: ''യുദ്ധഭൂമിയിൽ ശത്രുവിന്റെ മുമ്പിൽ ആരുടെ ഹൃദയം അധൈര്യപ്പെടുമോ, അവന് ഇപ്പോഴും വിരമിയ്ക്കാം. എന്തെന്നാൽ യുദ്ധക്കളത്തിൽനിന്നും പുറംതിരിഞ്ഞാൽ അവന് അതിന്ന് ദണ്ഡന അനുഭവിയ്ക്കേണ്ടി വരും. എന്റെ കൈബലത്തിൽ വിശ്വസിച്ചാണ് ഞാൻ യുദ്ധത്തിന്ന് ഒരുങ്ങിയിരിയ്ക്കുന്നത്. നമ്മളെ അക്രമിച്ച ശത്രുവിന്ന് തക്ക മറുപടി ഞാൻ കൊടുക്കും.'' എന്നു പറഞ്ഞ് അവൻ തന്റെ വായുവേഗമുള്ള രഥത്തിനെ തയ്യാറാക്കി. എല്ലാ യുദ്ധകാഹളങ്ങളും മുഴങ്ങി. തുലനയില്ലാത്ത ബലവാന്മാരായ വീരന്മാർ അഞ്ജനത്തിന്റെ കൊടുങ്കാറ്റു പോലെ പുറപ്പെട്ടു. അപ്പോൾ അനവധി ദുശ്ശകുനങ്ങൾ ഉണ്ടായി. തന്റെ കൈബലത്തിൽ ഗർവം കൊണ്ട അവൻ അവയെ വകവെച്ചില്ല.

**ഛം:**

**അതിഗർബ് ഗനഇ ന സഗുന് അസഗുന് സ്രവഹിം ആയുധ്ഹാഥ് തേ,**
**ഭട് ഗിരത് രഥ് തേ ബാജി ഗജ് ചിക്കരത് ഭാജഹിം സാഥ് തേ.**
**ഗോമായ് ഗീധ് കരാല് ഖര് രവ് സ്വാന് ബോലഹിം അതി ഘനേ,**
**ജനു കാലദൂത് ഉലൂക് ബോലഹിം ബചന് പരമ് ഭയാവനേ.**

അവന്റെ അതിയായ ഗർവത്താൽ ശകുനം നല്ലതോ ചീത്തയോ എന്നു അവൻ കൂട്ടാക്കിയില്ല. അവന്റെ കൈകളിൽനിന്നും ആയുധങ്ങൾ താഴെ വീണു. യോദ്ധാക്കൾ രഥങ്ങളിൽനിന്നും താഴെ വീണു. കുതിരകളും ആനകളും ചീല്ക്കാരം ചെയ്തുകൊണ്ട് വഴിയിൽനിന്നും ഓടി. ഭയങ്കരന്മാരായ കുറുക്കന്മാരും കഴുകുകളും കഴുതകളും ഓരിയിട്ടു. നായ്ക്കൾ കൂട്ടമായി ഊളയിട്ടു. മരണത്തിന്റെ ദൂതന്മാരെന്ന പോലെ മൂങ്ങകൾ അതിഭയാവഹമായി മോങ്ങി.

**ദോ:**

**താഹി കി സമ്പതി സഗുന് സുഭ് സപനെഹു് മന് ബിശ്രാമ്,**
**ഭൂത് ദ്രോഹ് രത് മോഹബസ് രാമ് ബിമുഖ് രതി കാമ്. (78)**

ജീവജന്തുക്കളെ ദ്രോഹിയ്ക്കുന്നവനും, ശ്രീരാമനിൽനിന്നും വിമുഖനും, ഭോഗസുഖങ്ങളിൽ മുഴ്കിയിരിയ്ക്കുന്നവനും, മായയുടെ വശത്തിലിരിയ്ക്കുന്നവനുമായ അവന്ന് സമ്പത്തും നല്ല ശകുനവും മന:ശാന്തിയും സ്വപ്നത്തില്ക്കൂടി എങ്ങിനെ പ്രതീക്ഷിയ്ക്കാൻ കഴിയും? (78)

**ചൗ:**

**ചലെഉ നിസാചര് കടകു അപാരാ –**
**ചതുരംഗിനീ അനീ ബഹു ധാരാ,**
**ബിബിധി ഭാ്തി ബാഹന് രഥ് ജാനാ –**
**ബിപുല് ബരന് പതാക് ധ്വജ് നാനാ. 1**

**ചലേ മത്ത് ഗജ് ജൂഥ് ഘനേരേ –**
**പ്രാബിട് ജലദ് മരുത് ജനു പ്രേരേ,**
**ബരന് ബരന് ബിരദൈത് നികായാ –**
**സമര് സൂര് ജാനഹിം ബഹു മായാ. 2**

**അതി ബിചിത്ര് ബാഹിനീ ബിരാജീ –**
**ബീര് ബസന്ത് സേന് ജനു സാജീ,**
**ചലത് കടക് ദിഗ്സിന്ധുര് ഡഗഹീം –**
**ഛുഭിത് പയോധി കുധര് ഡഗ്മഗഹീം. 3**

**ഉഠീ രേനു രബി ഗയഉ ഛപാഈ –**

**മരുത് ഥകിത് ബസുധാ അകുലാഇൗ,**
**പവന് നിസാന് ഘോര് രവ് ബാജഹിം –**
**പ്രലയ് സമയ് കേ ഘന് ജനു ഗാജഹിം. 4**

**ഭേരി നഫീരി ബാജ് സഹനാഇൗ –**
**മാരൂ രാഗ് സുഭട് സുഖദാഇൗ,**
**കേഹരി നാദ് ബീര് സബ് കരഹീം –**
**നിജ് നിജ് ബല് പൗരുഷ് ഉച്ചരഹീം. 5**

**കഹഇ ദസാനന് സുനഹു സുഭട്ടാ –**
**മർദഹു ഭാലു കപിൻഹ് കേ ഠട്ടാ,**
**ഹൗം മാരിഹഉ് ഭൂപ് ദ്വൗ ഭാഇൗ –**
**അസ് കഹി സന്മുഖ് ഫൗജ് രെംഗാഇൗ. 6**

**യഹ് സുധി സകല് കപിൻഹ് ജബ് പാഇൗ –**
**ധാഏ കരി രഘുബീര് ദൊഹാഇൗ. 7**

അപാരമായ രാക്ഷസസേന മുന്നേറി. ആനകളും, കുതിരകളും, രഥങ്ങളും, കാലാൾപ്പടയും വിവിധവർണ്ണങ്ങളിലുള്ള പതാകകളാലും ധ്വജങ്ങളാലും അലങ്കരിയ്ക്കപ്പെട്ട രഥങ്ങളിലും മറ്റു വിവിധവാഹനങ്ങളിലും, പല വിഭാഗങ്ങളായി പിരിയ്ക്കപ്പെട്ടിരുന്നു. കണക്കില്ലാത്ത മദയാനകളുടെ കൂട്ടങ്ങൾ കാറ്റിനാൽ ഓട്ടപ്പെട്ട മേഘങ്ങളെപ്പോലെ ഓടി. പല വർണ്ണങ്ങളിലുള്ള ഒരേ പോലുള്ള വസ്ത്രങ്ങൾ അണിഞ്ഞുകൊണ്ട് യുദ്ധത്തിൽ ശൂരന്മാരായ, മായാവിദ്യയറിയുന്ന നിരവധി വിശിഷ്ട യോദ്ധാക്കൾ അതിലുണ്ടായിരുന്നു. ആ സൈന്യം, വസന്തഋതുവിന്റെ അധിദേവത അണിഞ്ഞൊരുങ്ങിയപോലെ അതിവിചിത്രമായി വിരാജിച്ചിരുന്നു. ആ സൈന്യം പുറപ്പെട്ടപ്പോൾ അഷ്ടദിഗ്ഗജങ്ങൾക്ക് അടിചെറുക്കി. സമുദ്രം കലങ്ങി മറിഞ്ഞു. പർവതങ്ങൾ കുലുങ്ങി. പൂഴിപടലങ്ങൾ ഉയർന്ന് സൂര്യനെ മറച്ചു. കാറ്റു നിലച്ചു. ഭൂമിദേവി വ്യാകുലയായി. ഭേരികളും ദുംദുഭികളും പ്രളയകാലത്ത് ഗർജ്ജിയ്ക്കുന്ന മേഘങ്ങളെപ്പോലെ ഭയങ്കര ഘോഷ

മുണ്ടാക്കി. യുദ്ധവീരന്മാരുടെ മനസ്സിനെ സന്തോഷിപ്പിയ്ക്കുന്ന രാഗങ്ങളിൽ നാദസ്വരങ്ങളും ഷേണായികളും മറ്റും വാദനം ചെയ്തു. വീരന്മാർ അവരവരുടെ ബലത്തേയും പൗരുഷത്തേയും ഘോഷിച്ചു കൊണ്ട് സിംഹങ്ങളെപ്പോലെ ഗർജ്ജിച്ചു. രാവണൻ വിളിച്ചു പറഞ്ഞു: "എന്റെ വീരയോദ്ധാക്കളേ, ഈ കരടിക്കൂട്ടങ്ങളേയും വാനരക്കൂട്ട ങ്ങളേയും ഒട്ടേ ഒഴിയ്ക്കുവിൻ. രണ്ടു സഹോദരരാജകുമാരന്മാരേയും ഞാൻ വധിയ്ക്കാം." എന്നു പറഞ്ഞ് അവൻ തന്റെ സേനയെ മുന്നോട്ടു ചെല്ലാൻ കല്പിച്ചു.

**ഛം:**

**ധാഏ ബിസാല് കരാല് മർകട് ഭാലു കാല് സമാന് തേ,**
**മാനഹു് സപച്ഛ് ഉഡാഹിം ഭൂധര് ബൃന്ദ് നാനാ ബാന് തേ.**
**നഖ് ദസന് സൈല് മഹാദ്രുമായുധ് സബല് സങ്ക് ന മാനഹീം,**
**ജയ രാമ് രാവന് മത്ത ഗജ് മൃഗരാജ് സുജസു ബഖാനഹീം.**

കാലനെപ്പോലെ ഭയങ്കരന്മാരായ ഭീമകായന്മാരായ വാനരന്മാരും കരടികളും പല നിറങ്ങളിലുള്ള ചിറകുള്ള പർവതങ്ങളെപ്പോലെ മുന്നേറി. നഖങ്ങളും, പല്ലുകളും, പാറക്കല്ലുകളും, വൻമരങ്ങളും ആയുധങ്ങളാക്കിക്കൊണ്ട് അവർ ഭയമില്ലാത്ത അതിശക്തന്മാരായി രുന്നു. അവർ "രാവണനെന്ന കാട്ടാനയ്ക്ക് സിംഹം പോലെയുള്ള ശ്രീരാമൻ ജയിയ്ക്കട്ടെ." എന്ന് ഘോഷിച്ചുകൊണ്ട് അവന്റെ യശസ്സിനെ പാടി.

**ദോ:**

**ദുഹു ദിസി ജയ് ജയകാര് കരി നിജ് നിജ് ജോരീ ജാനി.**
**ഭിരേ ബീര് ഇത് രാമ്ഹി ഉത് രാവന്ഹി ബഖാനി. (79)**

ഇരു പക്ഷങ്ങളും ജയഘോഷം ചെയ്തുകൊണ്ട് ഓരോരുത്തരും തന്റെ ജോഡിയെ കണ്ട്, വാനരന്മാർ ശ്രീരാമന്റേയും രാക്ഷസന്മാർ രാവണന്റേയും യശസ്സിനെ പാടിക്കൊണ്ട് വീരയോദ്ധാക്കൾ തമ്മിൽ ഇടഞ്ഞു. (79)

**ചൗ:**

**രാവനു രഥീ ബിരഥ് രഘുബീരാ –**
**ദീഖി ബിഭീഷന് ഭയഉ അധീരാ,**
**അധിക് പ്രീതി മന് ഭാ സന്ദേഹാ –**
**ബന്ദി ചരന് കഹ് സഹിത് സനേഹാ. 1**

**നാഥ് ന രഥ് നഹിം തന് പദ് ത്രാനാ –**
**കെഹി ബിധി ജിതബ് ബീര് ബലവാനാ,**
**സുനഹു സഖാ കഹ് കൃപാനിധാനാ –**
**ജെഹിം ജയ് ഹോഇ സൊ സ്യന്ദന് ആനാ 2**

**സൗരജ് ധീരജ് തെഹി രഥ് ചാകാ –**
**സത്യ് സീല് ദൃഢ് ധ്വജാ പതാകാ,**
**ബല് ബിബേക് ദമ് പരഹിത് ഘോരേ –**
**ഛമാ കൃപാ സമതാ രജു ജോരേ. 3**

**ഈസ് ഭജനു സാരഥീ സുജാനാ –**
**ബിരതി ചര്മ് സന്തോഷ് കൃപാനാ,**
**ദാന് പരസു ബുധി സക്തി പ്രചണ്ഡാ –**
**ബര് ബിഗ്യാന് കഠിന് കോദണ്ഡാ. 4**

**അമല് അചല് മന് ത്രോന് സമാനാ –**
**സമ് ജമ് നിയമ് സിലീമുഖ് നാനാ,**
**കവച് അഭേദ് ബിപ്ര് ഗുര് പൂജാ –**
**എഹി സമ് ബിജയ് ഉപായ് ന ദൂജാ. 5**

**സഖാ ധര്മമയ് അസ് രഥ് ജാകേം –**
**ജീതന് കഹ്ँ ന കതഹുँ രിപു താകേം. 6**

രാവണൻ തേരിൽ കയറി വരുമ്പോൾ, രഘുവീരൻ രഥമില്ലാതിരിയ്ക്കുന്നതു കണ്ട് വിഭീഷണൻ വിഷണ്ണനായി. അവന്ന് പ്രഭുവിന്റെ പേരിലുള്ള അതിയായ സ്നേഹം കാരണം അവന്റെ മനസ്സിൽ സന്ദേഹം നിറഞ്ഞു. അവന്റെ പാദങ്ങളിൽ വണങ്ങി,

സ്നേഹത്തോടെ പറഞ്ഞു: ''എന്റെ സ്വാമി, അങ്ങയ്ക്ക് രഥമോ, ശരീരത്തിന്നും പാദങ്ങൾക്കും രക്ഷയോ ഇല്ല. പിന്നെ അങ്ങ് എങ്ങിനെയാണ് ഈ ബലവാനായ വീരനെ ജയിയ്ക്കാൻ പോകുന്നത്? '' കൃപാനിധി മറുപടി പറഞ്ഞു: ''സഖേ, കേൾക്കൂ. ഒരുവനെ ജയത്തിലേയ്ക്കു നയിയ്ക്കുന്ന രഥം വേറെയാണ്. വീര്യവും ഭാഗ്യവുമാണ് ആ രഥത്തിന്റെ ചക്രങ്ങൾ. സത്യവും ദൃഢമായ ശീലഗുണവുമാണ് അതിന്റെ ധ്വജവും പതാകയും. ബലം, വിവേകം, സ്വനിയന്ത്രണം, പരഹിതം ഇവയാണ് അതിന്റെ കുതിരകൾ. അവയെ രഥത്തോടു ചേർത്തുകെട്ടിയ കയറുകൾ ക്ഷമ, കൃപ, സമഭാവന എന്നിവയാണ്. ഈശ്വരഭജനമാണ് സമർത്ഥനായ സാരഥി. വിരക്തി ചർമ്മവും, സന്തോഷം വാളുമാണ്. ദാനം പരശുവും, ബുദ്ധി പ്രചണ്ഡമായ വേലും, ഉയർന്ന വിജ്ഞാനം കോദണ്ഡവുമാണ്. നിർമ്മലവും അചലവുമായ മനസ്സ് ഒരു ശരക്കുടുപോലെയാണ്. ശമം, യമം, നിയമം ഇവ ഒരുപറ്റം ശരങ്ങളുമാണ്. ബ്രാഹ്മരേയും തന്റെ ഗുരുവിനേയും പൂജിയ്ക്കുന്നത് ഭേദിയ്ക്കാൻ കഴിയാത്ത കവചവുമാണ്. വിജയത്തിന്ന് ഇതിനെക്കാളും ഉയർന്ന വേറൊരു ഉപായവുമില്ല. ധർമ്മമയമായ ഈ രഥമുള്ളവന്ന് എവിടേയും ജയിയ്ക്കുവാൻ ഒരു ശത്രുവും ഉണ്ടാകില്ല.''

**ദോ:**

**മഹാ അജയ് സംസാര് രിപു ജീതി സകഇ സോ ബീര്,**
**ജാകേം അസ് രഥ് ഹോഇ ദൃഢ് സുനഹു സഖാ മതിധീര്.(80 – ക)**

**സുനി പ്രഭു ബചന് ബിഭീഷന് ഹരഷി ഗഹേ പദ് കഞ്ജ്,**
**എഹി മിസ് മോഹി ഉപദേസെഹു രാമ് കൃപാ സുഖ് പുഞ്ജ്.(80 – ഖ)**

**ഉത് പചാര് ദസകന്ധര് ഇത് അംഗദ് ഹനുമാന്,**
**ലരത് നിസാചര് ഭാലു കപി കരി നിജ് നിജ് പ്രഭു ആന്. (80 – ഗ)**

''ഹേ ധീരമതിയായ സഖാവേ, ഈവിധമുള്ള ശക്തമായ രഥത്തോടു കൂടിയ വീരന്ന് ജയിയ്ക്കാനാവാത്ത സംസാരമെന്ന വലിയ ശത്രുവിനേയും ജയിയ്ക്കാൻ കഴിയും.'' പ്രഭുവിന്റെ ഈ വാക്കുകൾ കേട്ട് വിഭീഷണൻ ആനന്ദത്തോടെ അവന്റെ പാദങ്ങളെ കെട്ടിപ്പിടിച്ചു.

''കൃപയുടേയും ആനന്ദത്തിന്റേയും സ്വരൂപമായ ഹേ രാമ, ഈ അവസരത്തെ അങ്ങ് ഈയുള്ളവനെ ഉപദേശിയ്ക്കുവാൻ ഉപയോഗപ്പെടുത്തി.'' അപ്പുറത്ത് ദശമുഖനായ രാവണൻ വെല്ലുവിളിച്ചു. ഇപ്പുറത്ത് അംഗദനും ഹനുമാനും അവനെ യുദ്ധത്തിന്നു ക്ഷണിച്ചു. ഒരുപുറം രാക്ഷസരും മറുപുറം കരടികളും വാനരന്മാരും തങ്ങളുടെ സ്വാമിയുടെ മേൽ ആണയിട്ടുകൊണ്ട് യുദ്ധം ചെയ്തു.

**ചൗ:**

**സുര് ബ്രഹ്മാദി സിദ്ധ് മുനി നാനാ –**
**ദേഖത് രന് നഭ് ചഢേ ബിമാനാ,**
**ഹമ്ഹൂ ഉമാ രഹേ തെഹി സംഗാ –**
**ദേഖത് രാമ് ചരിത് രന് രംഗാ. 1**

**സുഭട് സമര് രസ് ദുഹു ദിസി മാതേ –**
**കപി ജയസീല് രാമ് ബല് താതേ,**
**ഏക് ഏക് സന് ഭിരഹിം പചാരഹിം –**
**ഏകൻഹ് ഏക് മർദി മഹി പാരഹിം. 2**

**മാരഹിം കാടഹിം ധരഹിം പഛാരഹിം –**
**സീസ് തോരി സീസൻഹ് സന് മാരഹിം,**
**ഉദര് ബിദാരഹിം ഭുജാ ഉപാരഹിം –**
**ഗഹി പദ് അവനി പടകി ഭട് ഡാരഹിം. 3**

**നിസിചര് ഭട് മഹി ഗാഡഹിം ഭാലൂ –**
**ഊപര് ഢാരി ദേഹിം ബഹു ബാലൂ,**
**ബീര് ബലീമുഖ് ജുദ്ധ് ബിരുദ്ധേ –**
**ദെഖിഅത് ബിപുല് കാല് ജനു ക്രുദ്ധേ. 4**

ബ്രഹ്മാവും മറ്റുള്ള ദേവന്മാരും, അനവധി സിദ്ധന്മാരും മുനിമാരും അവരുടെ വിമാനങ്ങളിൽ കയറി ആകാശത്തിൽനിന്നും യുദ്ധം നടക്കുന്നതു നോക്കി. (ശിവൻ തുടരുന്നു): ഞാനും അവരുടെ കൂടെ ഇരുന്ന് ശ്രീരാമന്റെ യുദ്ധകൌശലത്തെ കണ്ടു. ഇരു ഭാഗങ്ങളിലെ

വീരന്മാരും യുദ്ധം ചെയ്യുവാൻ വെമ്പിക്കൊണ്ടിരുന്നു. പക്ഷേ, ശ്രീരാമന്റെ ബലത്തിന്റെ പിന്നിൽ വാനരന്മാർ വിജയികളായിരുന്നു. ഉറക്കെ വെല്ലുവിളിച്ചുകൊണ്ട് അവർ ഒന്നിനൊന്ന് ഏറ്റുമുട്ടി. ഓരോരുത്തരും അവരവരുടെ എതിരാളിയെ മർദ്ദിച്ച് നിലത്തിട്ടടിച്ചു. മാത്രമല്ല അവന്റെ തലയെ വേർപെടുത്തി അതിനെ മറ്റൊരു ശത്രുവിന്റെ മേൽ എറിഞ്ഞു. അവർ വയറുകളെ പിളർക്കുകയും, കൈകളെ പറിച്ചെടുക്കുകയും, എതിരാളിയുടെ കാലുകൾ പിടിച്ച് നിലത്തിട്ടടിയ്ക്കുകയും ചെയ്തു. കരടികൾ രാക്ഷസന്മാരെ ഭൂമിയ്ക്കടിയിൽ കുഴിച്ചിട്ട് അവയ്ക്കുമീതെ മണലിനെ കുന്നുപോലെ വാരിയിട്ടു. വീരവാനരഭടന്മാർ ക്രുദ്ധന്മാരായി രണഭൂമിയിൽ ശത്രുക്കളോട് യുദ്ധം ചെയ്തുകൊണ്ട് കാലനെപ്പോലെ കാണപ്പെട്ടു.

**ഛരം:**

**ക്രുദ്ധേ കൃതാന്ത് സമാന് കപി തന് സ്രവത് സോനിത് രാജഹീം,**
**മർദഹിം നിസാചര് കടക് ഭട് ബലവന്ത് ഘന് ജിമി ഗാജഹീം.**
**മാരഹിം ചപേടൻഹി ഡാടി ദാതൻഹ് കാടി ലാതൻഹ് മീജഹീം,**
**ചിക്കരഹിം മർകട് ഭാലു ഛല് ബല് കരഹിം ജെഹിം ഖല് ഛീജഹീം.1**

**ധരി മാല് ഫാരഹിം ഉര് ബിദാരഹിം ഗല് അ്താവരി മേലഹീം,**
**പ്രഹ്ലാദ്പതി ജനു ബിബിധ് തനു ധരി സമര് അംഗന് ഖേലഹീം.**
**ധരു മാരു കാടു പഛാരു ഘോര് ഗിരാ ഗഗന് മഹി ഭരി രഹീ,**
**ജയരാമ് ജോ തൃന് തേ കുലിസ് കര് കുലിസ് തേ കര് തൃന് സഹീ.2**

അവരുടെ ശരീരങ്ങളിൽ രക്തം ഒഴികിക്കൊണ്ട് ശക്തരായ വാനരവീരന്മാർ ക്രുദ്ധനായ യമരാജനെപ്പോലെ കാണപ്പെട്ടു. രാക്ഷസ വീരന്മാരെ മർദ്ദിച്ചുകൊണ്ട് അവർ മേഘങ്ങളെപ്പോലെ ഗർജ്ജിച്ചു. അവർ എതിരാളികളെ ഇടിയ്ക്കുകയും ഭീഷണിപ്പെടുത്തുകയും, കടിയ്ക്കുകയും, കാലടിയിലിട്ട് ചവിട്ടിത്തേയ്ക്കുകയും ചെയ്തു. കരടികളും വാനരന്മാരും ചീല്ക്കാരം ചെയ്തുകൊണ്ട് ദുഷ്ടസമൂഹത്തെ നശിപ്പിയ്ക്കുവാൻ എല്ലാവിധ ഉപായങ്ങളും പ്രയോഗിച്ചു. പിടിച്ച് അവരുടെ കവിളുകൾ ഉരിച്ച്, വയറുകൾ പിളർന്ന് കുടലുകളെടുത്ത് അവരുടെ കഴുത്തിന്നു ചുറ്റും തൂക്കിയിട്ടു. അതുകണ്ടാൽ തോന്നും, പ്രഹ്ലാദന്റെ

സ്വാമിയായ നരസിംഹം അനവധി രൂപങ്ങളെടുത്ത് പടക്കളത്തിൽ കളിയ്ക്കുന്നുവോ എന്ന്. 'പിടിയ്ക്കൂ, കൊല്ലൂ, വെട്ടി കഷണങ്ങളാക്കൂ, ഇടിച്ചു വീഴ്ത്തൂ' എന്ന ഭയങ്കരമായ നിലവിളികൾ ആകാശത്തിലും ഭൂമിയിലും നിറഞ്ഞു. വജ്രായുധത്തെ പുല്ലാക്കുവാനും, പുല്ലിനെ വജ്രമാക്കാനും കഴിവുള്ള ശ്രീരാമന്നു ജയം.

**ദോ:**

**നിജ് ദല് ബിചലത് ദേഖെസി ബീസ് ഭുജാ ദസ് ചാപ്,**
**രഥ് ചഢി ചലെഉ ദസാനന് ഫിരഹു ഫിരഹു കരി ദാപ്. (81)**

തന്റെ സൈന്യങ്ങൾ ചിതറിപ്പോകുന്നതു കണ്ട ദശാനനൻ തന്റെ രഥത്തിൽ കയറി, പത്തു വില്ലുകളെ ഇരുപതു കൈകളിലേന്തിക്കൊണ്ട് തിരിഞ്ഞ് (അവരോട്) 'തിരിച്ചു വരിൻ, തിരിച്ചു വരിൻ' എന്ന് അതികോപത്തോടെ നിലവിളിച്ചു. (81)

**ചൗ:**

**ധായഉ പരമ് ക്രുദ്ധ് ദസകന്ധര് –**
**സന്മുഖ് ചലേ ഹൂഹ് ദൈ ബന്ദര്,**
**ഗഹി കര് പാദപ് ഉപല് പഹാരാ –**
**ഡാരെൻഹി താ പര് ഏകഹി ബാരാ. 1**

**ലാഗഹിം സൈല് ബജ്ര് തന് താസൂ –**
**ഖണ്ഡ് ഖണ്ഡ് ഹൊഇ ഫൂടഹിം ആസൂ,**
**ചലാ ന അചല് രഹാ രഥ് രോപീ –**
**രന് ദുർമദ് രാവന് അതി കോപീ. 2**

**ഇത് ഉത് ഝപടി ദപടി കപി ജോധാ –**
**മർദൈ ലാഗ് ഭയഉ അതി ക്രോധാ,**
**ചലേ പരാഇ ഭാലു കപി നാനാ –**
**ത്രാഹി ത്രാഹി അംഗദ് ഹനുമാനാ. 3**

**പാഹി പാഹി രഘുബീര് ഗൊസാഇൗം –**
**യഹ് ഖല് ഖാഇ കാല് കീ നാഇൗം,**

**തെഹിം ദേഖേ കപി സകല് പരാനേ –**
**ദസ്ഹും ചാപ് സായക് സന്ധാനേ. 4**

അത്യന്തം ക്രുദ്ധനായി ദശാനനൻ മുമ്പോട്ട് ഓടി. പക്ഷെ അവനെ നേരിടാൻ വാനരന്മാരും സന്തോഷത്തോടെ ആർത്തുവിളിച്ചുകൊണ്ട് ഓടിപ്പോയി. മരങ്ങളും, കല്ലുകളും, പാറകളും എടുത്തുകൊണ്ട് അവർ എല്ലാറ്റിനേയും ഒന്നിച്ച് അവന്റെ നേർക്ക് എറിഞ്ഞു. പാറകൾ അവന്റെ വജ്രംപോലുള്ള ദേഹത്തിൽ തട്ടിയതും ചെറു കഷണങ്ങളായി പൊടിഞ്ഞു വീണു. സ്വതവേ അതികോപിയായ, യുദ്ധമദം പിടിച്ച രാവണൻ കൂസലില്ലാതെ തന്റെ രഥം നിന്നിരുന്ന സ്ഥലത്തു തന്നെ പർവതം പോലെ നിലച്ചു നിന്നു. അത്യന്തം ക്രോധിതനായി അവൻ അങ്ങോട്ടും ഇങ്ങോട്ടും ചാഞ്ചാടിക്കൊണ്ട് ഭീഷണിപ്പെടുത്തിക്കൊണ്ട് വാനരയോദ്ധാക്കളെ മർദ്ദിയ്ക്കുവാൻ തുടങ്ങി. അനവധി കരടികളും വാനരന്മാരും 'ഹേ അംഗദ, ഹനുമൻ, രക്ഷിയ്ക്കൂ, രക്ഷിയ്ക്കൂ, ഹേ രഘുവീര, പാഹി പാഹി. ഈ ദുഷ്ടൻ കാലനെപ്പോലെ ഞങ്ങളെ ഭക്ഷിയ്ക്കുന്നു.' എന്ന് നിലവിളിച്ചുകൊണ്ട് ഓട്ടം പിടിച്ചു. വാനരന്മാരെല്ലാം ഓടിപ്പോയതു കണ്ട ആ രാക്ഷസൻ തന്റെ പത്തു വില്ലുകളിലും ഓരോ ബാണം ഘടിപ്പിച്ചു.

**ഛം:**

**സന്ധാനി ധനു സര് നികര് ഛാഡെസി ഉരഗ് ജിമി ഉഡി ലാഗഹീം,**
**രഹേ പൂരി സര് ധരനീ ഗഗന് ദിസി ബിദിസി കഹ്ँ കപി ഭാഗഹീം.**
**ഭയോ അതി കോലാഹല് ബികല് കപി ദല് ഭാലു ബോലഹിം ആതുരേ,**
**രഘുബീര് കരുനാ സിന്ധു ആരത് ബന്ധു ജന് രച്ഛക് ഹരേ.**

തന്റെ ഓരോ വില്ലിലും ഓരോ ബാണങ്ങളെ ഘടിപ്പിച്ച് അവൻ ഒരു പറ്റം ശരങ്ങൾ എയ്തു. അവ പറക്കുന്ന നാഗങ്ങളെപ്പോലെ പറന്നു. ശരങ്ങൾ ഭൂമിയിൽ എല്ലാ സ്ഥലങ്ങളിലും, മാത്രമല്ല, ആകാശത്തിലും, എട്ടു ദിയ്ക്കുകളിലും, വാനരന്മാർക്ക് എങ്ങോട്ടു പോകണമെന്നറിയാത്ത വിധത്തിൽ, നിറഞ്ഞു. കരടികൾക്കും വാനരന്മാർക്കുമിടയിൽ വലിയ

കോലാഹലമുണ്ടായി, അത്യന്തം വിഷമിച്ച് ഭീതിയോടെ 'ഹരേ, രഘുവീര, കരുണാസിന്ധോ, ദീനജനരക്ഷക' എന്ന് നിലവിളിച്ചു.

**ദോ:**

**നിജ് ദല് ബികല് ദേഖി കടി കസി നിഷംഗ് ധനു ഹാഥ്,**
**ലഛിമന് ചലേ ക്രുദ്ധ് ഹൊഇ നാഇ രാമ് പദ മാഥ്. (82)**

തന്റെ സേനയുടെ വ്യാകുലത കണ്ട് ലക്ഷ്മണൻ ശരക്കൂട് അരയിൽ കെട്ടി, വില്ല് കയ്യിലേന്തിക്കൊണ്ട്, ശ്രീരാമന്റെ പാദങ്ങളിൽ വണങ്ങി, മുഴുത്ത കോപത്തോടെ മുന്നോട്ടു ചെന്നു. (82)

**ചൗ:**

**രേ ഖല് കാ മാരസി കപി ഭാലൂ –**
**മോഹി ബിലോകു തോര് മൈം കാലൂ,.**
**ഖോജത് രഹെഉ് തോഹി സുതഘാതീ –**
**ആജു നിപാതി ജുഡാവഉ് ഛാതീ. 1**

**അസ് കഹി ഛാഡെസി ബാന് പ്രചണ്ഡാ –**
**ലഛിമന് കിഏ സകല് സത് ഖണ്ഡാ,**
**കോടിൻഹി ആയുധ് രാവന് ഡാരേ –**
**തില് പ്രവാന് കരി കാടി നിവാരേ. 2**

**പുനി നിജ് ബാണൻഹ് കീൻഹ് പ്രഹാരാ –**
**സ്യന്ദനു ഭഞ്ജി സാരഥീ മാരാ,**
**സത് സത് സര് മാരേ ദസ് ഭാലാ –**
**ഗിരി സൃംഗൻഹ് ജനു പ്രബിസഹിം ബ്യാലാ, 3**

**പുനി സത് സര് മാരാ ഉര് മാഹീം –**
**പരെഉ ധരനി തല് സുധി കഛു നാഹീം,**
**ഉഠാ പ്രബല് പുനി മുരുഛാ ജാഗീ –**
**ഛാഡിസി ബ്രഹ്മ് ദീൻഹി ജോ സാംഗീ. 4**

"ഹേ ദുഷ്ട, നീ വാനരന്മാരേയും കരടികളേയും ലക്ഷ്യമാക്കിയിരിയ്ക്കുന്നു. എന്നെ നോക്കൂ. ഞാൻ നിന്റെ കാലനാണ്." "എന്റെ

പുത്രനെ കൊന്ന നിന്നേയാണ് ഞാൻ നോക്കിയിരിയ്ക്കുന്നത്. നിന്നെ വധിച്ച് ഞാൻ എന്റെ മനസ്സിനെ ശാന്തമാക്കും.'' എന്നു പറഞ്ഞുകൊണ്ട് അവൻ പ്രചണ്ഡങ്ങളായ അനവധി ബാണങ്ങൾ വിട്ടു. പക്ഷെ ലക്ഷ്മണൻ ഓരോന്നിനേയും നൂറു നൂറു കഷണങ്ങളായി മുറിച്ചു. രാവണൻ അവന്റെ മേൽ നിരവധി മറ്റുള്ള അസ്ത്രങ്ങളും പ്രയോഗിച്ചു. പക്ഷെ ലക്ഷ്മണൻ അവയെ എല്ലാം എള്ളു കണക്കെ പൊടിച്ചിട്ടു. ലക്ഷ്മണൻ പിന്നെ തന്റെ ശരങ്ങൾ അവന്റെ നേരെ പ്രയോഗിച്ച് രഥത്തിനെ ചിതറിയടിച്ച് സാരഥിയേയും വധിച്ചു. അവന്റെ ഓരോ തലയ്ക്കുനേരെയും നൂറു നൂറു ശരങ്ങൾ തൊടുത്തു. അവ സർപ്പങ്ങൾ പർവതശിഖരങ്ങളെ തുളച്ചുകയറുന്നതു പോലെയിരുന്നു. മറ്റൊരു നൂറു ശരങ്ങൾ അവന്റെ മാറിടത്തിൽ പ്രയോഗിച്ചു. അവൻ ബോധം കെട്ട് നിലത്തുവീണു. ബോധം തെളിഞ്ഞ് പ്രബലനായ രാക്ഷസൻ വീണ്ടും എഴുന്നേറ്റ് ബ്രഹ്മാവിനാൽ കൊടുക്കപ്പെട്ട ശൂലത്തെ എറിഞ്ഞു.

**ഛം:**

**സോ ബ്രഹ്മ് ദത്ത് പ്രചണ്ഡ് സക്തി അനന്ത് ഉര് ലാഗീ സഹീ,**
**പര്യോ ബീര് ബികല ഉഠാവ് ദസമുഖ് അതുല് ബല് മഹിമാ രഹീ.**
**ബ്രഹ്മാണ്ഡ് ഭവന് ബിരാജ് ജാകേം ഏക് സിര് ജിമി രജ് കനീ,**
**തെഹി ചഹ് ഉഠാവന് മൂഢ് രാവന് ജാന് നഹിം ത്രിഭുഅന് ധനീ.**

ബ്രഹ്മദത്തമായ ആ ഭയങ്കരമായ ശൂലം അനന്തന്റെ മാറത്ത് കുത്തി, ആ ധീരൻ വേദനയോടെ നിലത്തുവീണു. ദശാനനൻ രാജകുമാരനെ തൂക്കിക്കൊണ്ടുപോകാൻ ശ്രമിച്ചു. പക്ഷെ രാക്ഷസന്റെ തുലന യില്ലാത്ത ബലത്തിന്റെ മഹിമ ഫലിച്ചില്ല. ത്രിഭുവനങ്ങളേയും ആർ തന്റെ തലയിൽ ഒരു മണൽത്തരിപോലെ താങ്ങുന്നുവോ അവനെ തൂക്കുവാൻ ശ്രമിച്ചത് രാവണന്റെ ഭാഗത്ത് എത്ര വലിയ വിഡ്ഢി ത്തമാണ്!

**ദോ:**

**ദേഖി പവന്സസുത് ധായഉ ബോലത് ബചന് കഠോര്,**
**ആവത് കപിഹി ഹന്യോ തെഹിം മുഷ്ടി പ്രഹാര് പ്രഘോര്. (83)**

അതു കണ്ട വായുപുത്രൻ കഠോരമായ വാക്കുകൾ പറഞ്ഞുകൊണ്ട് മുന്നോട്ട് ഓടി. പക്ഷെ കപിവരൻ അടുത്തു വന്നതും രാക്ഷസൻ തന്റെ മുഷ്ടികൊണ്ട് ഘോരമായി അവനെ പ്രഹരിച്ചു. (83)

**ചൗ:**

**ജാനു ടേകി ന കപി ഭൂമി ന ഗിരാ –**
**ഉഠാ സ്ँഭാരി ബഹുത് രിസ് ഭരാ,**
**മുഠികാ ഏക് താഹി കപി മാരാ –**
**പരെഉ സൈല് ജനു ബജ്ര് പ്രഹാരാ. 1**

**മുരുഛാ ഗൈ ബഹോരി സൊ ജാഗാ –**
**കപി ബല് ബിപുല് സരാഹന് ലാഗാ,**
**ധിഗ് ധിഗ് മമ പൗരുഷ് ധിഗ് മോഹീ –**
**ജൗം തൈം ജിഅത് രഹെസി സുരദ്രോഹീ. 2**

**അസ് കഹി ലഛിമന് കഹു്ँ കപി ല്യായോ –**
**ദേഖി ദസാനന് ബിസ്മയ് പായോ,**
**കഹ് രഘുബീര് സമുഝ് ജിയ്ँ ഭ്രാതാ –**
**തുംഹ് കൃതാന്ത് ഭച്ഛക് സുര് ത്രാതാ. 3**

**സുനത് ബചന് ഉഠി ബൈഠ് കൃപാലാ –**
**ഗഈ ഗഗന് സൊ സക്തി കരാലാ,**
**പുനി കോദണ്ഡ് ബാന് ഗഹി ധാഏ –**
**രിപു സന്മുഖ് അതി ആതുര് ആഏ. 4**

പ്രഹാരമേറ്റ് ഹനുമാൻ തന്റെ മുട്ടുകൾ കുത്തി നിന്നു; നിലത്തു വീണില്ല. തന്നെത്താൻ സമാളിച്ചുകൊണ്ട് പെരുത്ത കോപത്തോടെ എഴുന്നേറ്റ് തന്റെ മുഷ്ടികൊണ്ട് പ്രഹരിച്ചു. രാക്ഷസൻ വജ്രായുധത്താൽ വെട്ടപ്പെട്ട പർവതം പോലെ നിലത്തുവീണു. ബോധം തെളിഞ്ഞപ്പോൾ അവൻ വാനരന്റെ അതിയായ ശക്തിയെ പ്രശംസിച്ചു. "ഹേ ദേവശത്രോ, ഇനിയും നീ ജീവിച്ചിരിയ്ക്കുന്നുവെങ്കിൽ എന്റെ പൗരുഷത്തിന്നു ധിക്കാരം; എനിയ്ക്കു ധിക്കാരം." എന്നു പറഞ്ഞു

കൊണ്ട് ഹനുമാൻ ലക്ഷ്മണനെ തൂക്കിക്കൊണ്ട് ശ്രീരാമന്റെ അടുക്കലേയ്ക്കു കൊണ്ടുപോയി. അതുകണ്ട് ദശാനനൻ വിസ്മിതനായി. രഘുവീരൻ പറഞ്ഞു: ''അനുജാ, നീ അന്തകന്നും അന്തകനാണ്, ദേവന്മാരുടെ രക്ഷകനാണ് മനസ്സിൽ ധരിയ്ക്കൂ..'' ഈ വാക്കുകൾ കേട്ടതും കൃപാലുവായ ലക്ഷ്മണൻ എഴുന്നേറ്റിരുന്നു. ഭയങ്കരമായ വേൽ ആകാശത്തിൽ മറഞ്ഞു. തന്റെ വില്ലും ശരങ്ങളും എടുത്തുകൊണ്ട് അവൻ ഉടനെ ശത്രുവിന്റെ മുന്നിലെത്തി.

**ഛം:**

**ആതുര് ബഹോരി ബിഭഞ്ജി സ്യന്ദന് സൂത് ഹതി ബ്യാകുല് കിയോ,**
**ഗിര്യോ ധരനി ദസകന്ധര് ബികല്തര് ബാണ് സത് ബേധ്യോ ഹിയോ.**
**സാരഥീ ദൂസര് ഘാലി രഥ് തെഹി തുരത് ലങ്കാ ലൈ ഗയോ,**
**രഘുബീര് ബന്ധു പ്രതാപ് പുഞ്ജ് ബഹോരി പ്രഭു ചരനൻഹി നയോ.**

അത്യന്തം ആതുരതയോടെ ലക്ഷ്മണൻ രാവണന്റെ രഥത്തെ പൊളിച്ച് സാരഥിയെ അടിച്ചുവീഴ്ത്തി. അവൻ വേദനകൊണ്ട് പിടഞ്ഞു. നൂറു ശരങ്ങൾ രാവണന്റെ മാറിനെ ലക്ഷ്യമാക്കി വിട്ടു. അവൻ വേദനയോടെ നിലത്തുവീണു. വേറൊരു സാരഥി വന്ന് അവനെ തന്റെ രഥത്തിൽ കിടത്തി ഉടനെ ലങ്കയിലേയ്ക്ക് കൊണ്ടു പോയി. രഘുവീരന്റെ അനുജൻ പ്രഭുവിന്റെ പാദങ്ങളിൽ വീണ്ടും വണങ്ങിനിന്നു.

**ദോ:**

**ഉഹാ്ँ ദസാനന് ജാഗി കരി കരൈ ലാഗ് കഛു ജഗ്യ്,**
**രാമ് ബിരോധ് ബിഗയ് ചഹ് സഠ് ഹഠ് ബസ് അതി അഗ്യ്. (84)**

അപ്പുറത്ത് ദശകണ്ഠൻ ഉണർന്ന് ഒരു യാഗം ചെയ്യുവാൻ പുറപ്പെട്ടു. വിപരീതബുദ്ധിയും അജ്ഞാനതയും കാരണം ആ മൂഢൻ ശ്രീരാമനെ പകച്ചുകൊണ്ട് ജയിയ്ക്കുവാൻ ആഗ്രഹിച്ചു.

**ചൗ:**

**ഇഹാ്ँ ബിഭീഷന് സബ് സുധി പാഈ –**
**സപദി ജാഇ രഘുപതിഹി സുനാഈ,**

**നാഥ് കരഇ രാവന് എക് ജാഗാ –**
**സിദ്ധ് ഭഏ് നഹിം മരിഹി അഭാഗാ. 1**

**പഠവഹു നാഥ് ബേഗി ഭട് ബന്ദര് –**
**കരഹിം ബിധംസ് ആവ് ദസകന്ധര്,**
**പ്രാത് ഹോത് പ്രഭു സുഭട് പഠാഏ –**
**ഹനുമദാദി അംഗദ് സബ് ധാഏ. 2**

**കൗതുക് കൂദി ചഢേ കപി ലങ്കാ –**
**പൈഠേ രാവന് ഭവന് അസങ്കാ,**
**ജഗ്യ് കരത് ജബ്ഹീം സോ ദേഖാ –**
**സകല് കപിൻഹ് ഭാ ക്രോധ് ബിസേഷാ. 3**

**രന് തേ നിലജ് ഭാജി ഗൃഹ് ആവാ –**
**ഇഹാ് ആഇ ബക് ധ്യാന് ലഗാവാ,**
**അസ് കഹി അംഗദ് മാരാ ലാതാ –**
**ചിതവ് ന സഠ് സ്വാരഥ് മന് രാതാ. 4**

ഇപ്പുറത്ത് വിഭീഷണൻ വർത്തമാനമെല്ലാം അറിഞ്ഞ് രഘുപതിയുടെ അടുത്തു ചെന്ന് എല്ലാം പറഞ്ഞു ധരിപ്പിച്ചു. "സ്വാമീ, രാവണൻ ഒരു യാഗം ചെയ്യുവാനുള്ള ഒരുക്കത്തിലാണ്. അത് പൂർത്തിയാക്കിയാൽ ആ ദുഷ്ടൻ ഒരിയ്ക്കലും മരിയ്ക്കില്ല. അതിനാൽ, നാഥ, കുറെ വാനരയോദ്ധാക്കളെ അയച്ചാലും. അവർ യാഗത്തിന്നു വിഘ്നം വരുത്തട്ടെ. അപ്പോൾ ദശാനനൻ പിന്തിരിയാൻ നിർബന്ധിതനാകും." നേരം പുലർന്നതും പ്രഭു ഹനുമാൻ, അംഗദൻ മറ്റുമുള്ള തന്റെ വിശിഷ്ടഭടന്മാരെ അയച്ചു. അവർ വേഗത്തിൽ ഒരു വിനോദമെന്ന പോലെ ലങ്കയുടെ കോട്ടയിലേയ്ക്ക് കുതിച്ചു ചാടി ഭയമില്ലാതെ രാവണന്റെ അരമനയിൽ കടന്നുചെന്നു. അവൻ യാഗം ചെയ്യുന്നതു കണ്ട വാനരന്മാർ അത്യന്തം ക്രുദ്ധരായി. "ഹേ നാണമില്ലാത്ത ദുഷ്ട, യുദ്ധത്തിൽനിന്നും തിരിഞ്ഞോടിപ്പോയി നീ ഇപ്പോൾ ഇരുന്ന് കപടധ്യാനം ചെയ്യുന്നുവോ? " എന്നു പറഞ്ഞുകൊണ്ട് അംഗദൻ അവനെ ചവിട്ടി. പക്ഷേ ആ മൂഢൻ തന്റെ കാര്യത്തിൽ മുഴുകി അവരെ തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല.

**ഛം:**

**നഹിം ചിതവ് ജബ് കരി കോപ് കപി ഗഹി ദസന് ലാതൻഹ് മാരഹിം,**
**ധരി കേസ് നാരി നികാരി ബാഹേര് തേƒദിദീന് പുകാരഹീം**
**തബ് ഉഠൈ ക്രുദ്ധ് കൃതാന്ത് സമ് ഗഹി ചരന് ബാനര് ഡാരഈ,**
**എഹി ബീച് കപിൻഹ് ബിധംസ് കൃത് മഖ് ദേഖി മന് മഹു് ഹാരഈ.**

തങ്ങളെ നോക്കുവാൻ കൂട്ടാക്കാതിരുന്നപ്പോൾ വാനരന്മാർ കോപാകുലരായി അവനെ പല്ലുകൾകൊണ്ട് കടിയ്ക്കുകയും ചവിട്ടുകയും ചെയ്തു. അവർ അവന്റെ ഭാര്യമാരെ തലമുടിയിൽ പിടിച്ച് വലിച്ചുകൊണ്ട് പുറത്തു കൊണ്ടുവന്നു. അവർ അതിദയനീയമായി നിലവിളിച്ചു തുടങ്ങി. അവസാനം അവൻ കാലനെപ്പോലെ അത്യന്തം രോഷത്തോടെ എഴുന്നേറ്റ് വാനരന്മാരുടെ കാലുകളെ പിടിച്ച് ദൂരെ എറിഞ്ഞു. പിന്നെ വാനരന്മാർ തന്റെ യാഗത്തിന് ഭംഗം വരുത്തിയതു കണ്ട് അവൻ വ്യസനിച്ചു.

**ദോ:**

**ജഗ്യ് ബിധംസി കുസല് കപി ആഏ രഘുപതി പാസ്,**
**ചലെഉ നിസാചര് ക്രുദ്ധ് ഹൊഇ ത്യാഗി ജിവന് കൈ ആസ്. (85)**

യാഗത്തെ നശിപ്പിച്ച് വാനരന്മാർ സുരക്ഷിതരായി രാഘവന്റെ അടുക്കലേയ്ക്ക് തിരിച്ചു വന്നു. രാവണനോ, ജീവിച്ചിരിപ്പാനുള്ള ആശയെല്ലാം വെടിഞ്ഞ് അത്യന്തം ക്രുദ്ധനായി പുറത്തുവന്നു. (85)

**ചൗ:**

**ചലത് ഹോഹിം അതി അസുഭ് ഭയങ്കര് –**
**ബൈഠഹിം ഗീധ് ഉഡാഇ സിരൻഹ് പര്,**
**ഭയഉ കാലബസ് കാഹു ന മാനാ –**
**കഹെസി ബജാവഹു ജുദ്ധ് നിസാനാ. 1**

**ചലീ തമീചര് അനീ അപാരാ –**
**ബഹു ഗജ് രഥ് പദാതി അസ്വാരാ,**
**പ്രഭു സന്മുഖ് ധാഏ ഖല് കൈസേം –**
**സലഭ് സമൂഹ് അനല് കഹ് ജൈസേം. 2**

**ഇഹാ് ദേവതൻഹ് അസ്തുതി കീൻഹീ –**
**ദാരുന് ബിപതി ഹമ്ഹി എഹിം ദീൻഹീ,**
**അബ് ജനി രാമ് ഖെലാവഹു ഏഹീ –**
**അതിസയ് ദുഖിത് ഹോതി ബൈദേഹീ. 3**

**ദേവ് ബചന് സുനി പ്രഭു മുസുകാനാ –**
**ഉഠി രഘുബീര് സുധാരേ ബാനാ,**
**ജടാ ജൂട് ദൃഢ് ബാ്ധേം മാഥേ –**
**സോഹഹിം സുമന് ബീച് ബിച് ഗാഥേ. 4**

**അരുന് നയന് ബാരിദ് തനു സ്യാമാ –**
**അഖില് ലോക് ലോചനാഭിരാമാ,**
**കടിതട് പരികര് കസ്യോ നിഷംഗാ –**
**കര് കോദണ്ഡ് കഠിന് സാരംഗാ. 5**

അവൻ പുറപ്പെട്ടപ്പോൾ അതിഭയങ്കരങ്ങളായ ദുശ്ശകുനങ്ങൾ ഉണ്ടായി. കഴുകന്മാർ പറന്ന് അവന്റെ തലകളിൽ ഇരുന്നു. കാലന്റെ വായിൽ ഇരുന്ന അവൻ ആരേയും കൂട്ടാക്കാതെ ഘോഷിച്ചു : "യുദ്ധഭേരി മുഴക്കുവിൻ." രാക്ഷസസേന കണക്കില്ലാത്ത ആനകൾ, രഥങ്ങൾ, കാലാൾപ്പട, കുതിരകൾ ഇവയോടെ അന്തമില്ലാതെ മുന്നോട്ടു നീങ്ങി. ദുഷ്ടരാക്ഷസന്മാർ ഒരുകൂട്ടം പാറ്റകൾ തീയിനെ എതിരിടുന്നതുപോലെ പ്രഭുവിനെ നേരിടാൻ ഓടിച്ചെന്നു. ഇപ്പുറത്ത് ദേവന്മാർ പ്രഭുവിനോട് പ്രാർത്ഥിച്ചു: "ഇവൻ ഞങ്ങൾക്ക് ഭയങ്കര വിപത്തുകൾ വിളവിച്ചു. ഇനിയും അവനോട് കളിയ്ക്കണ്ട. ഹേ രാമ, വൈദേഹി അത്യന്തം ദു:ഖിതയാണ്." ദേവന്മാരുടെ പ്രാർത്ഥന കേട്ട് പ്രഭു പുഞ്ചിരിച്ചു. രഘുവീരൻ ശരങ്ങളെ ശരിനോക്കി. അവന്റെ തലയിൽ ജട പൂമാല യോടുകൂടി മുറുക്കെചുറ്റിക്കെട്ടപ്പെട്ടിരുന്നു. ഇളംചുവപ്പുള്ള കണ്ണുക ളോടും, മേഘവർണ്ണമുള്ള ശരീരത്തോടും കൂടി അഖിലലോക ത്തിന്റേയും കണ്ണുകളെ മയക്കിയിരുന്നു. തന്റെ ശരക്കൂടിനെ ഒരു തുണികൊണ്ട് അരയ്ക്കു ചുറ്റും മുറുകെ കെട്ടി, ഭയങ്കരമായ ശാർങ്ഗധനുസ്സിനെ കൈയ്യിൽ എടുത്തു.

ഛം:

**സാരംഗ് കര് സുന്ദര് നിഷംഗ് സിലീമുഖാകര് കടി കസ്യോ,**
**ഭുജദണ്ഡ് പീന് മനോഹരായത് ഉര് ധരാസുര് പദ് ലസ്യോ.**
**കഹ് ദാസ് തുലസീ ജബ്ഹിം പ്രഭു സര് ചാപ് കര് ഫേരന് ലഗേ,**
**ബ്രഹ്മാണ്ഡ് ദിഗ്ഗജ് കമഠ് അഹി മഹി സിന്ധു ഭൂധര് ഡഗ്മഗേ.**

പ്രഭു ശാർങ്ഗധനുസ്സിനെ കൈയ്യിലെടുത്ത്, മനോഹരമായ അക്ഷയ മായ ശരക്കൂട് അരയിൽ കെട്ടി. അവന്ന് മനോഹരവും ശക്തവുമായ കൈകളും, ബ്രാഹ്മണന്റെ (ഭൃഗു) കാലടിയടയാളമുള്ള വിരിഞ്ഞ മർവിടവും ഉണ്ടായിരുന്നു. തുളസീദാസൻ പറയുന്നു: പ്രഭു തന്റെ വില്ലിനേയും ശരങ്ങളേയും കൈകൾ കൊണ്ട് ശരിനോക്കാൻ തുടങ്ങിയപ്പോൾ ദിഗ്ഗജങ്ങളടക്കം ബ്രഹ്മാണ്ഡം മുഴുവൻ, കൂർമ്മം, ശേഷൻ, ഭൂമി അതിന്റെ പർവതങ്ങളോടും സമുദ്രങ്ങളോടും കൂടി കുലുങ്ങുവാൻ തുടങ്ങി.

ദോ:

**സോഭാ ദേഖി ഹരഷി സുര് ബർഷഹിം സുമന് അപാര്,**
**ജയ ജയ ജയ കരുനാനിധി ഛബി ബല് ഗുന് ആഗാര്. (86)**

അവന്റെ ശോഭയെ കണ്ട് ദേവന്മാർ ആനന്ദിച്ച് അവസാനമില്ലാതെ പുഷ്പവർഷം ചെയ്ത് "സൗന്ദര്യത്തിന്റേയും, ബലത്തിന്റേയും, ശീലഗുണത്തിന്റേയും കലവറയായ കരുണാനിധിയ്ക്കു ജയം ജയം ജയം" എന്ന് ഘോഷിച്ചു. (86)

ചൗ:

**എഹീം ബീച് നിസാചര് അനീ –**
**കസ്മസാത് ആഇൗ അതി ഘനീ,**
**ദേഖി ചലേ കപി സന്മുഖ് ഭട്ടാ –**
**പ്രലയ് കാല് കേ ജനു ഘന് ഘട്ടാ 1**

**ബഹു കൃപാന് തര്വാരി ചമകഹിം –**
**ജനു ദഹ്ँ ദിസി ദാമിനീ ദമകഹീം,**
**ഗജ് രഥ് തുരഗ് ചികാര് കഠോരാ –**
**ഗർജഹിം മനഹുँ ബലാഹക് ഘോരാ. 2**

**കപി ലംഗൂര് ബിപുല് നഭ് ഛാഏ –**
**മനഹു് ഇന്ദ്രധനു ഉഏ സുഹാഏ,**
**ഉഠഇ ധൂരി മാനഹു് ജലധാരാ –**
**ബാന് ബുന്ദ് ഭൈ ബൃഷ്ടി അപാരാ. 3**

**ദുഹു് ദിസി പര്ബത് കരഹിം പ്രഹാരാ –**
**ബജ്ര്പാത് ജനു ബാരഹിം ബാരാ,**
**രഘുപതി കോപി ബാന് ഝരി ലാഇൗ –**
**ഘായല് ഭൈ നിസിചര് സമുദാഇൗ. 4**

**ലാഗത് ബാന് ബീര് ചിക്കരഹീം –**
**ഘുര്മി ഘുര്മി ജഹ് തഹ് മഹി പരഹീം,**
**സ്രവഹിം സൈല് ജനു നിര്ഝര് ഭാരീ –**
**സോനിത് സരി കാദര് ഭയകാരീ. 5**

ഇതിന്നിടയിൽ വിപുലമായ രാക്ഷസസേനയുടെ അണികൾ എത്തി. ആ സൈന്യത്തെ കണ്ടതും വാനരയോദ്ധാക്കൾ പ്രളയകാലത്തെ ഇരുണ്ട കാർമേഘങ്ങൾ പോലെ അതിനെ നേരിടാൻ മുന്നോട്ട് ഓടി. അസംഖ്യം വാളുകളും കൃപാണങ്ങളും നാനാദിക്കുകളിൽ നിന്നും വരുന്ന മിന്നൽപ്പിണരുകൾ പോലെ തിളങ്ങിക്കൊണ്ടിരുന്നു. ആനകളുടേയും കുതിരകളുടേയും രഥങ്ങളുടേയും കഠോര ശബ്ദങ്ങൾ മേഘങ്ങളുടെ ഇടിമുഴക്കം പോലെയിരുന്നു. കണക്കറ്റ വാനരന്മാരുടെ വാലുകൾ ആകാശത്തിൽ വരിവരിയായുള്ള ദിവ്യങ്ങളായ മഴവില്ലുകൾ പോലെ പരന്നിരുന്നു. കനത്ത പൂഴിപടലം ആകാശത്തിൽ വെള്ളച്ചാട്ടം പോലെ ഉയർന്നു. അവസാനമില്ലാത്ത ശരവർഷം മഴത്തുള്ളികൾ പോലെ ചൊരിഞ്ഞു. രണ്ടു ഭാഗത്തു നിന്നും തൂക്കിയെറിയപ്പെട്ട പർവതങ്ങൾ കൂട്ടിമുട്ടി വീണ്ടും വീണ്ടുമുണ്ടാകുന്ന ഇടിമിന്നൽ പോലെ വീണു. കോപത്തോടെ രഘുപതി ശരവർഷം പൊഴിഞ്ഞു. അത് രാക്ഷസഗണങ്ങളെ വ്രണപ്പെടുത്തി. ശരങ്ങൾ തട്ടി രാക്ഷസയോദ്ധാക്കൾ വേദനയോടെ നിലവിളിച്ചുകൊണ്ട് കറങ്ങിക്കറങ്ങി അങ്ങും ഇങ്ങും എല്ലായിടത്തും നിലത്തു വീണു. പുഴപോലെ

ചോരയൊലിച്ചുകൊണ്ട് വ്രണപ്പെട്ട രാക്ഷസന്മാർ നീരോടയുള്ള പർവതങ്ങൾ പോലെ കാണപ്പെട്ടു. അത് ഭീരുക്കളെ ഭയപ്പെടുത്തി.

**ഛം:**

**കാദര് ഭയങ്കര് രുധിര് സരിതാ ചലീ പരമ് അപാവനീ,**
**ദൊഉ കൂല് ദല് രഥ് രേത് ചക്ര് അബർത് ബഹതി ഭയാവനീ.**
**ജലജന്തു ഗജ് പദചര് തുരഗ് ഖര് ബിബിധ് ബാഹന് കോ ഗനേ,**
**സര് സക്തി തോമര് സർപ് ചാപ് തരംഗ് ചർമ് കമഠ് ഘനേ.**

അത്യന്തം ദൂഷിതമായ രക്തനദി, ഭീരുക്കളെ ഭീഷണിപ്പെടുത്തിക്കൊണ്ട് യുദ്ധക്കളത്തിൽ കുതിച്ചോടി. രണ്ടുഭാഗത്തുമുള്ള സേനകൾ രണ്ടു കരകൾ പോലെയും, രഥങ്ങൾ മണൽ പോലെയും, അവയുടെ ചക്രങ്ങൾ വെള്ളത്തിലെ ചുഴികൾ പോലെയും, അത് രക്തം കൊണ്ടുള്ള ഭയങ്കരമായ നീരൊഴുക്കായിരുന്നു. എണ്ണറ്റ കാലാൾപ്പടയും, ആനകൾ, കുതിരകൾ, കഴുതകൾ, പിന്നെ മറ്റെല്ലാവിധ വാഹനങ്ങളും (പുഴയിൽ പൊന്തിനിന്ന്) പലതരത്തിലുള്ള ജലജന്തുക്കൾ പോലെയിരുന്നു. ശരങ്ങൾ, കുന്തങ്ങൾ, തോമരങ്ങൾ ഇവ സർപ്പങ്ങൾ പോലെയും, വില്ലുകൾ അലകൾ പോലെയും, രക്ഷാചർമ്മങ്ങൾ ആമകളെ പോലെയും ഇരുന്നു.

**ദോ:**

**ബീര് പരഹിം ജനു തീര് തരു മജ്ജാ ബഹു ബഹ് ഫേന്,**
**കാദര് ദേഖി ഡരഹിം തഹ്ँ സുഭടൻഹ് കേ മന് ചേന്. (87)**

വീരന്മാർ അതിന്റെ കരകളിൽ വീണുകിടക്കുന്ന മരങ്ങളെപ്പോലെ അവിടവിടെ വീണിരുന്നു. അവരുടെ എല്ലുകളിൽനിന്നും പുറത്തുവന്ന മജ്ജ നദിയിലെ പത പോലെയും ഇരുന്നു. ഭീരുക്കൾ അതുകണ്ട് ഭയപ്പെട്ടു നടുങ്ങി; വീരന്മാർ അത്യന്തം സന്തോഷിച്ചു. (87)

**ചൗ:**

**മജ്ജഹിം ഭൂത് പിസാച് ബെതാലാ –**
**പ്രമഥ് മഹാ ഝോടിംഗ് കരാലാ,**
**കാക് കങ്ക് ലൈ ഭുജാ ഉഡാഹീം –**
**ഏക് തേ ഛീനി ഏക് ലൈ ഖാഹീം. 1**

**ഏക്  കഹഹിം ഐസിഉ സൗംഘാഈ –**
**സഠ്ഹു തുംഹാര് ദരിദ്ര് ന ജാഈ,**
**കഹ്ംരത് ഭട് ഘായല് തട് ഗിരേ –**
**ജഹ്ം തഹ്ം മനഹുംം അർധജല് പരേ. 2**

**ഖൈംചഹിം ഗീധ് ആംത് തട് ഭഏ –**
**ജനു ബംസീ ഖേലത് ചിത് ദഏ,**
**ബഹു ഭട് ബഹഹീം ചഢേ ഖഗ് ജാഹീം –**
**ജനു നാവരി ഖേലഹിം സരി മാഹീം. 3**

**ജോഗിനി ഭരി ഭരി ഖപ്പര് സഞ്ചഹിം –**
**ഭൂത് പിസാച് ബധൂ നഭ് നഞ്ചഹിം,**
**ഭട് കപാല് കരതാല് ബജാവഹിം –**
**ചാമുണ്ഡാ നാനാ ബിധി ഗാവഹീം. 4**

**ജംബുക് നികര് കടക്കട് കട്ടഹിം –**
**ഖാഹി ഹുആഹിം അഘാഹിം ദപട്ടഹിം,**
**കോടിൻഹ് രുണ്ഡ് മുണ്ഡ് ബിനു ഡൊല്ലഹിം –**
**സീസ് പരേ മഹി ജയ് ജയ് ബൊല്ലഹിം. 5**

ഭൂതങ്ങളും, പിശാചുകളും, വേതാളങ്ങളും, രൂക്ഷമായ നീണ്ട തലമുടിയോടുകൂടിയ ചാത്തന്മാരും, ശിവഗണങ്ങളും അതിൽ മുങ്ങിക്കുളിച്ചു. കാക്കകളും കഴുകുകളും കൈകളെ തൂക്കിക്കൊണ്ട് പറന്നുപോയി. ഒന്ന് മറ്റൊന്നിൽനിന്നും കൊത്തിക്കീറിയെടുത്ത് അവ ഭക്ഷിച്ചുകൊണ്ടിരുന്നു. ചിലവ (മറ്റുള്ളവയോട്) പറഞ്ഞു: ''മൂഢന്മാർ, ഇത്ര സമൃദ്ധമായി തിന്നാനിരുന്നിട്ടും നിങ്ങൾ ദാരിദ്ര്യം അനുഭവി യ്ക്കുന്നു. എന്തു കഷ്ടം!'' വ്രണപ്പെട്ട യോദ്ധാക്കൾ, നദിയിൽ പകുതി വെള്ളത്തിലും പകുതി കരയിലുമായി മരിയ്ക്കാൻ കിടക്കുന്നവരെ പ്പോലെ വീണുകിടന്നിരുന്നു. ചോരപ്പുഴയുടെ കരകളിൽ നിന്നുകൊണ്ട് കഴുകന്മാർ ശവങ്ങളുടെ കുടലുകളെ, മുക്കുവന്മാർ അതിശ്രദ്ധയോടെ മീനുകളെ ചൂണ്ടലിട്ടു പിടിയ്ക്കുന്നതുപോലെ, കീറിയെടുത്തു. അനവധി

ശവങ്ങൾ ആ നദിയിൽ പൊന്തിക്കിടന്നിരുന്നു; അവയുടെ മേൽ പക്ഷികൾ, പുഴയിൽ ഒരു തോണിയാത്രയനുഭവിയ്ക്കുന്നതു പോലെ ഇരുന്നിരുന്നു. യോഗിനികൾ തലയോടുകളിൽ രക്തം ശേഖരിച്ചു കൊണ്ടിരുന്നു. ഭൂതിനികളും പിശാചിനികളും ആകാശത്തിൽ നൃത്തം വെച്ചുകൊണ്ടിരുന്നു. ചാമുണ്ടകൾ മരിച്ചുപോയ ഭടന്മാരുടെ തലയോടുകളെ കൈകളിൽ എടുത്ത് കൊട്ടിക്കൊണ്ട് പല വിധത്തിൽ പാടിക്കൊണ്ടിരുന്നു. കുറുക്കന്മാരുടെ കൂട്ടങ്ങൾ ശവങ്ങളെ കടിച്ചു കീറുമ്പോൾ അവയുടെ പല്ലുകൾ ഞെരിച്ചുകൊണ്ട് സുഖമായി ഭക്ഷിച്ച് ഊളയിട്ടു. അമിതമായി ഭക്ഷിച്ച് ഉറുമി. അനവധി തലയില്ലാത്ത ദേഹങ്ങൾ യുദ്ധക്കളത്തിൽ നടന്നുകൊണ്ടിരുന്നു. നിലത്തു വീണുകിടന്നിരുന്ന തലകൾ 'ജയ ജയ' എന്നു ഘോഷിച്ചു കൊണ്ടിരുന്നു.

**ഛം:**

**ബൊല്ലഹിം ജോ ജയ ജയ് മുണ്ഡ് രുണ്ഡ് പ്രചണ്ഡ് സിര് ബിനു ധാവഹീം,**
**ഖപ്പരിൻഹ് ഖഗ്ഗ് അലുജ്ഝി ജുജ്ഝഹിം സുഭട് ഭടൻഹ് ഢഹാവഹീം.**
**ബാനര് നിസാചര് നികര് മർദഹിം രാമ് ബല് ദർപിത് ഭഏ,**
**സംഗ്രാമ് അംഗന് സുഭട് സോവഹിം രാമ് സര് നികരൻഹി ഹഏ.**

തലകൾ ജയഘോഷം ചെയ്തു. തലയറ്റ ശരീരങ്ങൾ ഓടിക്കൊണ്ടിരുന്നു. തമ്മിൽ കലഹിച്ചു കൊണ്ടിരുന്ന പക്ഷികൾ തലയോടുകളിൽ അകപ്പെട്ടു. വീരന്മാർ ശത്രുക്കളെ അക്രമിച്ചു. ശ്രീരാമന്റെ ബലത്തിന്റെ പിൻതുണയുള്ളതുകൊണ്ട് ഗർവിതരായ വാനരന്മാർ രാക്ഷസ സേനയെ തകർത്തു. ശ്രീരാമന്റെ ബാണങ്ങളേറ്റ് വ്രണപ്പെട്ട വീരന്മാർ നിരന്തരമായി ഉറങ്ങിക്കൊണ്ട് യുദ്ധക്കളത്തിൽ കിടന്നിരുന്നു.

**ദോ:**

**രാവന് ഹൃദയ്ँ ബിചാരാ ഭാ നിസിചര് സംഘാര്,**
**മൈം അകേല് കപി ഭാലു ബഹു മായാ കരൗം അപാർ. (88)**

രാവണൻ സ്വയം ചിന്തിച്ചു: 'രാക്ഷസഗണങ്ങൾ മുഴുവൻ നശിച്ചു. ഞാൻ തനിച്ചായി. വാനരന്മാർ ഇനിയും കണക്കില്ലാതെയുണ്ട്. അതിനാൽ ഇനി ഞാൻ അനവധി മായാജാലങ്ങൾ പ്രയോഗിക്കാം.'(88)

**ചൗ:**

**ദേവൻഹ് പ്രഭുഹി പയാദേം ദേഖാ –**
**ഉപജാ ഉര് അതി ഛോഭ് ബിസേഷാ,**
**സുരപതി നിജ് രഥ് തുരത് പഠാവാ –**
**ഹരഷ് സഹിത് മാതലി ലൈ ആവാ. 1**

**തേജ് പുഞ്ജ് രഥ് ദിവ്യ് അനൂപാ –**
**ഹരഷി ചഢേ കോസലപുര് ഭൂപാ,**
**ചഞ്ചല് തുരഗ് മനോഹര് ചാരീ –**
**അജര് അമര് മന് സമ് ഗതികാരീ. 2**

**രഥാരൂഢ് രഘുനാഥ്ഹി ദേഖീ –**
**ധാഏ കപി ബലു പാഇ ബിസേഷീ,**
**സഹീ ന ജാഇ കപിൻഹ് കൈ മാരീ –**
**തബ് രാവന് മായാ ബിസ്താരീ. 3**

**സോ മായാ രഘുബീര്ഹി ബാँചീ –**
**ലഛിമന് കപിൻഹ് സൊ മാനീ സാँചീ,**
**ദേഖീ കപിൻഹ് നിസാചര് അനീ –**
**അനുജ് സഹിത് ബഹു കോസല്ധനീ. 4**

ദേവന്മാർ പ്രഭുവിനെ കാൽനടയായി കണ്ട് മനസ്സിൽ അത്യന്തം വിഷണ്ണരായി. ദേവേന്ദ്രൻ ഉടനെ തന്റെ രഥത്തിനെ അയച്ചു. അതിനെ മാതലി സന്തോഷത്തോടെ അവിടെ കൊണ്ടുവന്നു. അത് തേജോമയ മായ ഉപമയില്ലാത്ത ദിവ്യരഥമായിരുന്നു. കോസലപുരരാജൻ അതിൽ സന്തോഷത്തോടെ കയറി. മനോഹരങ്ങളായ, അതിതേജസ്വികളായ മനോവേഗത്തിൽ ഓടുന്ന ജരാമരണമില്ലാത്ത നാലു കുതിരകളാൽ വലിയ്ക്കപ്പെട്ടതായിരുന്നു അത്. രഘുനാഥനെ രഥത്തിൽ കണ്ട

വാനരന്മാർ വിശേഷബലം കിട്ടിയവരായി മുന്നോട്ടോടി. വാനരന്മാരുടെ ആക്രമണം അസഹ്യമായപ്പോൾ രാവണൻ മായാജാലം പ്രയോഗിച്ചു തുടങ്ങി. ആ മായ രഘുവീരനെ ബാധിച്ചില്ല. പക്ഷേ വാനരന്മാരും ലക്ഷ്മണനും കൂടി അതിനെ വാസ്തവമെന്നു വിശ്വസിച്ചു. വാനരന്മാർ രാക്ഷസസേനയ്ക്കിടയിൽ അനവധി രാമന്മാരേയും ലക്ഷ്മണന്മാരേയും കണ്ടു.

**ഛം:**

**ബഹു രാമ് ലഛിമന് ദേഖി മർകട് ഭാലു മന് അതി അപ്ഡരേ,**
**ജനു ചിത്ര്ലിഖിത് സമേത് ലഛിമന് ജഹ്ँസൊ തഹ്ँ ചിതവഹിം ഖരേ.**
**നിജ് സേന് ചകിത് ബിലോകി ഹ്ँസി സര് ചാപ് സജി കോസല് ധനീ,.**
**മായാ ഹരീ ഹരി നിമിഷ് മഹുँ ഹർഷീ സകല് മർകട് അനീ.**

വാനരന്മാരും കരടികളും അനവധി രാമലക്ഷ്മണന്മാരെ കണ്ട് മനസ്സിൽ അത്യന്തം ഭയപ്പെട്ടു. അവരെല്ലാവരും, ലക്ഷ്മണനടക്കം, നിന്നയിടത്തുതന്നെ ചിത്രത്തിലുള്ള ആളുകളെപ്പോലെ നോക്കിനിന്നു. തന്റെ സേനയെ സ്തംഭിച്ചുനില്ക്കുന്നതുകണ്ട് കോസലാധീശൻ പുഞ്ചിരിച്ചു. ഒരു ശരത്തെ തന്റെ വില്ലിൽ ഘടിപ്പിച്ചു തൊടുത്ത് ക്ഷണത്തിൽ ശ്രീഹരി മായയെ ഇല്ലാതാക്കി. വാനരഗണങ്ങൾ സന്തുഷ്ടരായി.

**ദോ:**

**ബഹുരി രാമ് സബ് തന് ചിതഇ ബോലേ ബചന് ഗँഭീര്,**
**ദ്വന്ദ്വജുദ്ധ് ദേഖഹു സകല് ശ്രമിത് ഭഏ അതി ബീര്. (89)**

ശ്രീരാമൻ തന്റെ ദൃഷ്ടിയെ എല്ലാവരുടേയും മീതെ പതിപ്പിച്ച് അർത്ഥവത്തായി പറഞ്ഞു: "ഇപ്പോൾ (രാവണനുമായി) എന്റെ ദ്വന്ദ്വയുദ്ധം കാണുവിൻ. എന്റെ വീരന്മാരായ നിങ്ങൾ അത്യന്തം ക്ഷീണിച്ചിരിക്കുന്നു." (89)

**ചൗ:**

**അസ് കഹി രഥ് രഘുനാഥ് ചലാവാ –**
**ബിപ്ര് ചരന് പങ്കജ് സിരു നാവാ,**

**തബ് ലങ്കേസ് ക്രോധ് ഉര് ഛാവാ –**
**ഗർജത് തർജത് സന്മുഖ് ധാവാ.** 1

**ജീതെഹു ജേ ഭട് സംജുഗ് മാഹീം –**
**സുനു താപസ് മൈം തിൻഹ് സമ് നാഹീം,**
**രാവന് നാമ് ജഗത് ജസ് ജാനാ –**
**ലോകപ് ജാകേം ബന്ദീഛാനാ.** 2

**ഖര് ദൂഷന് ബിരാധ് തുംഹ് മാരാ –**
**ബധെഹു ബ്യാധ് ഇവ ബാലി ബിചാരാ,**
**നിസിചര് നികര് സുഭട് സംഘാരെഹു –**
**കുംഭകരന് ഘനനാദ്ഹി മാരെഹു.** 3

**ആജു ബയരു സബു ലേഉ് നിബാഹീ –**
**ജൗം രന് ഭൂപ് ഭാജി നഹിം ജാഹീ,**
**ആജു കരഉ് ഖലു കാല് ഹവാലേ –**
**പരെഹു കഠിന് രാവന് കേ പാലേ** 4

**സുനി ദുർബചന് കാലബസ് ജാനാ –**
**ബിഹ്ँസി ബചന് കഹ് കൃപാനിധാനാ,**
**സത്യ് സത്യ് സബ് തവ പ്രഭുതാഈ –**
**ജല്പസി ജനി ദേഖാഉ മനുസാഈ.** 5

എന്നു പറഞ്ഞുകൊണ്ട് രഘുനാഥൻ ബ്രാഹ്മണരുടെ പാദങ്ങളിൽ തലവണങ്ങി രഥത്തിനെ മുന്നോട്ടു നയിച്ചു. അപ്പോൾ രാവണൻ അതിക്രുദ്ധനായി അവനെ ഏറ്റുമുട്ടാൻ മുന്നോട്ടു പാഞ്ഞ് മേഘ ഗർജ്ജനംപോലുള്ള സ്വരത്തിൽ വെല്ലുവിളിച്ചു: "ഹേ താപസ, കേൾക്കൂ. നീ യുദ്ധത്തിൽ തോല്പിച്ച യോദ്ധാക്കളെപ്പോലെയല്ല ഞാൻ. എന്റെ പേർ രാവണനെന്നാണ്. ലോകം മുഴുവൻ എന്റെ കീർത്തി യറിയും. ലോകപാലന്മാരെ ഞാൻ കാരാഗൃഹത്തിലടച്ചിട്ടുണ്ട്. നീ ഖരനേയും ദൂഷണനേയും വിരാധനേയും കൊന്നു. പാവപ്പെട്ട ബാലിയെ വേടൻ തന്റെ ഇരയെ കൊല്ലുന്നതുപോലെ കൊന്നു.

മാത്രമല്ല, നീ അനവധി രാക്ഷസവീരന്മാരേയും സംഹരിച്ചു. കുംഭകർണ്ണനേയും മേഘനാദനേയും കൂടി നീ വധിച്ചു. ഹേ രാജകുമാര, നീ യുദ്ധഭൂമിയിൽനിന്നും ഓടിപ്പോകാതിരുന്നാൽ ഇന്ന് ഞാൻ ഇതിനെല്ലാം നിന്നോട് പ്രതികാരം ചെയ്യും. ഇന്ന് തീർച്ചയായും നിന്നെ കാലന്നിരയാക്കും, എന്തെന്നാൽ നീ ഇന്ന് കഠോരനായ രാവണനേയാണ് എതിരിടുന്നത്.'' അവന്റെ ദുർവചനങ്ങളെ കേട്ട പ്രഭു അവൻ കാലവശനായെന്നുകണ്ട് പുഞ്ചിരിയോടെ മറുപടിപറഞ്ഞു: ''നിന്റെ പ്രതാമമെല്ലാം സത്യം തന്നെ. പക്ഷേ പിരാകാതെ, കഴിയുമെങ്കിൽ നിന്റെ ധീരതയെ കാണിയ്ക്കൂ.''

**ഛം:**

**ജനി ജല്പനാ കരി സുജസു നാസഹി നീതി സുനഹി കരഹി ഛമാ,**
**സംസാര് മഹ്ँ പുരുഷ് ത്രിബിധ് പാടല് രസാല് പനസ് സമാ.**
**എക് സുമന്പ്രദ് എക് സുമന് ഫല് എക് ഫലഇ കേവല് ലാഗഹീം,**
**എക്കഹഹിം കഹഹിം കരഹിം അപര് ഏക് കരഹിം കഹത് ന ബാഗഹീം.**

''പൊങ്ങച്ചം പറഞ്ഞുകൊണ്ട് നിന്റെ സൽപ്പേരിനെ നശിപ്പിയ്ക്കാതിരിയ്ക്കൂ. ക്ഷമിച്ചുകൊണ്ട് ഞാൻ പറയുന്ന നീതിവാക്യം കേൾക്കൂ. ഈ ലോകത്തിൽ മൂന്നുവിധം ആളുകൾ ഉണ്ട്. ഒന്ന് പൂക്കുന്നതും, ഒന്ന് പൂത്ത് കായ്ക്കുന്നതും, മറ്റൊന്ന് കായ്ക്കുക മാത്രം ചെയ്യുന്നതുമായ മരങ്ങൾ പോലെ. അതുപോലെ, ഒരുവൻ സംസാരിയ്ക്കുന്നു. ഒരുവൻ സംസാരിയ്ക്കുകയും പ്രവർത്തിയ്ക്കുകയും ചെയ്യുന്നു. മറ്റൊരുവൻ സംസാരിയ്ക്കാതെ പ്രവർത്തിയ്ക്കുക മാത്രം ചെയ്യുന്നു.''

**ദോ:**

**രാമ് ബചന് സുനി ബിഹ്ँസാ മോഹി സിഖാവത് ഗ്യാന്,**
**ബയരു കരത് നഹിം തബ് ഡരേ അബ് ലാഗേ പ്രിയ് പ്രാന്. (90)**

ശ്രീരാമന്റെ വാക്കുകൾ കേട്ട് രാവണൻ കുലുങ്ങി അട്ടഹസിച്ചു. ''ഓഹോ നീ എനിയ്ക്ക് ജ്ഞാനോപദേശം തരികയാണോ? അപ്പോൾ നീ എന്നെ യുദ്ധത്തിനു വിളിയ്ക്കാൻ മടിച്ചില്ല. ഇപ്പോൾ നിനക്ക് നിന്റെ ജീവൻ പ്രിയമാണല്ലെ?'' (90)

**ചൗ:**

**കഹി ദുർബചന് ക്രുദ്ധ് ദസകന്ധര് –**
**കുലിസ് സമാന് ലാഗ് ഛാാ്ഡൈ സര് ,**
**നാനാകാര് സിലീമുഖ് ധാഏ –**
**ദിസി അരു ബിദിസി ഗഗന് മഹി ഛാഏ. 1**

**പാവക് സര് ഛാ്ഡെഉ രഘുബീരാ –**
**ഛന് മഹു് ജരേ നിസാചര് തീരാ,**
**ഛാഡിസി തീബ്ര് സക്തി ഖിസിആഈ –**
**ബാന് സംഗ് പ്രഭു ഫേരി ചലാഈ. 2**

**കോടിൻഹ് ചക്ര് ത്രിസൂല് പബാരൈ –**
**ബിനു പ്രയാസ് പ്രഭു കാടി നിവാരൈ,**
**നിഫല് ഹോഹിം രാവന് സര് കൈസേം –**
**ഖല് കേ സകല് മനോരഥ് ജൈസേം. 3**

**തബ് സത് ബാന് സാരഥീ മാരെസി –**
**പരെഉ ഭൂമി ജബ് രാമ് പുകാരെസി,**
**രാമ് കൃപാ കരി സൂത് ഉഠാവാ –**
**തബ് പ്രഭു പരമ് ക്രോധ് കഹു് പാവാ. 4**

ഈ ദുർവചനങ്ങൾ പറഞ്ഞ് രാവണൻ ക്രോധത്തോടെ വജ്രങ്ങൾ പോലുള്ള അനവധി ശരങ്ങൾ തൊടുത്തു. പലവിധത്തിലുള്ള ശരങ്ങൾ പറന്ന് എല്ലാ ഭാഗങ്ങളിലും, ഭൂമിയുടെ എല്ലാ മുക്കുമൂല കളിലും, ആകാശത്തിലും നിറഞ്ഞു. രഘുവീരൻ ഒരു ആഗ്നേയാസ്ത്രം പ്രയോഗിച്ചു. രാക്ഷസൻ പ്രയോഗിച്ച ശരങ്ങളെല്ലാം തന്നെ കത്തി നശിച്ചു. രാവണൻ നിരാശനായി തന്റെ പല്ലുകളെ ഞെരിച്ച് ഒരു ഭയങ്കരമായ ശൂലം എറിഞ്ഞു. പക്ഷെ പ്രഭു അതിനെ തന്റെ ശരത്തിന്റെ കൂടെ തിരിച്ചയച്ചു. പിന്നെ രാക്ഷസൻ കോടിക്കണക്കിൽ ചക്രങ്ങളും ത്രിശൂലങ്ങളും പ്രയോഗിച്ചു. പക്ഷെ പ്രഭു അവയെ നിഷ്പ്രയാസം തടുത്ത് മുറിച്ചുകളഞ്ഞു. രാവണന്റെ ശരങ്ങൾ ദുഷ്ടന്മാരുടെ മനോരഥങ്ങൾ പോലെ നിഷ്ഫല ങ്ങളായി. പിന്നെ

അവൻ നൂറു ബാണങ്ങൾ വിട്ട് ശ്രീരാമന്റെ തേരാളിയെ (മാതലി) പ്രഹരിച്ചു. അവൻ 'ജയ ശ്രീരാമ' എന്നു കത്തിക്കൊണ്ട് നിലത്തു വീണു. ശ്രീരാമൻ കരുണയോടെ സാരഥിയെ പിടിച്ചെഴുന്നേല്പിച്ചു. അപ്പോൾ പ്രഭുവിന്ന് അമിതമായ ക്രോധമുണ്ടായി.

**ഛം:**

**ഭഏ ക്രുദ്ധ് ജുദ്ധ് ബിരുദ്ധ് രഘുപതി ത്രോന് സായക് കസ്മസേ,**
**കോദണ്ഡ് ധുനി അതി ചണ്ഡ് സുനി മനുജാദ് സബ് മാരുത് ഗ്രസേ.**
**മന്ദോദരീ ഉര് കമ്പ് കമ്പതി കമഠ് ഭൂ ഭൂധര് ത്രസേ,**
**ചിക്കരഹിം ദിഗ്ഗജ് ദസന് ഗഹി മഹി ദേഖി കൗതുക് സുര് ഹ്ँസേ.**

രഘുപതി ക്രുദ്ധനായി യുദ്ധക്കളത്തിൽ ശത്രുവിനെ നേരിട്ടപ്പോൾ അവന്റെ ശരക്കൂട്ടിലെ ശരങ്ങൾ പറക്കുവാനുള്ള ശ്രമത്തിൽ ഒന്നിനൊന്ന് മത്സരിച്ചു. മനുഷ്യഭോജികളായ രാക്ഷസന്മാർ അവന്റെ വില്ലിന്റെ പ്രചണ്ഡമായ ശബ്ദം കേട്ട് ഭീതരായി. മന്ദോദരിയുടെ ഹൃദയം കുലുങ്ങി. സമുദ്രവും, ഭൂഗോളത്തെ താങ്ങുന്ന ആമയും, ഭൂമിയും, പർവതങ്ങളും കുലുങ്ങി മറിഞ്ഞു. അഷ്ടദിക്കുകളെ കാക്കുന്ന ആനകൾ ബീരിയിട്ട് തങ്ങളുടെ ദന്തങ്ങൾ കൊണ്ട് ഭൂഗോളത്തെ പിടിച്ചുനിന്നു. ഈ കൌതുകദൃശ്യം കണ്ട് ദേവന്മാർ പുഞ്ചിരിച്ചു.

**ദോ:**

**താനെഉ ചാപ് ശ്രവന് ലഗി ഛാँഡേ ബിസിഖ് കരാല്,**
**രാമ് മാര്ഗന് ഗന് ചലേ ലഹ്ലഹാത് ജനു ബ്യാല്. (91)**

ശ്രീരാമൻ വില്ലിന്റെ ഞാണിനെ തന്റെ ചെവിവരെ വലിച്ച് ബാണങ്ങളെ പറപ്പിച്ചു. അവ അനവധി നാഗങ്ങളെപ്പോലെ ഉലഞ്ഞുകൊണ്ട് പാഞ്ഞു ചെന്നു. (91)

**ചൗ:**

**ചലേ ബാന് സപച്ഛ് ജനു ഉരഗാ –**
**പ്രഥമ്ഹിം ഹതെഉ സാരഥീ തുരഗാ,**
**രഥ് ബിഭഞ്ജി ഹതി കേതു പതാകാ –**
**ഗർജാ അതി അന്തര് ബല് ഥാകാ. 1**

തുരത് ആന് രഥ് ചഢി ഖിസിആനാ –
അസ്ത്ര് സസ്ത്ര് ഛാ്ഡെസി ബിധി നാനാ,
ബിഫല് ഹോഹിം സബ് ഉദ്യമ് താകേ –
ജിമി പരദ്രോഹ് നിരത് മനസാ കേ. 2

തബ് രാവന് ദസ് സൂല് ചലാവാ –
ബാജി ചാരി മഹി മാരി ഗിരാവാ,
തുരഗ് ഉഠാഇ കോപി രഘുനായക് –
ഖൈംചി സരാസന് ഛാ്ഡേ സായക്. 3

രാവന് സിര് സരോജ് ബനചാരീ –
ചലി രഘുബീര് സിലീമുഖ് ധാരീ,
ദസ് ദസ് ബാന് ഭാല് ദസ് മാരേ –
നിസരി ഗഏ ചലെ രുധിര് പനാരേ. 4

സ്രവത് രുധിര് ധായഉ ബലവാനാ –
പ്രഭു പുനി കൃത് ധനു സര് സന്ധാനാ,
തീസ് തീര് രഘുബീര് പബാരേ –
ഭുജൻഹി സമേത് സീസ് മഹി പാരേ. 5

കാടത്ഹീം പുനി ഭഏ നബീനേ –
രാമ ബഹോരി ഭുജാ സിര് ഛീനേ,
പ്രഭു ബഹു ബാര് ബാഹു സിര് ഹഏ –
കടത് ഝടിതി പുനി നൂതന് ഭഏ. 6

പുനി പുനി പ്രഭു കാടത് ഭുജ് സീസാ –
അതി കൗതുകീ കോസലാധീസാ,
രഹേ ഛാഇ നഭ് സിര് അരു ബാഹൂ –
മാനഹു് അമിത് കേതു അരു രാഹൂ. 7

ശരങ്ങൾ ചിറകുകളുള്ള നാഗങ്ങൾ പോലെ പറന്നു. ആദ്യം അവ രാവണന്റെ സാരഥിയേയും കുതിരകളേയും കൊന്നു. പിന്നെ രഥത്തെ

ബലം അകത്ത് അവനെ അശക്തനാക്കിയെങ്കിലും അവൻ ഉറക്കെ ഗർജ്ജിച്ചുകൊണ്ട് വേറൊരു രഥത്തിൽ കയറി, പല്ലുകളെ ഞെരിച്ചു കൊണ്ട് എല്ലാ വിധത്തിലുള്ള അസ്ത്രശസ്ത്രങ്ങളും പ്രയോഗിച്ചു. മറ്റുള്ളവരെ ഉപദ്രവിയ്ക്കുവാൻ മന:സ്ഥിതിയുള്ളവരുടെ ശ്രമങ്ങൾ വിഫലമാകുന്നതുപോലെ അവന്റെ എല്ലാ ശ്രമങ്ങളും വിഫലമായി. പിന്നെ അവൻ പത്തു ശൂലങ്ങൾ എറിഞ്ഞു. അവ ശ്രീരാമന്റെ രഥത്തിലെ നാലു കുതിരകളേയും പ്രഹരിച്ച് അവയെ വീഴ്ത്തി. പ്രഭു കുതിരകളെ ഉണർത്തി, തന്റെ വില്ലിന്റെ ഞാൺ വലിച്ച് അതികോപ ത്തോടെ ശരങ്ങളെ പറപ്പിച്ചു. ശ്രീരാമന്റെ ശരങ്ങൾ ഒരുപറ്റം വണ്ടുകളെപ്പോലെ, ഒരു കൂട്ടം താമരപ്പൂക്കൾക്കു തുല്യമായ രാവണന്റെ തലകളിൽ കടന്നു ചെന്നു. ശ്രീരാമൻ അവന്റെ ഓരോ പുരിവത്തേയും പപ്പത്തു ശരങ്ങൾ കൊണ്ട് പ്രഹരിച്ചു. അവ പുരിവങ്ങളിൽ തറച്ചുചെന്ന് രക്തം കുതിച്ചൊലിച്ചു. അതിയായ രക്തസ്രാവമുണ്ടായിരുന്നാലും ബലവാനായ രാക്ഷസൻ മുന്നോട്ട് വന്നു. പ്രഭു വീണ്ടും ശരങ്ങളെ തന്റെ വില്ലിൽ ഘടിപ്പിച്ചു. രഘുവീരൻ മുപ്പതു ശരങ്ങൾ വിട്ടു. അവ അവന്റെ തലകളേയും കൈകളേയും മുറിച്ചു നിലത്തുവീഴ്ത്തി. പക്ഷെ അവ മുറിഞ്ഞുവീണതും തന്നെ പുതുതായി വീണ്ടും വളർന്നുവന്നു. പക്ഷേ ശ്രീരാമൻ വീണ്ടും അവന്റെ തലകളേയും കൈകളേയും മുറിച്ചുവീഴ്ത്തി. പക്ഷേ അവ മുറിഞ്ഞുവീണതും വീണ്ടും പുതിയവയുണ്ടായി. ഈവിധം അനവധി പ്രാവശ്യം പ്രഭു അവന്റെ തലകളേയും കൈകളേയും മുറിച്ചു വീഴ്ത്തുകയും അവ വീണ്ടും വളരുകയും ചെയ്തു. ഈവിധം കോസലാധീശൻ അവനോടുകൂടി കളിച്ചു. ആകാശം തലകളും കൈകളും കൊണ്ട് നിറഞ്ഞ് അനവധി രാഹുക്കളേയും കേതുക്ക ളേയും പോലെയിരുന്നു.

**ഛം:**

**ജനു രാഹു കേതു അനേക് നഭ് പഥ് സ്രവത് സോനിത് ധാവഹീം,**
**രഘുബീര് തീര് പ്രചണ്ഡ് ലാഗഹിം ഭൂമി ഗിരന് ന പാവഹീം.**
**എക് ഏക് സര് സിര് നികര് ഛേദേ നഭ് ഉഡത് ഇമി സോഹഹീം,**
**ജനു കോപി ദിനകര് കര് നികര് ജഹ്ँ തഹ്ँ ബിധുന്തുദ് പോഹഹീം.**

രഘുവീരന്റെ ശരങ്ങൾ കൊണ്ട് അനവധി രാഹുക്കളും കേതുക്കളും രക്തം പ്രവഹിച്ചുകൊണ്ട് ആകാശത്തില്ക്കൂടി വീണ്ടും വീണ്ടും പാഞ്ഞുകൊണ്ടിരുന്നു. അവയ്ക്ക് നിലത്തു വീഴാൻ കഴിഞ്ഞില്ല. ആകാശത്തില്ക്കൂടി പറന്നുചെന്ന ശരങ്ങൾ, ഓരോന്നും ഓരോ കൂട്ടം തലകളെ മുറിച്ചുകൊണ്ട് കോപംകൊണ്ട സൂര്യന്റെ അനവധി കിരണങ്ങൾ, ഓരോന്നും കുറെ രാഹുക്കളെക്കൊണ്ട് കോർത്തപോലെ ഇരുന്നു.

**ദോ:**

**ജിമി ജിമി പ്രഭു ഹര് താസു സിര് തിമി തിമി ഹോഹി അപാര്,**
**സേവത് ബിഷയ് ബിബർധ് ജിമി നിത് നിത് നൂതന് മാര്. (92)**

എത്രവേഗം പ്രഭു അവന്റെ തലകളെ മുറിച്ചു വീഴ്ത്തിയോ അത്രയും വേഗം അവസാനമില്ലാതെ, ഒരുവൻ ഇന്ദ്രിയസുഖങ്ങളെ അനുഭവിയ്ക്കു ന്തോറും വിഷയവാസന വർദ്ധിയ്ക്കുന്നതുപോലെ, അവ പുതുതായി വളർന്നുവന്നു. (92)

**ചൗ:**

**ദസമുഖ് ദേഖി സിരൻഹ് കൈ ബാഢീ –**
**ബിസരാ മരന് ഭഇൗ രിസ് ഗാഢീ,**
**ഗർജെഉ മൂഢ് മഹാ അഭിമാനീ –**
**ധായഉ ദസഹു സരാസന് താനീ. 1**

**സമര് ഭൂമി ദസകന്ധര് കോപ്യോ –**
**ബരഷി ബാന് രഘുപതി രഥ് തോപ്യോ,**
**ദണ്ഡ് ഏക് രഥ് ദേഖി ന പരെഊ –**
**ജനു നിഹാര് മഹു ँ ദിനകര് ദുരെഊ. 2**

**ഹാഹാകാര് സുരൻഹ് ജബ് കീൻഹാ –**
**തബ് പ്രഭു കോപി കാർമുക് ലീൻഹാ,**
**സര് നിവാരി രിപുകേ സിര് കാടേ –**
**തേ ദിസി ബിദിസി ഗഗന് മഹി പാടേ. 3**

**കാടേ സിര് നഭ് മാരഗ് ധാവഹിം -**
**ജയ് ജയ് ധുനി കരി ഭയ് ഉപജാവഹിം,**
**കഹ് ലഛിമന് സുഗ്രീവ് കപീസാ -**
**കഹ് രഘുബീര് കോസലാധീസാ. 4**

തന്റെ തലകളുടെ എണ്ണം വർദ്ധിയ്ക്കുന്നതുകണ്ട് ദശമുഖൻ തന്റെ മരണത്തെപ്പറ്റി ചിന്തിച്ചില്ല. അത്യന്തം ക്രുദ്ധനായി. ആ മൂഢൻ അഭിമാനത്തോടെ ഗർജ്ജിച്ചുകൊണ്ട് തന്റെ പത്തു വില്ലുകളേയും വലിച്ചുകൊണ്ട് മുന്നോട്ടു ചെന്നു. കോപത്തോടെ യുദ്ധഭൂമിയിൽ ദശാനനൻ അനവധി ബാണങ്ങൾ പ്രയോഗിച്ച് ശ്രീരാമന്റെ രഥത്തെ മറച്ചു. മഞ്ഞിനാൽ മറയ്ക്കപ്പെട്ട സൂര്യനെപ്പോലെ അരമണിക്കൂറിന്ന് അത് മറവിലിരുന്നു. ദേവന്മാർ ദയനീയമായി നിലവിളിച്ചപ്പോൾ പ്രഭു ക്രുദ്ധനായി തന്റെ വില്ലെടുത്തു. ശത്രുവിന്റെ ശരങ്ങളെ നിവാരണം ചെയ്ത് അവൻ രാവണന്റെ തലകളെ മുറിച്ചുവീഴ്ത്തി. അവ എല്ലാ ദിക്കുകളേയും ആകാശത്തേയും, ഭൂമിയേയും, ഇടയിലുള്ള സ്ഥാനങ്ങളേയും മറച്ചു. മുറിഞ്ഞുവീണ തലകൾ ജയഘോഷം ചെയ്തുകൊണ്ട് 'ലക്ഷ്മണനെവിടെ? കപിരാജൻ സുഗ്രീവനെവിടെ? കോസലാധീശൻ രഘുവീരനെവിടെ?' എന്ന് കത്തിക്കൊണ്ട് ആകാശത്തിലൂടി പറന്ന് വാനരന്മാർക്ക് ഭീതിയെ ഉണ്ടാക്കി.

**ഛം:**

**കഹ് രാമു കഹി സിര് നികര് ധാഏ ദേഖി മർകട് ഭജി ചലേ,**
**സന്ധാനി ധനു രഘുബംസ്മനി ഹ്സി സരൻഹി സിര് ഭേധേ ഭലേ.**
**സിര് മാലികാ കര് കാലികാ ഗഹി ബൃന്ദ് ബൃന്ദൻഹി ബഹു മിലീം,**
**കരി രുധിര് സരി മജ്ജനു മനഹു് സംഗ്രാമ് ബട് പൂജന് ചലീം.**

'രാമനെവിടെ?' എന്ന് അനവധി തലകൾ നിലവിളിച്ചുകൊണ്ട് പറന്നു. അവയെ കണ്ട് കപികൾ ഓട്ടം പിടിച്ചു. രഘുവംശമണി മന്ദഹസിച്ചുകൊണ്ട് തന്റെ വില്ലിൽ ശരങ്ങളെ തൊടുത്ത് തലകളെയെല്ലാം തെറിപ്പിച്ചകറ്റി. തലകളെ മാലയാക്കി കയ്യിൽ എടുത്ത് അനവധി കാളികമാർ കൂട്ടം കൂട്ടമായിരുന്നത്, രക്തപ്പുഴയിൽ

കുളിച്ച് യുദ്ധമാകുന്ന വടവൃക്ഷത്തെ പൂജചെയ്യുവാനോ എന്നപോലെ ഇരുന്നു.

**ദോ:**

**പുനി ദസകണ്ഠ് ക്രുദ്ധ് ഹൊഇ ഛാ്ഡീ സക്തി പ്രചണ്ഡ്,**
**ചലീ ബിഭീഷന് സന്മുഖ് മനഹു് കാല് കര് ദണ്ഡ്. (93)**

പിന്നെ ദശകണ്ഠൻ കുപിതനായി ഭയങ്കരമായ ശൂലത്തെ വീശിയെറിഞ്ഞു. അത് കാലന്റെ ദണ്ഡം പോലെ വിഭീഷണന്റെ നേരെ പറന്നുചെന്നു. (93)

**ചൗ:**

**ആവത് ദേഖി സക്തി അതി ഘോരാ –**
**പ്രനതാരതി ഭഞ്ജന് പന് മോരാ,**
**തുരത് ബിഭീലഷന് പാഛേം മേലാ –**
**സന്മുഖ് രാമ് സഹെഉ സൊഇ സേലാ. 1**

**ലാഗി സക്തി മുരുഛാ കഛു ഭഈ –**
**പ്രഭു കൃത് ഖേല് സുരൻഹ് ബികലഈ,**
**ദേഖി ബിഭീഷന് പ്രഭു ശ്രമ് പായോ –**
**ഗഹി കര് ഗദാ ക്രുദ്ധ് ഹൊഇ ധായോ. 2**

**രേ കുഭാഗ്യ് സഠ് മന്ദ് കുബുദ്ധേ –**
**തൈം സുര് നര് മുനി നാഗ് ബിരുദ്ധേ,**
**സാദര് സിവ് കഹു് സീസ് ചഢാഏ –**
**ഏക് ഏക് കേ കോടിൻഹ് പാഏ. 3**

**തെഹി കാരന് ഖല് അബ് ലഗി ബാ്ച്യോ —**
**അബ് തവ കാലു സീസ് പര് നാച്യോ,**
**രാമ് ബിമുഖ് സഠ് ചഹസി സമ്പദാ –**
**അസ് കഹി ഹനെസി മാഝ് ഉര് ഗദാ. 4**

ഭയങ്കരമായ ശൂലം വരുന്നതുകണ്ട പ്രഭു സ്വയം ചിന്തിച്ചു: 'ആശ്രിതരുടെ കഷ്ടം തീർക്കുക എന്റെ വ്രതമാണ്.' ഉടനെ ശ്രീരാമൻ

വിഭീഷണനെ തന്റെ പിന്നിലാക്കി സ്വയം ശൂലത്തിനെ എല്ലുവാൻ നേരിട്ടു. ശൂലം തറച്ചപ്പോൾ അല്പസമയത്തേയ്ക്ക് പ്രഭു ബോധഹീന നായി. പ്രഭുവിന്റെ അതൊരു വിനോദമായിരുന്നുവെങ്കിലും ദേവന്മാർ വ്യാകുലരായി. പ്രഭു മുറിവേറ്റുകിടക്കുന്നതു കണ്ട വിഭീഷണൻ തന്റെ ഗദയെടുത്ത് കോപത്തോടെ മുന്നോട്ടോടി. "ഹേ ഭാഗ്യഹീനനായ ശഠ, നീ ദൈവങ്ങളേയും, മനുഷ്യരേയും, മുനിമാരേയും, നാഗന്മാരേയും ഒരുപോലെ പകച്ചിരിയ്ക്കുന്നു. നീ ആദരവോടെ നിന്റെ തലകളെ ശിവന്ന് അർപ്പിച്ചു. പകരം ഓരോന്നിന്നും ഓരോ കോടി തലകൾ നിനക്കു കിട്ടി. അതിനാലാണ് നീ ഇതുവരെരക്ഷപ്പെട്ടത്. നിന്റെ മരണം നിന്റെ തലമേൽ നൃത്തം വെയ്ക്കുന്നുവെന്നു തോന്നുന്നു. വിഡ്ഢി, നീ ശ്രീരാമനെ പകച്ചുകൊണ്ട് സുഖസമ്പത്തുകൾ നേടാൻ ആഗ്രഹിയ്ക്കുന്നുവോ?" എന്നു പറഞ്ഞുകൊണ്ട് വിഭീഷണൻ തന്റെ ജ്യേഷ്ഠന്റെ മാറത്ത് ഗദകൊണ്ട് പ്രഹരിച്ചു.

**ഛം:**

**ഉര് മാഝ് ഗദാ പ്രഹാര് ഘോര് കഠോര് ലാഗത് മഹി പര്യോ,**
**ദസ് ബദന് സോനിത് സ്രവത് പുനി സംഭാരി ധായോ രിസ് ഭര്യോ.**
**ദ്വൗ ഭിരേ അതിബല് മല്ലജുദ്ധ് ബിരുദ്ധ് ഏക് ഏക്ഹി ഹനൈ,**
**രഘുബീർ ബല് ദർപിത് ബിഭീഷനു ഘാലി നഹിം താ കഹു് ഗനൈ.**

ശക്തിയായ ഗദാപ്രഹാരമേറ്റ് രാവണൻ നിലത്തുവീണു. പത്തു വായകളിൽനിന്നും രക്തം ഛർദ്ദിച്ചു. പക്ഷെ അവൻ തന്നെത്താൻ സമാളിച്ചുകൊണ്ട് എഴുന്നേറ്റ് വീണ്ടും ക്രുദ്ധനായി മുന്നോട്ട് ചെന്നു. രണ്ടു ബലവാന്മാരായ വീരന്മാരും ദ്വന്ദ്വയുദ്ധം ചെയ്ത് തമ്മിൽ പ്രഹരിച്ചു. രഘുവീരന്റെ ശക്തിയാൽ ഉത്തേജിതനായ വിഭീഷണൻ തന്റെ ശത്രുവിനെ കണക്കിലെടുത്തില്ല.

**ദോ:**

**ഉമാ ബിഭീഷനു രാവന്ഹി സന്മുഖ് ചിതവ് കി കാഉ,**
**സോ അബ് ഭിരത് കാല് ജ്യോം ശ്രീരഘുബീർ പ്രഭാഉ. (94)**

ഹേ ഉമേ, (ശിവൻ തുടരുന്നു) വിഭീഷണൻ സ്വയം രാവണന്റെ മുഖത്തു നോക്കുവാൻ ധൈര്യപ്പെടില്ല. രഘുവീരന്റെ പ്രഭാവത്താൽ പ്രേരിതനായി ഇപ്പോൾ അവൻ തന്റെ സഹോദരനെ കാലനെപ്പോലെ നേരിട്ടു. (94)

**ചൗ:**

**ദേഖാ ശ്രമിത് ബിഭീഷനു ഭാരീ –**
**ധായഉ ഹനൂമാന് ഗിരി ധാരീ,**
**രഥ് തുരംഗ് സാരഥീ നിപാതാ –**
**ഹൃദയ് മാഝ് തെഹി മാരെസി ലാതാ. 1**

**ഠാഢ് രഹാ അതി കമ്പിത് ഗാതാ –**
**ഗയഉ ബിഭീഷനു ജഹ്ँ ജനത്രാതാ,**
**പുനി രാവന് കപി ഹതെഉ പചാരീ –**
**ചലെഉ ഗഗന് കപി പൂँഛ് പസാരീ., 2**

**ഗഹിസി പൂँഛ് കപി സഹിത് ഉഡാനാ –**
**പുനി ഫിരി ഭിരെഉ പ്രബല് ഹനുമാനാ,**
**ലരത് അകാസ് ജുഗല് സമ് ജോധാ –**
**ഏക്ഹി ഏക് ഹനത് കരി ക്രോധാ. 3**

**സോഹഹിം നഭ് ഛല് ബല് ബഹു കരഹീം –**
**കജ്ജല് ഗിരി സുമേരു ജനു ലരഹീം,**
**ബുധി ബല് നിസിചര് പരഇ ന പാര്യോ –**
**തബ് മാരുത് സുത് പ്രഭു സംഭാര്യോ. 4**

വിഭീഷണനെ അത്യധികം ക്ഷീണിതനായിക്കണ്ട ഹനുമാൻ തന്റെ കൈയ്യിൽ ഒരു പാറക്കല്ലെടുത്തുകൊണ്ട് മുന്നോട്ടോടി, രാവണന്റെ രഥത്തേയും, കുതിരകളേയും, സാരഥിയേയും ഇടിച്ചുനൊറുക്കി, അവന്റെ മാറിടത്തിൽ ചവിട്ടി. രാക്ഷസൻ ശരീരമാസകലം പ്രബലമായി കുലുങ്ങിയെങ്കിലും വീഴാതെ നിന്നുകൊണ്ടിരുന്നു. ഇതിന്നിടയിൽ വിഭീഷണൻ ഭക്തജനരക്ഷകനായ ശ്രീരാമന്റെ അടുത്തേയ്ക്കു പോയി. അപ്പോൾ തന്റെ വാലിനെ പരത്തിക്കൊണ്ട്

ആകാശത്തിൽ ഉയർന്ന വാനരനെ (ഹനുമാനെ) രാവണൻ വെല്ലുവിളിച്ച് പ്രഹരിച്ചു. രാവണൻ അവന്റെ വാലിൽ കടന്നു പിടിച്ചു. പക്ഷെ വാനരൻ അവനോടുകൂടി ആകാശത്തിൽ പറന്നു. ബലവാനായ ഹനുമാൻ പിന്നെ തിരിഞ്ഞ് അവനെ നേരിട്ടു. രണ്ടു സമബലവാന്മാരായ വീരന്മാരും ക്രുദ്ധരായി തമ്മിൽ പ്രഹരിച്ചുകൊണ്ട് ആകാശത്തിൽ യുദ്ധം ചെയ്തു. തങ്ങളുടെ സർവബലത്തേയും യുക്തിയേയും പ്രയോഗിച്ചുകൊണ്ട് ആകാശത്തിൽ അവർ ഇരുവരും അഞ്ജനപർവതവും സുമേരുപർവതവും തമ്മിൽ യുദ്ധം ചെയ്യുന്നതു പോലെയിരുന്നു. രാക്ഷസനെ ബുദ്ധിയാലും ബലത്താലും തോല്പിയ്ക്കാൻ കഴിയാതെവന്നപ്പോൾ വായുപുത്രൻ തന്റെ പ്രഭുവിനെ സ്മരിച്ചു.

**ഛം:**

**സംഭാരി ശ്രീരഘുബീര് ധീര് പചാരി കപി രാവനു ഹന്യോ,**
**മഹി പരത് പുനി ഉഠി ലരത് ദേവൻഹ് ജുഗല് കഹു ജയ്ജയ് ഭന്യോ.**
**ഹനുമന്ത് സങ്കട് ദേഖി മർകട് ഭാലു ക്രോധാതുര് ചലേ,**
**രന് മത്ത് രാവന് സകല് സുഭട് പ്രചണ്ഡ് ഭുജ് ബല് ദല്മലേ.**

ശ്രീരഘുവീരനെ സ്മരിച്ചുകൊണ്ട് ധീരനായ ഹനുമാൻ രാവണനെ വെല്ലുവിളിച്ച് പ്രഹരിച്ചു. ഇരുവരും നിലത്തുവീണ് വീണ്ടും എഴുന്നേറ്റ് പൊരുതി. ദേവന്മാർ ഇരുവർക്കും ജയഘോഷം ചെയ്തു. ഹനുമാനെ സങ്കടത്തിലാണെന്നുകണ്ട് വാനരരും കരടികളും ക്രൂരവേഗത്തോടെ മുന്നേറി. യുദ്ധോന്മത്തനായ രാവണൻ തന്റെ അമിതമായ കൈബലം കൊണ്ട് എല്ലാ വീരന്മാരേയും നൊറുക്കി.

**ദോ:**

**തബ് രഘുബീർ പചാരേ ധാഏ കീസ് പ്രചണ്ഡ്,**
**കപി ബല് പ്രബല് ദേഖി തെഹിം കീൻഹ് പ്രഗട് പാഷണ്ഡ്. (95)**

പിന്നീട് രഘുവീരനാൽ പ്രോത്സാഹിപ്പിയ്ക്കപ്പെട്ട ഭയങ്കരന്മാരായ വാനരന്മാർ മുന്നോട്ട് പാഞ്ഞു. പ്രബലമായ കപിസേനയെ കണ്ട് രാവണൻ തന്റെ മായാജാലത്തെ പ്രദർശിപ്പിച്ചു. (95)

**ചൗ:**

**അന്തര്ധാന് ഭയഉ ഛന് ഏകാ –**
**പുനി പ്രഗടേ ഖല് രൂപ് അനേകാ,**
**രഘുപതി കടക് ഭാലു കപി ജേതേ –**
**ജഹ് തഹ് പ്രഗട് ദസാനന് തേതേ. 1**

**ദേഖേ കപിൻഹ് അമിത് ദസസീസാ –**
**ജഹ് തഹ് ഭജേ ഭാലു അരു കീസാ,**
**ഭാഗേ ബാനര് ധരഹിം ന ധീരാ –**
**ത്രാഹി ത്രഹി ലഛിമന് രഘുബീരാ. 2**

**ദഹ് ദിസി ധാവഹിം കോടിൻഹ് രാവന് –**
**ഗര്ജഹിം ഘോര് കഠോര് ഭയാവന്,**
**ഡരേ സകല് സുര് ചലേ പരാഇൗ –**
**ജയ് കൈ ആസ് തജഹു അബ് ഭാഇൗ. 3**

**സബ് സുര് ജിതേ ഏക് ദസകന്ധര് –**
**അബ് ബഹു ഭഏ കതഹു ഗിരി കന്ദര്,**
**രഹേ ബിരഞ്ചി സംഭു മുനി ഗ്യാനീ –**
**ജിൻഹ് ജിൻഹ് പ്രഭു മഹിമാ കഛു ജാനീ. 4**

അവൻ ക്ഷണനേരത്തേയ്ക്ക് അപ്രത്യക്ഷനായി, പിന്നെ ആ ദുഷ്ടൻ സ്വയം എണ്ണറ്റ രൂപങ്ങളിൽ പ്രകടിതനായി. രഘുപതിയുടെ സേനയിൽ എത്ര വാനരന്മാരും കരടികളും ഉണ്ടായിരുന്നുവോ അത്രയും രൂപങ്ങളിൽ ദശമുഖൻ കാണപ്പെട്ടു. രാവണന്റെ അനവധി രൂപങ്ങളെ ക്കണ്ട വാനരന്മാരും കരടികളും എല്ലാ ദിക്കുകളിലേയ്ക്കും ഓടിപ്പോയി. വാനരന്മാർക്ക് നില്ക്കാനുള്ള കെല്പുണ്ടായിരുന്നില്ല. അവർ 'ലക്ഷ്മണ രക്ഷിയ്ക്കൂ, രഘുവീര രക്ഷിയ്ക്കൂ' എന്ന് നിലവിളിച്ചുകൊണ്ട് ഓടി. കോടിക്കണക്കിൽ രാവണന്മാർ ഘോരമായി, ഭയാവഹമായി, ഉച്ചസ്വര ത്തിൽ ഗർജ്ജിച്ചുകൊണ്ട് എല്ലാ ദിശകളിലേയ്ക്കും പാഞ്ഞു. ദേവന്മാ രെല്ലാവരും ഭയത്തോടെ 'ഇപ്പോൾ സഹോദരരെ, ജയത്തിനുള്ള എല്ലാ ആശകളും ത്യജിയ്ക്കുവിൻ. ഒറ്റ രാവണൻ ദേവസമൂഹത്തെ മുഴുവൻ

കീഴ്പ്പെടുത്തി. ഇപ്പോൾ അവൻ അനവധി എണ്ണങ്ങളായി വർദ്ധിച്ചിരിയ്ക്കുന്നു. നമുക്ക് പർവതഗുഹകളിൽ ഒളിയ്ക്കാം.' എന്ന് വിലപിച്ചു കൊണ്ട് ഓട്ടം തുടങ്ങി. പ്രഭുവിന്റെ മഹിമയെപ്പറ്റി അറിയുന്ന ബ്രഹ്മാവും, ശംഭുവും, മുനിമാരും, ജ്ഞാനികളും മാത്രം കൂസാതെ ഇരുന്നു.

**ഛം:**

**ജാനാ പ്രതാപ് തേ രഹേ നിർഭയ് കപിൻഹ് രിപു മാനേ ഫുരേ,**
**ചലേ ബിചലി മർകട് ഭാലു സകല് കൃപാല് പാഹി ഭയാതുരേ.**
**ഹനുമന്ത് അംഗദ് നീല് നല് അതിബല് ലരത് രന് ബാ്കുരേ,**
**മർദഹിം ദസാനന് കോടി കോടിൻഹ് കപട് ഭൂ പട് അംകുരേ.**

പ്രഭുവിന്റെ പ്രതാപത്തെ മനസ്സിലാക്കിയവർ മാത്രം നിർഭയരായിരുന്നു. പക്ഷെ വാനരന്മാർ അനവധി മായാരൂപങ്ങളെ ശരിയായ ശത്രുക്കളെന്നു കരുതി. അവരെല്ലാം, മർക്കടന്മാരും കരടികളും, അധൈര്യപ്പെട്ട് ഭീതിയോടെ 'കൃപാലോ രക്ഷിച്ചാലും' എന്ന് നിലവിളിച്ചുകൊണ്ട് ഓടിപ്പോയി. അതിബലശാലികളും യുദ്ധനിപുണരുമായ ഹനുമാനും അംഗദനും നളനും നീലനും പോരാടി കപടഭൂമിയിൽനിന്നും മുളച്ചുയർന്ന എണ്ണറ്റ രാവണവീരന്മാരെ നൊറുക്കി.

**ദോ:**

**സുര് ബാനര് ദേഖേ ബികല് ഹ്സ്യോ കോസലാധീസ്,**
**സജി സാരംഗ് ഏക് സര് ഹതേ സകല് ദസസീസ്. (96)**

ദേവന്മാരുടേയും വാനരന്മാരുടേയും സങ്കടത്തെ കണ്ട് കോസലാധീശൻ പുഞ്ചിരിച്ചു. അവൻ തന്റെ പേരുകേട്ട സാരംഗവില്ലിൽ ശരം തൊടുത്ത് മായാരാവണന്മാരെയെല്ലാം തന്നെ കൊന്നൊഴിച്ചു. (96)

**ചൗ:**

**പ്രഭു ഛന് മഹു് മായാ സബ് കാടീ –**
**ജിമി രബി ഉഎ് ജാഹിം തമ് ഫാടീ,**
**രാവനു ഏകു ദേഖി സുര് ഹർഷേ –**
**ഫിരേ സുമന് ബഹു പ്രഭു പര് ബർഷേ. 1**

**ഭുജ് ഉഠാഇ രഘുപതി കപി ഫേരേ –**
**ഫിരേ ഏക് ഏകൻഹ് തബ് ടേരേ,**
**പ്രഭു ബലു പാഇ ഭാലു കപി ധാഏ –**
**തരല് തമകി സംജുഗ് മഹി ആഏ. 2**

**അസ്തുതി കരത് ദേവതൻഹി ദേഖേം –**
**ഭയഉ് ഏക് മൈം ഇൻഹ് കേ ലേഖേം,**
**സഠ്ഹു സദാ തുംഹ് മോര് മരായല് –**
**അസ് കഹി കോപി ഗഗന് പര് ധായല്. 3**

**ഹാഹാകാര് കരത് സുര് ഭാഗേ –**
**ഖല്ഹു ജാഹു കഹ്് മോരേം ആഗേ,**
**ദേഖി ബികല് സുര് അംഗദ് ധായോ –**
**കൂദി ചരന് ഗഹി ഭൂമി ഗിരായോ. 4**

ക്ഷണനേരത്തിൽ പ്രഭു, സൂര്യോദയമായാൽ ഇരുട്ടു മറയുന്നതു പോലെ, സമസ്ത മായാരൂപങ്ങളേയും ഇല്ലാതാക്കി. ഒറ്റ രാവണനെ ക്കണ്ട് ദേവന്മാർ സന്തോഷിച്ച് തിരിച്ചുവന്ന് പ്രഭുവിന്റെ മേൽ പുഷ്പവർഷം ചെയ്തു. തന്റെ കൈകളെ ഉയർത്തിക്കൊണ്ട് രഘുപതി വാനരന്മാരെ തിരിച്ചു വിളിച്ചു. തമ്മിൽ ആർത്തുവിളിച്ചുകൊണ്ട് അവർ തിരിച്ചുവന്നു. പ്രഭുവിന്റെ ബലത്തിനാൽ പ്രോത്സാഹിതരായ കരടി കളും വാനരന്മാരും ചാടി ഓടി പടക്കളത്തിലെത്തി. ദേവന്മാർ ശ്രീരാമനെ സ്തുതിയ്ക്കുന്നതു കണ്ട രാവണൻ സ്വയം ചിന്തിച്ചു: 'അവർ ഇപ്പോൾ ഞാൻ ഒരുവനായെന്നു വിചാരിയ്ക്കുന്നു.' "വഡ്ഢികളെ, നിങ്ങളെ ഞാൻ സദാ പീഡിപ്പിച്ചുകൊണ്ടിരിയ്ക്കുന്നു." എന്നു പറഞ്ഞുകൊണ്ട് കോപത്തോടെ ആകാശത്തിലേയ്ക്ക് കുതിച്ചുയർന്നു. ഹാഹാകാരം ചെയ്തുകൊണ്ട് ദേവന്മാർ ഓടിയപ്പോൾ രാവണൻ പറഞ്ഞു: "ദുഷ്ടന്മാരേ, എന്റെ മുമ്പിൽനിന്നും എങ്ങോട്ടാണ് പോകുന്നത്?" ദേവന്മാരുടെ ദുരവസ്ഥകണ്ട് അംഗദൻ മുന്നോട്ടുചെന്ന് ഒറ്റ ചാട്ടത്തിൽ രാവണന്റെ കാലുകളെ കടന്നുപിടിച്ച് അവനെ ഭൂമിയിലേയ്ക്കെറിഞ്ഞു.

**ഛം:**

**ഗഹി ഭൂമി പാര്യോ ലാത് മാര്യോ ബാലിസുത് പ്രഭു പഹിം ഗയോ,**
**സംഭാരി ഉഠി ദസകണ്ഠ് ഘോര് കഠോര് രവ് ഗര്ജത് ഭയോ.**
**കരി ദാപ് ചാപ് ചഢാഇ ദസ് സന്ധാനി സര് ബഹു ബര്ഷഈ,**
**കിഏ സകല് ഭട് ഘായല് ഭയാകുല് ദേഖി നിജ് ബല് ഹര്ഷഈ.**

രാവണന്റെ കാലുകളെ പിടിച്ച് നിലത്തെറിഞ്ഞ ബാലിസുതൻ അവനെ ചവിട്ടിയ ശേഷം പ്രഭുവിന്റെ അടുത്തെത്തി. ദശാനനൻ സ്വയം സമാളിച്ചുകൊണ്ട് വീണ്ടും എഴുന്നേറ്റ് കഠോരസ്വരത്തിൽ ഗർജ്ജിച്ചു. തന്റെ പത്തു വില്ലുകളിലും ശരങ്ങളെ ഘടിപ്പിച്ചുകൊണ്ട് ഒരു പറ്റം ശരവർഷം ചെയ്ത് ശത്രുയോദ്ധാക്കളെയെല്ലാം വ്രണപ്പെടുത്തി. അവരെ ഭയാകുലരായും വ്യാകുലരായും, സ്വന്തം ബലത്തേയും കണ്ട് അവൻ സന്തോഷിച്ചു.

**ദോ:**

**തബ് രഘുപതി രാവന് കേ സീസ് ഭുജാ സര് ചാപ്,**
**കാടേ ബഹുത് ബഢേ പുനി ജിമി തീരഥ് കര് പാപ്. (97)**

അപ്പോൾ രഘുപതി രാവണന്റെ തലകളെയും കൈകളേയും, വില്ലും അമ്പുകളും സഹിതം പലപ്രാവശ്യം കൊയ്തെടുത്തു. പക്ഷെ ഓരോ പ്രാവശ്യവും, തീർത്ഥസ്ഥലങ്ങളിൽ പാപങ്ങൾ വർദ്ധിയ്ക്കുന്നതുപോലെ അവ അനവധി മടങ്ങ് വർദ്ധിച്ചു. (97)

**ചൗ:**

**സിര് ഭുജ് ബാഢി ദേഖി രിപു കേരീ –**
**ഭാലു കപിൻഹ് രിസ് ഭഈ ഘനേരീ,**
**മരത് ന മൂഢ് കടെഹു ഭുജ് സീസാ –**
**ധാഏ കോപി ഭാലു ഭട് കീസാ. 1**

**ബാലിതനയ് മാരുതി നല് നീലാ –**
**ബാനരരാജ് ദുബിദ് ബലസീലാ,**
**ബിടപ് മഹീധര് കരഹിം പ്രഹാരാ –**
**സൊഇ ഗിരി തരു ഗഹി കപിൻഹ് സൊ മാരാ. 2**

**ഏക് നഖൻഹി രിപു ബപുഷ് ബിദാരീ –**
**ഭാഗി ചലഹിം എക് ലാതൻഹ് മാരീ,**
**തബ് നല് നീല് സിരൻഹി ചഢി ഗയഊ –**
**നഖൻഹി ലിലാര് ബിദാരത് ഭയഊ. 3**

**രുധിര് ദേഖി ബിഷാദ് ഉര് ഭാരീ –**
**തിൻഹ്ഹി ധരന് കഹുँ ഭുജാ പസാരീ,**
**ഗഹേ ന ജാഹിം കരൻഹി പര് ഫിരഹീം –**
**ജനു ജുഗ് മധുപ് കമല് ബന് ചരഹീം. 4**

**കോപി കൂദി ദ്വൗ ധരെസി ബഹോരീ –**
**മഹി പടകത് ഭജെ ഭുജാ മരോരീ,**
**പുനി സകോപ് ദസ് ധനു കര് ലീൻഹേ –**
**സരൻഹി മാരി ഘായല് കപി കീൻഹേ 5**

**ഹനുമദാദി മുരുഛിത് കരി ബന്ദര് –**
**പാഇ പ്രദോഷ് ഹരഷ് ദസകന്ധര്,**
**മുരുഛിത് ദേഖി സകല് കപി ബീരാ –**
**ജാമവന്ത് ധായഉ രനധീരാ. 6**

**സംഗ് ഭാലു ഭൂധര് തരു ധാരീ –**
**മാരന് ലാഗെ പചാരി പചാരീ,**
**ഭയഉ ക്രുദ്ധ് രാവന് ബലവാനാ –**
**ഗഹി പദ് മഹി പടകഇ ഭട് നാനാ. 7**

**ദേഖി ഭാലുപതി നിജ് ദല് ഘാതാ –**
**കോപി മാഝ് ഉര് മാരെസി ലാതാ. 8**

രാവണന്റെ തലകളും കൈകളും വീണ്ടും വീണ്ടും വളർന്നുവരുന്നതു കണ്ട് കരടികളും കപികളും ക്രുദ്ധരായി. 'ഈ മൂഢൻ അവന്റെ തലകളും കൈകളും മുറിച്ചുകളഞ്ഞാലും മരിയ്ക്കില്ല' എന്നു പറഞ്ഞു കൊണ്ട് ആ യോദ്ധാക്കൾ കോപത്തോടെ അവന്റെ നേർക്ക് പാഞ്ഞുചെന്നു. ബാലിസുതനും വായുസുതനും നളനും നീലനും

സുഗ്രീവനും ദ്വിവിദനും, മറ്റുള്ള ബലവാന്മാരായ വീരന്മാരും അവന്റെ നേരെ മരങ്ങളേയും പാറക്കല്ലുകളേയും എറിഞ്ഞു. പക്ഷേ രാവണൻ അവയെ കൈകൊണ്ടു പിടിച്ച് വാനരന്മാരുടെ നേർക്ക് തിരിച്ചെറിഞ്ഞു. ചില വാനരന്മാർ അവനെ നഖങ്ങൾ കൊണ്ട് കീറി; മറ്റു പലർ അവനെ ചവിട്ടി ഓടിപ്പോയി. പിന്നെ നളനും നീലനും അവന്റെ തലകൾ മേൽ കയറി അവരുടെ നഖങ്ങൾകൊണ്ട് അവന്റെ നെറ്റയെ കീറി. രക്തം വരുന്നതുകണ്ട് അവൻ വിഷണ്ണനായി വാനരന്മാരെ പിടിപ്പാൻ കൈകളെ മേല്പോട്ടു കൊണ്ടുപോയി. പക്ഷെ അവർ, താമരക്കൂട്ടത്തിൽ വണ്ടുകളെന്നപോലെ, അവന്റെ ഒരു കൈയ്യിൽനിന്നും മറ്റൊരു കൈയ്യിലേയ്ക്ക് കുതിച്ചു ചാടിക്കൊണ്ട് പിടി കൊടുത്തില്ല. ഒടുവിൽ അവൻ ചാടി അവർ രണ്ടുപേരേയും പിടിച്ച് നിലത്തടിയ്ക്കുന്നതിന്നു മുമ്പ് അവർ അവന്റെ കൈകളെ മടക്കി ഓടിരക്ഷപ്പെട്ടു. അവൻ വീണ്ടും കോപത്തോടെ പത്തു വില്ലുകളും ശരങ്ങളുമെടുത്ത് പ്രയോഗിച്ച് വാനരന്മാരെ വ്രണപ്പെടുത്തി. ഹനുമാനേയും മറ്റു വാനരന്മാരേയും ബോധം കെടുത്തി, രാത്രി അടുക്കുന്നതു കണ്ട് അവൻ സന്തോഷിച്ചു. എല്ലാ വാനരവീരന്മാരേയും അബോധാവസ്ഥയിൽ കണ്ട രണധീരനായ ജാംബവാൻ ഒരു കൂട്ടം കരടികളോടു കൂടി മുന്നേറി അവനെ വീണ്ടും വീണ്ടും വെല്ലുവിളിച്ചുകൊണ്ട് അവന്റെ നേരെ പാറകളേയും മരങ്ങളേയും വീശിയെറിഞ്ഞു. ഇത് രാവണനെ ക്രുദ്ധനാക്കി; അവൻ അനവധി യോദ്ധാക്കളെ കാലിൽ പിടിച്ച് നിലത്തടിയ്ക്കാൻ തുടങ്ങി. ഋക്ഷരാജാവായ ജാംബവാൻ തന്റെ സേന കൊല്ലപ്പെടുന്നതു കണ്ട് കോപിഷ്ഠനായി രാവണന്റെ മാറിൽ ഒരു ചവിട്ടു കൊടുത്തു.

**ഛം:**

**ഉര് ലാത് ഘാത് പ്രചണ്ഡ് ലാഗത് ബികല് രഥ് തേ മഹി പരാ,**
**ഗഹി ഭാലു ബീസ്ഹു് കര് മനഹു് കമലൻഹി ബസേ നിസി മധുകരാ.**
**മുരുഛിത് ബിലോകി ബഹോരി പദ് ഹതി ഭാലുപതി പ്രഭു പഹിം ഗയോ,**
**നിസി ജാനി സ്യന്ദന് ഘാലി തെഹി സബ് സൂത് ജതന് കരത് ഭയോ.**

ഉഗ്രമായ ചവിട്ടിന്റെ ആഘാതം കാരണം രാവണൻ ബോധം കെട്ട്, വണ്ടുകൾ രാത്രി താമരപ്പൂക്കൾക്കകത്ത് വിശ്രമിയ്ക്കുന്നതുപോലെ, അവന്റെ ഓരോ കൈയ്യിലും ഓരോ കരടിയെ പിടിച്ചുകൊണ്ട്, രഥത്തിൽനിന്ന് നിലത്തു വീണു. അവൻ അബോധനായി കണ്ട് ജാംബവാൻ വീണ്ടും അവനെ ചവിട്ടി പ്രഭുവിന്റെ അടുത്തേയ്ക്കു പോയി. രാത്രിയായതുകണ്ട് തേരാളി അവനെ തൂക്കി രഥത്തിലാക്കി ബോധം തെളിയിയ്ക്കാൻ ശ്രമിച്ചു.

**ദോ:**

**മുരുഛാ ബിഗത് ഭാലു കപി സബ് ആഏ പ്രഭു പാസ്,**
**നിസിചര് സകല് രാവന്ഹി ഘേരി രഹേ അതി ത്രാസ്. (98)**

ബോധം തിരിച്ചുകിട്ടിയ കരടികളും കപികളും പ്രഭുവിന്റെ അടുത്തെത്തി. രാക്ഷസന്മാർ വ്യാകുലതയോടെ രാവണന്നു ചുറ്റും നിന്നു. (98)

**ചൗ:**

**തേഹീ നിസി സീതാ പഹിം ജാഈ –**
**ത്രിജടാ കഹി സബ് കഥാ സുനാഈ,**
**സിര് ഭുജ് ബാഢി സുനത് രിപു കേരീ –**
**സീതാ ഉര് ഭഇ ത്രാസ് ഘനേരീ. 1**

**മുഖ് മലീന് ഉപജീ മന് ചിന്താ –**
**ത്രിജടാ സന് ബോലീ തബ് സീതാ,**
**ഹോഇഹി കഹാ കഹിസി കിന് മാതാ –**
**കെഹി ബിധി മാരിഹി ബിസ്വ ദുഖദാതാ. 2**

**രഘുപതി സര് സിര് കടെഹു്ँ ന മരഈ –**
**ബിധി ബിപരീത് ചരിത് സബ് കരഈ,**
**മോര് അഭാഗ്യ് ജിആവത് ഓഹീ –**
**ജെഹിം ഹാँ ഹരി പദ് കമല് ബിഛോഹീ. 3**

**ജെഹിം കൃത് കപട് കനക് മൃഗ് ഝൂഠാ –**
**അജ്ഹുँ സൊ ദൈവ് മോഹി പര് രൂഠാ,**

**ജെഹിം ബിധി മൊഹി ദുഖ് ദുസഹ് സഹാഏ –**
**ലഛിമന് കഹു് കടു ബചന് കഹാഏ. 4**

**രഘുപതി ബിരഹ് സബിഷ് സര് ഭാരീ –**
**തകി തകി മാര് ബാര് ബഹു മാരീ,**
**ഐസെഹും ദുഖ് ജൊ രാഖ് മന് പ്രാനാ –**
**സൊഇ ബിധി താഹി ജിആവ് ന ആനാ. 5**

**ബഹു ബിധി കര് ബിലാപ് ജാനകീ –**
**കരി കരി സുരതി കൃപാനിധാന് കീ,**
**കഹ് ത്രിജടാ സുനു രാജകുമാരീ –**
**ഉര് സര് ലാഗത് മരഇ സുരാരീ. 6**

**പ്രഭു താതേ ഉര് ഹതഇ ന തേഹീ –**
**എഹി കേ ഹൃദയ് ബസതി ബൈദേഹീ. 7**

അന്നു രാത്രി ത്രിജട സീതയെ കണ്ട് എല്ലാ വർത്തമാനങ്ങളും പറഞ്ഞു. ശത്രുവിന്റെ തലകളും കൈകളും വീണ്ടും വീണ്ടും മുളച്ചുവരുന്നതുകേട്ട് അവൾ അത്യന്തം ദു:ഖിച്ചു. അവളുടെ മുഖം മ്ലാനമായും മനസ്സ് ചിന്ത നിറഞ്ഞതുമായിരുന്നു. പിന്നെ സീത ത്രിജടയോട് പറഞ്ഞു: "അമ്മേ, എന്താണ് നടക്കുവാൻ പോകുന്ന തെന്ന് എന്തുകൊണ്ട് നിങ്ങൾ എന്നോട് പറയുന്നില്ല? ലോകത്തിന്നു മുഴുവൻ ദു:ഖത്തെ കൊടുക്കുന്ന ഇവനെ എങ്ങിനെ കൊല്ലും? രഘുപതിയുടെ ബാണങ്ങൾ അവന്റെ തലകളെ മുറുച്ചുവെങ്കിലും അവൻ മരിയ്ക്കുന്നില്ല. വിധിയാണ് എല്ലാം വിപരീതമായി പരിണമി യ്ക്കുന്നത്. അല്ല, ശ്രീരാമന്റെ പാദകമലങ്ങളിൽ നിന്നും എന്നെ വേർപെടുത്തിയ എന്റെ അതേ ദുർഭാഗ്യത്താലാണ് അവൻ ഇനിയും ജീവിച്ചിരിയ്ക്കുന്നത്. ഏതൊരു ദൈവം കപടപ്പൊൻമാനിനെ സൃഷ്ടിച്ചുവോ, അത് എന്നെ ഇപ്പോഴും എന്മേൽ കുദൃഷ്ടിയിടുന്നു. ഏതൊരു വിധി എന്നെ ദുരന്തമായ ദു:ഖത്തിലാഴ്ത്തി എന്നെ ലക്ഷ്മണനോട് കടുത്ത വാക്കുകൾ പറയുവാൻ പ്രേരിപ്പിച്ചുവോ,

മാത്രമല്ല, രഘുപതിയിൽനിന്നുമുള്ള വിരഹമെന്ന വിഷംതീട്ടിയ ബാണങ്ങൾ കൊണ്ട് എന്നെ തുളച്ചുവോ, ഇത്രയും ദു:ഖങ്ങൾക്കിടയിൽ എന്നെ ജീവനോടെ വെച്ചുകൊണ്ടിരിയ്ക്കുന്നുവോ, ആ ദൈവമാണ് രാവണന്റെ ജീവനെ കാക്കുന്നത്.'' ഇങ്ങിനെ പലവിധത്തിൽ വിലപിച്ചുകൊണ്ട് ജാനകി കൃപാനിധിയെ മനസ്സിൽ സ്മരിച്ചു. ത്രിജട മറുപടിപറഞ്ഞു: ''ഹേ രാജകുമാരി, കേൾക്കൂ. ദേവശത്രുവിന്റെ ഹൃദയത്തിൽ ഒരു ശരം തുളച്ചു കയറ്റിയാൽ നിശ്ചയമായും മരിയ്ക്കും. പക്ഷേ പ്രഭു അവനെ അവിടെ പ്രഹരിയ്ക്കാതിരിയ്ക്കാൻ വളരെ ജാഗ്രതയോടെയാണിരിയ്ക്കുന്നത്, എന്തെന്നാൽ അവന്റെ ഹൃദയത്തിൽ വൈദേഹി വസിയ്ക്കുന്നുണ്ടെന്ന് പ്രഭുവിന്ന് അറിയും.''

**ഛം:**

**എഹി കേ ഹൃദയ്ँ ബസ് ജാനകീ ജാനകീ ഉര് മമ ബാസ് ഹൈ,**
**മമ ഉദര് ഭുഅന് അനേക് ലാഗത് ബാന് സബ് കര് നാസ് ഹൈ.**
**സുനി ബചന് ഹരഷ് ബിഷാദ് മന് അതി ദേഖി പുനി ത്രിജടാँ കഹാ,**
**അബ് മരിഹി രിപു എഹിബിധി സുനഹി സുന്ദരി തജഹി സംസയ് മഹാ.**

''രാവണന്റെ ഹൃദയത്തിൽ ജാനകി വസിയ്ക്കുന്നുണ്ടെന്നും, ജാനകിയുടെ ഹൃദയം തന്റെ നിവാസസ്ഥലമാണെന്നുമുള്ള വിചാരം അവനെ തടഞ്ഞിരിയ്ക്കുന്നു. പിന്നെ അവന്റെ ബാണം രാവണന്റെ ഹൃദയത്തിൽ തുളച്ചുകയറിയാൽ അവന്റെ വയറ്റിലുള്ള എണ്ണറ്റ ഭുവനങ്ങൾ നശിച്ചുപോകുമല്ലോ.'' ത്രിജടയുടെ ഈ വ്യാഖ്യാനം സീതയുടെ മനസ്സിൽ അത്യന്തം സന്തോഷത്തേയും ദു:ഖത്തേയും ഉണ്ടാക്കി. അതുകണ്ട് ത്രിജട വീണ്ടും പറഞ്ഞു: ''ഹേ സുന്ദരി, ഇപ്പോൾ നിന്റെ ശത്രു ഏതുവിധം തന്റെ മരണത്തെ സ്വീകരിയ്ക്കുമെന്ന് ഞാൻ പറയുന്നതു കേൾക്കൂ. എന്നിട്ട് നിന്റെ മനസ്സിനെ അലട്ടുന്ന മഹാസംശയത്തെ കളയൂ. ''

**ദോ:**

**കാടത് സിര് ഹോഇഹി ബികല് ഛുടി ജാഇഹി തവ ധ്യാന്,**
**തബ് രാവന്ഹി ഹൃദയ് മഹുँ മരിഹഹിം രാമു സുജാന്. (99)**

''രാവണൻ തന്റെ തലകൾ മുറിഞ്ഞു വീഴുമ്പോൾ വ്യാകുലനായി അവന്ന് നിന്റെ ധ്യാനം ഇല്ലാതാകും. ആ സമയത്ത് നിങ്ങൾ അവന്റെ ഹൃദയത്തിൽനിന്നും രക്ഷപ്പെടും. ആ തരുണം നോക്കി ശ്രീരാമൻ അവന്റെ ഹൃദയത്തിൽ പ്രഹരിയ്ക്കും.'' (99)

**ചൗ:**

**അസ് കഹി ബഹുത് ഭാ്̐തി സമുഝാഈ –**
**പുനി ത്രിജടാ നിജ് ഭവന് സിധാഈ,**
**രാമ് സുഭാഉ സുമിരി ബൈദേഹീ –**
**ഉപജീ ബിരഹ് ബിഥാ അതി തേഹീ. 1**

**നിസിഹി സസിഹി നിന്ദതി ബഹു ഭാ്̐തീ –**
**ജുഗ് സമ് ഭഈ സിരാതി ന രാതീ,**
**കരതി ബിലാപ് മന്ഹിം മന് ഭാരീ –**
**രാമ് ബിരഹ്̐ ജാനകീ ദുഖാരീ. 2**

**ജബ് അതി ഭയഉ ബിരഹ് ഉര് ദാഹൂ –**
**ഫരകെഉ ബാമ് നയന് അരു ബാഹൂ,**
**സഗുന് ബിചാരി ധരീ മന് ധീരാ –**
**അബ് മിലിഹഹിം കൃപാല് രഘുബീരാ. 3**

**ഇഹാ്̐ അർധ് നിസി രാവനു ജാഗാ –**
**നിജ് സാരഥി സന് ഖീഝന് ലാഗാ,**
**സഠ് രനഭൂമി ഛഡാഇസി മോഹീ –**
**ധിഗ് ധിഗ് അധമ് മന്ദമതി തോഹീ. 4**

**തെഹിം പദ് ഗഹി ബഹു ബിധി സമുഝാവാ –**
**ഭോരു ഭഏ്̐ രഥ് ചഢി പുനി ധാവാ,**
**സുനി ആഗവനു ദസാനന് കേരാ –**
**കപിദല് ഖര്ഭര് ഭയഉ ഘനേരാ. 5**

**ജഹ്̐ തഹ്̐ ഭൂധര് ബിടപ് ഉപാരീ –**
**ധാഏ കടകടാഇ ഭട് ഭാരീ. 6**

ഈവിധം പലപ്രകാരം ത്രിജട സീതയെ സമാധാനിപ്പിച്ച് തന്റെ വീട്ടിലേയ്ക്ക് പോയി. ശ്രീരാമന്റെ സ്വഭാവത്തെ സ്മരിയ്ക്കുന്തോറും അവനിൽനിന്നുമുള്ള വിരഹം വൈദേഹിയെ അത്യധികം ദു:ഖിപ്പിച്ചു. അവൾ രാത്രിയേയും ചന്ദ്രനേയും പല വിധത്തിൽ നിന്ദിച്ചു. 'ഈ രാത്രി ഒരു യുഗം പോലെ നീണ്ടുനില്ക്കുന്നു. അവസാനിയ്ക്കുന്നില്ല.'എന്ന് വിലപിച്ചു. ശ്രീരാമനിൽ നിന്നുമുള്ള വിരഹം കാരണം വ്യാകുലയായ ജാനകി മനസ്സിൽ അത്യന്തം വിലപിച്ചു. അവളുടെ വിരഹവേദന വർദ്ധിച്ചപ്പോൾ അവളുടെ ഇടതു കണ്ണും കൈയ്യും തുടിച്ചു. അതൊരു നല്ല ശകുനമാണെന്നു കരുതി അവൾ മനോധൈര്യത്തോടെ സ്വയം പറഞ്ഞു: 'കൃപാലുവായ രഘുവീരൻ എന്നെ തീർച്ചയായും കണ്ടെത്തും.' അർദ്ധരാത്രിയിൽ രാവണൻ തന്റെ അരമനയിൽ ബോധം തെളിഞ്ഞ് ഉണർന്ന് തന്റെ സാരഥിയെ നിന്ദിയ്ക്കാൻ തുടങ്ങി. ''മൂഢ, എന്നെ രണഭൂമിയിൽനിന്നും വേർപെടുത്തിയ നിനക്കു ധിക്കാരമാണ്, ഓ മന്ദബുദ്ധേ.'' സാരഥി അവന്റെ കാലുകളെ പിടിച്ചുകൊണ്ട് സമാധാനിപ്പിയ്ക്കാൻ ശ്രമിച്ചു. നേരം പുലർന്നതും രാവണൻ തന്റെ തേരിൽ കയറി വീണ്ടും ഓടി. രാവണൻ തിരിച്ചു വന്നതറിഞ്ഞ് വാനരന്മാർക്കിടയിൽ കടുത്ത പരപരപ്പുണ്ടായി. പർവതങ്ങളേയും മരങ്ങളേയും എവിടെ നിന്നെല്ലാം കഴിയുമോ അവിടുന്നെല്ലാം പിഴുതെടുത്ത് ബലവാന്മാരായ യോദ്ധാക്കൾ പല്ലുകളെ ഞെരിച്ചുകൊണ്ട് മുന്നോട്ട് ഓടി.

**ഛം:**

**ധാഏ ജൊ മർകട് ബികട് ഭാലു കരാല് കര് ഭുധര് ധരാ,**
**അതി കോപ് കരഹിം പ്രഹാര് മാരത് ഭജി ചലേ രജനീചരാ.**
**ബിചലാഇ ദല് ബലവന്ത് കീസൻഹ് ഘേരി പുനി രാവനു ലിയോ,**
**ചഹു ദിസി ചപേടൻഹ് മാരി നഖൻഹി ബിദാരി തനു ബ്യാകുല്കിയോ.**

ഭയങ്കരന്മാരായ മർക്കടന്മാരും കരടികളും കൈകളിൽ പർവതങ്ങളോടു കൂടി ചാടിയെത്തി അവയെ അത്യന്തം കോപത്തോടെ എറിഞ്ഞു. അക്രമം സഹിയ്ക്കാൻ കഴിയാതെ രാക്ഷസന്മാർ തിരിഞ്ഞോടി.

ശത്രുസേനയെ ഈവിധം ചിതറിയടിച്ച് ബലവാന്മാരായ കപികൾ രാവണന്നു ചുറ്റും ചൂഴ്ന്നുകൊണ്ട് നാലു പുറത്തു നിന്നും ആക്രമിച്ചുകൊണ്ട്, നഖങ്ങളാൽ അവന്റെ ദേഹത്തെ കീറിക്കൊണ്ട് അവനെ വ്യാകുലപ്പെടുത്തി.

**ദോ:**

**ദേഖി മഹാ മർകട് പ്രബല് രാവന് കീൻഹ് ബിചാർ,**
**അന്തര്ഹിത് ഹോഇ നിമിഷ് മഹുँ കൃത് മായാ ബിസ്താര്.(100)**

വാനരന്മാരെ അതിബലവാന്മാരായിക്കണ്ട് രാവണൻ ചിന്താവിഷ്ടനായി. പിന്നെ തന്റെ മായാജാലത്തെ പ്രയോഗിച്ച് ക്ഷണനേരത്തിൽ അപ്രത്യക്ഷനായി. (100)

**ഛം:**

**ജബ് കീൻഹ് തേഹിം പാഷണ്ഡ് –**
**ഭഏ പ്രഗട് ജന്തു പ്രചണ്ഡ്,**
**ബേതാല് ഭുത് പിസാച് –**
**കര് ധരേം ധനു നാരാച്. 1**

**ജോഗിനി ഗഹേം കര്ബാല് –**
**ഏക് ഹാഥ് മനുജ് കപാല്,**
**കരി സദ്യ് സോനിത് പാന് –**
**നാചഹിം കരഹിം ബഹു ഗാന്. 2**

**ധരു മാരു ബോലഹിം ഘോര് –**
**രഹി പൂരി ധുനി ചഹുँ ഓര്,**
**മുഖ് ബാഇ ധാവഹിം ഖാന് –**
**തബ് ലഗേ കീസ് പരാന്. 3**

**ജഹँ ജാഹിം മർകട് ഭാഗി –**
**തഹँ ബരത് ദേഖഹിം ആഗി,**
**ഭഏ ബികല് ബാനര് ഭാലു –**
**പുനി ലാഗ് ബര്ഷൈ ബാലൂ. 4**

**ജഹ് തഹ് ഥകിത് കരി കീസ് –**
**ഗർജെഉ ബഹുരി ദസസീസ്,**
**ലഛിമന് കപീസ് സമേത് –**
**ഭഏ സകല് ബീര് അചേത്. 5**

**ഹാ രാമ് ഹാ രഘുനാഥ് –**
**കഹി സുഭട് മീജഹിം ഹാഥ്,**
**എഹി ബിധി സകല് ബല് തോരി –**
**തെഹിം കീൻഹ് കപട് ബഹോരി. 6**

**പ്രഗടെസി ബിപുല് ഹനുമാന് –**
**ധാഏ ഗഹേ പാഷാന്,**
**തിൻഹ് രാമു ഘേരേ ജാഇ –**
**ചഹു് ദിസി ബരൂഥ് ബനാഇ. 7**

**മാരഹു ധരഹു ജനി ജാഇ –**
**കടകടഹിം പൂഛ് ഉഠാഇ,**
**ദഹ് ദിസി ലംഗൂര് ബിരാജ് –**
**തെഹിം മധ്യ് കോസലരാജ്. 8**

അവൻ തന്റെ മായാജാലം കൊണ്ട് സൃഷ്ടിച്ച ഭയങ്കരങ്ങളായ ജന്തുക്കൾ കാണായി വന്നു. വേതാളങ്ങളും, ഭൂതങ്ങളും, പിശാചുകളും കൈകളിൽ വില്ലുകളും ശരങ്ങളും ഏന്തിക്കൊണ്ട്, യോഗിനകൾ ഒരുകൈയ്യിൽ വാളും മറ്റെ കയ്യിൽ തലയോടും എടുത്ത് അതിൽ നിന്നും രക്തപാനം ചെയ്തുകൊണ്ട്, പലവിധത്തിൽ പാടുകയും ആടുകയും ചെയ്തു. അവർ ഘോരമായി 'പിടിയ്ക്കൂ, കൊല്ലൂ' എന്ന് നിലവിളിച്ചു. അത് നാലു ദിക്കുകളിലും എതിരൊലിച്ചു. വായകൾ തറന്നുകൊണ്ട് അവർ വാനരന്മാരെ ഭക്ഷിയ്ക്കാൻ ഓടിയപ്പോൾ അവർ തിരിഞ്ഞോടിപ്പോയി. പക്ഷെ ഏതു ദിശയിലേയ്ക്ക് അവർ ഓടിയാലും അവർ ആളിക്കത്തുന്ന തീ കണ്ടു. കപികളും കരടികളും ഈവിധം വ്യാകുലരായി. പിന്നെ രാവണൻ അവരുടെ മേൽ മണൽ മാരി പൊഴിയാൻ തുടങ്ങി. ഈവിധം വാനരന്മാരെ ആശ്ചര്യചകിതരാക്കി

ദശാനനൻ വീണ്ടും ഗർജ്ജിച്ചു. ലക്ഷ്മണനും സുഗ്രീവനുമടക്കം എല്ലാ വീരന്മാരും ബോധം കെട്ടു വീണു. അതി ധൈര്യശാലികൾ കൈകളെ ഉതറിക്കൊണ്ട്. ഹാ രാമ, ഹാ രഘുനാഥ എന്ന് നിലവിളിച്ചു. ഈവിധം എല്ലാവരുടേയും വീര്യത്തെ തകർത്ത്, അവൻ വേറൊരു മായാജാലം കാണിച്ചു. അവൻ ഭീമരൂപികളായ അനവധി ഹനുമാന്മാരെ പ്രകടിപ്പിച്ച് അവരുടെ കൈകളിൽ പാറകൾ എടുത്തു കൊണ്ട് ശ്രീരാമന്റെ നാലു പുറത്തും വളഞ്ഞു. വാലുകളെ ഉയർത്തി ക്കൊണ്ട് പല്ലുകളെ ഞെരിച്ചുകൊണ്ട് അവർ 'അവനെ പിടിയ്ക്കൂ, കൊല്ലൂ' എന്ന് കത്തി. അവർക്കിടയിൽ കോസലരാജൻ വിരാജിച്ചു.

**ഛം:**

**തെഹിം മധ്യ് കോസല്രാജ് സുന്ദര് സ്യാമ് തന് സോഭാ ലഹീ,**
**ജനു ഇന്ദ്രധനുഷ് അനേക് കീ ബര് ബാരി തുംഗ് തമാല്ഹീ.**
**പ്രഭു ദേഖി ഹരഷ് ബിഷാദ് ഉര് സുര് ബദത് ജയ് ജയ് ജയ് കരീ,**
**രഘുബീര് ഏക്ഹിം തീര് കോപി നിമേഷ് മഹു്ँ മായാ ഹരീ. 1**

**മായാ ബിഗത് കപി ഭാലു ഹര്ഷേ ബിടപ് ഗിരി ഗഹി സബ് ഫിരേ,**
**സര് നികര് ഛാഡേ രാമ് രാവന് ബാഹു സിര് പുനി മഹി ഗിരേ.**
**ശ്രീരാമ് രാവന് സമര് ചരിത് അനേക് കല്പ് ജൊ ഗാവഹീം,**
**സത് സേഷ് സാരദ് നിഗമ് കബി തെഉ തദപി പാര് ന പാവഹീം. 2**

അവരുടെ നടുവിൽ സുന്ദരനും ശ്യാമവർണ്ണനുമായ കോസലാധീശൻ അനവധി മഴവില്ലുകളാകുന്ന പ്രഭാപൂർണ്ണമായ വേലിയാൽ ചുറ്റപ്പെട്ട വലിയ തമാലമരത്തെ പോലെ ശോഭിച്ചു. ദേവന്മാർ അവരുടെ മനസ്സിൽ ആനന്ദവും വിഷാദവും കലർന്ന ഭാവം അനുഭവപ്പെട്ട് 'ജയ ജയ ജയ' എന്ന് ഘോഷിച്ചു. രഘുപതി അതിക്രുദ്ധനായി ഒരൊറ്റ ശരം വിട്ട് ഉടനെ മായയെ ഇല്ലാതാക്കി. മായ മറഞ്ഞപ്പോൾ കപികളും കരടികളും സന്തോഷിച്ച് കൈകളിൽ മരങ്ങളും പാറകളും എടുത്തു കൊണ്ട് മുന്നോട്ടു പോയി. ശ്രീരാമൻ ഒരു പറ്റം ശരങ്ങൾ തൊടുത്തു. അവ ഒരിയ്ക്കൽ കൂടി രാവണന്റെ തലകളേയും കൈകളേയും മുറിച്ചു വീഴ്ത്തി. ശ്രീരാമന്റെയും രാവണന്റെയും ഇടയിൽ നടന്ന

യുദ്ധചരിതത്തെ നൂറു ശേഷന്മാരും ശാരദമാരും വേദങ്ങളും കവികളും അനവധി കല്പങ്ങൾ പാടിയാലും തീരില്ല.

**ദോ:**

**താകേ ഗുന് ഗന് കഛു കഹേ ജഡമതി തുലസീദാസ്,**
**ജിമി നിജ് ബല് അനുരൂപ് തേ മാഛീ ഉഡഇ അകാസ്. (101 – ക)**

**കാടേ സിര് ഭുജ് ബാര് ബഹു മരത് ന ഭട് ലങ്കേസ്,**
**പ്രഭു ക്രീഡത് സുര് സിദ്ധ് മുനി ബ്യാകുല് ദേഖി കലേസ്.(101 – ഖ)**

ഒരു ഈച്ച തന്റെ ബലത്തിന്നനുസരിച്ച് ആകാശത്തിൽ പറക്കുന്നതു പോലെ ഈ മന്ദബുദ്ധിയായ തുളസീദാസൻ ആ യുദ്ധത്തിന്റെ ഗുണഗണങ്ങളിലെ ചില മുഖ്യഭാഗങ്ങൾ മാത്രം വർണ്ണിച്ചിരിയ്ക്കുന്നു. അനവധി പ്രാവശ്യം തലകളും കൈകളും വെട്ടപ്പെട്ടാലും ലങ്കേശ്വരനെ കൊല്ലുവാൻ സാധിച്ചില്ല. അത് പ്രഭുവിന്ന് ഒരു വിനോദം മാത്രമായി രുന്നു. പക്ഷേ, പ്രഭുവിന്റെ പരിശ്രമം കണ്ട് ദേവന്മാരും സിദ്ധന്മാരും മുനിമാരും വിഷമിച്ചു. (101 ക–ഖ)

**ചൗ:**

**കാടത് ബഢഹിം സീസ് സമുദാഈ –**
**ജിമി പ്രതി ലാഭ് ലോഭ് അധികാഈ,**
**മരഇ ന രിപു ശ്രമ് ഭയഉ ബിസേഷാ –**
**രാമ് ബിഭീഷന് തന് തബ് ദേഖാ. 1**

**ഉമാ കാല് മര് ജാകീം ഈഛാ –**
**സോ പ്രഭു ജന് കര് പ്രീതി പരീഛാ,**
**സുനു സര്ബഗ്യ് ചരാചര് നായക് –**
**പ്രനതപാല് സുര് മുനി സുഖദായക്. 2**

**നാഭികുണ്ഡ് പീയൂഷ് ബസി ജാകേം –**
**നാഥ് ജിഅത് രാവനു ബല് താകേം,**
**സുനത് ബിഭീഷന് ബചന് കൃപാലാ –**
**ഹരഷി ഗഹേ കര് ബാന് കരാലാ. 3**

**അസുഭ് ഹോന് ലാഗേ തബ് നാനാ –**
**രോവഹിം ഖര് സൃകാല് ബഹു സ്വാനാ,**
**ബോലഹിം ഖഗ് ജഗ് ആരതി ഹേതൂ –**
**പ്രഗട് ഭഏ നഭ് ഹ് തഹ് കേതൂ. 4**

**ദസ് ദിസി ദാഹ് ഹോന് അതി ലാഗാ –**
**ഭയഉ പരബ് ബിനു രബി ഉപരാഗാ,**
**മന്ദോദരി ഉര് കമ്പിത് ഭാരീ –**
**പ്രതിമാ സ്രവഹിം നയന് മഗ് ബാരീ. 5**

രാവണന്റെ തലകളെ മുറിച്ചതും, ലാഭമുണ്ടാകുന്തോറും മേലും ലഭമുണ്ടാകുവാനുള്ള ലോഭം വർദ്ധിയ്ക്കുന്നതുപോലെ, അവന്റെ തലകളും വീണ്ടും വീണ്ടും മുളച്ചുവന്നു. എത്ര ശ്രമിച്ചിട്ടും ശത്രുവിനെ കൊല്ലാൻ കഴിഞ്ഞില്ല. (ശിവൻ തുടരുന്നു): ഉമേ, ശ്രീരാമൻ വിഭീഷണനെ നോക്കി. ആരുടെ ഇച്ഛയാൽ കാലന്നും മരണം സംഭവിയ്ക്കുന്നുവോ ആ പ്രഭു തന്റെ സേവകന്റെ ഭക്തിയെ പരീക്ഷിച്ചു. "ഹേ സകല ചരാചരങ്ങളുടേയും പാലകനും, സർവജ്ഞനും, ആശ്രിതവത്സലനും, ദേവന്മാരുടേയും മുനിമാരുടേയും സുഖദായകനുമായ പ്രഭോ, അവന്റെ പൊക്കിളിൽ അമൃതം സ്ഥിതിചെയ്യുന്നു. അതു കാരണം രാവണൻ ജീവിച്ചിരിയ്ക്കുന്നു." വിഭീഷണന്റെ വാക്കുകൾ കേട്ട് കൃപാലു സന്തോഷിച്ച് ഭയങ്കരങ്ങളായ ബാണങ്ങളെ കൈയ്യിലെടുത്തു. ആ സമയം അനവധി അപശകുനങ്ങളുണ്ടായി. കഴുതകളും കുറുക്കന്മാരും നായ്ക്കളും കൂട്ടം കൂട്ടമായി ഓരിയിട്ടു. പക്ഷികളും കരഞ്ഞു. അത് വരാനിരിയ്ക്കുന്ന ലോകവിപത്തിനെ സൂചിപ്പിച്ചു. ആകാശത്തിന്റെ എല്ലാ ഭാഗത്തും ധൂമകേതുക്കൾ കാണപ്പെട്ടു. ഒരു അസാധാരണമായ പ്രകാശം ആകാശപരിധിയിൽ കാണപ്പെട്ടു. അകാലത്തിൽ സൂര്യഗ്രഹണമുണ്ടായി. മന്ദോദരിയുടെ ഹൃദയം തീവ്രമായി പിടച്ചു. പ്രതിമകളുടെ കണ്ണുകളിൽ നിന്നും കണ്ണീരൊലിച്ചു.

**ഛം:**

**പ്രതിമാ രുദഹിം പബിപാത് നഭ് അതി ബാത് ബഹ് ഡോലതി മഹീ**
**ബര്ഷഹിം ബലാഹക് രുധിര് കച് രജ് അസുഭ് അതി സക് കോ കഹീ.**
**ഉത്പാത് അമിത് ബിലോകി നഭ് സുര് ബികല് ബോലഹിം ജയ് ജഏ**
**സുര് സഭയ് ജാനി കൃപാല് രഘുപതി ചാപ് സര് ജോരത് ഭഏ.**

പ്രതിമകൾ കരഞ്ഞു. ആകാശത്തിൽ ഇടിയും മിന്നലും ഉണ്ടായി. കൊടുങ്കാറ്റു വീശി. ഭൂകമ്പമുണ്ടായി. മേഘങ്ങൾ രക്തവും രോമങ്ങളും പൂഴിയും പൊഴിഞ്ഞു. ഇത്ര വലിയ അപശകുനങ്ങളെ ആർക്കു വർണ്ണിയ്ക്കാനാകും? വലിയ ഉത്പാതങ്ങൾ കണ്ട് ആകാശത്തിൽ ദേവന്മാർ ദു:ഖിച്ചു. അവർ ജയഘോഷം ചെയ്തു. ദേവന്മാരുടെ വിഷമാവസ്ഥ കണ്ട് കൃപാലുവായ രഘുപതി തന്റെ വില്ലിൽ ഒരു ശരം ഘടിപ്പിച്ചു.

**ദോ:**

**ഖൈംചി സരാസന് ശ്രവന് ലഗി ഛാഡേ സര് എക്തീസ്,**
**രഘുനായക് സായക് ചലേ മാനഹു് കാല് ഫനീസ്. (102)**

വില്ലിന്റെ ഞാണിനെ ചെവിവരെ വലിച്ച് രഘുനായകൻ മുപ്പത്തിയൊന്നു ശരങ്ങളെ വിട്ടു. അവ കാലനാഗങ്ങളെപ്പോലെ പറന്നു.(102)

**ചൗ:**

**സായക് ഏക് നാഭി സര് സോഷാ –**
**അപര് ലഗേ ഭുജ് സിര് കരി രോഷാ,**
**ലൈ സിര് ബാഹു ചലേ നാരാചാ –**
**സിര് ഭുജ് ഹീന് രുണ്ഡ് മഹി നാചാ. 1**

**ധരനി ധസഇ ധര് ധാവ് പ്രചണ്ഡാ –**
**തബ് സര് ഹതി പ്രഭു കൃത് ദുഇ ഖണ്ഡാ,**
**ഗര്ജെഉ മരത് ഘോര് രവ് ഭാരീ –**
**കഹാ് രാമു രന് ഹതൗം പചാരീ. 2**

**ഡോലീ ഭൂമി ഗിരത് ദസകന്ധര് –**
**ഛുഭിത് സിന്ധു സരി ദിഗ്ഗജ് ഭൂധര്,**

**ധരനി പരെഉ ദ്വൗ ഖണ്ഡ് ബഢാഇൗ –**
**ചാപി ഭാലു മർകട് സമുദാഇൗ. 3**

**മന്ദോദരി ആഗേം ഭുജ് സീസാ –**
**ധരി സര് ചലേ ജഹാ് ജഗദീസാ,**
**പ്രബിസേ സബ് നിഷംഗ് മഹു ജാഇൗ –**
**ദേഖി സുരൻഹ് ദുന്ദുഭീം ബജാഇൗ. 4**

**താസു തേജ് സമാന് പ്രഭു ആനന് –**
**ഹർഷേ ദേഖി സംഭു ചതുരാനന്,**
**ജയ ജയ ധുനി പൂരീ ബ്രഹ്മണ്ഡാ –**
**ജയ രഘുബീര് പ്രബല് ഭുജദണ്ഡാ. 5**

**ബർഷഹിം സുമന് ദേവ് മുനി ബൃന്ദാ –**
**ജയ കൃപാല് ജയ ജയതി മുകുന്ദാ. 6**

ഒരു ബാണം പൊക്കിളിന്റെ അകത്തുണ്ടായിരുന്ന (അമൃത) കുണ്ഡത്തെ വറ്റിച്ചു. ബാക്കിയുള്ളവ അവന്റെ പത്തു തലകളേയും ഇരുപതു കൈകളേയും രോഷത്തോടെ മുറിച്ചു വീഴ്ത്തി. ശരങ്ങൾ അവയുടെ കൂടെ തലകളേയും കൈകളേയും കൊണ്ടുപോയി. തലകളും കൈകളും ഇല്ലാത്ത തടി രണഭൂമിയിൽ നൃത്തം ചെയ്തു. അത് ഘോരമായി ഓടിയപ്പോൾ തടിയുടെ ഭാരത്താൽ ഭൂമി കുഴിഞ്ഞു. അപ്പോൾ പ്രഭു തന്റെ ശരം കൊണ്ട് പ്രഹരിച്ച് അതിനെ രണ്ടായി മുറിച്ചു. മരിക്കുമ്പോൾ അവൻ ഘോരമായ ശബ്ദത്തിൽ ഗർജ്ജിച്ചു: "രാമനെവിടെ? അവനെ ഞാൻ വെല്ലുവിളിച്ച് യുദ്ധത്തിൽ കൊല്ലും." ദശാനനൻ വീണപ്പോൾ ഭൂമി ചാഞ്ചാടി. സമുദ്രവും നദികളും ദിഗ്ഗജങ്ങളും പർവതങ്ങളും കുലുങ്ങി. രണ്ടു പകുതികളെയും വലുപ്പിച്ചുകൊണ്ട് അവൻ നിലത്തുവീണു. അവയുടെ ഭാരിച്ച ദേഹത്തിന്റെ അടിയിൽ അനവധി കരടികളും വാനരന്മാരും ചതഞ്ഞു. കൈകളേയും തലകളേയും മന്ദോദരിയുടെ മുമ്പിൽ ഇട്ട് ശരങ്ങൾ ജഗദീശ്വരന്റെ അടുത്തേയ്ക്ക് തിരിച്ചുവന്ന് ശരക്കൂട്ടിന്നുള്ളിൽ ചെന്നു.

അതു കണ്ട് ദേവന്മാർ ദുംദുഭികൾ മുഴക്കി. അവന്റെ ആത്മാവ് ഒരു ജ്യോതിയായി പ്രഭുവിന്റെ മുഖത്തിനുള്ളിൽ പ്രവേശിച്ചു. ശിവ ഭഗവാനും ബ്രഹ്മാവും ആ കാഴ്ച്ച കണ്ട് ആനന്ദിച്ചു. ബ്രഹ്മാണ്ഡം മുഴുവൻ ജയഘോഷം മുഴങ്ങി. 'ജയ ജയ രഘുവീര, പ്രബലഭുജ ബലശാലീ.' ദേവന്മാരും മുനമാരും, 'ജയ കൃപാലോ, ജയ മുകുന്ദാ' എന്ന് സ്തുതിച്ചുകൊണ്ട് പുഷ്പവർഷം ചെയ്തു.

**ഛം:**

**ജയ കൃപാ കന്ദ് മുകുന്ദ് ദ്വന്ദ് ഹരന് സരന് സുഖപ്രദ് പ്രഭോ,**
**ഖല് ദല് ബിദാരന് പരമ് കാരന് കാരുനീക് സദാ വിഭോ.**
**സുര് സുമന് ബര്ഷഹിം ഹരഷ് സംകുല് ബാജ് ദുംദുഭി ഗഹ്ഗഹീ,**
**സംഗ്രാമ് അംഗന് രാമ് അംഗ് അനംഗ് ബഹു സോഭാ ലഹീ. 1**

**സിര് ജടാ മുകുട് പ്രസൂന് ബിച് ബിച് അതി മനോഹര് രാജഹീം,**
**ജനു നീല്ഗിരി പര് തഡിത് പടല് സമേത് ഉഡുഗന് ഭ്രാജഹീം.**
**ഭുജദണ്ഡ് സര് കോദണ്ഡ് ഫേരത് രുധിര് കന് തന് അതി ബനേ,**
**ജനു രായ്മുനീം തമാല് പര് ബൈഠീം ബിപുല് സുഖ് ആപനേ. 2**

'ഹേ മുകുന്ദാ, കൃപാസാഗര, ദ്വന്ദ്വ-(സുഖം-ദു:ഖം, ലാഭം-നഷ്ടം) ഭയത്തെ നശിപ്പിയ്ക്കുന്നവനേ, ശരണം പ്രാപിച്ചവർക്ക് സുഖം കൊടുക്കുന്നവനേ, ദുഷ്ടസമൂഹത്തെ ഒഴിയ്ക്കുന്നവനേ, പരമകാരണനേ, സദാ കരുണാകരനേ, വിഭോ.' ആനന്ദത്തോടെ ദേവന്മാർ പുഷ്പ വർഷം ചെയ്തു. ദുംദുഭികളെ ഉച്ചത്തിൽ മുഴക്കി. യുദ്ധക്കളത്തിൽ ശ്രീരാമന്റെ അംഗങ്ങൾ അനവധി മന്മഥന്മാരുടെ സൗന്ദര്യത്തെ പ്രദർശിപ്പിച്ചു. അവന്റെ തലയിൽ ജടാമകുടം അഴകുള്ള പൂക്കൾകൊണ്ടലങ്കരിച്ച്, നക്ഷത്രങ്ങളുടെ വെളിച്ചത്തിൽ കറുത്ത പർവതശിഖരത്തിൽ മിന്നല്പിണരുകൾ പോലെ തിളങ്ങി. തന്റെ വില്ലിനേയും ശരത്തേയും കൈകളിൽ പിടിച്ചു കൊണ്ട് രക്തബിന്ദുക്കൾ ദേഹത്തെ അലങ്കരിച്ചുകൊണ്ട് അവൻ, തമാലവൃക്ഷത്തിൽ സന്തോഷത്തോടെ പിടിച്ചിരുന്ന ഒരുകൂട്ടം രായ്മിനി (ചുവപ്പുനിറമുള്ള) പക്ഷികളെപ്പോലെ കാണപ്പെട്ടു.

**ദോ:**

**കൃപാദൃഷ്ടി കരി ബൃഷ്ടി പ്രഭു അഭയ് കിഏ സുര് ബൃന്ദ്,**
**ഭാലു കീസ് സബ് ഹരഷേ ജയ് സുഖ് ധാമ് മുകുന്ദ്. (103)**

തന്റെ കൃപാകടാക്ഷം വർഷിച്ചുകൊണ്ട് പ്രഭു ദേവന്മാരുടെ ഭയത്തെ പോക്കി. കരടികളും കപികളും 'ജയ സുഖധാമ, ജയ മുകുന്ദ' എന്ന് സന്തോഷത്തോടെ ആർത്തുവിളിച്ചു. (103)

**ചൗ:**

**പതി സിര് ദേഖത് മന്ദോദരീ —**
**മുരുഛിത് ബികല് ധരനി ഖസി പരീ,**
**ജുബതി ബൃന്ദ് രോവത് ഉഠി ധാഈ° –**
**തെഹി ഉഠാഇ രാവന് പഹിം ആഈം. 1**

**പതി ഗതി ദേഖി തെ കരഹിം പുകാരാ —**
**ഛൂടേ കച് നഹിം ബപുഷ് സ°ഭാരാ,**
**ഉര് താഡനാ കരഹിം ബിധി നാനാ —**
**രോവത് കരഹിം പ്രതാപ് ബഖാനാ. 2**

**തവ ബല് നാഥ് ഡോല് നിത് ധരനീ –**
**തേജ് ഹീന് പാവക് സസി തരനീ,**
**സേഷ് കമഠ് സഹി സകഹിം ന ഭാരാ –**
**സോ തനു ഭൂമി പരെഉ ഭരി ഛാരാ. 3**

**ബരുന് കുബേര് സുരേസ് സമീരാ –**
**രന് സന്മുഖ് ധരി കാഹു° ന ധീരാ,**
**ഭുജ്ബല് ജിതെഹു കാല് ജമ് സാഈ° –**
**ആജു പരെഹു അനാഥ് കീ നാഈ°. 4**

**ജഗത് ബിദിത് തുംഹാരി പ്രഭുതാഈ –**
**സുത് പരിജന് ബല് ബരനി ന ജാഈ,**
**രാമ് ബിമുഖ് അസ് ഹാല് തുംഹാരാ –**
**രഹാ ന കൊഉ കുല് രോവനിഹാരാ. 5**

**തവ ബസ് ബിധി പ്രപഞ്ച് സബ് നാഥാ –**
**സഭയ് ദിസിപ് നിത് നാവഹിം മാഥാ,**
**അബ് തവ സിർ ഭുജ് ജംബുക് ഖാഹീം –**
**രാമ് ബിമുഖ് യഹ് അനുചിത് നാഹീം. 6**

**കാല് ബിബസ് പതി കഹാ ന മാനാ –**
**അഗ് ജഗ് നാഥു മനുജ് കരി ജാനാ. 7**

മന്ദോദരി തന്റെ നാഥന്റെ തലകളെ കണ്ടതും ദുഃഖത്താൽ ബോധംകെട്ട് നിലത്തു വീണു. അവന്റെ മറ്റു ഭാര്യമാരും ഓടിവന്ന് വിലപിച്ചുകൊണ്ട് മന്ദോദരിയെ താങ്ങിക്കൊണ്ട് രാവണന്റെ അവശേഷങ്ങൾ കിടന്നിരുന്ന സ്ഥലത്തെത്തി. തങ്ങളുടെ സ്വാമിയുടെ ദശ കണ്ട് അവർ വാവിട്ട് കരഞ്ഞു. അവരുടെ തലമുടികൾ അയഞ്ഞ് പറന്നുകൊണ്ടിരുന്നു. അവർക്ക് തങ്ങളുടെ ദേഹത്തിന്റെ ബോധമില്ലായിരുന്നു. പലവിധത്തിൽ മാറത്തടിച്ചുകൊണ്ട്, കരഞ്ഞുകൊണ്ട് അവർ അവന്റെ പ്രതാപത്തെ വർണ്ണിച്ചുകൊണ്ടിരുന്നു. 'അങ്ങയുടെ ബലത്താൽ, നാഥ, ഭൂമി കുലുങ്ങി, അങ്ങയുടെ മഹത്വത്തിന്റെ മുമ്പിൽ അഗ്നിയും, ചന്ദ്രനും, സൂര്യനും തേജസ്സറ്റു നിന്നിരുന്നു. ശേഷന്നും, ആമയ്ക്കും (ആദികൂർമ്മം) അങ്ങയുടെ ദേഹത്തിന്റെ ഭാരം താങ്ങാൻ കഴിഞ്ഞില്ല. അതിപ്പോൾ പൂഴിപുരണ്ട് നിലത്തു കിടക്കുന്നു. വരുണന്നോ, കുബേരന്നോ, ഇന്ദ്രന്നോ, വായുവിന്നോ അങ്ങയെ യുദ്ധത്തിൽ നേരിടാൻ ധൈര്യമുണ്ടായിരുന്നില്ല. അങ്ങയുടെ ഭുജബലത്താൽ അങ്ങ് കാലനേയും യമനേയും ജയിച്ചു. എന്നിട്ട് ഇന്ന് അങ്ങ് അനാഥജന്തുപോലെ കിടക്കുന്നുവല്ലോ. അങ്ങയുടെ മഹത്വം ലോകം മുഴുവൻ അറിയും. അങ്ങയുടെ പുത്രന്മാരും ബന്ധുക്കളും അപാരബലവാന്മാരായിരുന്നു. രാമന്നെതിരെയുള്ള അങ്ങയുടെ ശത്രുത കാരണമാണ് അങ്ങയ്ക്ക് ഈ ഗതി വന്നത്. അങ്ങയുടെ കുലത്തിൽ ഒരുവൻ കൂടി അങ്ങയുടെ മരണത്തിൽ വിലപിയ്ക്കാനില്ല. നാഥ, പ്രപഞ്ചം മുഴുവൻ അങ്ങയുടെ അധീനത്തിലായിരുന്നു. അഷ്ടദിക്പാലന്മാർ ഭയത്തോടെ അങ്ങയുടെ മുമ്പിൽ നിത്യവും

തലവണങ്ങിയിരുന്നു. ഇപ്പോൾ കുറുക്കന്മാർ അങ്ങയുടെ തലകളേയും കൈകളേയും തിന്നുന്നു. ഇത് രാമന്റെ എതിരായിരിയ്ക്കുന്നവന്ന് അനുചിതമല്ല. കാലന്റെ വശത്തായി, സ്വാമീ, അങ്ങ് എന്റെ വാക്കുകളെ കേട്ടില്ല. ചരാചരങ്ങളുടെ നാഥനെ കേവലം മനുഷ്യനായി കരുതി.'

**ഛം:**

**ജാന്യോ മനുജ് കരി ദനുജ് കാനന് ദഹന് പാവക് ഹരി സ്വയം,**
**ജെഹി നമത് സിവ് ബ്രഹ്മാദി സുര് പിയ് ഭജെഹു നഹിം കരുനാമയം.**
**ആജന്മ് തേ പരദ്രോഹ് രത് പാപൗഘമയ് തവ തനു അയം,**
**തുംഹഹൂ ദിയോ നിജ് ധാമ് രാമ് നമാമി ബ്രഹ്മ് നിരാമയം.**

'രാക്ഷസന്മാരെന്ന കാട്ടിനെ ദഹിപ്പിയ്ക്കുന്നവനായ സ്വയം ഹരിയെത്തന്നെ ഒരു സാധാരണ മനുഷ്യനായി അങ്ങ് കരുതി. ബ്രഹ്മാവും ശിവനും മറ്റു ദേവന്മാരും നമസ്കരിയ്ക്കുന്ന കരുണാമയനെ, പ്രിയ, അങ്ങ് ഭജിച്ചില്ല. അങ്ങ് ജനിച്ചതുമുതൽ തന്നെ പരദ്രോഹരതനായിരുന്നു. അങ്ങയുടെ ഈ ദേഹം പാപങ്ങളുടെ കലവറയായിരുന്നു. എന്നിട്ടും ശ്രീരാമൻ അങ്ങയ്ക്ക് തന്റെ ലോകത്തെ പ്രദാനം ചെയ്തു. ബ്രഹ്മസ്വരൂപനായ അവനെ ഞാൻ വണങ്ങുന്നു.'

**ദോ:**

**അഹഹ നാഥ് രഘുനാഥ് സമ് കൃപാസിന്ധു നഹിം ആന്,**
**ജോഗി ബൃന്ദ് ദുർലഭ് ഗതി തോഹി ദീൻഹി ഭഗവാന്. (104)**

'ഹാ നാഥ, യോഗികൾക്കുപോലും പ്രാപിയ്ക്കാൻ പ്രയാസമുള്ള ഗതിയെ അങ്ങയ്ക്ക് നൽകിയ രഘുനാഥനെപ്പോലെ ഇത്രയും കാരുണ്യവാനായ ദൈവം വേറില്ല.' (104)

**ചൗ:**

**മന്ദോദരീ ബചന് സുനി കാനാ –**
**സുര് മുനി സിദ്ധ് സബൻഹി സുഖ് മാനാ,**
**അജ് മഹേസ് നാരദ് സനകാദീ –**
**ജേ മുനിബര് പരമാരഥ്ബാദീ. 1**

**ഭരി ലോചന് രഘുപതിഹി നിഹാരീ –**
**പ്രേമ് മഗന് സബ് ഭഏ സുഖാരീ,**
**രുദന് കരത് ദേഖീം സബ് നാരീ –**
**ഗയഉ ബിഭീഷനു മന് ദുഖ് ഭാരീ. 2**

**ബന്ധു ദസാ ബിലോകി ദുഖ് കീൻഹാ –**
**തബ് പ്രഭു അനുജ്ഹി ആയസു ദീൻഹാ,**
**ലഛിമന് തെഹി ബഹു ബിധി സമുഝായോ –**
**ബഹുരി ബിഭീഷന് പ്രഭു പഹിം ആയോ. 3**

**കൃപാദൃഷ്ടി പ്രഭു താഹി ബിലോകാ –**
**കരഹു ക്രിയാ പരിഹരി സബ് സോകാ,**
**കീൻഹി ക്രിയാ പ്രഭു ആയസു മാനീ –**
**ബിധിവത് ദേസ് കാല് ജിയ്ँ ജാനീ. 4**

ദേവന്മാരും മുനിമാരും സിദ്ധന്മാരും മണ്ഡോദരിയുടെ വാക്കുകൾ കേട്ട് സന്തോഷിച്ചു. ബ്രഹ്മാവും മഹേശ്വരനും നാരദനും സനകാദി മുനിമാരും മറ്റുള്ള പരമാർത്ഥവാദികളായ മഹർഷിമാരും കണ്ണുനിറയെ രഘുപതിയെ നോക്കിനിന്നു. പ്രേമസാഗരത്തിൽ മുങ്ങി അവർ സുഖ സംതൃപ്തരായി. സ്ത്രീകളെല്ലാം വിലപിയ്ക്കുന്നതു കണ്ട് വിഭീഷണൻ അവരെ ഭാരിച്ച ഹൃദയത്തോടെ സമീപിച്ചു. തന്റെ ജ്യേഷ്ഠന്റെ നില കണ്ട് അവൻ അത്യന്തം ദു:ഖിച്ചു. അപ്പോൾ പ്രഭു തന്റെ അനുജനെ ആദേശിച്ചു. ലക്ഷ്മണൻ അവനെ പലവിധത്തിൽ സമാധാനിപ്പിച്ചു. പിന്നീട് വിഭീഷണൻ പ്രഭുവിന്റെ അടുത്തേയ്ക്ക് തിരിച്ചുവന്നു. പ്രഭു അവനെ കരുണയോടെ നോക്കി പറഞ്ഞു: ''ദു:ഖം വെടിഞ്ഞ് ശേഷക്രിയകൾ ചെയ്യൂ.'' പ്രഭുവിന്റെ ആദേശാനുസാരം അവൻ കാലദേശങ്ങൾക്കനുസരിച്ച് ശാസ്ത്രവിധിപ്രകാരം ക്രിയാകർമ്മങ്ങൾ അനുഷ്ഠിച്ചു.

**ദോ:**

**മണ്ഡോദരീ ആദി സബ് ദേഇ തിലാഞ്ജലി താഹി.**
**ഭവന് ഗഈँ രഘുപതി ഗുന് ഗന് ബരനത് മന് മാഹീം. (105)**

മന്ദോദരിയും മറ്റുള്ളവരും പരേതന്ന് എള്ളും ജലവും കൊടുത്ത് രഘുപതിയുടെ ഗുണ ഗണങ്ങളെ സ്തുതിച്ചുകൊണ്ട് അവരുടെ അരമനയ്ക്ക് തിരിച്ചുചെന്നു. (105)

**ചൗ:**

**ആഇ ബിഭീഷന് പുനി സിരു നായോ –**
**കൃപാസിന്ധു തബ് അനുജ് ബൊലായോ,**
**തുംഹ് കപീസ് അംഗദ് നല് നീലാ –**
**ജാമവന്ത് മാരുതി നയസീലാ. 1**

**സബ് മിലി ജാഹു ബിഭീഷന് സാഥാ –**
**സാരെഹു തിലക് കഹെഉ രഘുനാഥാ,**
**പിതാ ബചന് മൈം നഗര് ന ആവഉँ –**
**ആപു സരിസ് കപി അനുജ് പഠാവഉँ. 2**

**തുരത് ചലേ കപി സുനി പ്രഭു ബചനാ –**
**കീൻഹീ ജാഇ തിലക് കീ രചനാ,**
**സാദര് സിംഹാസന് ബൈഠാരീ –**
**തിലക് സാരി അസ്തുതി അനുസാരീ. 3**

**ജോരി പാനി സബ്ഹീം സിര് നാഏ –**
**സഹിത് ബിഭീഷന് പ്രഭു പഹിം ആഏ,**
**തബ് രഘുബീര് ബോലി കപി ലീൻഹേ –**
**കഹി പ്രിയ് ബചന് സുഖീ സബ് കീൻഹേ. 4**

(ശേഷക്രിയകളെല്ലാം കഴിച്ച്) വിഭീഷണൻ തിരിച്ചുവന്ന് പ്രഭുവിനെ വണങ്ങി. കൃപാനിധി തന്റെ അനുജനെ വിളിച്ചു. "നീയും, സുഗ്രീവനും, അംഗദനും, നളനും നീലനും, ജാംബവാനും, ഹനുമാനും, നയശീലന്മാരായ നിങ്ങളെല്ലാവരും വിഭീഷണന്റെ കൂടെ പോയി അവന്റെ രാജ്യാഭിഷേകത്തിനുള്ള സന്നാഹങ്ങൾ ചെയ്യുവിൻ." എന്ന് രഘുനാഥൻ പറഞ്ഞു. "എന്റെ പിതാവിന്റെ ആദേശാനുസാരം ഞാൻ നഗരത്തിനുള്ളിൽ കടക്കില്ല. പക്ഷെ എന്റെ അനുജനേയും

വാനരന്മാരേയും അയയ്ക്കുന്നു. എന്തെന്നാൽ അവർ എനിയ്ക്കു സമാനമാണ്.'' പ്രഭുവിന്റെ ആദേശം കേട്ട് വാനരന്മാർ ഉടൻ പുറപ്പെട്ട് നഗരത്തിലെത്തി അഭിഷേകത്തിന്നുള്ള ഏർപ്പാടുകൾ ചെയ്തു. ആദരവോടെ അവർ അവനെ സിംഹാസനത്തിലിരുത്തി, അവന്റെ നെറ്റിയിൽ തിലകം ചാർത്തി അവനെ സ്തുതിച്ചു. മാത്രമല്ല, അവർ കൈകൾ കൂപ്പിക്കൊണ്ട് അവന്ന് തലവണങ്ങി. പിന്നെ വിഭീഷണൻ പ്രഭുവിന്റെ അടുത്തേയ്ക്ക് തിരിച്ചുവന്നു. പിന്നെ രഘുപതി വാനരന്മാരെയെല്ലാം വിളിച്ച് അവരോട് പ്രിയമായി സംസാരിച്ച് അവരെയെല്ലാം തൃപ്തിപ്പെടുത്തി.

**ഛം:**

**കിഏ സുഖീ കഹി ബാനീ സുധാസമ് ബല് തുംഹാരേം രിപു ഹയോ,.**
**പായോ ബിഭീഷന് രാജ് തിഹു് പുര് ജസു തുംഹാരോ നിത് നയോ.**
**മൊഹി സഹിത് സുഭ് കീരതി തുംഹാരീ പരമ് പ്രീതി ജൊ ഗാഇഹൈം,**
**സംസാര് സിന്ധു അപാര് പാര് പ്രയാസ് ബിനു നര് പാഇഹൈം.**

അമൃതതുല്യമായ വാക്കുകൾകൊണ്ട് പ്രഭു എല്ലാവരേയും സന്തോഷിപ്പിച്ചു. ''നിങ്ങളുടെയെല്ലാം ബലംകൊണ്ടാണ് ശത്രുവിനെ കൊല്ലാൻ കഴിഞ്ഞതും വിഭീഷണന്ന് രാജ്യം കിട്ടിയതും. നിങ്ങളുടെ കീർത്തി എന്നും മൂന്നു ലോകങ്ങളിലും നിലച്ചുനില്ക്കും. നിങ്ങളുടെ ശുഭ കീർത്തിയെ എന്റേതിന്റെ കൂടെ പാടുന്നവർ അപാരമായ സംസാര സാഗരത്തെ നിഷ്പ്രയാസം കടക്കും.''

**ദോ:**

**പ്രഭു കേ ബചന് ശ്രവന് സുനി നഹിം അഘാഹിം കപി പുഞ്ജ്,**
**ബാര് ബാര് സിര് നാവഹിം ഗഹഹിം സകല് പദ് കഞ്ജ്. (106)**

പ്രഭുവിന്റെ വാക്കുകളെ കേട്ട് വാനരസമൂഹത്തിന്ന് മതിവന്നില്ല. അവരെല്ലാവരും തങ്ങളുടെ തലകൾ കുനിച്ച് വണങ്ങി, അവന്റെ പാദകമലങ്ങളെ വീണ്ടും വീണ്ടും പിടിച്ചു. (106)

**ചൗ:**

**പുനി പ്രഭു ബോലി ലിയഉ ഹനുമാനാ –**
**ലങ്കാ ജാഹു കഹെഉ ഭഗവാനാ,**

**സമാചാര് ജാനകിഹി സുനാവഹു –**
**താസു കുസല് ലൈ തുംഹ് ചലി ആവഹു. 1**

**തബ് ഹനുമന്ത് നഗര് മഹു് ആഏ –**
**സുനി നിസിചരീ നിസാചര് ധാഏ,**
**ബഹു പ്രകാര് തിൻഹ് പൂജാ കീൻഹീ –**
**ജനകസുതാ ദേഖാഇ പുനി ദീൻഹീ. 2**

**ദൂരിഹി തേ പ്രനാമ് കപി കീൻഹാ –**
**രഘുപതി ദൂത് ജാനകീം ചീൻഹാ,**
**കഹഹു താത് പ്രഭു കൃപാനികേതാ –**
**കുസല് അനുജ് കപി സേന് സമേതാ. 3**

**സബ് ബിധി കുസല് കോസലാധീസാ –**
**മാതു സമര് ജീത്യോ ദസസീസാ,**
**അബിചല് രാജു ബിഭീഷന് പായോ –**
**സുനി കപി ബചന് ഹരഷ് ഉര് ഛായോ. 4**

പ്രഭു പിന്നെ ഹനുമാനെ വിളിച്ചു. "ലങ്കയിലേയ്ക്കു പോയി ജാനകിയോട് നടന്നതെല്ലാം പറഞ്ഞ് അവളുടെ കുശലത്തെപ്പറ്റി തിരിച്ചുവന്ന് പറയൂ." അപ്പോൾ ഹനുമാൻ നഗരത്തിനകത്ത് കടന്നുചെന്നു. അവൻ വന്നതറിഞ്ഞ രാക്ഷസന്മാരും രാക്ഷസികളും ഓടി അവനെ വരവേറ്റു. അവർ അവനെ പലവിധത്തിൽ ആരാധിച്ച് ജാനകിയുടെ അടുക്കലേയ്ക്ക് കൊണ്ടുപോയി. ഹനുമാൻ അവളെ ദൂരെ നിന്ന് നമസ്കരിച്ചു. ജാനകി അവനെ ശ്രീരാമന്റെ ദൂതനെന്ന് തിരിച്ചറിഞ്ഞു. "മകനെ, പറയൂ. കൃപാനിധിയായ എന്റെ സ്വാമിയ്ക്കും അനുജന്നും, വാനരസേനയ്ക്കും കുശലം തന്നെയല്ലെ?" "അമ്മേ, കോസലാധീശന്ന് എല്ലാവിധത്തിലും കുശലം തന്നെ. ദശാനനനെ യുദ്ധത്തിൽ ജയിച്ചു. വിഭീഷണന്ന് നിരന്തരമായി രാജ്യം ലഭിച്ചു." വാനരന്റെ വാക്കുകൾ കേട്ട് അവളുടെ മനസ്സ് സന്തോഷംകൊണ്ട് നിറഞ്ഞു.

**ഛം:**

**അതിഹരഷ് മന് തന് പുലക് ലോചന് സജല് കഹ് പുനി പുനി രമാ,**
**കാ ദേഉ്ँ തോഹി ത്രൈലോക് മഹു്ँ കപി കിമപി നഹിം ബാനീ സമാ.**
**സുനു മാതു മൈം പായോ അഖില് ജഗ് രാജു ആജു ന സംസയം,**
**രന് ജീതി രിപുദല് ബന്ധു ജുത് പസ്യാമി രാമമനാമയം.**

അവളുടെ മനസ്സ് അത്യന്തം സന്തോഷിച്ചു. ദേഹം പുളകിതമായി. കണ്ണുകളിൽ നീർ വഴിഞ്ഞു. രമ (സീത) വീണ്ടും വീണ്ടും പറഞ്ഞു: ''നിനക്കു ഞാനെന്തു തരും? ഈ വർത്തമാനം പറഞ്ഞതിന്നുള്ള വിലയ്ക്കു സമമായി മൂന്നുലോകങ്ങളിലും ഒന്നും തന്നെയില്ല.'' ''മാതാവേ, കേട്ടാലും. ഇന്ന് എനിയ്ക്ക് ശ്രീരാമനെ തന്റെ അനുജന്റെ കൂടെ യുദ്ധക്കളത്തിൽ ശത്രുവിനെ ജയിച്ചശേഷം സുരക്ഷിതനായി ക്കണ്ട് നിസ്സംശയം അഖിലലോകത്തിന്റെയും ആധിപത്യം കിട്ടി ക്കഴിഞ്ഞു.''

**ദോ:**

**സുനു സുത് സദ്ഗുന് സകല് തവ ഹൃദയ്ँ ബസഹു്ँ ഹനുമന്ത്,**
**സാനുകൂല് കോസലപതി രഹഹു്ँ സമേത് അനന്ത്. (107)**

''മകനെ, ഹനുമൻ, കേൾക്കൂ: സകല സദ്ഗുണങ്ങളും നിന്റെ ഹൃദയത്തിൽ വസിയ്ക്കട്ടെ. അനന്തൻ (ലക്ഷ്മണൻ) സമേതനായി കോസലപതി നിനക്കനുകുലമായി വരട്ടെ.'' (107)

**ചൗ:**

**അബ് സൊഇ ജതന് കരഹു തുംഹ് താതാ –**
**ദേഖൗം നയന് സ്യാമ് മൃദു ഗാതാ,**
**തബ് ഹനുമാന് രാമ് പഹിം ജാഇൗ –**
**ജനക്സുതാ കൈ കുസല് സുനാഇൗ. 1**

**സുനി സന്ദേസു ഭാനുകുലഭൂഷന് –**
**ബോലി ലിഏ ജുബരാജ് ബിഭീഷന്,**
**മാരുതസുത് കേ സംഗ് സിധാവഹു –**
**സാദര് ജനക് സുതഹി ലൈ ആവഹു. 2**

**തുരത്ഹിം സകല് ഗഏ ജഹ്ँ സീതാ –**
**സേവഹിം സബ് നിസിചരീം ബിനീതാ,**
**ബേഗി ബിഭിഷന് തിൻഹ്ഹി സിഖായോ –**
**തിൻഹ് ബഹു ബിധി മജ്ജന് കര്വായോ. 3**

**ബഹു പ്രകാര് ഭൂഷന് പഹിരാഏ –**
**സിബികാ രുചിര് സാജി പുനി ല്യാഏ,**
**താ പര് ഹരഷി ചഢീ ബൈദേഹീ –**
**സുമിരി രാമ് സുഖ്ധാമ് സനേഹീ. 4**

**ബേത്പാനി രച്ഛക് ചഹുँ പാസാ –**
**ചലേ സകല് മന് പരമ് ഹുലാസാ,**
**ദേഖന് ഭാലു കീസ് സബ് ആഏ –**
**രച്ഛക് കോപി നിവാരന് ധാഏ. 5**

**കഹ് രഘുബീര് കഹാ മമ മാനഹു –**
**സീതഹി സഖാ പയാദേം ആനഹു,**
**ദേഖഹുँ കപി ജനനീ കീ നാഈം –**
**ബിഹസി കഹാ രഘുനാഥ് ഗൊസാഈം. 6**

**സുനി പ്രഭു ബചന് ഭാലു കപി ഹര്ഷേ –**
**നഭ് തേ സുരൻഹ് സുമന് ബഹു ബര്ഷേ,**
**സീതാ പ്രഥമ് അനല് മഹുँ രാഖീ –**
**പ്രഗട് കീൻഹി ചഹ് അന്തര് സാഖീ. 7**

''ഇപ്പോൾ, മകനേ, എന്റെ സ്വാമിയുടെ കോമളവും ശ്യാമളവുമായ ശരീരത്തെ ഞാൻ കാണുവാൻ ഒരു വഴിയുണ്ടാക്കൂ.'' ഹനുമാൻ ശ്രീരാമന്റെ അടുത്തേയ്ക്ക് തിരിച്ചു വന്ന് സീതയുടെ കുശലത്തെപ്പറ്റി അറിയിച്ചു. ആ വർത്തമാനം കേട്ട് സൂര്യവംശതിലകനായ രാമൻ അംഗദയുവരാജാവിനേയും വിഭീഷണനേയും വിളിച്ചു, ''നിങ്ങൾ ഇരുവരും വായുപുത്രന്റെ കൂടെ പോയി മര്യാദയോടെ ജാനകിയെ ഇവിടേയ്ക്ക് കൊണ്ടുവരുവിൻ.'' ഉടനെ എല്ലാവരും സീതയിരിയ്ക്കുന്ന

സ്ഥലത്തേയ്ക്ക് പോയി, അവിടെ ഒരുകൂട്ടം രാക്ഷസികൾ അവളെ വിനയത്തോടെ ഉപചരിയ്ക്കുന്നതു കണ്ടു. വിഭീഷണൻ രാക്ഷസികൾക്ക് ഉടൻ വേണ്ടതു ചെയ്യേണ്ട ആദേശം നൽകി. അവർ അവളെ വേണ്ടവിധം സ്നാനം ചെയ്യിച്ച് പലവിധത്തിലുള്ള ആഭരണങ്ങൾ അണിയിച്ച് മനോഹരമായ ഒരു ഡോലി തയ്യാറാക്കി. വൈദേഹി ആനന്ദരൂപനും സ്നേഹമയനുമായ ശ്രീരാമനെ മനസ്സിൽ ധ്യാനിച്ചു കൊണ്ട് അതിൽ സന്തോഷത്തോടെ കയറിയിരുന്നു. നാലുപറത്തും ദണ്ഡധാരികളായ രക്ഷകന്മാർ അത്യന്തം സന്തോഷത്തോടെ നടന്നു. കരടികളും കപികളും അവളെ ദർശിയ്ക്കുവാൻ വന്നു. പക്ഷേ രക്ഷകന്മാൾ കോപത്തോടെ അവരെ തടുത്തുനിർത്തുവാൻ ഓടി യെത്തി. അപ്പോൾ രഘുവീരൻ, "ഞാൻ പറയുന്നതനുസരിയ്ക്കുവിൻ. വിഭീഷണ, സീതയെ കാൽനടയായി കൊണ്ടുവരൂ. വാനരന്മാർ അവരുടെ സ്വന്തം അമ്മയെ നോക്കുന്നതുപോലെ അവളെ നോക്കട്ടെ." എന്ന് സർവേശ്വരനായ രഘുനാഥൻ മന്ദഹസിച്ചുകൊണ്ട് പറഞ്ഞു. പ്രഭുവിന്റെ വാക്കുകൾ കേട്ട് കരടികളും കപികളും സന്തോഷിച്ചു. ആകാശത്തിൽനിന്നും ദേവന്മാർ സമൃദ്ധമായി പുഷ്പവർഷം ചെയ്തു. സീത മുമ്പ് അഗ്നിഭഗവാന്റെ അടുക്കൽ നിക്ഷേപിയ്ക്കപ്പെട്ടിരുന്നു. അന്ത:സാക്ഷിയായ ശ്രീരാമൻ അവളെ ഇപ്പോൾ തിരിച്ചുകൊണ്ടു വരുവാൻ ആഗ്രഹിച്ചു.

**ദോ:**

**തെഹി കാരന് കരുനാനിധി കഹേ കഛുക് ദുർബാദ്,**
**സുനത് ജാതുധാനീം സബ് ലാഗീം കരൈ ബിഷാദ്. (108)**

ഇതിന്നുവേണ്ടിയാണ് കരുണാനിധി അവളോട് ചില അപവാദവാക്കു കൾ പറഞ്ഞത്. അതു കേട്ട് രാക്ഷസികൾക്ക് വിഷാദമുണ്ടായി. (108)

**ചൗ:**

**പ്രഭു കേ ബചന് സീസ് ധരി സീതാ –**
**ബോലീ മന് ക്രമ് ബചന് പുനീതാ,**
**ലഛിമന് ഹോഹു ധരമ് കേ നേഗീ –**

**പാവക് പ്രഗട് കരഹു തുംഹ് ബേഗീ. 1**

**സുനി ലഛിമന് സീതാ കൈ ബാനീ –**
**ബിരഹ് ബിബേക് ധരമ് നിതി സാനീ,**
**ലോചന് സജല് ജോരി കര് ദോഊ –**
**പ്രഭു സന് കഛു കഹി സകത് ന ഓഊ. 2**

**ദേഖി രാമ് രുഖ് ലഛിമന് ധാഏ –**
**പാവക് പ്രഗടി കാഠ് ബഹു ലാഏ,**
**പാവക് പ്രബല് ദേഖി ബൈദേഹീ –**
**ഹൃദയ്ँ ഹരഷ് നഹിം ഭയ് കഛു തേഹീ. 3**

**ജൗം മന് ബച് ക്രമ് മമ ഉര് മാഹീം –**
**തജി രഘുബീര് ആന് ഗതി നാഹീം,**
**തൗ കൃസാനു സബ് കൈ ഗതി ജാനാ –**
**മോ കഹുँ ഹോഉ ശ്രീഖണ്ഡ് സമാനാ. 4**

പക്ഷേ, വിചാരത്തിലും വാക്കിലും കർമ്മത്തിലും പരിശുദ്ധയായ സീത പ്രഭുവിന്റെ ആദേശത്തെ ശിരോധരിച്ചു. അവൾ പറഞ്ഞു: "ലക്ഷ്മണ, ഈ പുണ്യകർമ്മം ചെയ്യാൻ ഒരു പുരോഹിതനായി എന്നെ സഹായിയ്ക്കൂ. വേഗം അഗ്നിയെ ജ്വലിപ്പിയ്ക്കൂ." വിരഹതാപത്താലും വിവേചനബുദ്ധിയോടും ധർമ്മവും നീതിയും കലർന്നതുമായ സീതയുടെ വാക്കുകൾ കേട്ട് ലക്ഷ്മണന്റെ കണ്ണുകൾ നിറഞ്ഞു. അവൻ തന്റെ കൈകളെ പ്രാർത്ഥനയോടെ കൂപ്പി, പക്ഷെ അവന്ന് പ്രഭുവിനോട് ഒന്നും പറയാൻ കഴിഞ്ഞില്ല. ശ്രീരാമന്റെ സമ്മതത്തെ നോട്ടത്തിൽ നിന്നും മനസ്സിലാക്കി ലക്ഷ്മണൻ വേഗം പോയി ഒട്ടേറെ മരക്കട്ടകൾ കൊണ്ടുവന്ന് അഗ്നിയെ ജ്വലിപ്പിച്ചു. പ്രബലമായി കത്തുന്ന അഗ്നിയെ കണ്ട് വൈദേഹി ഒട്ടും മടികൂടാതെ സന്തോഷിച്ചു. 'ഞാൻ മനസാ, വാചാ, കർമ്മണാ, രഘുവീരനെ യല്ലാതെ മറ്റാരേയും എന്റെ മനസ്സുകൊണ്ട് ചന്തിച്ചിട്ടില്ലെങ്കിൽ

എല്ലാവരുടേയും ഗതിയറിയുന്ന ഈ അഗ്നി ചന്ദനക്കുഴമ്പുപോലെ തണുത്തിരിയ്ക്കട്ടെ.'

**ഛം:**

**ശ്രീഖണ്ഡ് സമ് പാവക് പ്രബേസ് കിയോ സുമിരി പ്രഭു മൈഥിലീ,**
**ജയ് കോസലേസ് മഹേസ് ബന്ദിത് ചരന് രതി അതി നിർമലീ.**
**പ്രതിബിംബ് അരു ലൗകിക് കലങ്ക് പ്രചണ്ഡ് പാവക് മഹു് ജരേ,**
**പ്രഭുചരിത്കാഹു്ന ലഖേ നഭ് സുര് സിദ്ധ് മുനി ദേഖഹിം ഖരേ.** 1

**ധരി രൂപ് പാവക് പാനി ഗഹി ശ്രീ സത്യ് ശ്രുതി ജഗ് ബിദിത് ജോ,**
**ജിമി ഛീരസാഗര് ഇന്ദിരാ രാമ്ഹി സമർപി ആനി സോ.**
**സോ രാമ് ബാമ് ബിഭാഗ് രാജതി രുചിര് അതി സോഭാ ഭലീ,**
**നവ് നീല് നീരജ് നികട് മാനഹു് കനക് പങ്കജ് കീ കലീ.** **2**

പ്രഭുവിനെ മനസ്സിൽ സ്മരിച്ചുകൊണ്ട് മൈഥിലി 'മഹേശ്വരനാൽ അതിശുദ്ധമായ ഭക്തിയോടെ വന്ദിയ്ക്കപ്പെടുന്ന പാദങ്ങളോടുകൂടിയ കോസലരാജൻ ജയിയ്ക്കട്ടെ' എന്ന് ഘോഷിച്ചുകൊണ്ട് ചന്ദനക്കുഴമ്പിലെന്നപോലെ അഗ്നിയിൽ പ്രവേശിച്ചു. അവളുടെ പ്രതിബിംബവും ലൌകികകളങ്കവും പ്രചണ്ഡമായ അഗ്നിയിൽ കത്തി. പക്ഷേ പ്രഭുവിന്റെ കാര്യത്തിലെ രഹസ്യം ആർക്കും മനസ്സിലായില്ല. ദേവന്മാരും സിദ്ധന്മാരും, മുനിമാരും കൂടി നോക്കി നിന്നു. അഗ്നി ശരീരം ധരിച്ച് വേദങ്ങളാലും ജഗത്താലും അറിയപ്പെടുന്ന ശരിയായ സീതയെ കൈയ്യിൽ പിടിച്ചുകൊണ്ട്, ലക്ഷ്മീദേവിയെ സമുദ്രം മഹാവിഷ്ണുവിന്ന് സമർപ്പിച്ചപോലെ ശ്രീരാമന്ന് സമർപ്പിച്ചു. ശ്രീരാമന്റെ ഇടതുപുറത്ത് നിന്നുകൊണ്ട് അവൾ തന്റെ അമിതസൗന്ദര്യത്തിൽ, നീലത്താമരപ്പുവിന്റെ അടുത്ത് സ്വർണ്ണമയമായ ആമ്പൽപ്പൂമൊട്ടു പോലെ വിരാജിച്ചു.

**ദോ:**

**ബർഷഹിം സുമന് ഹരഷി സുര് ബാജഹിം ഗഗന് നിസാന്,**
**ഗാവഹിം കിന്നര് സുരബധൂ നാചഹിം ചഢീം ബിമാന്.** **(109 – ക)**

**ജനക്സുതാ സമേത് പ്രഭു സോഭാ അമിത് അപാര്,**
**ദേഖി ഭാലു കപി ഹര്ഷേ ജയ് രഘുപതി സുഖ് സാര്. (109 – ഖ)**

ദേവന്മാർ ആനന്ദഭരിതരായി പുഷ്പവർഷം ചെയ്തു. ആകാശത്തിൽ ദുംദുഭികൾ മുഴങ്ങി. തങ്ങളുടെ വിമാനങ്ങളിൽ കയറി കിന്നരന്മാർ ഗാനം ചെയ്തു; അപ്സരസ്സുകൾ നൃത്തം വെച്ചു. ജാനകീസമേതനായ പ്രഭുവിന്റെ ശോഭ അമിതവും അപാരവുമായിരുന്നു. ആ ദൃശ്യം കണ്ട് കരടികളും കപികളും ആനന്ദിച്ച് 'ആനന്ദത്തിന്റെ സാരമായ രഘുപതിയ്ക്കു ജയം' എന്നു ഘോഷിച്ചു. (109 – ക – ഖ)

**ചൗ:**

**തബ് രഘുപതി അനുസാസന് പാഈ –**
**മാതലി ചലെഉ ചരന് സിരു നാഈ,**
**ആഏ ദേവ് സദാ സ്വാര്ഥീ –**
**ബചന് കഹഹിം ജനു പരമാര്ഥീ. 1**

**ദീന് ബന്ധു ദയാല് രഘുരായാ –**
**ദേവ് കീൻഹ് ദേവൻഹ് പര് ദായാ,**
**ബിസ്വ് ദ്രോഹ് രത് യഹ് ഖല് കാമീ –**
**നിജ് അഘ് ഗയഉ കുമാരഗ്ഗാമീ. 2**

**തുംഹ് സമരൂപ് ബ്രഹ്മ് അബിനാസീ –**
**സദാ ഏക്രസ് സഹജ് ഉദാസീ,**
**അകല് അഗുന് അജ് അനഘ് അനാമയ് –**
**അജിത് അമോഘ്സക്തി കരുനാമയ്. 3**

**മീന് കമഠ് സൂകര് നരഹരീ –**
**ബാമന് പരസുരാമ് ബപു ധരീ,**
**ജബ് ജബ് നാഥ് സുരൻഹ് ദുഖു പായോ –**
**നാനാ തനു ധരി തുംഹ്ഈँ നസായോ. 4**

**യഹ് ഖല് മലിന് സദാ സുരദ്രോഹീ –**
**കാമ് ലോഭ് മദ് രത് അതി കോഹീ,**

**അധമ് സിരോമനി തവ പദ് പാവാ –**
**യഹ് ഹമരേം മന് ബിസ്മയ് ആവാ. 5**

**ഹമ് ദേവതാ പരമ് അധികാരീ –**
**സ്വാരഥ് രത് പ്രഭു ഭഗതി ബിസാരീ,**
**ഭവ് പ്രബാഹ് സന്തത് ഹമ് പരേ –**
**അബ് പ്രഭു പാഹി സരന് അനുസരേ. 6**

പിന്നെ രഘുപതിയുടെ സമ്മതത്തോടെ മാതലി പ്രഭുവിനെ തല വണങ്ങി (സ്വർഗ്ഗത്തിലേയ്ക്ക്) പോയി. ഇപ്പോൾ സദാ സ്വാർത്ഥികളായ ദേവന്മാർ വന്ന് പരമാർത്ഥതത്വത്തെ അറിയുവാനെന്നപോലെ സംസാരിച്ചു. "ഹേ ദീനബന്ധോ, ദയാളോ, രഘുരാമ, ദേവ, അങ്ങ് ദേവന്മാരുടെ മേൽ കരുണ കാണിച്ചു. കാമലോലുപനും ലോക ദ്രോഹിയും, ദുർമാർഗ്ഗിയുമായ ഈ ദുഷ്ടൻ സ്വന്തം പാപങ്ങളാൽ ത്തന്നെ നശിച്ചു. അങ്ങ് എല്ലാവർക്കും സമരൂപനും, അവിനാശിയായ ബ്രഹ്മവും, സദാ മാറ്റമില്ലാത്തവനും, സ്വഭാവതഃ നിഷ്പക്ഷനും, സംപൂർണ്ണനും, സാംസാരിക ഗുണങ്ങളറ്റവനും, ജനനമറ്റവനും, നിഷ്പാപനും, അജയനും, അമോഘശക്തിയുള്ളവനും, കരുണാമയ നുമാണ്. അങ്ങ് മത്സ്യത്തിന്റേയും, കൂർമ്മത്തിന്റേയും, വരാഹ®ി ന്റേയും, നരസിംഹത്തിന്റേയും, വാമനന്റേയും, പരശുരാമന്റേയും രൂപങ്ങളെടുത്തു. ഹേ നാഥ, എപ്പോഴെല്ലാം ദേവന്മാർക്ക് സങ്കടാ വസ്ഥയുണ്ടായോ, അവയെ അങ്ങ് പല രൂപങ്ങളിൽ അവതരിച്ച് നശിപ്പിച്ചു. ഈ മലിനഹൃദയനായ ദുഷ്ടൻ ദേവന്മാരുടെ സ്ഥിരശത്രുവായിരുന്നു. അവൻ കാമം, ലോഭം, മദം, ക്രോധം ഇവയുടെ മൂർത്തിയായിരുന്നു. അധമശിരോമണിയായ ഇവൻ കൂടി അങ്ങയുടെ ഗതി പ്രാപിച്ചുവെന്നത് ഞങ്ങൾക്ക് വിസ്മയത്തെ ഉണ്ടാക്കുന്നു. ദേവന്മാരായ ഞങ്ങൾ പരമാർത്ഥത്തെ അറിവാൻ അധികാരമുള്ളവരാണ്. പക്ഷേ ഞങ്ങൾ സ്വാർത്ഥനിരതരായതിനാൽ ഭഗവാനെ ഭജിയ്ക്കാൻ ഞങ്ങൾ മറന്നുപോയി. ജനനമരണമാകുന്ന സംസാരപ്രവാഹത്തിൽ സദാ മുഴുകിയിരിയ്ക്കുന്നു. ഹാ നാഥ, ഇപ്പോൾ

ഞങ്ങൾ അങ്ങയെ ശരണമടഞ്ഞിരിയ്ക്കുന്നു. അങ്ങ് ഞങ്ങളെ രക്ഷിയ്ക്കണം."

**ദോ:**

**കരി ബിനതീ സുര് സിദ്ധ് സബ് രഹേ ജഹ് തഹ് കര് ജോരി,**
**അതി സപ്രേമ് തന് പുലകി ബിധി അസ്തുതി കരത് ബഹോരി. (110)**

ഈവിധം സ്തുതിച്ചുകൊണ്ട് ദേവന്മാരും സിദ്ധന്മാരും കൈകൾ കൂപ്പിക്കൊണ്ട് അവർ നിന്ന ഇടത്ത് നിന്നു. പിന്നെ, പ്രേമാധിക്യം കാരണം പുളകം കൊണ്ട്, ബ്രഹ്മാവ് തന്റെ പ്രാർത്ഥന തുടങ്ങി. (110)

**ഛം:**

**ജയ രാമ സദാ സുഖ്ധാമ ഹരേ –**
**രഘുനായക് സായക് ചാപ് ധരേ,**
**ഭവ ബാരന് ദാരന് സിംഹ് പ്രഭോ –**
**ഗുന് സാഗര് നാഗര് നാഥ് വിഭോ. 1**

**തന് കാമ് അനേക് അനൂപ് ഛബീ –**
**ഗുന് ഗാവത് സിദ്ധ് മുനീന്ദ്ര് കബീ,**
**ജസു പാ:വന് രാവന് നാഗ് മഹാ –**
**ഖഗ്നാഥ് ജഥാ കരി കോപ് ഗഹാ. 2**

**ജന രഞ്ജന് ഭഞ്ജന് സോക് ഭയം –**
**ഗതക്രോധ് സദാ പ്രഭു ബോധമയം,**
**അവതാര് ഉദാര് അപാര് ഗുനം –**
**മഹി ഭാര് ബിഭഞ്ജന് ഗ്യാനഘനം. 3**

**അജ് ബ്യാപകമേകമനാദി സദാ –**
**കരുനാകര് രാമ് നമാമി മുദാ,**
**രഘുബംസ് ബിഭൂഷന് ദൂഷന് ഹാ –**
**കൃത ഭൂപ് ബിഭിഷന് ദീന് രഹാ. 4**

**ഗുന് ഗ്യാന് നിധാന് അമാന് അജം –**
**നിത് രാമ് നമാമി ബിഭും ബിരജം,**

ഭുജദണ്ഡ് പ്രചണ്ഡ് പ്രതാപ് ബലം –
ഖല ബൃന്ദ് നികന്ദ് മഹാ കുസലം. 5

ബനു കാരന് ദീന് ദയാല് ഹിതം –
ഛബി ധാമ് നമാമി രമാ സഹിതം,
ഭവ താരന് കാരന് കാജ് പരം –
മന് സംഭവ് ദാരുന് ദോഷ ഹരം. 6

സര് ചാപ് മനോഹര് ത്രോന് ധരം –
ജലജാരുന ലോചന് ഭൂപ്ബരം,
സുഖ മന്ദിര് സുന്ദര് ശ്രീരമനം –
മദ് മാര് മുധാ മമതാ സമനം. 7

അനവദ്യ് അഖണ്ഡ് ന ഗോചര് ഗോ –
സബ്‌രൂപ് സദാ സബ് ഹോഇ ന ഗോ,
ഇതി ബേദ് ബദന്തി ന ദന്ത്കഥാ –
രബി ആതപ് ഭിന്നമഭിന്ന് ജഥാ. 8

കൃതകൃത്യ് ബിഭോ സബ് ബാനര് ഏ –
നിരഖന്തി തവാനന് സാദര് ഏ,
ധിഗ് ജീവന് ദേവ് സരീര് ഹരേ –
തവ ഭക്തി ബിനാ ഭവ് ഭൂലി പരേ. 9

അബ് ദീന്ദയാല് ദയാ കരിഐ –
മതി മോരി ബിഭേദ്കരീ ഹരിഐ,
ജെഹി തേ ബിപരീത് ക്രിയാ കരിഐ –
ദുഖ് സോ സുഖ് മാനി സുഖീ ചരിഐ. 10

ഖല ഖണ്ഡന് മണ്ഡന് രമ്യ് ഛമാ –
പദ പങ്കജ് സേവിത് സംഭു ഉമാ,
നൃപ നായക് ദേ ബരദാനമിദം –
ചരനാംബുജ് പ്രേമ് സദാ സുഭദം. 11

ജയ രാമ സദാ സുഖധാമ ഹരേ, രഘുനായക, ശരവും വില്ലും ധരിച്ചവനേ, അങ്ങ് സംസാരമാകുന്ന ആനയെ കൊല്ലുന്ന സിംഹ മാണ്. ഗുണങ്ങളുടെ സമുദ്രമാണ്. സമർത്ഥനും സർവവ്യാപിയുമായ എന്റെ നാഥ, അങ്ങയുടെ ദേഹത്തിൽ ഉപമയില്ലാത്ത അനവധി കാമദേവന്മാരുടെ സൗന്ദര്യമുണ്ട്. സിദ്ധന്മാരും, മുനീന്ദ്രന്മാരും, കവികളും അങ്ങയുടെ ഗുണഗണങ്ങളെ പാടുന്നു. അങ്ങയുടെ കീർത്തി പാവനവും എല്ലാവരേയും പവിത്രമാക്കുന്നതുമാണ്. അങ്ങ് കോപത്തോടെ രാവണനെ, ഗരുഡൻ മഹാസർപ്പത്തെയെന്നപോലെ പിടിച്ചടക്കി. അങ്ങ് ഭക്തന്മാരെ ആനന്ദിപ്പിയ്ക്കുകയും, അവരുടെ ദു:ഖത്തേയും ഭയത്തേയും നശിപ്പിയ്ക്കുകയും ചെയ്യുന്നു. അങ്ങ് ക്രോധത്തിന്നധീനനാകാത്ത സദാ ബോധമയനായ പ്രഭുവാണ്. അങ്ങയുടെ അവതാരം ഉദാരവും, അനവധി ഗുണങ്ങളുള്ളതും, ഭൂമിയുടെ ഭാരത്തെ കുറയ്ക്കുവാനുമാണ്. അങ്ങ് നിറഞ്ഞ ജ്ഞാനിയാണ്. അങ്ങ് ജനനമില്ലാത്തവനും, സർവവ്യാപിയും ഏകനും അനാദിയുമാണ്. ഹേ രാമ, കരുണാകര, ഞാൻ ആനന്ദത്തോടെ അങ്ങയെ വണങ്ങുന്നു. അങ്ങ് രഘുവംശത്തിന്ന് അലങ്കാരവും, ദൂഷണനെ വധിച്ചവനുമാണ്. അങ്ങ് ഭക്തന്മാരുടെ തെറ്റുകളെ ഇല്ലാതാക്കുന്നു. ദീനനായ വിഭീഷണനെ ലങ്കയുടെ രാജാവാക്കി. അങ്ങ് ഗുണങ്ങളുടേയും ജ്ഞാനത്തിന്റേയും കലവറയും, എല്ലാ അളവുകൾക്കും അപ്പുറത്തുള്ളവനുമാണ്. അഭിമാനമില്ലാത്തവനും ജനനമില്ലാത്തവനും, മായയിൽനിന്നും സ്വതന്ത്രനുമായ ഹേ രാമ, അങ്ങയെ ഞാൻ നിത്യവും നമസ്കരിയ്ക്കുന്നു. അങ്ങയുടെ കൈകളുടെ ബലവും പ്രതാപവും പ്രചണ്ഡമാണ്. അവ ദുഷ്ടസമൂഹത്തെ നശിപ്പിയ്ക്കുവാൻ പര്യാപ്തമായവയാണ്. അങ്ങ് കാരണം കൂടാതെ തന്നെ ദീനജനങ്ങളിൽ കരുണ കാണിയ്ക്കുന്നവനും അവരുടെ ഹിതകാരിയുമാണ്. സൗന്ദര്യത്തിന്റെ കലവറയായ രമാ(സീത) സഹിതനായ അങ്ങയെ ഞാൻ ഭജിയ്ക്കുന്നു. ജനനമരണചക്രത്തിൽ നിന്നും മുക്തനാക്കുന്ന അങ്ങ് കാര്യകാരണങ്ങൾക്ക് അപ്പുറപ്പെട്ടവ നാണ്. ഭക്തന്മാരുടെ മനസ്സിലെ ഭയങ്കരമായ ദോഷങ്ങളെ അങ്ങ്

നശിപ്പിയ്ക്കുന്നു. ശരങ്ങളും, വില്ലും, ശരക്കൂടും ധരിച്ചിരിയ്ക്കുന്ന അങ്ങയ്ക്ക് ചെന്താമരപ്പൂക്കൾപോലുള്ള കണ്ണുകളുണ്ട്. അങ്ങ് രാജാക്കന്മാരിൽ ശ്രേഷ്ഠനും, ആനന്ദത്തിന്റെ ഇരുപ്പിടവും, ലക്ഷ്മീകാന്തനുമാണ്. അങ്ങ് മദം, മോഹം, അഹങ്കാരം ഇവയെ അടക്കുന്നവനാണ്. അങ്ങ് ഒരു കറവുമില്ലാത്തവനും, അഖണ്ഡനും, ഇന്ദ്രിയങ്ങൾക്ക് പിടിപെടാത്ത വനുമാണ്. അങ്ങ് എല്ലാ രൂപങ്ങളിലും പ്രകടമാണെങ്കലും, അങ്ങ് സ്വയം അവകളിൽ ഒരിയ്ക്കലും രൂപാന്തരനായില്ല എന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. ഇത് വെറും വദന്തിയല്ല എന്നത് സൂര്യനും സൂര്യവെളിച്ചവും ഭിന്നമല്ലാത്തവയായാലും രണ്ടും വെവ്വേറെയാണ് എന്ന ദൃഷ്ടാന്തം ഇതിനെ തെളിയിയ്ക്കുന്നു. സർവവ്യാപിയായ പ്രഭോ, ഈ വാനരന്മാർ കൃതകൃത്യരാണ്. ഇവർ ആദരവോടെ അങ്ങയുടെ മുഖത്തെ ഉറ്റുനോക്കുന്നു. ഹേ ഹരേ, ഞങ്ങളുടെ ഈ ദേവശരീരം ശപിയ്ക്കപ്പെട്ടതാണ്. എന്തെന്നാൽ ഞങ്ങൾ ഭക്തിഹീനരും ഭോഗസുഖങ്ങളിൽ വ്യാപൃതരുമാണ്. ഇപ്പോൾ ദീനദയാളനായ അങ്ങ് എന്മേൽ അങ്ങയുടെ കരുണ പൊഴിഞ്ഞലും. (ലോകം അങ്ങയിൽ നിന്നും വേർപെട്ടതാണെന്ന) വ്യത്യസ്തമനസ്ഥിതിയെ ഇല്ലാതാക്കി യാലും. എന്തെന്നാൽ മോഹവശാൽ ഞാൻ എന്റെ ദിവസങ്ങളെ ദു:ഖത്തെ സുഖമെന്ന് തെറ്റിദ്ധരിച്ച് ഭോഗങ്ങളിൽ കഴിച്ചുട്ടിക്കൊണ്ട് അതുകാരണം തെററായ കർമ്മങ്ങളെ ചെയ്യുന്നു. ദുഷ്ടനാശകനും, ഭൂമിയുടെ മനോഹരമായ ആഭരണവുമായ അങ്ങയുടെ പാദകമല ങ്ങളെ ശംഭുവും ഉമയും കൂടി ഭജിയ്ക്കുന്നു. ഹേ രാജാധിരാജ, മംഗളപ്രദമായ അങ്ങയുടെ പാദകമലങ്ങളിൽ സദാ ഭക്തിയുണ്ടായിരി യ്ക്കാനുള്ള ഈ വരം എനിയ്ക്കു തന്നാലും.''

**ദോ:**

**ബിനയ് കീൻഹി ചതുരാനന് പ്രേമ് പുലക് അതി ഗാത്,**
**സോഭാസിന്ധു ബിലോകത് ലോചന് നഹിം അഘാത്. (111)**

ചതുർമുഖനായ ബ്രഹ്മാവ് ഈവിധം പ്രാർത്ഥിച്ചപ്പോൾ അദ്ദേഹ ത്തിന്റെ ശരീരം പ്രേമം കൊണ്ട് അത്യന്തം പുളകിതമായി.

സൗന്ദര്യസാഗരമായ പ്രഭുവിനെ ഉറ്റു നോക്കിക്കൊണ്ട് അദ്ദേഹത്തിന്റെ കണ്ണുകൾക്ക് തൃപ്തിയുണ്ടായില്ല.

**ചൗ:**

**തെഹി അവസര് ദസരഥ് തഹ് ആഏ –**
**തനയ് ബിലോകി നയന് ജല് ഛാഏ,**
**അനുജ് സഹിത് പ്രഭു ബന്ദന് കീൻഹാ –**
**ആസിര്ബാദ് പിതാ് തബ് ദീൻഹാ. 1**

**താത് സകല് തവ പുന്യ് പ്രഭാഊ –**
**ജീത്യോം അജയ് നിസാചര് രാഊ,**
**സുനി സുത് ബചന് പ്രീതി അതി ബാഢീ –**
**നയന് സലില് രോമാവലി ഠാഢീ. 2**

**രഘുപതി പ്രഥമ് പ്രേമ് അനുമാനാ –**
**ചിതഇ പതിഹി ദീൻഹെഉ ദൃഢ് ഗ്യാനാ,**
**താതേ ഉമാ മോച്ഛ് നഹിം പായോ –**
**ദസരഥ് ഭേദ് ഭഗതി മന് ലായോ. 3**

**സഗുനോപാസക് മോച്ഛ് ന ലേഹീം –**
**തിൻഹ് കഹു് രാമ് ഭഗതി നിജ് ദേഹീം,**
**ബാര് ബാര് കരി പ്രഭുഹി പ്രനാമാ –**
**ദസരഥ് ഹരഷി ഗഏ സുരധാമാ. 4**

ആ സമയത്ത് അവിടെ ദശരഥൻ പ്രത്യക്ഷനായി. തന്റെ പുത്രനെ കണ്ട് അദ്ദേഹത്തിന്റെ കണ്ണുകളിൽ കണ്ണീർ വഴിഞ്ഞൊഴുകി. പ്രഭുവും അനുജനും (ലക്ഷ്മണൻ) അദ്ദേഹത്തെ വന്ദിച്ചു. പിതാവ് അവരെ ആശീർവദിച്ചു. ''പ്രിയ പിതാവേ, എല്ലാം അങ്ങയുടെ പുണ്യകർമ്മ ങ്ങളുടെ പ്രഭാവം കൊണ്ടാണ് ഞാൻ ജയിയ്ക്കാനാവാത്ത രാക്ഷസ രാജനെ ജയിച്ചത്.'' പുത്രന്റെ വാക്കുകൾ കേട്ട് ദശരഥന്ന് അത്യന്തം പ്രീതിയുണ്ടായി, കണ്ണുകൾ നിറഞ്ഞു. ശരീരം രോമാഞ്ചിതമായി. തന്റെ പിതാവിന്ന് തന്റെ മേൽ മുമ്പുണ്ടായിരുന്ന പോലുള്ള വാത്സല്യം ഇപ്പോഴും ഉണ്ടെന്ന് പ്രഭു മനസ്സിലാക്കി. അതിനാൽ തന്റെ പിതാവിനെ

നോക്കി അദ്ദേഹത്തിന് ദൃഢമായി ജ്ഞാനം ഉപദേശിച്ചു. ഉമേ, (ശിവൻ തുടരുന്നു) ദശരഥന്റെ മനസ്സിൽ ഭക്തിയുണ്ടായിരുന്നു വെങ്കിലും തന്റെ അസ്തിത്വത്തിന്റെ വ്യത്യസ്തതയെ നിലനിർത്തി യിരുന്നു. അതുകാരണം അദ്ദേഹത്തിന് മോക്ഷം കിട്ടിയില്ല. സഗുണ ദൈവത്തെ ഉപാസിയ്ക്കുന്നവർ മോക്ഷത്തെ ഇച്ഛിയ്ക്കുന്നില്ല. ശ്രീരാമൻ തന്റെ ശരീരത്തോടുള്ള (സഗുണമായ) ഭക്തിയെ സ്വയം ഏല്ക്കുന്നു. പ്രഭുവിന്റെ മുമ്പിൽ വീണ്ടും വീണ്ടും നമസ്കരിച്ചശേഷം ദശരഥൻ ആനന്ദത്തോടെ സ്വർഗ്ഗത്തിലേയ്ക്ക് തിരിച്ചുപോയി.

**ദോ:**

**അനുജ് ജാനകീ സഹിത് പ്രഭു കുസല് കോസലാധീസ്,**
**സോഭാ ദേഖി ഹരഷി മന് അസ്തുതി കര് സുര് ഈസ്. (112)**

തന്റെ അനുജനോടും ജാനകിയോടും കൂടി കോസലാധീശനായ പ്രഭു സുരക്ഷിതനായി കണ്ട് അവരുടെ സൗന്ദര്യത്തെ നുകർന്നുകൊണ്ട് ഇന്ദ്രൻ മനസ്സിൽ സന്തുഷ്ടനായി. സുരപതി അവനെ സ്തുതിയ്ക്കുവാൻ തുടങ്ങി. (112)

**ഛം:**

**ജയ ജയ സോഭാ ധാമ് –**
**ദായക് പ്രനത് ബിശ്രാമ്,**
**ധൃത് ത്രോണ് ബര് സര് ചാപ് –**
**ഭുജദണ്ഡ് പ്രബല് പ്രതാപ്. 1**

**ജയ ദൂഷനാരി ഖരാരി –**
**മർദന് നിസാചര് ധാരി,**
**യഹ് ദുഷ്ട് മാരെഉ നാഥ് –**
**ഭഏ ദേവ് സകല് സനാഥ്. 2**

**ജയ ഹരന് ധരനീ ഭാര് –**
**മഹിമാ ഉദാര് അപാര്,**
**ജയ രാവനാരി കൃപാല് –**
**കിഏ ജാതുധാന് ബിഹാല്. 3**

**ലങ്കേസ് അതി ബല് ഗർബ് –**
**കിഏ ബസ്യ് സുര് ഗന്ധർബ്,**
**മുനി സിദ്ധ് നര് ഖഗ് നാഗ് –**
**ഹഠി പന്ഥ് സബ് കേം ലാഗ്. 4**

**പരദ്രോഹ് രത് അതി ദുഷ്ട് –**
**പായോ സോ ഫലു പാപിഷ്ട്,**
**അബ് സുനഹു ദീന ദയാല് –**
**രാജീവ നയന് ബിസാല്. 5**

**മോഹി രഹാ അതി അഭിമാന് –**
**നഹിം കൊഉ മോഹി സമാന്,**
**അബ് ദേഖി പ്രഭു പദ് കഞ്ജ് –**
**ഗത് മാന് പ്രദ് ദുഖ് പുഞ്ജ്. 6**

**കോഉ ബ്രഹ്മ് നിർഗ്ഗുന് ധ്യാവ് –**
**അബ്യക്ത് ജെഹി ശ്രുതി ഗാവ്,**
**മോഹി ഭാവ് കോസല ഭൂപ് –**
**ശ്രീരാമ സഗുന സരൂപ്. 7**

**ബൈദേഹി അനുജ് സമേത് –**
**മമ ഹൃദയ്ँ കരഹു നികേത്,**
**മോഹി ജാനിഐ നിജ് ദാസ് –**
**ദേ ഭക്തി രമാനിവാസ്. 8**

''ജയ ശ്രീരാമ, സൗന്ദര്യധാമ, ആശ്രിതർക്ക് വിശ്രാന്തി കൊടുക്കുന്നവനേ, ഉത്തമമായ വില്ലും ശരങ്ങളും ശരക്കൂടും ധരിച്ച് തന്റെ മികച്ച കൈബലത്തിൽ വിലസുന്നവനേ, ഖരദൂഷണന്മാരെ വധിച്ചവനേ, രാക്ഷസസമൂഹത്തെ ഒഴിച്ചവനേ, അങ്ങയ്ക്ക് ജയം. പ്രഭോ, അങ്ങ് ഇപ്പോൾ ഈ ദുഷ്ടനെ കൊന്നതുകാരണം ദേവന്മാർക്ക് പൂർണ്ണസുരക്ഷ ലഭിച്ചിരിയ്ക്കുന്നു. ഭൂമിഭാരത്തെ ഹരിച്ചവനേ, അങ്ങയ്ക്ക് ജയം. അങ്ങയുടെ മഹിമയും ഉദാരതയും അപാരമാണ്.

രാക്ഷസന്മാരെ ദുരവസ്ഥയിലാക്കിയ കൃപാനിധിയായ രാവണശത്രുവിന്ന് ജയം. തന്റെ അമിതബലത്തിൽ ലങ്കേശ്വരൻ ഗർവം കൊണ്ട് ദേവന്മാരേയും ഗന്ധർവന്മാരേയും അടക്കിയിരുന്നു. മാത്രമല്ല, അവൻ മുനിമാരേയും സിദ്ധന്മാരേയും, മനുഷ്യരേയും, പക്ഷികളേയും, നാഗങ്ങളേയും ഒരുപോലെ ഉപദ്രവിച്ചിരുന്നു. അതിദുഷ്ടനും മഹാപാപിയുമായ അവൻ മറ്റുള്ളവരെ ദ്രോഹിയ്ക്കുന്നതിൽ ആനന്ദിച്ചിരുന്നു. ആ ദുഷ്കർമ്മങ്ങളുടെ ഫലം ഇപ്പോൾ അവന്ന് ലഭിച്ചു. ഇനി കമലനയനനും, ദീനദയാളനുമായ എന്റെ സ്വാമീ, കേട്ടാലും. എന്റെ അഭിമാനം അളവുകടന്നതായിരുന്നു. ആരേയും എനിയ്ക്കു തുല്യമായി കരുതിയില്ല. അങ്ങയുടെ പാദകമലങ്ങളെ കണ്ടതും ദു:ഖപ്രദമായ മാനം എന്നെ വിട്ടുപോയി. ചിലർ അവ്യക്തമെന്ന് വേദങ്ങൾ ഘോഷിയ്ക്കുന്ന നിർഗ്ഗുണബ്രഹ്മത്തെ ധ്യാനിയ്ക്കുന്നു. പക്ഷേ സഗുണസ്വരൂപനായ കോസലരാജനായ ശ്രീരാമനാണ് എന്റെ മനസ്സിനെ വശപ്പെടുത്തിയത്. വൈദേഹിയോടും അനുജനോടും കൂടി എന്റെ ഹൃദയത്തിൽ അങ്ങ് കുടികൊണ്ട് എന്നെ അങ്ങയുടെ ദാസനായി കരുതി, ഹേ ലക്ഷ്മീനിവാസ, അങ്ങയോടുള്ള ഭക്തിയെ എനിയ്ക്കനുഗ്രഹിച്ചരുളിയാലും.''

**ഛം:**

**ദേ ഭക്തി രമാനിവാസ് ത്രാസ് ഹരന് സുഖദായകം,**
**സുഖ ധാമ് രാമ് നമാമി കാമ് അനേക് ഛബി രഘുനായകം.**
**സുര ബൃന്ദ രഞ്ജന് ദ്വംദ് ഭഞ്ജന് മനുജ് തനു അതുലിതബലം,**
**ബ്രഹ്മാദി സങ്കര സേബ്യ രാമ നമാമി കരുനാ കോമലം.**

''ഹേ രമാനിവാസ, ഭയനാശക, ശരണാഗതവത്സല, അങ്ങയുടെ പാദങ്ങളിൽ ഭക്തിയെ എനിയ്ക്കരുളിയാലും. അനവധി കാമദേവന്മാരുടെ സൗന്ദര്യത്തോടുകൂടിയവനും, ആനന്ദത്തിന്റെ പാർപ്പിടവുമായ രഘുനായക, രാമ, ഞാൻ അങ്ങയെ നമസ്കരിയ്ക്കുന്നു. ദേവവൃന്ദങ്ങളെ ആനന്ദിപ്പിയ്ക്കുന്നനും, ദ്വന്ദ്വങ്ങളെ (സുഖ–ദു:ഖം, ജയം–പരാജയം എന്നിവ) ശമിപ്പിയ്ക്കുന്നവനും, തുലനയില്ലാത്ത ബലത്തോടെ

മനുഷ്യരൂപം പൂണ്ടവനും, ബ്രഹ്മാവ് ശങ്കരൻ മുതലായവരാൽ സേവിയ്ക്കപ്പെടുന്നവനും, കരുണാകോമളനുമായ ഹേ രാമ, അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു.''

**ദോ:**

**അബ് കരി കൃപാ ബിലോകി മൊഹി ആയസു ദേഹു കൃപാല്,**
**കാഹ് കരൗം സുനി പ്രിയ് ബചന് ബോലേ ദീനദയാല്. (113)**

''ഹേ കൃപാലുവായ സ്വാമീ, എന്മേൽ കരുണാകടാക്ഷം ചെയ്ത് ഞാനെന്താണിനി ചെയ്യേണ്ടതെന്ന് അരുളിച്ചെയ്താലും.'' ഈ പ്രിയമായ വാക്കുകൾ കേട്ട് ദീനദയാളനായ ശ്രീരാമൻ പറഞ്ഞു.

**ചൗ:**

**സുനു സുരപതി കപി ഭാലു ഹമാരേ –**
**പരേ ഭൂമി നിസിചരൻഹി ജെ മാരേ,**
**മമ ഹിത് ലാഗി തജേ ഇൻഹ് പ്രാനാ –**
**സകല് ജിആഉ സുരേസ് സുജാനാ. 1**

**സുനു ഖഗേസ് പ്രഭു കൈ യഹ് ബാനീ –**
**അതി അഗാധ് ജാനഹിം മുനി ഗ്യാനീ,**
**പ്രഭു സക് ത്രിഭുഅന് മാരി ജിആഈ –**
**കേവല് സക്ര്ഹി ദീൻഹി ബഡാഈ. 2**

**സുധാ ബരഷി കപി ഭാലു ജീആഏ –**
**ഹരഷി ഉഠേ സബ് പ്രഭു പഹിം ആഏ,**
**സുധാബൃഷ്ടി പൈ ദുഹു ദല് ഊപര് –**
**ജിഏ ഭാലു കപി നഹിം രജനീചര്. 3**

**രാമാകാര് ഭഏ തിൻഹ് കേ മന് –**
**മുക്ത് ഭഏ ഛൂടേ ഭവ ബന്ധന്,**
**സുര് അംസിക് സബ് കപി അരു രീഛാ –**
**ജിഏ സകല് രഘുപതി കീം ഈച്ഛാ 4**

**രാമ് സരിസ് കോ ദീന് ഹിത്കാരീ –**
**കീൻഹേ മുകുത് നിസാചര് ഝാരീ,**
**ഖല് മല് ധാമ് കാമ് രത് രാവന് –**
**ഗതി പാഇഊ ജോ മുനിബര് പാവന്. 5**

"ഹേ സമർത്ഥനായ ദേവരാജ, കേൾക്കൂ. രാക്ഷസന്മാരാൽ കൊല്ലപ്പെട്ട കപികളും കരടികളും ഭൂമിയിൽ കിടക്കുന്നു. അവർ എനിയ്ക്കുവേണ്ടി ജീവൻ ത്യജിച്ചു. അവരെയെല്ലാം പുനർജീവിപ്പിയ്ക്കണം." ഹേ പക്ഷിരാജ, (കാകഭുശുണ്ഡി തുടരുന്നു) പ്രഭുവിന്റെ ഈ വാക്കുകൾ ആത്യന്തം ആഴമുള്ളവയാണ്. ജ്ഞാനികളായ മുനിമാർക്കു മാത്രമേ അതിനെ ഗ്രഹിയ്ക്കാൻ സാധിയ്ക്കുള്ളൂ. പ്രഭു സ്വയം മൂന്നുലോകങ്ങളിലുമുള്ള എല്ലാവരേയും തന്നെ സംഹരിച്ച് വീണ്ടും ജീവിപ്പിയ്ക്കാൻ കഴിവുള്ളവനാണ്. പക്ഷേ ഇന്ദ്രനെ മാനിയ്ക്കുവാൻ ഇച്ഛിച്ചിട്ടാണ് അങ്ങിനെ പറഞ്ഞത്. ഇന്ദ്രൻ അമൃതം വർഷിച്ച് കപികളേയും കരടികളേയും പുനർജ്ജീവിപ്പിച്ചു. അവരെല്ലാവരും ആനന്ദത്തോടെ ഉണർന്ന് പ്രഭുവിന്റെ അടുക്കലേയ്ക്ക് ചെന്നു. അമൃതവർഷം നിലത്തു കിടന്ന രണ്ടു ഭാഗത്തിലും മരിച്ചവരുടെ മേലും പെയ്തുവെങ്കിലും, വാനരന്മാരും കരടികളും മാത്രമേ ജീവിച്ചുള്ളൂ. രാക്ഷസന്മാർ ജീവിച്ചില്ല; എന്തെന്നാൽ ജീവൻ ത്യജിച്ചപ്പോൾ അവരുടെ മനസ്സ് ശ്രീരാമന്റെ ചിന്തനയിൽ ലയിച്ചിരുന്നു. അങ്ങിനെ അവർ സംസാര ബന്ധനത്തിൽനിന്നും മുക്തരായി മോക്ഷം പ്രാപിച്ചിരുന്നു. വാനരന്മാരും കരടികളും ദേവന്മാരുടെ അംശമായതിനാൽ അവർക്ക് രഘുപതിയുടെ ഇച്ഛയാൽ ജീവൻ ലഭിച്ചു. രാക്ഷസസമൂഹത്തെ മുഴുവൻ മുക്തനാക്കിയ ശ്രീരാമനെപ്പോലെ ഇത്രയും ദീനദയാളൻ വേറെയാരുണ്ട്? ദുഷ്ടനും കൽമഷത്തിന്റെ നിവാസവും കാമലമ്പടനുമായ രാവണൻ കൂടി മുനിവരന്മാർക്കും ലഭിയ്ക്കാത്ത പരമഗതിയെ പ്രാപിച്ചു.

**ദോ:**

**സുമന് ബരഷി സബ് സുര് ചലേ ചഢി ചഢി രുചിര് ബിമാന്,**
**ദേഖി സുഅവസര് പ്രഭു പഹിം ആയഉ സംഭു സുജാന്. (114 – ക)**

**പരമ് പ്രീതി കര് ജോരി ജുഗ് നലിന് നയന് ഭരി ബാരി,**
**പുലകിത് തന് ഗദ്ഗദ് ഗിരാ ബിനയ് കരത് ത്രിപുരാരി (114 – ഖ)**

പുഷ്പവർഷങ്ങൾ ചെയ്തശേഷം ദേവന്മാർ അവരവരുടെ തിളങ്ങുന്ന വിമാനങ്ങളിൽ കയറി പുറപ്പെട്ടുപോയി. അതിനെ നല്ലൊരവസരമാണെന്നു കണ്ട് സർവജ്ഞാനിയായ ശംഭു പ്രഭുവിന്റെ മുന്നിൽ എത്തി. അതിപ്രേമത്തോടെ കൈകൾ കൂപ്പിക്കൊണ്ട് കമലംപോലുള്ള കണ്ണുകളിൽ നിറഞ്ഞ കണ്ണീരോടെ രോമാഞ്ചിതമായ ദേഹത്തോടെ ത്രിപുരാരി ഗദ്ഗദമായ ശബ്ദത്തിൽ വിനയത്തോടെ ഈവിധം പ്രാർത്ഥിച്ചു. (114 – ക –ഖ)

**ഛം:**
**മാമഭിരക്ഷയ രഘുകുല് നായക് –**
**ധൃത ബര് ചാപ് രുചിര് കര് സായക്,**
**മോഹ് മഹാ ഘന് പടല് പ്രഭഞ്ജന് –**
**സംസയ് ബിപിന് അനല് സുരരഞ്ജന്.** 1

**അഗുന് സഗുന് ഗുന മന്ദിര് സുന്ദര് –**
**ഭ്രമ് തമ് പ്രബല് പ്രതാപ് ദിവാകര്,**
**കാമ് ക്രോധ് മദ് ഗജ് പഞ്ചാനന് –**
**ബസഹു നിരന്തര് ജന് മന് കാനന്.** 2

**ബിഷയ് മനോരഥ് പുഞ്ജ് കഞ്ജ് ബന് –**
**പ്രബല് തുഷാര് ഉദാര് പാര് മന്,**
**ഭവ ബാരിധി മന്ദര് പരമം ദര് –**
**ബാരയ താരയ സംസൃതി ദുസ്തര്.** 3

**സ്യാമ് ഗാത് രാജീവ് ബിലോചന് –**
**ദീന ബന്ധു പ്രനതാരതി മോചന്,**
**അനുജ് ജാനകീ സഹിത് നിരന്തര് –**
**ബസഹു രാമ് നൃപ് മമ ഉര് അന്തര്.** 4

**മുനി രഞ്ജന് മഹി മണ്ഡല് മണ്ഡന് –**
**തുലസിദാസ് പ്രഭു ത്രാസ് ബിഖണ്ഡന്. 5**

''കൈകളിൽ ഉത്തമമായ വില്ലും തിളങ്ങുന്ന ശരങ്ങളും ഏന്തിയിരി യ്ക്കുന്ന ഹേ രഘുകുലനായക, എന്നെ രക്ഷിച്ചാലും. മഹാമോഹമെന്ന ഇരുണ്ട മേഘപടലത്തെ ഓട്ടിയ്ക്കുന്ന കൊടുങ്കാറ്റുപോലെയും, സംശയ മെന്ന വനത്തെ കത്തിച്ചുകളയുന്ന തീയിനെപ്പോലെയും, ദേവന്മാരെ ആനന്ദിപ്പിയ്ക്കുന്നവനുമായ അങ്ങ് സഗുണനും നിർഗ്ഗുണനുമാണ്; ഗുണങ്ങളുടെ മന്ദിരമാണ്; അതിസുന്ദരനാണ്. ഭ്രമമെന്ന കൂരിരുട്ടിനെ പോക്കുന്ന മദ്ധ്യാഹ്നസൂര്യനാണ്. അങ്ങ് ഭക്തജനങ്ങളുടെ മനസ്സാ കുന്ന കാട്ടിൽ വസിച്ചുകൊണ്ട് കാമം, ക്രോധം, മദം എന്ന ആനകളെ വധിയ്ക്കുന്ന സിംഹമാണ്. വിഷയമനോരഥങ്ങളെന്ന താമരപ്പൂക്കളെ വാട്ടി നശിപ്പിയ്ക്കുന്ന മഞ്ഞാണ്. അങ്ങ് കല്പനയ്ക്കും അതീതമായ ഉദാരമനസ്കനാണ്; ഭവസാഗരത്തെ കടയുവാനുള്ള മന്ദരപർവതത്തെ പ്പോലാണ്. എന്റെ ഭവഭയത്തെ ഇല്ലാതാക്കി കോളിളക്കുന്ന സംസാര സാഗരത്തിൽനിന്നും എന്നെ കരകയറ്റിയാലും. ശ്യാമവർണ്ണനും താമര ക്കണ്ണനും, ദീനബന്ധുവും, ആശ്രിതരുടെ ദു:ഖത്തെ ശമിപ്പിയ്ക്കുന്ന വനും, മുനികളെ ആനന്ദിപ്പിയ്ക്കുന്നവനും, ഭൂമണ്ഡലത്തിന്റെ ആഭരണ വും, തുളസീദാസന്റെ സ്വാമിയും, ഭയത്തെ നശിപ്പിയ്ക്കുന്നവനുമായ ഹേ രാജാരാമ, അങ്ങയുടെ അനുജനോടും ജാനകിയോടും കൂടി എന്റെ ഹൃദയത്തിൽ നിത്യവും കുടികൊണ്ടാലും.''

**ദോ:**

**നാഥ് ജബഹിം കോസല്പുരീം ഹോഇഹി തിലക് തുംഹാര്,**
**കൃപാസിന്ധു മൈം ആഉബ് ദേഖന് ചരിത് ഉദാര്. (115)**

''പ്രഭോ, അയോദ്ധ്യയിൽ അങ്ങയുടെ രാജ്യാഭിഷേകം നടക്കമ്പോൾ, ഹേ കൃപാസിന്ധോ, അങ്ങയുടെ ഉദാരമായ ഭൂമികയെ കാണാൻ ഞാൻ വരും. '' (115)

ചൗ:

**കരി ബിനതീ ജബ് സംഭു സിധാഏ –**
**തബ് പ്രഭു നികട് ബിഭിഷനു ആഏ,**

**നാഇ ചരന് സിരു കഹ് മൃദു ബാനീ –**
**ബിനയ് സുനഹു പ്രഭു സാരᐠഗ്പാനീ.** 1

**സകുല് സദല് പ്രഭു രാവന് മാര്യോ –**
**പാവന് ജസ് ത്രിഭുവന് ബിസ്താര്യോ,**
**ദീന് മലീന് ഹീന് മതി ജാതീ –**
**മോ പര് കൃപാ കീൻഹി ബഹു ഭാᐠതീ.** 2

**അബ് ജന് ഗൃഹ് പുനീത് പ്രഭു കീജേ –**
**മജ്ജനു കരിഅ സമര് ശ്രമ് ഛീജേ,**
**ദേഖി കോസ് മന്ദിര് സമ്പദാ –**
**ദേഹു കൃപാല് കപിൻഹ് കഹുᐠ മുദാ.** 3

**സബ് ബിധി നാഥ് മോഹി അപനാഇഅ –**
**പുനി മൊഹി സഹിത് അവധ്പുര് ജാഇഅ,**
**സുനത് ബചന് മൃദ് ദീനദയാലാ –**
**സജല് ഭഏ ദ്വൗ നയന് ബിസാലാ.** 4

ശംഭു തന്റെ പ്രാർത്ഥനകഴിച്ച് തിരിച്ചുപോയശേഷം വിഭീഷണൻ പ്രഭുവിനെ സമീപിച്ച് പാദങ്ങളിൽ തലവണങ്ങി മൃദുവായ വാണിയിൽ അഭ്യർത്ഥിച്ചു: "ഹേ പ്രഭോ, സാരംഗപാണേ, എന്റെ പ്രാർത്ഥന കേട്ടാലും. സ്വാമീ, അങ്ങ് രാവണനെ ബന്ധുക്കളും സൈന്യവുമടക്കം വധിച്ച് അങ്ങയുടെ പാവനമായ യശസ്സിനെ മൂന്നു ലോകങ്ങളിലും പരത്തി. എല്ലാറ്റിന്നും മീതെ അങ്ങ് ദീനനും, മലിനഹൃദയനും, നീചജാതിയുമായ എന്റെ മേൽ എല്ലാവിധത്തിലും കൃപ കാണിച്ചു. ഇപ്പോൾ എന്റെ സ്വാമീ, അങ്ങയുടെ സേവകന്റെ ഗൃഹത്തെ (അങ്ങയുടെ സാന്നിദ്ധ്യം കൊണ്ട്) പാവനമാക്കിയാലും. അങ്ങ് സ്നാനം ചെയ്ത് യുദ്ധത്താലുണ്ടായ ശ്രമത്തെ പോക്കിയാലും. പിന്നെ ധനകോശത്തേയും അരമനയേയും സമ്പത്തിനേയും നിരീക്ഷണം ചെയ്ത് അങ്ങയുടെ ഇഷ്ടപ്രകാരം വാനരന്മാർക്ക് വേണ്ടുവോളം കൊടുത്താലും. പ്രഭോ, എല്ലാവിധത്തിലും എന്നെ അങ്ങയുടെ സ്വന്തമായി കരുതിയാലും; പിന്നെ എന്നെയും കൂട്ടിക്കൊണ്ട്

അയോദ്ധ്യയ്ക്ക് പുറപ്പെട്ടാലും.'' അതി മൃദുവായ ഈ വാക്കുകൾ കേട്ട് ദീനദയാളന്റെ വിശാലങ്ങളായ കണ്ണുകൾ നിറഞ്ഞുവഴിഞ്ഞു.

**ദോ:**

**തോര് കോസ് ഗൃഹ് സബ് സത്യ് ബചന് സുനു ഭ്രാത്.**
**ഭരത് ദസാ സുമിരത് മൊഹി നിമിഷ് കല്പ് സമ് ജാത്. (116– ക)**

**താപസ് ബേഷ് ഗാത് കൃസ് ജപത് നിരന്തര് മോഹി,**
**ദേഖൗം ബേഗി സൊ ജതനു കരു സഖാ നിഹോരഉँതോഹി.(116–ഖ)**

**ബീതേം അവധി ജാഉँ ജൗം ജിഅത് ന പാവഉँ ബീര്,**
**സുമിരത് അനുജ് പ്രീതി പ്രഭു പുനി പുനി പുലക് സരീര്. (116 – ഗ)**

**കരെഹു കല്പ് ഭരി രാജു തുംഹി മൊഹി സുമിരെഹു മന് മാഹിം,**
**പുനി മമ ധാമ് പാഇഹഉ ജഹാँ സന്ത് സബ് ജാഹിം. (116 – ഘ)**

''സഹോദര, കേൾക്കൂ. നീ പറഞ്ഞതെല്ലാം നേരാണ്. നിന്റെ ധന കോശവും അരമനയുമെല്ലാം എനിയ്ക്കു സ്വന്തമാണ്. പക്ഷെ ഞാൻ ഭരതന്റെ നിലയെ ഓർക്കുമ്പോൾ ഓരോ നിമിഷവും എനിയ്ക്ക് ഓരോ യുഗം പോലെയാണ് കഴിയുന്നത്. ഒരു താപസന്റെ വസ്ത്രം ധരിച്ച് മെലിഞ്ഞ ശരീരത്തോടെ അവൻ സദാ എന്റെ പേർ ഉരുവിട്ടു കൊണ്ടിരിയ്ക്കുന്നു. ആയതിനാൽ ഹേ സഖേ, അവനെ വീണ്ടും കാണുവാൻ വഴി ചെയ്യൂ. ഞാൻ നിന്നോട് അഭ്യർത്ഥിയ്ക്കുന്നു. മറിച്ച് എന്റെ വനവാസത്തിന്റെ അവധി കഴിഞ്ഞശേഷം ഞാനവിടെ എത്തിയാൽ എന്റെ അനുജനെ ജീവനോടെ കാണാൻ സാധിയ്ക്കില്ല.'' തന്റെ അനുജന്റെ സ്നേഹത്തെപ്പറ്റി സ്മരിച്ചപ്പോൾ പ്രഭുവിന്റെ ശരീരം വീണ്ടും വീണ്ടും പുളകിതമായി. ''നിന്നെ സംബന്ധിച്ചിടത്തോളം മനസ്സിൽ സദാ എന്നെ സ്മരിച്ചുകൊണ്ട് നീ യുഗാവസാനം വരെ രാജ്യം ഭരിയ്ക്കും. അതിന്നുശേഷം എല്ലാ സജ്ജനങ്ങളും പോകുന്ന എന്റെ ലോകത്തെ പ്രാപിയ്ക്കും.'' (116– ക–ഖ–ഗ–ഘ)

**ചൗ:**

**സുനത് ബിഭീഷന് ബചന് രാമ് കേ –**
**ഹരഷി ഗഹേ പദ് കൃപാധാമ് കേ,**
**ബാനര് ഭാലു സകല് ഹര്ഷാനേ –**
**ഗഹി പ്രഭു പദ് ഗുന് ബിമല് ബഖാനേ. 1**

**ബഹുരി ബിഭീഷന് ഭവന് സിധായോ –**
**മനി ഗന് ബസന് ബിമാന് ഭരായോ,**
**ലൈ പുഷ്പക് പ്രഭു ആഗേം രാഖാ –**
**ഹ്ँസി കരി കൃപാസിന്ധു തബ് ഭാഷാ. 2**

**ചഢി ബിമാന് സുനു സഖാ ബിഭീഷന് –**
**ഗഗന് ജാഇ ബര്ഷഹു പട് ഭൂഷന്,**
**നഭ് പര് ജാഇ ബിഭീഷന് തബ്ഹീ –**
**ബരഷി ദിഏ മനി അംബര് സബ്ഹീ. 3**

**ജൊഇ ജൊഇ മന് ഭാവഇ സൊഇ ലേഹീം –**
**മനി മുഖ് മേലി ഡാരി കപി ദേഹീം,**
**ഹ്ँസേ രാമു ശ്രീ അനുജ് സമേതാ –**
**പരമ് കൗതുകീ കൃപാ നികേത:ാ. 4**

ശ്രീരാമന്റെ വാക്കുകൾ കേട്ട് വിഭീഷണൻ ആനന്ദത്തോടെ പ്രഭുവിന്റെ പാദങ്ങളെ കെട്ടിപ്പിടിച്ചു. വാനരന്മാരും കരടികളും സന്തോഷത്തോടെ പ്രഭുവിന്റെ പാദങ്ങളെ കെട്ടിപ്പിടിച്ചുകൊണ്ട് അവന്റെ നിർമ്മലമായ ഗുണങ്ങളെ സ്തുതിയ്ക്കാൻ തുടങ്ങി. പിന്നെ വിഭീഷണൻ അരമനയിലേയ്ക്ക് ചെന്ന് പുഷ്പകവിമാനത്തിൽ രത്നങ്ങളെക്കൊണ്ടും വസ്ത്രങ്ങളെക്കൊണ്ടും നിറച്ച് അതിനെ പ്രഭുവിന്റെ മുമ്പിൽ നിർത്തി. കൃപാസിന്ധു ചിരിച്ചുകൊണ്ട് പറഞ്ഞു: ''സഖേ, വിഭീഷണ, കേൾക്കൂ. വിമാനത്തിൽ കയറി ആകാശത്തിൽ ഉയർന്ന് വസ്ത്രങ്ങളേയും ആഭരണങ്ങളേയും ചുവട്ടിലേയ്ക്കു വിതറൂ.'' വിഭീഷണൻ ഉടനെ ആകാശത്തിൽ ഉയർന്ന് വസ്ത്രങ്ങളേയും ആഭരണങ്ങളേയും താഴെയിട്ടു. വാനരന്മാർ അവർക്കിഷ്ടമുള്ളവയെ എടുത്തു. അവർ രത്നങ്ങളെ (അവയെ ഭക്ഷണസാധനങ്ങളാണെന്ന് വിചാരിച്ച്) വായിലിട്ടു. പക്ഷേ (അവരുടെ തെറ്റിനെ മനസ്സിലാക്കി) അവയെ പുറത്തെറിഞ്ഞു. ശ്രീരാമനും സീതയും ലക്ഷ്മണനും ആ കാഴ്ച്ച കണ്ട് ചിരിച്ചു. കൃപാനിധി ആത്യധികം വിനോദശീലനാണ്.

**ദോ:**

**മുനി ജെഹി ധ്യാന് ന പാവഹിം നേതി നേതി കഹ് ബേദ്,**
**കൃപാസിന്ധു സൊഇ കപിൻഹ്സന് കരത് അനേക് ബിനോദ്.(117–ക)**

**ഉമാ ജോഗ് ജപ് ദാന് തപ് നാനാ മഖ് ബ്രത് നേമ്,**
**രാമ് കൃപാ നഹിം കരഹിം തസി ജസി നിഷ്കേവല് പ്രേമ്.(117 – ഖ)**

ആരെ മുനിമാർ ധ്യാനത്തിൽ ഗ്രഹിയ്ക്കുവാൻ കഴിയുന്നില്ലയോ, ആരെ വേദങ്ങൾ 'നേതി നേതി' (ഇതല്ല, ഇതല്ല) എന്ന് വ്യാഖ്യാനിയ്ക്കുന്നുവോ, ആ കരുണാസാഗരം വാനരന്മാരോടുകൂടി പലവിധത്തിൽ വിനോദ മായി പെരുമാറുന്നു. ഉമേ, (ശിവൻ തുടരുന്നു), യോഗം, ജപം, ദാനം, തപസ്സ്, പലവിധത്തിലുള്ള യാഗങ്ങൾ, വ്രതനിയമങ്ങൾ ഇവയെല്ലാം അനുഷ്ഠിച്ചാലും അവയെല്ലാത്തെക്കാളും (പ്രഭുവിങ്കൽ) നിഷ്കളങ്ക പ്രേമം എത്രയോ മികച്ചതാണ്. (117 – ക–ഖ)

**ചൗ:**

**ഭാലു കപിൻഹ് പട് ഭൂഷന് പാഏ –**
**പഹിരി പഹിരി രഘുപതി പഹിം ആഏ,**
**നാനാ ജിനസ് ദേഖി സബ് കീസാ –**
**പുനി പുനി ഹ്ँസത് കോസലാധീസാ. 1**

**ചിതഇ സബ്ൻഹി പര് കീൻഹീ ദായാ –**
**ബോലേ മൃദുല് ബചന് രഘുരായാ,**
**തുംഹരേം ബല് മൈം രാവന് മാര്യോ –**
**തിലക് ബിഭീഷന് കഹ്ँ പുനി സാര്യോ. 2**

**നിജ് നിജ് ഗൃഹ് അബ് തുംഹ് സബ് ജാഹൂ –**
**സുമിരെഹു മോഹി ഡര്പഹു ജനി കാഹൂ,**
**സുനത് ബചന് പ്രേമാകുല് ബാനര് –**
**ജോരി പാനി ബോലേ സബ് സാദര്. 3**

**പ്രഭു ജൊഇ കഹഹു തുംഹ്ഹി സബ് സോഹാ –**
**ഹമരേം ഹോത് ബചന് സുനി മോഹാ,**

**ദീന് ജാനി കപി കിഏ സനാഥാ –**
**തുംഹ് ത്രൈലോക് ഈസ് രഘുനാഥാ. 4**

**സുനി പ്രഭു ബചന് ലാജ് ഹമ് മരഹീം –**
**മസക് കഹൂ് ഖഗ്പതി ഹിത് കരഹീം,**
**ദേഖി രാമ് രുഖ് ബാനര് രീഛാ –**
**പ്രേമ മഗന് നഹിം ഗൃഹ് കൈ ഈഛാ. 5**

ആടയാഭരണങ്ങൾ ലഭിച്ച കപികളും കരടികളും അവയെ ധരിച്ച് രഘുപതിയുടെ മുമ്പിൽ എത്തി. കോസലാധീശൻ നാനാവർണ്ണങ്ങളിലുള്ള എല്ലാ വാനരന്മാരേയും കണ്ട് വീണ്ടും വീണ്ടും പുഞ്ചിരിച്ചു. രഘുരാമൻ എല്ലാവരേയും കടാക്ഷിച്ചുകൊണ്ട് തന്റെ കൃപയെ വർഷിച്ച് അവരോട് മൃദുസ്വരത്തിൽ സംസാരിച്ചു. "നിങ്ങളുടെ ബലം കൊണ്ടാണ് എനിയ്ക്ക് രാവണനെ വധിച്ച് വിഭീഷണനെ രാജാവാക്കാൻ കഴിഞ്ഞത്. ഇനി നിങ്ങളെല്ലാവരും അവരവരുടെ വീടുകളിലേയ്ക്ക് തിരിച്ചുപോകുവിൻ. എന്നെ സ്മരിച്ചുകൊണ്ട് ആരേയും ഭയപ്പെടേണ്ട." ഈ വാക്കുകൾ കേട്ട് വാനരന്മാർ പ്രേമാകുലരായി, കൂപ്പുകൈകളോടെ വിനയത്തോടെ മറുപടി പറഞ്ഞു: "ഹേ പ്രഭോ, അങ്ങ് പറഞ്ഞതെല്ലാം അങ്ങയ്ക്കേറ്റതുതന്നെ. പക്ഷേ അങ്ങയുടെ വാക്കുകൾ കേട്ട് ഞങ്ങൾ മോഹിതരാകുന്നു. രഘുരാമ, അങ്ങ് മൂന്നു ലോകങ്ങളുടേയും ഈശ്വരനാണ്. ഞങ്ങളുടെ ദീനാവസ്ഥ അറിഞ്ഞ് അങ്ങ് ഞങ്ങളെ അങ്ങയുടെ സംരക്ഷണത്തിലാക്കി. പക്ഷേ പ്രഭുവിന്റെ നാവിൽനിന്നും ഈ വാക്കുകൾ കേട്ട് ഞങ്ങൾ അത്യന്തം ലജ്ജിതരാകുന്നു. കൊതുകുകളുടെ ഒരു കൂട്ടം ഗരുഡനെ സഹായിയ്ക്കാൻ കഴിയുമോ? " ശ്രീരാമൻ വാനരന്മാരേയും കരടികളേയും (തന്റെ കൂടെ അയോദ്ധ്യയ്ക്ക് അവർ പോകുന്നത്) തടയുന്നതു കണ്ട് പ്രേമമഗ്നരായി. അവർക്ക് വീട്ടിലേയ്ക്ക് തിരിച്ചുപോകാൻ ഇഷ്ടമില്ലായിരുന്നു.

**ദോ:**

**പ്രഭു പ്രേരിത് കപി ഭാലു സബ് രാമ് രൂപ് ഉര് രാഖി,**
**ഹരഷ്ബിഷാദ് സഹിത്ചലേ ബിനയ് ബിബിധ് ബിധി ഭാഷി.(118 – ക)**

**കപിപതി നീല് രീഛ്പതി അംഗദ് നല് ഹനുമാന്,**
**സഹിത് ബിഭീഷന് അപര് ജേ ജൂഥപ് കപി ബലവാന്. (118 – ഖ)**

**കഹി ന സകഹിം കഛു പ്രേമ് ബസ് ഭരി ഭരി ലോചന് ബാരി,**
**സന്മുഖ് ചിതവഹിം രാമ് തന് നയന് നിമേഷ് നിവാരി. (118 – ഗ)**

പക്ഷെ പ്രഭുവിന്റെ ആദേശമനുസരിച്ചുകൊണ്ട് വാനരന്മാരും കരടികളും സന്തോഷവും സങ്കടവും കലർന്ന ഭാവത്തോടെ, ആദരവോടെ പലവിധത്തിൽ സംസാരിച്ചുകൊണ്ട് ശ്രീരാമന്റെ രൂപത്തെ മനസ്സിൽ പതിപ്പിച്ചുകൊണ്ട് പിരിഞ്ഞുപോയി. (118 – ക–ഖ)

**ചൗ:**

**അതിസയ് പ്രീതി ദേഖി രഘുരാഈ –**
**ലീൻഹേ സകല് ബിമാന് ചഢാഈ,**
**മന് മഹു് ബിപ്ര് ചരന് സിരു നായോ –**
**ഉത്തര് ദിസിഹി ബിമാന് ചലായോ. 1**

**ചലത് ബിമാന് കോലാഹല് ഹോഈ –**
**ജയ് രഘുബീര് കഹത് സബ് കോഈ,**
**സിംഹാസന് അതി ഉച്ച് മനോഹര് –**
**ശ്രീ സമേത് പ്രഭു ബൈഠേ താ പര്. 2**

**രാജത് രാമു സഹിത് ഭാമിനീ –**
**മേരു ശൃംഗ് ജനു ഘന് ദാമിനീ,**
**രുചിര് ബിമാന് ചലെഉ അതി ആതുര് –**
**കീൻഹീ സുമന് ബൃഷ്ടി ഹരഷേ സുര്. 3**

**പരമ് സുഖദ് ചലി ത്രിബിധ് ബയാരീ –**
**സാഗര് സര് സരി നിർമല് ബാരീ,**
**സഗുന് ഹോഹിം സുന്ദര് ചഹു് പാസാ –**
**മന് പ്രസന്ന് നിർമല് നഭ് ആസാ. 4**

**കഹ് രഘുബീര് ദേഖു രന് സീതാ –**
**ലഛിമന് ഇഹാ് ഹത്യോ ഇ്ദ്രജീതാ,**

**ഹനൂമാന് അംഗദ് കേ മാരേ –**
**രന് മഹി പരേ നിസാചര് ഭാരേ. 5**

**കുംഭകരന് രാവന് ദ്വൗ ഭാഈ –**
**ഇഹാ്ँ ഹതേ സുര് മുനി ദുഖ്ദാഈ. 6**

അവരുടെ അമിതമായ സ്നേഹത്തെ കണ്ട് രഘുരാമൻ അവരെയെല്ലാവരേയും (തന്റെ കൂടെ) വിമാനത്തിൽ കയറ്റി ആകാശത്തിലുയർന്നു. അവൻ മനസാ ബ്രാഹ്മണരുടെ പാദങ്ങളെ വണങ്ങി, വിമാനത്തെ വടക്കോട്ട് പറക്കുവാൻ നിർദ്ദേശിച്ചു. വിമാനം ഉയർന്നപ്പോൾ കോലാഹലമുണ്ടായി. എല്ലാവരും 'രഘുവീരന്ന് ജയം' എന്ന് ആർത്തു വിളിച്ചു. വിമാനത്തിൽ ഒരു ഉയർന്ന മനോഹരമായ സിംഹാസനം ഉണ്ടായിരുന്നു. അതിൽ പ്രഭു സീതാദേവിയോടുകൂടി ഇരുന്നു. തന്റെ പ്രിയതമയോടുകൂടി ശ്രീരാമൻ മേരുപർവതത്തിന്റെ ശിഖരത്തിൽ മിന്നലോടുകൂടിയ മേഘത്തെപ്പോലെ ശോഭിച്ചു. മനോഹരമായ വിമാനം അതിവേഗത്തിൽ പറന്നു. ദേവന്മാർ ആനന്ദിച്ച് അതിന്റെ മേൽ പുഷ്പവർഷം ചെയ്തു. അത്യന്തം സുഖപ്രദമായ കുളിർകാറ്റ് മൃദുവായും സുഗന്ധത്തോടെയും വീശിക്കൊണ്ടിരുന്നു. സമുദ്രത്തിലും, തടാകങ്ങളിലും, പുഴകളിലും ജലം നിർമ്മലമായി, എല്ലാ ദിക്കുകളിലും നല്ല ശകുനങ്ങൾ ഉണ്ടായി. എല്ലാവരുടേയും മനസ്സ് പ്രസന്നമായി. ആകാശവും നാലുദിക്കുകളും നിർമ്മലമായി. രഘുവീരൻ പറഞ്ഞു: "സീതേ, നോക്കൂ, ഇവിടെയാണ് ലക്ഷ്മണൻ മേഘനാദനെ വധിച്ചത്. ഇതാ ഇവിടെ ഹനുമാനാലും അംഗദനാലും കൊല്ലപ്പെട്ട രാക്ഷസന്മാർ കിടക്കുന്നു. പിന്നെ ഇവിടെയാണ് ദേവന്മാരുടേയും മുനിമാരുടേയും ഉപദ്രവകാരികളായ രണ്ടു സഹോദരന്മാരും – കുംഭകർണ്ണനും രാവണനും മരിച്ചുവീണത്. "

**ദോ:**

**ഇഹാ്ँ സേതു ബാ്ँധ്യോ അരു ഥാപെഉ്ँ സിവ് സുഖ് ധാമ്,**
**സീതാ സഹിത് കൃപാനിധി സംഭുഹി കീൻഹ് പ്രനാമ്. (119 – ക)**

**ജഹ്ँ ജഹ്ँ കൃപാസിന്ധു ബന് കീൻഹ് ബാസ് ബിശ്രാമ്,**
**സകല് ദെഖാഇ ജാനകിഹി കഹേ സബ്ൻഹി കേ നാമ്. (119 – ഖ)**

''ഇതാ ഇവിടെയാണ് ഞാൻ പാലം കെട്ടിച്ചത്, അതാ അവിടെ ശിവലിംഗത്തെ പ്രതിഷ്ഠിച്ചു.'' എന്നു പറഞ്ഞുകൊണ്ട് കൃപാനിധിയും സീതയും ശംഭുവിനെ വണങ്ങി. എവിടെയെല്ലാം കൃപാസിന്ധു വനത്തിൽ താമസിയ്ക്കുകയും വിശ്രമിയ്ക്കുകയും ചെയ്തുവോ, ഓരോ സ്ഥലത്തേയും അതിന്റെ പേരു പറഞ്ഞ് പ്രഭു ജാനകിയ്ക്ക് കാണിച്ചുകൊടുത്തു. (119 – ക–ഖ)

**ചൗ:**

**തുരത് ബിമാന് തഹാ്ँ ചലി ആവാ –**
**ദണ്ഡക് ബന് ജഹ്ँ പരമ് സുഹാവാ,**
**കുംഭജാദി മുനിനായക് നാനാ –**
**ഗഏ രാമു സബ് കേം അസ്ഥാനാ. 1**

**സകല് രിഷിൻഹ് സന് പാഇ അസീസാ –**
**ചിത്രകൂട് ആഏ ജഗദീസാ,**
**തഹ്ँ കരി മുനിൻഹ് കേര് സന്തോഷാ –**
**ചലാ ബിമാനു തഹാ്ँ തേ ചോഖാ. 2**

**ബഹുരി രാമ് ജാനകിഹി ദെഖാഈ –**
**ജമുനാ കലി മല് ഹരനി സുഹാഈ,**
**പുനി ദേഖീ സുരസരീ പുനീതാ –**
**രാമ് കഹാ പ്രനാമ് കരു സീതാ. 3**

**തീരഥ്പതി പുനി ദേഖു പ്രയാഗാ –**
**നിരഖത് ജന്മ് കോടി അഘ് ഭാഗാ,**
**ദേഖു പരമ് പാവനി പുനി ബേനീ –**
**ഹരനി സോക് ഹരി ലോക് നിസേനീ. 4**

**പുനി ദേഖു അവധ്പുരി അതി പാവനി –**
**ത്രിബിധ് താപ് ഭവ രോഗ് നസാവനി. 5**

താമസിയാതെ വിമാനം അഗസ്ത്യൻ മുതലായ മുനിമാർ വസിയ്ക്കുന്ന മനോഹരമായ ദണ്ഡകാരണ്യത്തിലെത്തി. ശ്രീരാമൻ എല്ലാവരുടെ

ആശ്രമങ്ങളും സന്ദർശിച്ചു. എല്ലാ മുനിമാരുടേയും അനുഗ്രഹം ലഭിച്ചശേഷം ജഗദീശ്വരൻ ചിത്രകൂടത്തിലെത്തി. അവിടത്തെ മുനിമാരെയെല്ലാം സന്തുഷ്ടരാക്കിയശേഷം പുറപ്പെട്ടു. വിമാനം അതിവേഗത്തിൽ സഞ്ചരിച്ചു. ശ്രീരാമൻ അടുത്ത് സീതയ്ക്ക് കലിമലത്തെ കഴുവിക്കളയുന്ന മനോഹരിയായ യമുനാനദിയെ കാണിച്ചുകൊടുത്തു. പിന്നെ, പുണ്യവതിയായ ദേവനദി ഗംഗയെ കണ്ട് ശ്രീരാമൻ പറഞ്ഞു: ''സീതേ പ്രണാമം ചെയ്യൂ; ഇപ്പോൾ അതാ ദർശനമാത്രത്തിൽ കോടിജന്മങ്ങളിൽ ചെയ്ത പാപങ്ങളേയും നശിപ്പിയ്ക്കുന്ന, എല്ലാ പുണ്യസ്ഥലങ്ങളുടേയും രാജാവായ പ്രയാഗയെ നോക്കൂ. പിന്നെ അതിപാവനയും ശോകനാശിനിയും, ശ്രീഹരിയുടെ ധാമത്തിലേയ്ക്കുള്ള കോണിപ്പടിയുമായ ത്രിവേണിയെ നോക്കൂ. ഇതാ നോക്കൂ, താപത്രയങ്ങളെയും ഭവഭയത്തെയും നശിപ്പിയ്ക്കുന്ന അതിപാവനമായ അയോദ്ധ്യാനഗരി.''

**ദോ:**

**സീതാ സഹിത് അവധ് കഹു് കീൻഹ് കൃപാല് പ്രനാമ്,**
**സജല് നയന് തന് പുലകിത് പുനി പുനി ഹരഷിത് രാമ്. (120 – ക)**

**പുനി പ്രഭു ആഇ ത്രിബേനീം ഹരഷിത് മജ്ജനു കീൻഹ്,**
**കപിൻഹ് സഹിത് ബിപ്രൻഹ് കഹു്ദാന് ബിബിധ് ബിധി ദീൻഹ്.(120–ഖ)**

കൃപാലുവായ രാമൻ സീതയോടുകൂടി അയോദ്ധ്യയെ നമസ്കരിച്ചു. അവന്റെ കണ്ണുകൾ നിറഞ്ഞു. ദേഹം പുളകിതമായി. ശ്രീരാമൻ വീണ്ടും വീണ്ടും സന്തോഷിച്ചു. പ്രഭു പിന്നെ ത്രിവേണിയിൽ ഇറങ്ങി ആനന്ദത്തോടെ സ്നാനം ചെയ്തു. അവനും വാനരന്മാരും ചേർന്ന് ബ്രാഹ്മണർക്ക് അനവധി വിധത്തിലുള്ള ദാനങ്ങൾ ചെയ്തു.(120ക–ഖ)

**ചൗ:**

**പ്രഭു ഹനുമന്ത്ഹി കഹാ ബുഝാഈ –**
**ധരി ബടു രൂപ് അവധ്പുര് ജാഈ,**
**ഭരത്ഹി കുസല് ഹമാരി സുനാഏഹു –**
**സമാചാര് ലൈ തുംഹ് ചലി ആഏഹു. 1**

**തുരത് പവന്സുത് ഗവനത് ഭയഊ –**
**തബ് പ്രഭു ഭരദ്വാജ് പഹിം ഗയഊ,**
**നാനാ ബിധി മുനി പൂജാ കീൻഹീ –**
**അസ്തുതി കരി പുനി ആസിഷ് ദീൻഹീ. 2**

**മുനി പദ് ബന്ദി ജുഗല് കര് ജോരീ –**
**ചഢി ബിമാന് പ്രഭു ചലേ ബഹോരീ,**
**ഇഹാ് നിഷാദ് സുനാ പ്രഭു ആഏ –**
**നാവ് നാവ് കഹ് ലോഗ് ബൊലാഏ. 3**

**സുരസരി നാഘി ജാന് തബ് ആയോ –**
**ഉതരെഉ തട് പ്രഭു ആയസു പായോ,**
**തബ് സീതാ് പൂജീ സുരസരീ –**
**ബഹു പ്രകാര് പുനി ചരനൻഹി പരീ. 4**

**ദീൻഹി അസീസ് ഹരഷി മന് ഗംഗാ –**
**സുന്ദരി തവ അഹിവാത് അഭംഗാ,**
**സുനത് ഗുഹാ ധായഉ പ്രേമാകുല് –**
**ആയഉ നികട് പരമ് സുഖ് സംകുല്. 5**

**പ്രഭുഹി സഹിത് ബിലോകി ബൈദേഹീ –**
**പരെഉ അവനി തന് സുധി നഹിം തേഹി,**
**പ്രീതി പരമ് ബിലോകി രഘുരാഈ –**
**ഹരഷി ഉഠാഇ ലിയോ ഉര് ലാഈ. 6**

പ്രഭു ഹനുമാനോട് ഈവിധം നിർദേശിച്ചു: ''ബ്രഹ്മചാരിരൂപം ധരിച്ച് അയോദ്ധ്യാപുരിയ്ക്ക് പോയി ഭരതനോട് നമ്മളുടെ കുശലത്തെപ്പറ്റി പറഞ്ഞ് അവനെപ്പറ്റിയുള്ള വർത്തമാനമെല്ലാമറിഞ്ഞ് തിരിച്ചുവരൂ.'' വായുപുത്രൻ ഉടനെ പുറപ്പെട്ടു. പ്രഭു പിന്നെ ഭരദ്വാജമുനിയെ ദർശിച്ചു. മുനി നാനാവിധത്തിൽ പ്രഭുവിനെ പൂജിച്ച് സ്തുതിച്ചശേഷം അവനെ ആശീർവദിച്ചു. പ്രഭു കൂപ്പുകൈകളോടെ മുനിയുടെ പാദങ്ങളെ വണങ്ങി, വിമാനത്തിൽ കയറി യാത്ര തുടർന്നു. ഇപ്പുറത്ത്

നിഷാദരാജനായ ഗുഹൻ പ്രഭു വന്നതറിഞ്ഞ് 'തോണിയെവിടെ തോണിയെവിടെ' എന്ന് പറഞ്ഞുകൊണ്ട് തന്റെ ആളുകളെ വിളിച്ചു. ഇതിനിടയിൽ വിമാനം പറന്ന് ഗംഗയുടെ കരയിൽ പ്രഭുവിന്റെ ഇച്ഛയനുസരിച്ച് താഴത്തിറങ്ങി. സീത ഗംഗയെ പല വിധത്തിൽ പൂജിച്ച് അവളുടെ പാദങ്ങളിൽ വീണു. മന:സന്തുഷ്ടയായി ഗംഗ അവളെ അനുഗ്രഹിച്ചു. ''ഹേ സുന്ദരി, നീ എന്നെന്നും തുടർന്ന് സുഖമായ വിവാഹജീവിതം നയിയ്ക്കൂ.'' പ്രഭു എത്തിയതറിഞ്ഞ് പ്രേമാകുലനായി ഗുഹൻ പ്രഭുവിനെ കാണാൻ ഓടി, പരമാനന്ദ ത്തോടെ സ്വാമിയെ സമീപിച്ചു. ജാനകീസമേതനായ പ്രഭുവിനെ കണ്ട് അവൻ തന്റെ നിലയറിയാതെ നിലത്തു വീണു. രഘുരാമൻ അവന്റെ പ്രേമാധിക്യം കണ്ട് അതിസന്തുഷ്ടനായി, അവനെ ഉണർത്തി മാറോടണച്ചു.

**ഛം:**

**ലിയോ ഹൃദയ്ँ ലാഇ കൃപാ നിധാന് സുജാന് രായ്ँ രമാപതീ,**
**ബൈഠാരി പരമ് സമീപ് ബൂഝി കുസല് സോ കര് ബീനതീ.**
**അബ് കുസല് പദ് പങ്കജ് ബിലോകി ബിരഞ്ചി സങ്കര് സേബ്യ് ജേ,**
**സുഖ ധാമ് പൂരന്കാമ് രാമ് നമാമി രാമ് നമാമി തേ. 1**

**സബ് ഭാँതി അധമ് നിഷാദ് സോ ഹരി ഭരത് ജ്യോം ഉര് ലാഇയോ,**
**മതിമന്ദ് തുലസീദാസ് സോ പ്രഭു മോഹ് ബസ് ബിസരാഇയോ.**
**യഹ് രാവനാരി ചരിത്ര് പാവന് രാമ് പദ് രതിപ്രദ് സദാ,**
**കാമാദിഹര് ബിഗ്യാനകര് സുര് സിദ്ധ് മുനി ഗാവഹിം മുദാ. 2**

കൃപാനിധിയായ, ജ്ഞാനികളിൽ മുതിർന്ന രമാപതി അവനെ തന്റെ മാറോടണച്ച് തന്റെ അടുത്തിരുത്തി അവനെ കുശലപ്രശ്നം ചെയ്തു. ഗുഹൻ മറുപടി പറഞ്ഞു: ''ബ്രഹ്മാവാലും ശിവനാലും സേവിയ്ക്ക പ്പെടുന്ന അങ്ങയുടെ പാദകമലങ്ങളെ കണ്ട് ഇപ്പോൾ എനിയ്ക്ക് എല്ലാം കുശലം തന്നെ. ഹേ ആനന്ദമയനായ രാമ, പൂർണ്ണകാമനായ രാമ, അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു.'' എല്ലാ വിധത്തിലും താണവനായ നിഷാദനെ ശ്രീഹരി ഭരതനെയെന്നപോലെ തന്റെ മാറോടണച്ചു.

മോഹവശനും മന്ദബുദ്ധിയുമായ തുളസീദാസനോ ഇത്രയും ഹിതകാരിയായ പ്രഭുവിനെ തന്റെ മനസ്സിൽനിന്നും അപ്പുറപ്പെടുത്തി യിരിയ്ക്കുന്നു. രാവണശത്രുവിന്റെ ഈ ചരിതം പാവനമായതു മാത്രമല്ല, ശ്രീരാമന്റെ പാദങ്ങളിൽ എന്നേയ്ക്കും നിലനില്ക്കുന്ന ഭക്തിയെ ദൃഢ പ്പെടുത്തുന്നതുമാണ്. മാത്രമല്ല, അത് കാമാദി ദുർഗ്ഗുണങ്ങളെ വേരോടറുക്കുകയും നേരായ ജ്ഞാനത്തെ ഉണ്ടാക്കുകയും ചെയ്യുന്നു. അതിനെ ദേവന്മാരും സിദ്ധന്മാരും മുനിമാരും ആനന്ദത്തോടെ ഗാനം ചെയ്യുന്നു.

**ദോ:**

**സമര് ബിജയ് രഘുബീര് കേ ചരിത് ജെ സുനഹിം സുജാന്,**
**ബിജയ് ബിബേക് ബിഭൂതി നിത് തിൻഹഹി ദേഹിം ഭഗവാന്.(121–ക)**

**യഹ് കലികാല് മലായതന് മന് കരി ദേഖു ബിചാര്,**
**ശ്രീരഘുനാഥ് നാമ് തജി നാഹിന് ആന് അധാര്. (121–ഖ)**

രഘുവീരന്റെ യുദ്ധത്തിലെ വിജയത്തെപ്പറ്റിയ ചരിതത്തെ ശ്രദ്ധയോടെ പഠിയ്ക്കുന്ന സജ്ജനങ്ങൾക്ക് അവസാനമില്ലാത്ത വിജയം, വിവേകം, വിഭൂതി ഇവയെ ഭഗവാനായ പ്രഭു പ്രദാനം ചെയ്യുന്നു. ഹേ മനസ്സേ, സ്വയം ചിന്തിച്ച് മനസ്സിലാക്കൂ, ഈ കലികാലം കല്മഷങ്ങളുടെ വീടാണ്. ശ്രീരഘുനാഥന്റെ നാമമല്ലാതെ വേറൊന്നും തന്നെ ഈ ലോകത്തിൽ ആധാരമായിട്ടില്ല. (121 – ക–ഖ)

ഇങ്ങിനെ സകലകലിമലനാശകമായ
ശ്രീമദ്രാമചരിതമാനസമെന്ന സരസ്സിലെ
ആറാമത്തെ സോപാനം അവസാനിച്ചു.

(ലങ്കാകാണ്ഡം സമാപ്തം.)

-----------------------------------

**ഗോസ്വാമി**
**തുളസീദാസകൃതം**

# ശ്രീരാമചരിതമാനസം

## ഉത്തരകാണ്ഡം

**പരിഭാഷകൻ**

പി. എസ്സ്. അഗ്നീശ്വരൻ





---


E-book Published By

**http://malayalamebooks.org/**

August 2012, Feb. 2021

# സമർപ്പണം

ഞാൻ ദൈവമായി വണങ്ങുന്ന
എന്റെ പൂജ്യ മാതാവിന്റെ
പാദാരവിന്ദങ്ങളിൽ

– പി. എസ്സ്. അഗ്നീശ്വരൻ

# മുഖവുര

ഉദ്യോഗത്തിൽനിന്നും വിരമിച്ചശേഷം സമയം പോക്കാൻ ഞാൻ മുഖ്യമായി ചെയ്തിരുന്നത് കംപ്യൂട്ടറിൽ പലവിധ ജോലി കളായിരുന്നു. പ്രധാനമായി സംസ്കൃതത്തിലും മലയാളത്തിലും ടൈപ്പ് ചെയ്യാനുള്ള പ്രവണത സമ്പാദിയ്ക്കാനുള്ള ശ്രമമായിരുന്നു. കാലക്രമ ത്തിൽ അത് കൈവന്നശേഷം ആദ്യമായി ചെയ്യാൻ തുടങ്ങിയത് ശ്രീമദ്ഭാഗവതം ഓരോ സ്കന്ധമായി 'സംസ്കൃതം 98' ലിപിയിൽ ടൈപ്പ് ചെയ്യുകയായിരുന്നു. സംസ്കൃതത്തിൽ തന്നെ ഭാഗവതം ഇന്റർനെററിൽ നിന്നും ഡൗൺലോഡ് ചെയ്യാൻ സാധിയ്ക്കുമെങ്കിലും, ഇതിനെ ഒരു ഹോബ്ബിയായിട്ടാണ് ചെയ്തുകൊണ്ടിരുന്നത്. പിന്നീട് 'ഇസ്കോൺ' കാരുടെ ഇംഗ്ളീഷ് തർജമയുള്ള ശ്രീമദ്ഭാഗവതം ഡൗൺലോഡ് ചെയ്ത് അതിൽനിന്ന് ഇംഗ്ളീഷ് തർജമയെ ഓരോ ശ്ലോകത്തിന്റേ ചുവട്ടിലും ഒട്ടിയ്ക്കാൻ തുടങ്ങി. 2–3 കൊല്ലത്തോളം ഈവിധം ചെയ്ത് മുഴുമിച്ചു. ഇതിനിടയിൽ മലയാളം ശ്രീലിപിയിൽ ടൈപ്പ് ചെയ്യാൻ തുടങ്ങി. ആദ്യമായി 'നാരായണീയം' മുഴുവനാക്കി. അത് സംസ്കൃത ത്തിലും ടൈപ്പ് ചെയ്തു. ടി.വി., റേഡിയോ ഇവയിൽനിന്നും സംഗീതവും പ്രവചനങ്ങളും കമ്പ്യൂട്ടറിൽ റെക്കോർഡ് ചെയ്തു കൊണ്ടുമിരുന്നു.

ടി.വി.യിൽ ആസ്ഥാ, സംസ്കാർ ചാനലുകളിൽ വന്നിരുന്ന ഹിന്ദി പ്രവചനങ്ങൾ കേൾക്കാൻ എനിയ്ക്ക് വളരെ താല്പര്യമുണ്ടായിരുന്നു. രമേഷ്ഭായ് ഓഝാ (ഭായ്ശ്രീ), മുരാരി ബാപൂ, മറ്റു പലരുടേയും ഹിന്ദിയിലുള്ള പ്രവചനങ്ങൾ — ഭാഗവതം, രാമായണം മറ്റും മുടങ്ങാതെ കേൾക്കുമായിരുന്നു. രാമചരിതമാനസം പ്രവചനം കേട്ടു കൊണ്ടിരിയ്ക്കേ, അതിലെ ശ്ലോകങ്ങളുടെ അർത്ഥമറിയാൻവേണ്ടി അതി ന്നേതെങ്കിലും ശബ്ദകോശമുണ്ടോ എന്ന് ഭായ്ശ്രീയുടെ വെബ് സൈററിലന്വേഷിച്ചു. അവരുടെ നിർദ്ദേശപ്രകാരം, ഗീതാപ്രസ്സുകാരുടെ രാമചരിതമാനസം - ഇംഗ്ലീഷു പരിഭാഷസഹിതം ഡൗൺലോഡ് ചെയ്തു. അർത്ഥസഹിതം അതു മുഴുവൻ വായിച്ചുതീർത്തപ്പോൾ ആ ഗ്രന്ഥത്തിന്റെ മഹത്ത്വം കണ്ട് എനിയ്ക്ക് അതിനെ മലയാളത്തിൽ

തർജമ ചെയ്യാൻ പ്രേരണ ലഭിച്ചു. അതും രണ്ടു-മൂന്നു കൊല്ലത്തെ പരിശ്രമത്തിനുശേഷം പൂർത്തിയാക്കി. തുളസീദാസൻ സ്വയം പറയുന്നതുപോലെ, ഞാനിതെന്റെ ആത്മതൃപ്തിയ്ക്കുവേണ്ടി മാത്രം ചെയ്തതാണ്, ഈ കാവ്യത്തിന്റേ മികച്ച മലയാള വിവർത്തനങ്ങൾ തീർച്ചയായും ഉണ്ടായിരിയ്ക്കുമെന്നറിയാമായിരുന്നു. അതിനാൽ ഇതിനെ പ്രസിദ്ധീകരിയ്ക്കാനുള്ള യാതൊരുദ്ദേശവുമെനിയ്ക്കില്ലായിരുന്നു. ദൈവ ഗത്യാ എനിയ്ക്ക് sanskritdocuments.org എന്ന സൈറ്റുമായി ബന്ധ പ്പെടാനിടവന്നപ്പോൾ അവർ മുഖേന malayalamebooks.org എന്ന സൈറ്റുമായി പരിചയപ്പെട്ടു. അവർക്ക് ഞാനെഴുതിയത് അയച്ചു കൊടുത്തപ്പോൾ, അവർക്കത് അവരുടെ സൈറ്റിൽ ഇ-ബുക്കായി പ്രസിദ്ധീകരിയ്ക്കാമെന്നു തോന്നി. പക്ഷേ, ഇതു ചെയ്തുതീർക്കു ന്നതിൽ എനിയ്ക്ക് പ്രശംസാർഹമാം വിധം ഒരു പങ്കുണ്ടെന്ന് തോന്നു ന്നില്ല. എന്തെന്നാൽ മലയാളത്തിലും സംസ്കൃതത്തിലും ഹിന്ദിയിലും സീമിതമായ പരിജ്ഞാനമുള്ള എനിയ്ക്ക് വിവർത്തനം ചെയ്യുമ്പോൾ ഉചിതമായ പദങ്ങൾ കണ്ടേത്താൻ പല പുസ്തകങ്ങളും പരാമർശി യ്ക്കേണ്ടിവരും. അതും പ്രാകൃതമായ ഹിന്ദി ഭാഷയിൽനിന്നും വിവർത്തനം ചെയ്യുക അത്ര എളുപ്പവുമല്ല. ആകയാൽ ഇതിനെ പഠിയ്ക്കുന്ന വിദ്വാന്മാർ ഏതെങ്കിലും തെറ്റുകളുണ്ടെങ്കിൽ അതിനെ ചൂണ്ടിക്കാണിച്ച് തിരുത്തിയറിയിയ്ക്കുവാൻ സവിനയമപേക്ഷിയ്ക്കുന്നു.

പി.എസ്സ്. അഗ്നീശ്വരൻ
psaeaswaran@gmail.com

സീതാരാമാഭ്യാം നമഃ

# ശ്രീരാമചരിതമാനസം

# ഉത്തരകാണ്ഡം

## ധ്യാനശ്ലോകങ്ങൾ

**കേകീകണ്ഠാഭനീലം സുരവരവിലസദ്വിപ്രപാദാബ്ജചിഹ്നം**
**ശോഭാഢ്യം പീതവസ്ത്രം സരസിജനയനം സർവദാ സുപ്രസന്നം**
**പാണൗ നാരാചചാപം കപിനികരയുതം ബന്ധുനാ സേവ്യമാനം**
**നൗമീഡ്യം ജാനകീശം രഘുവരമനിശം പുഷ്പകാരൂഢരാമം. 1**

മയിലിന്റെ കഴുത്തിനൊത്ത നീലനിറമുള്ളവനും, ബ്രാഹ്മണന്റെ പാദ പത്മത്തിന്റെ ചിഹ്നത്തോടുകൂടിയവനും, സുശോഭനനും, പീതാംബര മുടുത്തവനും, കമലനയനനും, സദാ സുപ്രസന്നനും, കൈകളിൽ വില്ലും ശരവും കൊണ്ടവനും, പുഷ്പകവിമാനത്തിൽ ഇരിയ്ക്കുന്നവനും, വാനരസമൂഹത്താൽ അനുഗമിയ്ക്കപ്പെട്ടവനും, അനുജൻ ലക്ഷ്മണനാൽ സേവിയ്ക്കപ്പെട്ടവനും, ജാനകിയുടെ നായകനുമായ ശ്രീരാമനെ ഞാൻ സദാ വണങ്ങുന്നു.

**കോസലേന്ദ്രപദകഞ്ജമഞ്ജുളൗ കോമളാവജമഹേശവന്ദിതൗ**
**ജാനകീകരസരോജലാളിതൗ ചിന്തകസ്യ മനഭൃംഗസംഗിനൗ. 2**

ശ്രീരാമന്റെ അതിമനോഹരവും കോമളവുമായ പാദകമലങ്ങൾ ബ്രഹ്മാ വാലും ശിവനാലും വന്ദിയ്ക്കപ്പെടുന്നവയും, ജാനകിയുടെ താമരക്കൈ കളാൽ തലോടപ്പെടുന്നവയും, ഭജിയ്ക്കുന്നവന്റെ മനസ്സാകുന്ന വണ്ടിന്റെ വാസസ്ഥലവുമാണ്.

**കുന്ദ ഇന്ദുദരഗൗരസുന്ദരം അംബികാപതിമഭീഷ്ടസിദ്ധിദം**
**കാരുണീകകളകഞ്ജലോചനം നൗമി ശങ്കരമനംഗമോചനം. 3**

സുന്ദരരൂപനും, മുല്ലപ്പൂവിനേയും, ചന്ദ്രനേയും, ശംഖിനേയും പോലെ വെളുത്ത സുന്ദരമായ മേനിയോടുകൂടിയവനും, താമരപോലുള്ള കണ്ണുകളോടുകൂടിയവനും, അംബികയുടെ പതിയും, അഭീഷ്ടങ്ങളെ സാധിപ്പിയ്ക്കുന്നവനും, കാമവാസനയിൽനിന്നും മോചിപ്പിയ്ക്കുന്നവനുമായ ശങ്കരഭഗവാനെ ഞാൻ നമസ്കരിയ്ക്കുന്നു.

**ദോ:**

**രഹാ ഏക് ദിന് അവധി കര് അതി ആരത് പുര് ലോഗ്,**
**ജഹ്ँ തഹ്ँ സോചഹിം നാരി നര് കൃസ് തന് രാമ് ബിയോഗ്.**

**സഗുന് ഹോഹിം സുന്ദര് സകല് മന് പ്രസന്ന് സബ് കേര്,**
**പ്രഭു ആഗവന് ജനാവ് ജനു നഗര് രമ്യ് ചഹുँ ഫേര്.**

**കൗസല്യാദി മാതു സബ് മന് അനന്ദ് അസ് ഹോഇ,**
**ആയഉ പ്രഭു ശ്രീ അനുജ് ജുത് കഹന് ചഹത് അബ് കോഇ.**

**ഭരത് നയന് ഭുജ് ദച്ഛിന് ഫരകത് ബാരഹിം ബാര്,**
**ജാനി സഗുന് മന് ഹരഷ് അതി ലാഗേ കരന് ബിചാര്.**

ശ്രീരാമന്റെ വനവാസാവധി അടുത്ത ദിവസം അവസാനിയ്ക്കാനിരിയ്ക്കുമ്പോൾ അയോദ്ധ്യാനഗരത്തിലെ ജനങ്ങൾ ഉത്കണ്ഠിതരായി. ശ്രീരാമന്റെ വിയോഗത്താൽ മെലിഞ്ഞുപോയ പുരുഷന്മാരും സ്ത്രീകളും എങ്ങും ചിന്താവിഷ്ടരായിരുന്നു. ഇതിനിടയിൽ പലവിധത്തിലുള്ള ശുഭശകുനങ്ങൾ കണ്ടുതുടങ്ങി. എല്ലാവരുടെ മനസ്സും പ്രസന്നമായി. പ്രഭുവിന്റെ വരവിനെ സുചിപ്പിയ്ക്കുന്നതുപോലെ നഗരം രമ്യമായി കാണപ്പെട്ടു. കൗസല്യയും മറ്റു മാതാക്കളും, ആരോ അവരോട് സീതയോടും ലക്ഷ്മണനോടും കൂടി പ്രഭു വന്നതായി പറയുവാൻ പോകുന്നുവെന്നപോലെ, ഉള്ളത്തിൽ സന്തോഷിച്ചു. ഭരതന്റെ വലതു കണ്ണും കൈയ്യും വീണ്ടും വീണ്ടും തുടിച്ചു. അതിനെ ഒരു ശുഭശകുനമായി മനസ്സിലാക്കി അവൻ മനസ്സിൽ അത്യന്തം സന്തോഷിച്ചു. പക്ഷെ അടുത്ത ക്ഷണം വീണ്ടും ചിന്താകുലനായി.

**ചൗ:**

**രഹെഉ ഏക് ദിന് അവധി അധാരാ –**
**സമുഝത് മന് ദുഖ് ഭയഉ അപാരാ,**
**കാരന് കവന് നാഥ് നഹിം ആയഉ –**
**ജാനി കുടില് കിധൗം മൊഹി ബിസരായഉ. 1**

**അഹഹ ധന്യ് ലഛിമന് ബഡ്ഭാഗീ –**
**രാമ് പദാരബിന്ദു അനുഗാമീ,**
**കപടീ കുടില് മോഹി പ്രഭു ചീൻഹാ –**
**താതേ നാഥ് സംഗ് നഹിം ലീൻഹാ. 2**

**ജൗം കരനീ സമുഝൈ പ്രഭു മോരീ –**
**നഹിം നിസ്താര് കല്പ് സത് കോരീ,**
**ജന് അവഗുന് പ്രഭു മാന് ന കാഊ –**
**ദീനബന്ധു അതി മൃദുല് സുഭാഊ. 3**

**മോരേ ജിയ്ँ ഭരോസ് ദൃഢ് സോഈ –**
**മിലിഹഹിം രാമ് സഗുന് സുഭ് ഹോഈ,**
**ബീതേം അവധി രഹഹിം ജൗം പ്രാനാ –**
**അധമ് കവന് ജഗ് മോഹി സമാനാ. 4**

തന്റെ ജീവന്റെ ആധാരമായ ശ്രീരാമന്റെ വനവാസാവധി ഒരു ദിവസം കഴിഞ്ഞ് അവസാനിയ്ക്കുമെന്ന ചിന്ത ഭരതന്റെ മനസ്സിനെ വലിയ ദു:ഖത്തിൽ ആഴ്ത്തി. 'എന്തു കാരണത്താലാണ് സ്വാമി തിരിച്ചെത്താത്തത്? എന്നെ കുടിലസ്വഭാവിയെന്നു കരുതി അദ്ദേഹം എന്നെ പരിത്യജിച്ചുവോ? ഹാ ശ്രീരാമന്റെ പാദകമലങ്ങളെ ഭജിയ്ക്കുന്ന ലക്ഷ്മണൻ എത്ര ധന്യനും മഹാഭാഗ്യവാനുമാണ്. പ്രഭു എന്നെ കപടനും നീചനുമാണെന്ന് അറിഞ്ഞു. അതിനാലാണ് അദ്ദേഹം എന്നെ തന്റെ കൂടെ കൊണ്ടുപോകാൻ കൂട്ടാക്കാത്തത്. ഞാൻ ചെയ്തതെല്ലാം പ്രഭു കണക്കിലെടുത്താൽ എണ്ണറ്റ ജന്മങ്ങൾ കഴിഞ്ഞാലും എനിയ്ക്ക് മോചനമുണ്ടാകില്ല. പക്ഷെ പ്രഭു തന്റെ ഭക്തന്മാരുടെ തെറ്റുകളെ ഒരിയ്ക്കലും കണക്കിലെടുക്കില്ല. എന്തെന്നാൽ അദ്ദേഹം

ദീനബന്ധുവും അതിമൃദുലമായ സ്വഭാവമുള്ളവനുമാണ്. ശ്രീരാമൻ എന്നെ കാണുമെന്ന് എനിയ്ക്ക് മനസ്സിൽ ദൃഢവിശ്വാസമുണ്ട്. എന്തെന്നാൽ ശകുനങ്ങളെല്ലാം അത്രയ്ക്കും ശുഭമായിട്ടാണ് കാണുന്നത്. പക്ഷെ അവധിയ്ക്കുശേഷം ഞാൻ ജീവിച്ചിരുന്നാൽ എന്നെപ്പോലെ ഇത്രയും അധമനായി വേറെയാരും തന്നെ ഈ ലോകത്തിൽ ഉണ്ടായിരിയ്ക്കില്ല.

**ദോ:**

**രാമ് ബിരഹ് സാഗര് മഹ്ँ ഭരത് മഗന് മന് ഹോത്,**
**ബിപ്ര് രൂപ് ധരി പവന് സുത് ആഇ ഗയഉ ജനു പോത്. (1 –ക)**

**ബൈഠേ ദേഖി കുസാസന് ജടാ മുകുട് കൃസ് ഗാത്,**
**രാമ് രാമ് രഘുപതി ജപത് സ്രവത് നയന് ജലജാത്. (1 –ഖ)**

ഈവിധം ഭരതന്റെ മനസ്സ് രാമനിൽനിന്നുമുള്ള വിരഹമെന്ന സമുദ്രത്തിൽ മുങ്ങിക്കൊണ്ടിരിയ്ക്കെ, ബ്രാഹ്മണവേഷത്തിൽ വായുപുത്രൻ, രക്ഷപ്പെടാൻ ഒരു തോണിയെന്നപോലെ അവിടെയെത്തി. അവൻ ഭരതനെ മെലിഞ്ഞ ശരീരത്തോടും, ജടാമുകുടത്തോടുംകൂടി രാമ, രാമ, രഘുപതേ എന്ന് ജപിച്ചുകൊണ്ട് താമരക്കണ്ണുകളിൽനിന്നും കണ്ണീരൊഴുക്കിക്കൊണ്ട് ദർഭപ്പായയിലിരിയ്ക്കുന്നതായി കണ്ടു. (1–ക–ഖ)

**ചൗ:**

**ദേഖത് ഹനൂമാന് അതി ഹരഷെഉ –**
**പുലക് ഗാത് ലോചന് ജല് ബരഷെഉ,**
**മന് മഹ്ँ ബഹുത് ഭാँതി സുഖ് മാനീ –**
**ബോലെഉ ശ്രവന് സുധാ സമ് ബാനീ. 1**

**ജാസു ബിരഹ്ँ സോചഹു ദിന് രാതീ –**
**രടഹു നിരന്തര് ഗുന് ഗന് പാँതീ,**
**രഘുകുല തിലക് സുജന് സുഖദാതാ –**
**ആയഉ കുസല് ദേവ് മുനി ത്രാതാ. 2**

രിപു രന് ജീതി സുജസ് സുര് ഗാവത് –
സീതാ സഹിത് അനുജ് പ്രഭു ആവത്,
സുനത് ബചന് ബിസരേ സബ് ദൂഖാ –
തൃഷാവന്ത് ജിമി പാഇ പിയൂഷാ. 3

കോ തുംഹ് താത് കഹാ് തേ ആഏ –
മോഹി പരമ് പ്രിയ് ബചന് സുനാഏ,
മാരുത് സുത് മൈം കപി ഹനുമാനാ –
നാമ് മോര് സുനു കൃപാനിധാനാ. 4

ദീനബന്ധു രഘുപതി കര് കിങ്കര് –
സുനത് ഭരത് ഭേംടെഉ ഉഠി സാദര്,
മിലത് പ്രേമ് നഹിം ഹൃദയ് സമാതാ –
നയന് സ്രവത് ജല് പുലകിത് ഗാതാ. 5

കപി തവ ദരസ് സകല് ദുഖ് ബീതേ –
മിലേ ആജു മൊഹി രാമ് പിരീതേ,
ബാര് ബാര് ബൂഝി കുസലാതാ –
തോ കഹു് ദേഉ് കാഹ് സുനു ഭ്രാതാ. 6

എഹി സന്ദേസ് സരിസ് ജഗ് മാഹീം –
കരി ബിചാര് ദേഖെഉ് കഛു നാഹീം,
നാഹിന് താത് ഉരിന് മൈം തോഹീ –
അബ് പ്രഭു ചരിത് സുനാവഹു മോഹീ. 7

തബ് ഹനുമന്ത് നാഇ പദ് മാഥാ –
കഹേ സകല് രഘുപതി ഗുന് ഗാഥാ,.
കഹു കപി കബ്ഹു് കൃപാല് ഗൊസാഇൗം –
സുമിരഹിം മോഹി ദാസ് കീ നാഇൗം. 8

ആ കാഴ്ച്ച കണ്ട് ഹനുമാൻ അത്യന്തം സന്തോഷിച്ച് രോമാഞ്ചിതനായി കണ്ണീർ വർഷിച്ചു. മനസ്സന്തോഷത്തോടെ ഭരതനോട് അവന്റെ ചെവികൾക്ക് അമൃതമെന്നപോലെ ഈവിധം പറഞ്ഞു:

''ആരുടെ വിരഹത്തിൽ അങ്ങ് രാവും പകലും ദു:ഖിയ്ക്കുന്നുവോ, ആരുടെ ഗുണഗണങ്ങളെ നിരന്തരം ഉരുവിടുന്നുവോ, സദാചാരികളെ ആനന്ദിപ്പിയ്ക്കുന്നവനും, ദേവന്മാരുടേയും മഹർഷിമാരുടേയും രക്ഷകനുമായ ആ രഘുകുലതിലകൻ സുരക്ഷിതമായി എത്തിക്കഴിഞ്ഞു. ഷത്രുവിനെ യുദ്ധത്തിൽ ജയിച്ച്, ദേവന്മാർ സൽകീർത്തിയെ പാടിക്കൊണ്ട് സീതയോടും അനുജൻ ലക്ഷ്മണനോടും കൂടി പ്രഭു വന്നുകൊണ്ടിരിയ്ക്കുന്നു.'' ഈ വാക്കുകൾ കേട്ടതും, ദാഹിയ്ക്കുന്നവന്ന് അമൃതം ലഭിച്ചാലെന്നപോലെ, ഭരതൻ തന്റെ ദു:ഖങ്ങളെല്ലാം മറന്നു. ''ഹേ ബന്ധോ, നീ ആരാണ്, എവിടെനിന്നു വരുന്നു? നീ എനിയ്ക്ക് എറ്റവും പ്രിയമായ വർത്തമാനമാണ് പറഞ്ഞത്.'' ''ഹേ കൃപാനിധേ, കേൾക്കൂ: ഞാൻ വായുപുത്രനായ ഹനുമാനെന്ന വാനരനാണ്. ഞാൻ ദീനബന്ധുവായ രാഘവന്റെ ദാസനാണ്.'' അതു കേട്ട് ഭരതൻ എഴുന്നേറ്റ് അവനെ ആദരവോടെ മാറോടണച്ചു. ആ അണപ്പിലുണ്ടായിരുന്ന പ്രേമം അവന്റെ ഹൃദയത്തിൽ അടങ്ങാത്തതായിരുന്നു. അവന്റെ കണ്ണുകളിൽ നിന്നും കണ്ണീർ ധാരയായൊഴുകി. ദേഹം രോമാഞ്ചം കൊണ്ടു. ''ഹേ ഹനുമൻ, നിന്നെ കണ്ടതും തന്നെ എന്റെ എല്ലാ ദു:ഖങ്ങളും മറഞ്ഞുപോയി. നിന്നിൽ ഞാൻ എന്റെ പ്രിയ രാമനെത്തന്നെയാണ് ഇന്ന് മാറോടണച്ചത്.'' വീണ്ടും വീണ്ടും അവൻ ശ്രീരാമന്റെ കുശലത്തെപ്പറ്റി അന്വേഷിച്ചു. എന്നിട്ട് പറഞ്ഞു: ''സഹോദര, കേൾക്കൂ. ഈ സന്ദേശം കൊണ്ടുവന്ന നിനക്ക് എന്താണ് കൈമാറായി തരിക? ഞാൻ ആലോചിച്ചു നോക്കിയതിൽ ഈ ലോകത്തിൽ ഇതിന്ന് തുല്യമായി ഒന്നും തന്നെയില്ല. ഈവിധം ഞാൻ എന്റെ കടനെ തിരിച്ചു കൊടുക്കാൻ കഴിയാതിരിയ്ക്കുന്നു. ഇപ്പോൾ ദയവായി പ്രഭുവിന്റെ ചരിത്രത്തെ പറഞ്ഞുകേൾപ്പിയ്ക്കൂ.'' അപ്പോൾ ഹനുമാൻ ഭരതന്റെ കാല്ക്കൽ തലവണങ്ങി രഘുപതിയുടെ ഗുണഗണങ്ങളെപ്പറ്റി വർണ്ണിച്ചു. ''ഹേ ഹനുമൻ, പറയൂ, എന്റെ കൃപാലുവായ സ്വാമി എന്നെ തന്റെ ദാസന്മാരിലൊരുവനായി സ്മരിയ്ക്കുന്നുണ്ടോ? ''

**ഛം:**

**നിജ് ദാസ് ജ്യോം രഘുബംസ്ഭൂഷന് കബ്ഹു് മമ സുമിരന് കര്യോ,**
**സുനി ഭരത് ബചന് ബിനീത് അതി കപി പുലകി തന് ചരനൻഹി പര്യോ.**
**രഘുബീര് നിജ് മുഖ് ജാസു ഗുന് ഗന് കഹത് അഗ് ജഗ് നാഥ് ജോ,**
**കാഹേ ന ഹോഇ ബിനീത് പരമ് പുനീത് സദ്ഗുന് സിന്ധു സോ.**

''രഘുകുലഭൂഷണനായ പ്രഭു എന്നെ തന്റെ സേവകനായി എപ്പോഴെങ്കിലും സ്മരിയ്ക്കുന്നുണ്ടോ?'' ഭരതന്റെ അതിവിനീതമായ ഈ വാക്കു കേട്ട് ഹനുമാൻ സന്തോഷഭരിതനായി അവന്റെ കാലുകളിൽ വീണ് സ്വയം പറഞ്ഞു: 'ആരുടെ ഗുണഗണങ്ങളെ ചരാചരങ്ങളുടെ സ്വാമിയായ രഘുപതി സ്വന്തം നാവുകൊണ്ടുതന്നെ ഉരുവിടുന്നുവോ, അവൻ ഇത്രയും വിനീതനും, പരമപുണ്യവാനും സദ്ഗുണങ്ങളുടെ സമുദ്രവുമല്ലാതെ എങ്ങിനെ മറ്റൊരു വിധത്തിലായിരിയ്ക്കുക?'

**ദോ:**

**രാമ് പ്രാന് പ്രിയ് നാഥ് തുംഹ് സത്യ് ബചന് മമ താത്,**
**പുനി പുനി മിലത് ഭരത് സുനി ഹരഷ് ന ഹൃദയ്ँ സമാത്.(2 – ക)**

**സോ:**

**ഭരത് ചരന് സിരു നാഇ തുരിത് ഗയഉ കപി രാമ് പഹിം,**
**കഹീ കുസല് സബ് ജാഇ ഹരഷി ചലെഉ പ്രഭു ജാന് ചഢി.(2 – ഖ)**

''പ്രഭോ, രാമന്ന് അങ്ങ് ജീവനെപ്പോലെ പ്രിയനാണ്. പ്രിയ സോദര, എന്റെ വാക്കുകളെ സത്യമായി ധരിയ്ക്കൂ.'' അതു കേട്ട് ഭരതൻ ഹനുമാനെ വീണ്ടും വീണ്ടും മനസ്സിൽ താങ്ങാനാവാത്ത ആനന്ദത്തോടെ മാറോടണച്ചു. ഭരതന്റെ പാദങ്ങളിൽ തലവണങ്ങിക്കൊണ്ട് ഹനുമാൻ ഉടനെ രാമന്റെ അടുത്തേയ്ക്ക് തിരിച്ചുചെന്ന് രാമനെ സമീപിച്ച് എല്ലാം കുശലം തന്നെയെന്ന് പറഞ്ഞു. പ്രഭു അപ്പോൾ വിമാനത്തിൽ കയറി പുറപ്പെട്ടു. (2–ക–ഖ)

**ചൗ:**

**ഹരഷി ഭരത് കോസല്പുര് ആഏ –**
**സമാചാര് സബ് ഗുര്ഹി സുനാഏ,**
**പുനി മന്ദിര് മഹ്ँ ബാത് ജനാഈ –**
**ആവത് നഗര് കുസല് രഘുരാഈ. 1**

**സുനത് സകല് ജനനീം ഉഠി ധാഈം –**
**കഹി പ്രഭു കുസല് ഭരത് സമുഝാഈം,**
**സമാചാര് പുര്ബാസിൻഹ് പാഏ –**
**നര് അരു നാരി ഹരഷി സബ് ധാഏ. 2**

**ദധി ദുർബാ രോചന് ഫല് ഫൂലാ –**
**നവ തുലസീ ദല് മംഗല് മൂലാ,**
**ഭരി ഭരി ഹേമ് ധാര് ഭാമിനീ –**
**ഗാവത് ചലീം സിന്ധുര്ഗാമിനീ. 3**

**ജേ ജൈസെഹിം തൈസെഹിം ഉഠി ധാവഹിം –**
**ബാല് ബൃദ്ധ് കഹ്ँ സംഗ് ന ലാവഹിം,**
**ഏക് ഏകൻഹ് കഹ്ँ ബൂഝഹിം ഭാഈ –**
**തുംഹ് ദേഖേ ദയാല് രഘുരാഈ. 4**

**അവധ്പുരീ പ്രഭു ആവത് ജാനീ –**
**ഭഈ സകല് സോഭാ കൈ ഖാനീ,**
**ബഹഇ സുഹാവന് ത്രിബിധ് സമീരാ –**
**ഭഇ സരജൂ അതി നിർമല് നീരാ. 5**

ഭരതൻ ആനന്ദത്തോടെ അയോദ്ധ്യയ്ക്ക് തിരിച്ചുവന്ന് തന്റെ ഗുരുവിനോട് വർത്തമാനമെല്ലാമറിയിച്ചു. പിന്നെ അവൻ കൊട്ടാരത്തിനകത്ത് രഘുരാമൻ അയോദ്ധ്യയെ സുഖമായി സമീപിയ്ക്കുന്ന വർത്തമാനം അറിയിച്ചു. അതു കേട്ട് എല്ലാ അമ്മമാരും എഴുന്നേറ്റ് ഓടിവന്നു. ഭരതൻ സ്വയം അവരോട് പ്രഭുവിന്റെ കുശലം അറിയിച്ച് അവരെ സമാധാനിപ്പിച്ചു. നഗരവാസികൾ വർത്തമാനമറിഞ്ഞ് ആനന്ദത്തോടെ പുറത്ത് ഓടിവന്നു. ആനയുടെ നടയുള്ള സ്ത്രീകൾ സ്വർണ്ണത്തട്ടുകളിൽ തൈര്, അറുകംപുല്ല്, ഗോരോചനം, പഴങ്ങൾ, പുഷ്പങ്ങൾ, മംഗളമൂലമായ തുളസിയുടെ തളിരിലകൾ ഇവ എടുത്തുകൊണ്ട് പാട്ടുപാടിക്കൊണ്ട് വന്നു. എല്ലാവരും അവരവർ ഇരുന്നിരുന്ന നിലയിൽ തന്നെ, കുഞ്ഞുങ്ങളേയും വൃദ്ധന്മാരേയും കൂടാതെ, പുറത്തേയ്ക്ക് ഓടിയെത്തി. ജനങ്ങൾ തമ്മിൽ ചോദിച്ചു: "സോദര, നീ ദയാലുവായ രഘുരാമനെ കണ്ടുവോ?" പ്രഭു വരുന്നതറിഞ്ഞ് അയോദ്ധ്യാപുരി മുഴുവൻ ശോഭായമാനമായി. അത്യന്തം സുഖപ്രദമായ, കുളിർന്ന വാസനയുള്ള കാറ്റ് വീശി. സരയൂനദിയിലെ ജലം സ്ഫടികംപോലെ നിർമ്മലമായിരുന്നു.

മായ, കുളിർന്ന വാസനയുള്ള കാറ്റ് വീശി. സരയൂനദിയിലെ ജലം സ്ഫടികംപോലെ നിർമ്മലമായിരുന്നു.

**ദോ:**

**ഹരഷിത് ഗുര് പരിജന് അനുജ് ഭൂസുര് ബൃന്ദ് സമേത്,**
**ചലേ ഭരത് മന് പ്രേമ് അതി സന്മുഖ് കൃപാനികേത്. (3 – ക)**

**ബഹുതക് ചഢീം അടാരിൻഹ് നിരഖഹിം ഗഗന് ബിമാന്,**
**ദേഖി മധുര് സുര് ഹരഷിത് കരഹിം സുമംഗല് ഗാന്. (3 – ഖ)**

**രാകാ സസി രഘുപതി പുര് സിന്ധു ദേഖി ഹർഷാന്,**
**ബഢ്യോ കോലാഹല് കരത് ജനു നാരി തരംഗ് സമാന്. (3 – ഗ)**

തന്റെ ഗുരു(വസിഷ്ഠമുനി)വോടും, ബന്ധുക്കളോടും അനുജനോടും, (ശത്രുഘ്നൻ) ബ്രാഹ്മണരോടും കൂടി സ്നേഹം വഴിയുന്ന ഹൃദയത്തോടെ ഭരതൻ കൃപാനിധിയെ വരവേല്ക്കാൻ ആനന്ദത്തോടെ പുറപ്പെട്ടു. അനവധി സ്ത്രീകൾ വീടുകളുടെ മുകളിൽ കയറി വിമാനത്തെ കാണാനായി മേല്പോട്ടു നോക്കി നിന്നു. അതിനെ കണ്ടതും അവർ ആനന്ദത്തോടെ മംഗളകരമായ ഗാനങ്ങൾ മധുരമായി പാടി. പൗർണ്ണമിച്ചന്ദ്രൻ ഉദിയ്ക്കുമ്പോൾ സമുദ്രം സന്തോഷത്താൽ തിളച്ചു മറിയുന്നതുപോലെ അയോദ്ധ്യാനഗരിയും ആനന്ദമഗ്നമായി. കോലാഹലത്തോടെ, അങ്ങോട്ടും ഇങ്ങോട്ടും ചാഞ്ചാടിക്കൊണ്ടിരുന്ന സ്ത്രീകൾ അനവധി അലകളെപ്പോലെ, രഘുവരനെ കാണുവാൻ കുതിച്ചുവന്നു. (3 – ക–ഗ)

**ചൗ:**

**ഇഹാँ ഭാനുകമല് കമല് ദിവാകര് –**
**കപിൻഹ് ദെഖാവത് നഗര് മനോഹര്,**
**സുനു കപീസ് അംഗദ് ലങ്കേസാ –**
**പാവന് പുരീ രുചിര് യഹ് ദേസാ. 1**

**ജദ്യപി സബ് ബൈകുണ്ഠ് ബഖാനാ –**
**ബേദ് പുരാന് ബിദിത് ജഗു ജാനാ,**

**അവധ്പുരീ സമ് പ്രിയ് നഹിം സോഊ –**
**യഹ് പ്രസംഗ് ജാനഇ കൊഉ കോഊ.** 2

**ജന്മഭൂമി മമ പുരീ സുഹാവനി –**
**ഉത്തര് ദിസി ബഹ് സരജൂ പാവനി,**
**ജാ മജ്ജന് തേ ബിനഹിം പ്രയാസാ –**
**മമ സമീപ് നര് പാവഹിം ബാസാ.** 3

**അതി പ്രിയ് മോഹി ഇഹാँ കേ ബാസീ –**
**മമ ധാമ്ദാ പുരീ സുഖ് രാസീ,**
**ഹരഷേ സബ് കപി സുനി പ്രഭു ബാനീ –**
**ധന്യ് അവധ് ജോ രാമ് ബഖാനീ.** 4

ഇപ്പുറത്ത്, താമരപ്പൂവിന്ന് സൂര്യനെന്നപോലെ സൂര്യവംശത്തിന്ന് ആനന്ദകരനായ ശ്രീരാമൻ വാനരന്മാർക്ക് മനോഹരമായ നഗരത്തെ കാണിച്ചു കൊടുക്കുന്നതിൽ നിരതനായിരുന്നു. "ഹേ സുഗ്രീവ, അംഗദ, വിഭീഷണ, കേൾക്കുവിൻ, ഈ നഗരം പാവനമായതും ഈ ദേശം സുന്ദരവുമാണ്. വേദങ്ങളാലും പുരാണങ്ങളാലും അറിയപ്പെടുന്നതും ലോകപ്രസിദ്ധവുമായ വൈകുണ്ഠത്തെ എല്ലാവരും പ്രശംസിച്ചിട്ടുണ്ടെങ്കിലും, അത് എനിയ്ക്ക് അയോദ്ധ്യയെപ്പോലെ പ്രിയപ്പെട്ടതല്ല. ഒരു ചിലർ മാത്രമെ ഇതിന്റെ രഹസ്യം അറിയുള്ളൂ. ഈ മനോഹരമായ നഗരം എന്റെ ജന്മസ്ഥലമാണ്. അതിന്റെ വടക്കുഭാഗത്ത് പാവനമായ സരയൂനദി ഒഴുകുന്നു. അതിൽ കുളിച്ച് ജനങ്ങൾക്ക് യാതൊരു പ്രയാസവും കൂടാതെ എന്റെ സമീപത്തിൽത്തന്നെ വസതി ലഭിയ്ക്കുന്നു. ഇവിടെ വസിയ്ക്കുന്നവർ എനിയ്ക്ക് ഏറ്റവും പ്രിയപ്പെട്ടവരാണ്. ഈ നഗരം സുഖരാശിയുള്ളതു മാത്രമല്ല, അത് എന്റെ ദിവ്യലോകത്തെ പ്രദാനം ചെയ്യുകയും ചെയ്യുന്നു." പ്രഭുവിന്റെ ഈ വാക്കുകൾ കേട്ട് വാനരന്മാർ ആനന്ദഭരിതരായി പറഞ്ഞു: "ശ്രീരാമനാൽത്തന്നെ പ്രശംസിയ്ക്കപ്പെടുന്ന അയോദ്ധ്യ ധന്യം തന്നെ."

**ദോ:**

**ആവത് ദേഖി ലോഗ് സബ് കൃപാസിന്ധു ഭഗവാന്,**
**നഗര് നികട് പ്രഭു പ്രേരെഉ ഉതരെഉ ഭൂമി ബിമാന്. (4 – ക)**

**ഉതരി കഹെഉ പ്രഭു പുഷ്പക്ഹി തുംഹ് കുബേര് പഹിം ജാഹൂ,**
**പ്രേരിത് രാമ് ചലെഉ സോ ഹരഷു ബിരഹു അതി താഹു.(4 – ഖ)**

ജനങ്ങളെല്ലാം തന്നെ കാണാൻ വരുന്നതു കണ്ട് കൃപാസിന്ധുവായ ഭഗവാൻ വിമാനത്തെ നഗരത്തിന്നടുത്ത് ഇറങ്ങാൻ നിർദ്ദേശിച്ചു. അത് ഭൂമിയിൽ ഇറങ്ങി. വിമാനത്തിൽനിന്നും ഇറങ്ങിയതും പ്രഭു അതിനോട് പറഞ്ഞു: "നീ ഇനി കുബേരന്റെ അടുത്തേയ്ക്ക് തിരിച്ചു പോകൂ." ഈവിധം ശ്രീരാമനാൽ പ്രേരിതനായി വിമാനം സന്തോഷത്തോടും, വേർപാടിൽ ദു:ഖത്തോടും പുറപ്പെട്ടുപോയി. (4 – ക – ഖ)

**ചൗ:**

**ആഏ ഭരത് സംഗ് സബ് ലോഗാ –**
**കൃസ് തന് ശ്രീരഘുബീര് ബിയോഗാ,**
**ബാമദേവ് ബസിഷ്ട്ട മുനിനായക് –**
**ദേഖേ പ്രഭു മഹി ധരി ധനു സായക്. 1**

**ധാഇ ധരേ ഗുര് ചരന് സരോരുഹ് –**
**അനുജ് സഹിത് അതി പുലക് തനോരുഹ്,**
**ഭേംടി കുസല് ബുഝീ മുനിരായാ –**
**ഹമരേം കുസല് തുംഹാരിഹിം ദായാ. 2**

**സകല് ദ്വിജൻഹ് മിലി നായഉ മാഥാ –**
**ധർമ് ധുരന്ധര് രഘുകുലനാഥാ,**
**ഗഹേ ഭരത് പുനി പ്രഭു പദ് പങ്കജ് –**
**നമത് ജിൻഹഹി സുര് മുനി സങ്കര് അജ്. 3**

**പരേ ഭൂമി നഹിം ഉഠത് ഉഠാഏ –**
**ബര് കരി കൃപാസിന്ധു ഉര് ലാഏ,**
**സ്യാമല് ഗാത് രോമ് ഭഏ ഠാഢേ –**
**നവ് രാജീവ് നയന് ജല് ബാഢേ. 4**

ഭരതന്റെ കൂടെ രഘുവീരന്റെ വിയോഗത്താൽ മെലിഞ്ഞുപോയ മറ്റുള്ള ജനങ്ങളും വന്നു. വാമദേവൻ, വസിഷ്ഠൻ തുടങ്ങിയ മഹർഷിമാരെ കണ്ട പ്രഭു തന്റെ വില്ലും ശരങ്ങളും നിലത്തിട്ട് തന്റെ അനുജനോടു കൂടി രോമാഞ്ചം കൊണ്ട ദേഹത്തോടെ തന്റെ ഗുരുവിന്റെ പാദകമലങ്ങളെ കെട്ടിപ്പിടിയ്ക്കുവാൻ ഓടി. വസിഷ്ഠൻ അവരെ മാറോടണച്ച് അവരുടെ കുശലം അന്വേഷിച്ചു. ശ്രീരാമൻ മറുപടി പറഞ്ഞു: "താങ്കളുടെ കൃപയിലാണ് ഞങ്ങളുടെ കുശലം ഇരിയ്ക്കുന്നത്." ധർമ്മവീരനായ രാഘവൻ പിന്നെ മറ്റുള്ള ബ്രാഹ്മണരെ കണ്ട് അവരെ തല വണങ്ങി. പിന്നെ ഭരതൻ, ശങ്കരനും ബ്രഹ്മാവുമടക്കം എല്ലാ ദേവന്മാരാലും മുനിമാരാലും വന്ദിയ്ക്കപ്പെടുന്ന പ്രഭുവിന്റെ പാദകമലങ്ങളെ കെട്ടിപ്പിടിച്ചു. അവൻ നിലത്ത് പൊക്കിയാലും ഉണരാതെ സാഷ്ടാംഗമായി കിടന്നു. ഒടുവിൽ കൃപാസിന്ധു അവനെ ശക്തിയായി തൂക്കിയെടുത്ത് മാറോടണച്ചു. ശ്യാമളവർണ്ണനായ അവന്റെ ദേഹത്തിൽ ഓരോ രോമവും കുത്തനെ നിന്നു. താമരക്കണ്ണുകളിൽ കണ്ണീർ വഴിഞ്ഞു.

**ഛം:**

**രാജീവ് ലോചന് സ്രവത് ജല് തന് ലലിത് പുലകാവലി ബനീ,**
**അതി പ്രേമ് ഹൃദയ്ँ ലഗാഇ അനുജ്ഹി മിലേ പ്രഭു ത്രിഭുഅന് ധനീ.**
**പ്രഭു മിലത് അനുജ്ഹി സോഹ് മോ പഹിം ജാതി നഹിം ഉപമാ കഹീ,**
**ജനു പ്രേമ് അരു സിംഗാര് തനു ധരി മിലേ ബര് സുഷമാ ലഹീ. 1**

**ബൂഝത് കൃപാനിധി കുസല് ഭരത്ഹി ബചന് ബേഗി ന ആവഈ,**
**സുനു സിവാ സോ സുഖ് ബചന് മന് തേ ഭിന്ന് ജാന് ജൊ പാവഈ,**
**അബ് കുസല് കൗസല്നാഥ് ആരത് ജാനി ജന് ദര്സന് ദിയോ,**
**ബൂഡത് ബിരഹ് ബാരിസ് കൃപാനിധാന് മോഹി കര് ഗഹി ലിയോ. 2**

മൂന്നുലോകങ്ങളുടേയും നായകനായ പ്രഭു വാത്സല്യത്തോടെ ഭരതനെ കെട്ടിപ്പിടിച്ചപ്പോൾ അവന്റെ കമലനയനങ്ങളിൽ കണ്ണീരൊഴുകി. രോമാഞ്ചം കൊണ്ട് അവന്റെ സുന്ദരശരീരം അലങ്കൃതമായി. (ശിവൻ തുടരുന്നു): ഹേ ശിവേ, കോൾക്കൂ: പ്രഭു തന്റെ അനുജനെ

കണ്ടുമുട്ടുന്ന കാഴ്ച്ചയുടെ മനോഹരതയെ ചിത്രീകരിയ്ക്കാൻ എനിയ്ക്ക് ഒരു തുലനയും കാണുന്നില്ല. അവരുടെ സംഗമം പ്രേമവും ശൃംഗാരവും ശരീരം ധരിച്ചപോലെയിരുന്നു. കൃപാനിധി ഭരതന്റെ കുശലം അന്വേഷിച്ചു. പക്ഷെ വാക്കുകൾ അവന്റെ സഹായത്തിന്നു വന്നില്ല. ശിവേ, കേൾക്കൂ. ഭരതൻ അപ്പോൾ അനുഭവിച്ച സുഖം വാക്കുകൾക്കും മനസ്സിന്നും അപ്പുറമായിരുന്നു. അതിനെ അനുഭവിച്ച വർക്കു മാത്രമേ അതറിയുള്ളൂ. "തന്റെ ദാസന്റെ സങ്കടത്തെ ഉണർന്ന് വിരഹവെള്ളത്തിൽ മുങ്ങിക്കൊണ്ടിരുന്നപ്പോൾ എന്നെ കൈ കൊടുത്തു രക്ഷിച്ച് തന്റെ ദർശനത്താൽ കരുണാനിധിയായ കോസല രാജൻ എന്നെ അനുഗ്രഹിച്ചപ്പോൾ എനിയ്ക്ക് എല്ലാം കുശലം തന്നെ. "

**ദോ:**

**പുനി പ്രഭു ഹരഷി സത്രുഹന് ഭേടി ഹൃദയ്ँ ലഗാഇ,**
**ലഛിമന് ഭരത് മിലേ തബ് പരമ് പ്രേമ് ദൊഇ ഭാഇ. (5)**

പ്രഭു പിന്നെ ആനന്ദത്തോടെ ശത്രുഘ്നനെ കണ്ട് അവനെ മാറോട ണച്ചു. പിന്നെ ലക്ഷ്മണനും ഭരതനും പ്രേമാവേശത്തോടെ കെട്ടി പ്പിടിച്ചു. (5)

**ചൗ:**

**ഭരതാനുജ് ലഛിമന് പുനി ഭേംടേ –**
**ദുസഹ് ബിരഹ് സംഭവ് ദുഖ് മേടേ,**
**സീതാ ചരന് ഭരത് സിരു നാവാ –**
**അനുജ് സമേത് പരമ് സുഖ് പാവാ. 1**

**പ്രഭു ബിലോകി ഹരഷേ പുരബാസീ –**
**ജനിത് ബിയോഗ് ബിപതി സബ് നാസീ,**
**പ്രേമാതുര് സബ് ലോഗ് നിഹാരീ –**
**കൗതുക് കീൻഹ് കൃപാല് ഖരാരീ. 2**

**അമിത് രൂപ് പ്രഗടേ തെഹി കാലാ –**
**ജഥാജോഗ് മിലെ സബ്ഹി കൃപാലാ,**

**കൃപാദൃഷ്ടി രഘുബീര് ബിലോകീ –**
**കിഏ സകല് നര് നാരി ബിസോകീ.** **3**

**ഛന് മഹിം സബ്ഹി മിലേ ഭഗവാനാ –**
**ഉമാ മരമ് യഹ് കാഹൂ് ന ജാനാ,**
**എഹി ബിധി സബ്ഹി സുഖീ കരി രാമാ –**
**ആഗേം ചലേ സീല് ഗുന് ധാമാ.** **4**

**കൗസല്യാദി മാതു സബ് ധാഈ –**
**നിരഖി ബച്ഛ് ജനു ധേനു ലവാഈ.** **5**

പിന്നെ ലക്ഷ്മണൻ ശത്രുഘ്നനെ മാറോടണച്ച് ഇരുവരും ദുസ്സഹമായ വിരഹവേദനയിൽനിന്നും മുക്തരായി. ഭരതനും ശത്രുഘ്നനും സീതയുടെ പാദങ്ങളിൽ വണങ്ങി അത്യന്തം ആനന്ദിച്ചു. പ്രഭുവിന്റെ ദർശനത്താൽ പുരവാസികൾ സന്തോഷിച്ചു. വിരഹത്താലുണ്ടായ ദു:ഖമെല്ലാം മറഞ്ഞു. പ്രഭുവിനെ കാണാനുള്ള ജനങ്ങളുടെ പ്രേമാവേശത്തെക്കണ്ട് ഖരശത്രുവായ കൃപാലു ഒരു വിനോദം ചെയ്തു. കൃപാനിധി ഉടൻ അനവധി രൂപങ്ങൾ ധരിച്ച് എല്ലാവരേയും വേണ്ടവിധം കണ്ടുമുട്ടി. തന്റെ കൃപാദൃഷ്ടികൊണ്ട് എല്ലാ ജനങ്ങളുടേയും സങ്കടത്തെ ഇല്ലാതാക്കി. (ശിവൻ തുടരുന്നു) ഉമേ, ക്ഷണനേരത്തിൽ പ്രഭു എല്ലാവരോടും കുശലാന്വേഷണം ചെയ്തു. ഈ രഹസ്യത്തെ ആർക്കും തന്നെ മനസ്സിലാക്കാൻ കഴിഞ്ഞില്ല. സർവഗുണങ്ങളുടേയും സുശീലതയുടേയും ഇരുപ്പിടമായ ശ്രീരാമൻ ഈവിധം എല്ലാവരേയും തൃപ്തിപ്പെടുത്തിയ ശേഷം മുന്നോട്ടു പോയി. പുതുതായി പ്രസവിച്ച പശു തന്റെ കുഞ്ഞിനെ കാണുമ്പോൾ ഓടിയെത്തുന്നതുപോലെ കൗസല്യയും മറ്റു മാതാക്കളും അവനെ ദർശിയ്ക്കുവാൻ ഓടിയെത്തി.

**ഛം:**

**ജനു ധേനുബാലക് ബച്ഛ് തജി ഗൃഹ്ം ചരന് ബന് പരബസ് ഗഈം,**
**ദിന് അന്ത് പുര് രുഖ് സ്രവത് ഥന് ഹുംകാര് കരി ധാവത് ഭഈം.**
**അതി പ്രേമ് പ്രഭു സബ് മാതു ഭേടീം ബചന് മൃദു ബഹുബിധി കഹേ,**
**ഗഇ ബിഷമ്ബിപതിബിയോഗ്ഭവ് തിൻഹ് ഹരഷ് സുഖ് അഗനിത് ലഹേ.**

അത് പുതുതായി പ്രസവിച്ച പശുക്കൾ കാലത്ത് പശുക്കുട്ടികളെ വിട്ടുപിരിഞ്ഞ് കാട്ടിലേയ്ക്ക് മേയാൻ കൊണ്ടുപോകപ്പെട്ട് വൈകുന്നേരം ഇരമ്പിക്കൊണ്ട് പാൽ ചുരന്നു കൊണ്ട് ഗ്രാമത്തിലേയ്ക്ക് ഓടിവരുന്നതു പോലെയിരുന്നു. പ്രഭു എല്ലാ അമ്മമാരേയും അത്യന്തം പ്രേമഭാവ ത്തോടെ ദർശിച്ച് അവരോട് മൃദുവായി പലതും സംസാരിച്ചു. ഈ വിധം അവർക്ക് ശ്രീരാമന്റെ വിയോഗത്താലുണ്ടായ വലിയ ആപത്ത് അവസാനിച്ച് അവർ അമിതമായ സുഖവും സംതൃപ്തിയും അടഞ്ഞു.

**ദോ:**

**ഭേടെഉ തനയ് സുമിത്രാँ രാമ് ചരന് രതി ജാനി,**
**രാമ്ഹി മിലത് കൈകഈ ഹൃദയ്ँ ബഹുത് സകുചാനി. (6 – ക)**

**ലഛിമന് സബ് മാതൻഹ് മിലി ഹരഷേ ആസിഷ് പാഇ,**
**കൈകഇ കഹ്ँ പുനി പുനി മിലേ മന് കര് ഛോഭു ന ജാഇ.(6 – ഖ)**

സുമിത്ര, തന്റെ പുത്രൻ ലക്ഷ്മണൻ ശ്രീരാമന്റെ പാദങ്ങളിൽ എത്രകണ്ട് പ്രേമമുളളവനാണെന്ന് ഓർമ്മിച്ച് അവനെ മാറോടണച്ചു. കൈകേയി ശ്രീരാമനെ കെട്ടിപ്പുണർന്നപ്പോൾ മനസ്സിൽ അത്യന്തം സങ്കോചപ്പെട്ടു. ലക്ഷ്മണനും എല്ലാ അമ്മമാരേയും മാറോടണച്ച് അവരുടെ അനുഗ്രഹം ലഭിച്ച് ആനന്ദിച്ചു. പക്ഷെ അവൻ കൈകേയിയെ വീണ്ടും വീണ്ടും കണ്ടിരുന്നാലും അവളോടുള്ള കടുത്ത ഭാവം അവനെ വിട്ടുപോയില്ല. (6–ക–ഖ)

**ചൗ:**

**സാസുൻഹ് സബ്നി മിലീ ബൈദേഹീ –**
**ചരനൻഹി ലാഗി ഹരഷു അതി തേഹീ,**
**ദേഹിം അസീസ് ബൂഝി കുസലാതാ –**
**ഹോഇ അചല് തുംഹാര് അഹിവാതാ. 1**

**സബ് രഘുപതി മുഖ് കമല് ബിലോകഹിം –**
**മംഗല് ജാനി നയന് ജല് രോകഹിം,**
**കനക് ഥാര് ആരതീ ഉതാരഹിം –**
**ബാര് ബാര് പ്രഭു ഗാത് നിഹാരഹിം. 2**

**നാനാ ഭാँതി നിഛാവരി കരഹീം –**
**പരമാനന്ദ് ഹരഷ് ഉര് ഭരഹീം,**
**കൗസല്യാ പുനി പുനി രഘുബീർഹി –**
**ചിതവതി കൃപാസിന്ധു രനധീർഹി. 3**

**ഹൃദയ്ँ ബിചാരതി ബാരഹിം ബാരാ –**
**കവന് ഭാँതി ലങ്കാപതി മാരാ,**
**അതി സുകുമാര് ജുഗല് മെരെ ബാരേ –**
**നിസിചര് സുഭട് മഹാബല് ഭാരേ. 4**

വൈദേഹി തന്റെ അമ്മായിയമ്മമാരെ കണ്ട് അവരുടെ പാദങ്ങളെ കെട്ടിപ്പിടിച്ച് സന്തോഷിച്ചു. അവർ അവളോട് കുശലങ്ങൾ അന്വേഷിച്ച് അവളെ ആശീർവദിച്ചു. ''നിന്റെ വിവാഹജീവിതം എന്നെന്നേയ്ക്കും സുഖപ്രദമായി വരട്ടെ. '' എല്ലാവരും ശ്രീരാമചന്ദ്രന്റെ മുഖകമലത്തെ നോക്കിനിന്നു. അവർ, അത് മംഗളകരമായ അവസരമെന്നു കണ്ട് കണ്ണീരിനെ തടഞ്ഞു നിർത്തി. സ്വർണ്ണത്തട്ടുകളിൽ ആരത്തി എടുത്ത് ശ്രീരാമന്റെ തലയ്ക്കുമീതെ ചുറ്റി, വീണ്ടും വീണ്ടും അവന്റെ ശരീരത്തെ നോക്കിനിന്നു. അവർ അവന്നു ചുറ്റും പലവിധ മംഗളസാധനങ്ങൾ വിതറി. അവരുടെ മനസ്സ് പരമാനന്ദവും സന്തോഷവും കൊണ്ട് നിറഞ്ഞു. കൗസല്യ വീണ്ടും വീണ്ടും കൃപാസിന്ധുവും യുദ്ധ വീരനുമായ രഘുവീരനെ ഉറ്റു നോക്കി, തനിയ്ക്കുള്ളിൽ ചിന്തിച്ചു: 'ഇവന്ന് ലങ്കാപതിയെ എങ്ങിനെ വധിയ്ക്കാൻ കഴിഞ്ഞു? എന്റെ രണ്ടു കുട്ടികളും അതികോമളമായ ശരീരത്തോടുകൂടിയവരാണ്. രാക്ഷസന്മാരോ മഹാബലികളായ യുദ്ധവീരരും.'

**ദോ:**

**ലഛിമന് അരു സീതാ സഹിത് പ്രഭുഹി ബിലോകതി മാതു,**
**പരമാനന്ദ് മഗന് മന് പുനി പുനി പുലകിത് ഗാതു. (7)**

അമ്മ കൗസല്യ ലക്ഷ്മണനോടും സീതയോടും കൂടിയ പ്രഭുവിനെ നോക്കിയപ്പോൾ അവളുടെ മനസ്സ് പരമാനന്ദമടഞ്ഞ് ശരീരം വീണ്ടും വീണ്ടും പുളകിതമായി. (7)

**ചൗ:**

**ലങ്കാപതി കപീസ് നല് നീലാ –**
**ജാമവന്ത് അംഗദ് സുഭ്സീലാ,**
**ഹനുമാദാദി സബ് ബാനര് ബീരാ –**
**ധരേ മനോഹര് മനുജ് സരീരാ. 1**

**ഭരത് സനേഹ് സീല് ബ്രത് നേമാ –**
**സാദര് സബ് ബരനഹിം അതി പ്രേമാ,**
**ദേഖി നഗര്ബാസിൻഹ് കൈ രീതീ –**
**സകല് സരാഹഹിം പ്രഭു പദ് പ്രീതീ. 2**

**പുനി രഘുപതി സബ് സഖാ ബൊലാഏ –**
**മുനി പദ് ലാഗഹു സകല് സിഖാഏ,**
**ഗുര് ബസിഷ്ട് കുലപൂജ്യ് ഹമാരേ –**
**ഇൻഹ് കീ കൃപാ ദനുജ് രന് മാരേ. 3**

**ഏ സബ് സഖാ സുനഹു മുനി മേരേ –**
**ഭഏ സമര് സാഗര് കഹ് ബേരേ,**
**മമ ഹിത് ലാഗി ജന്മ് ഇൻഹ് ഹാരേ –**
**ഭരത്ഹു തേ മൊഹി അധിക് പിആരേ. 4**

**സുനി പ്രഭു ബചന് മഗന് സബ് ഭഏ –**
**നിമിഷ് നിമിഷ് ഉപജത് സുഖ് നഏ. 5**

ലങ്കേശ്വരനായ വിഭീഷണൻ, വാനരേശ്വരനായ സുഗ്രീവൻ, നളൻ, നീലൻ, ജാംബവാൻ, അംഗദൻ, ഹനുമാൻ, തുടങ്ങിയ മറ്റനവധി ഗുണ ശീലന്മാരായ വാനരവീരന്മാരും മനോഹരമായ മനുഷ്യരുപം പൂണ്ടിരുന്നു. ഭരതന്റെ സ്നേഹം, ശീലം, വ്രതം, നിയമം ഇവയെ എല്ലാവരും ആദരവോടെ പ്രശംസിച്ചു. പുരജനങ്ങളുടെ ജീവന രീതിയെ കണ്ട് അവരുടെ ശ്രീരാമപാദങ്ങളിലെ ഭക്തിയെ എല്ലാവരും ശ്ലാഘിച്ചു. പിന്നെ രഘുപതി തന്റെ സഖാക്കളെയെല്ലാം വിളിച്ചു വരുത്തി, ഉപദേശിച്ചു: "എല്ലാവരും എന്റെ ഗുരുവായ വസിഷ്ഠമുനി

യുടെ പാദങ്ങളിൽ വണങ്ങുവിൻ. അദ്ദേഹം ഞങ്ങളുടെ കുലത്തിന്റെ പൂജ്യനാണ്. അദ്ദേഹത്തിന്റെ അനുഗ്രഹത്താലാണ് എനിയ്ക്ക് രാക്ഷസന്മാരെയെല്ലാം വധിയ്ക്കാൻ കഴിഞ്ഞത്.'' (പിന്നെ മുനിയോട്) ''ഹേ മുനേ, കേട്ടാലും. എന്റെ ഈ സഖാക്കൾ എല്ലാവരും ചേർന്ന് അനവധി തോണികളെന്നപോലെ യുദ്ധമെന്ന സമുദ്രത്തെ കടക്കുവാൻ സഹായിച്ചു. അവർ എനിയ്ക്കു വേണ്ടി അവരുടെ ജീവൻ പണയം വെച്ചു. അവർ എനിയ്ക്ക് ഭരതനെക്കാളും പ്രിയരാണ്.'' അവരെല്ലാവരും പ്രഭുവിന്റെ വാക്കുകൾ കേട്ട് ആനന്ദമഗ്നരായി. ഓരോ നിമിഷവും പുതിയ പുതിയ ആനന്ദത്തെ ഉളവാക്കി.

**ദോ:**

**കൗസല്യാ കേ ചരനൻഹി പുനി തിൻഹ് നായഉ മാഥ്,**
**ആസിഷ് ദീൻഹേ ഹരഷി തുംഹ് പ്രിയ് മമ ജിമി രഘുനാഥ്. (8 – ക)**

**സുമന് ബൃഷ്ടി നഭ് സംകുല് ഭവന് ചലേ സുഖകന്ദ്,**
**ചഢീ അടാരിൻഹ് ദേഖഹിം നഗര് നാരി നര് ബൃന്ദ്.** (8 – ഖ)

പിന്നെ അവർ കൗസല്യയുടെ പാദങ്ങളിൽ തലവണങ്ങി. അവളും അവരെ ആശീർവദിച്ച് സന്തോഷത്തോടെ പറഞ്ഞു: ''നിങ്ങൾ എനിയ്ക്കു രഘുനാഥനെപ്പോലെ എത്രയും പ്രിയരാണ്.'' പുഷ്പവർഷം കാരണം ആകാശം മൂടപ്പെട്ടിരുന്നു. ഈവിധം ആനന്ദമൂർത്തി അരമനയ്ക്കു പോയി. കൂട്ടം കൂട്ടമായി പുരുഷന്മാരും സ്ത്രീകളും പ്രഭുവിനെ ഒരു നോക്കു കാണുവാൻ വീടുകളുടെ മുകളിലെ വരാന്തകളിൽ കയറി.
(8 – ക–ഖ)

**ചൗ:**

**കഞ്ചന് കലസ് ബിചിത്ര് സ്ँവാരേ –**
**സബ്ഹിം ധരേ സജി നിജ് നിജ് ദ്വാരേ,**
**ബന്ദന്വാര് പതാകാ കേതൂ –**
**സബ്ൻഹി ബനാഏ മംഗല് ഹേതൂ.** 1

**ബീഥീം സകല് സുഗന്ധ് സിംചാഈം –**
**ഗജമനി രചി ബഹു ചൗക് പുരാഈം,**
**നാനാ ഭാ൦തി സുമംഗല്  സാജേ –**
**ഹരഷി നഗര് നിസാന് ബഹു ബാജേ.** 2

**ജഹ്൦ തഹ്൦ നാരി നിഛാവരി കരഹീം –**
**ദേഹിം അസീസ് ഹരഷ് ഉര് ഭരഹീം.**
**കഞ്ചന് ഥാര് ആരതീം നാനാ –**
**ജുബതീം സജേം കരഹിം സുഭ് ഗാനാ.** 3

**കരഹിം ആരതീ ആരതിഹര് കേം –**
**രഘുകുല് കമല് ബിപിന് ദിനകര് കേം,**
**പുര് സോഭാ സമ്പതി കല്യാനാ –**
**നിഗമ് സേഷ് സാരദാ ബഖാനാ.** 4

**തെഉ യഹ് ചരിത് ദേഖി ഠഗി രഹഹീം –**
**ഉമാ താസു ഗുന് നര് കിമി കഹഹീം.** 5

എല്ലാ ജനങ്ങളും തങ്ങളുടെ വീട്ടുപടികളിൽ മംഗളപദാർത്ഥങ്ങൾ നിറച്ച ഭംഗിയായി അലങ്കരിച്ച സ്വർണ്ണകലശങ്ങളെ വെച്ചു. എല്ലാവരും വർണ്ണപതാകകളും, കൊടികളും മറ്റും ഉണ്ടാക്കി ശുഭമായ കാഴ്ച്ചയ്ക്കു വേണ്ടി കെട്ടിത്തൂക്കി. നഗരവീഥികളിൽ സുഗന്ധദ്രവ്യങ്ങൾ തെളിച്ചിരുന്നു. അനവധി മാന്ത്രികചതുരങ്ങൾ വരച്ച് അവയെ ആന കളുടെ മസ്തകങ്ങളിൽനിന്നും എടുത്ത മുത്തുകളെക്കൊണ്ട് നിറച്ചു. പലവിധത്തിലുള്ള മംഗളകരമായ സന്നാഹങ്ങൾ ചെയ്തു. നഗരം മുഴുവൻ ഉത്സവത്തിന്റെ കളയായിരുന്നു. അനവധി കൊട്ടുമേളങ്ങൾ ഒന്നിച്ചു മുഴങ്ങി. പ്രഭു പോയ സ്ഥലത്തെല്ലാം സ്ത്രീകൾ ഉപഹാരങ്ങൾ വിതറി, ആനന്ദത്തോടെ ആശീർവദിച്ചു. ഒരു കൂട്ടം യുവതികൾ മംഗളഗാനങ്ങൾ പാടി; സ്വർണ്ണത്താലങ്ങളിൽ ദീപങ്ങൾ കൊളുത്തി അവയെ, രഘുകുലമെന്ന താമരപ്പൂക്കളെ സന്തോഷിപ്പിയ്ക്കുന്ന സൂര്യനെ പ്പോലെ എല്ലാ സന്താപങ്ങളേയും ഇല്ലാതാക്കുന്ന പ്രഭുവിന്റെ ചുറ്റും ചുറ്റി. നഗരത്തിന്റെ ശോഭയേയും സമ്പത്തിനേയും സൗഭാഗ്യത്തേയും

കുറിച്ച് വേദങ്ങളും ശേഷനും സരസ്വതിയും വർണ്ണിച്ചിട്ടുണ്ട്. (ശിവൻ തുടരുന്നു). പക്ഷെ ഉമേ, അവർകൂടി ഈ അത്ഭുതകാഴ്ച്ച കണ്ട് മയങ്ങിപ്പോയി. പിന്നെ സാധാരണ മനുഷ്യർക്ക് അതിന്റെ ഗുണങ്ങളെ എങ്ങിനെ വർണ്ണിയ്ക്കാനാവും?

**ദോ:**

**നാരി കുമുദിനീം അവധ് സര് രഘുപതി ബിരഹ് ദിനേസ്,**
**അസ്ത് ഭഏ് ബിഗസത് ഭഈ് നിരഖി രാമ് രാകേസ്. (9 – ക)**

**ഹോഹിം സഗുന് സുഭ് ബിബിധി ബിധി ബാജഹിം ഗഗന് നിസാന്,**
**പുര് നര് നാരി സനാഥ് കരി ഭവന് ചലേ ഭഗവാന്. (9 – ഖ)**

ആയോദ്ധ്യയെന്ന തടാകത്തിലെ സ്ത്രീകളാകുന്ന ആമ്പൽപ്പൂക്കൾ രഘുപതിയിൽനിന്നുമുള്ള വിരഹമെന്ന സൂര്യനാൽ വാട്ടപ്പെട്ടിരിയ്ക്കെ, പൂർണ്ണചന്ദ്രന്നു തുല്യനായ ശ്രീരാമന്റെ ദർശനത്താൽ വിരഹസൂര്യൻ അസ്തമിച്ച്, അവ വീണ്ടും വികസിച്ചു. തന്റെ ദർശനത്താൽ സ്ത്രീ പുരുഷന്മാരെ ആനുഗ്രഹിച്ചുകൊണ്ട് പ്രഭു അരമനയ്ക്ക് പോകുമ്പോൾ എല്ലാവിധത്തിലുള്ള ശുഭശകുനങ്ങളും കണ്ടുതുടങ്ങി. ആകാശത്തിൽ ദുംദുഭികൾ മുഴങ്ങി. (9–ക–ഖ)

**ചൗ:**

**പ്രഭു ജാനീ കൈകഈ ലജാനീ –**
**പ്രഥമ് താസു ഗൃഹ് ഗഏ ഭവാനീ,**
**താഹി പ്രബോധി ബഹുത് സുഖ് ദീൻഹാ –**
**പുനി നിജ് ഭവന് ഗവന് ഹരി കീൻഹാ. 1**

**കൃപാസിന്ധു ജബ് മന്ദിര് ഗഏ –**
**പുര് നര് നാരി സുഖീ സബ് ഭഏ,**
**ഗുര് ബസിഷ്ട ദ്വിജ് ലിഏ ബുലാഏ –**
**ആജു സുഘരീ സുദിന് സമുദാഈ. 2**

**സബ് ദ്വിജ് ദേഹു ഹരഷി അനുസാസന് –**
**രാമചന്ദ്ര് ബൈഠഹിം സിംഘാസന്,**

**മുനി ബസിഷ്ട് കേ ബചന് സുഹാഏ –**
**സുനത് സകല് ബിപ്രൻഹ് അതി ഭാഏ. 3**

**കഹഹിം ബചന് മൃദു ബിപ്ര് അനേകാ –**
**ജഗ് അഭിരാമ് രാമ് അഭിഷേകാ,**
**അബ് മുനിബര് ബിലംബ് നഹിം കീജൈ –**
**മഹാരാജ് കഹ്ँ തിലക് കരീജൈ. 4**

ഹേ ഭവാനി, (ശിവൻ തുടരുന്നു) കൈകേയി ലജ്ജിതയാണെന്നറിഞ്ഞ് പ്രഭു ആദ്യം അവളുടെ അരമനയ്ക്കുപോയി. അവളെ സമാധാനിപ്പിച്ച് തൃപ്തയാക്കിയശേഷം ശ്രീഹരി പിന്നെ തന്റെ അരമനയിലേയ്ക്കു തിരിച്ചു. കൃപാസിന്ധു ഗൃഹത്തിൽ പ്രവേശിച്ചപ്പോൾ നഗരത്തിലെ എല്ലാ സ്ത്രീപുരുഷന്മാരും ആനന്ദിച്ചു. ഗുരു വസിഷ്ഠൻ ബ്രാഹ്മണരെ വിളിച്ച് അവരോട് പറഞ്ഞു: "ഇന്ന് സമയവും ദിനവും മറ്റെല്ലാ ഘടകങ്ങളും ശുഭമാണ്. അതിനാൽ ഹേ ബ്രാഹ്മണരേ, നിങ്ങളെല്ലാവരും ചേർന്ന് ശ്രീരാമചന്ദ്രനെ രാജസിംഹാസനത്തിൽ ഇരിയ്ക്കുവാനായി കല്പിയ്ക്കുവിൻ." വസിഷ്ഠമഹർഷിയുടെ ഈ ഉത്തമമായ വാക്കുകൾ കേട്ട് അവയെ ബ്രാഹ്മണർ നല്ലപോലെ സ്വാഗതം ചെയ്തു. അനേകം ബ്രാഹ്മണർ മൃദുസ്വരത്തിൽ പറഞ്ഞു: "ശ്രീരാമന്റെ രാജ്യാഭിഷേകം ലോകത്തിന്നു മുഴുവൻ ആനന്ദത്തെ ഉണ്ടാക്കും. ഹേ മുനിവര, ഇനിയും താമസം വേണ്ട. മഹാരാജാവിന്റെ നെറ്റിയിൽ രാജതിലകം ചാർത്തുവിൻ."

**ദോ:**
**തബ് മുനി കഹെഉ സുമന്ത്ര് സന് സുനത് ചലെഉ ഹര്ഷാഇ,**
**രഥ് അനേക് ബഹു ബാജി ഗജ് തുരത് സँവാരേ ജാഇ. (10 – ക)**

**ജഹ്ँ തഹ്ँ ധാവന് പഠഇ പുനി മംഗല് ദ്രബ്യ് മഗാഇ,**
**ഹരഷ് സമേത് ബസിഷ്ട് പദ് പുനി സിരു നായഉ ആഇ. (10 – ഖ)**

മുനി അപ്പോൾ സുമന്ത്രനെ വേണ്ടപോലെ നിർദ്ദേശിച്ചു. കല്പന കിട്ടി, അവൻ സന്തോഷത്തോടെ ചെന്ന് അനവധി രഥങ്ങളേയും,

കുതിരകളേയും, ആനകളേയും തയ്യാറാക്കി. ദൂതന്മാരെ പല സ്ഥലങ്ങളിലേയ്ക്കുമയച്ച് മംഗളദ്രവ്യങ്ങൾ വരുത്തി, പിന്നെ സന്തോഷത്തോടെ വസിഷ്ഠമുനിയുടെ അടുത്തേയ്ക്ക് തിരിച്ചുവന്ന് അദ്ദേഹത്തിന്റെ പാദങ്ങളിൽ വണങ്ങി നിന്നു. (10–ക–ഖ)

**ചൗ:**

**അവധ്പുരീ അതി രുചിര് ബനാഈ –**
**ദേവൻഹ് സുമന് ബൃഷ്ടി ഝരി ലാഈ,**
**രാമ് കഹാ സേവകൻഹ് ബുലാഈ –**
**പ്രഥമ് സഖൻഹ് അൻഹവാവഹു ജാഈ. 1**

**സുനത് ബചന് ജഹ് തഹ് ജന് ധാഏ –**
**സുഗ്രീവാദി തുരത് അൻഹവാഏ,**
**പുനി കരുനാനിധി ഭരതു ഹ്കാരേ –**
**നിജ് കര് രാമ് ജടാ നിരുആരേ. 2**

**അൻഹവാഏ പ്രഭു തീനിഉ ഭാഈ –**
**ഭഗത് ബഛല് കൃപാല് രഘുരാഈ,**
**ഭരത് ഭാഗ്യ് പ്രഭു കോമലതാഈ –**
**സേഷ് കോടി സത് സകഹിം ന ഗാഈ. 3**

**പുനി നിജ് ജടാ രാമ് ബിബരാഏ –**
**ഗുര് അനുസാസന് മാഗി നഹാഏ,**
**കരി മജ്ജന് പ്രഭു ഭൂഷന് സാജേ –**
**അംഗ് അനംഗ് ദേഖി സത് ലാജേ. 4**

അയോദ്ധ്യാനഗരി സുന്ദരമായി അലങ്കരിയ്ക്കപ്പെട്ടു. ദേവന്മാർ തുരുതുരെ പുഷ്പവർഷം ചെയ്തു. ശ്രീരാമൻ തന്റെ സേവകന്മാരെ വിളിച്ച് പറഞ്ഞു: "നിങ്ങൾ പോയി ആദ്യം എന്റെ സഖാക്കൾക്ക് കുളിയ്ക്കാനുള്ള പ്രബന്ധം ചെയ്യുവിൻ." ആ ആദേശം കേട്ടതും അവർ ഉടനെ ഓടി സുഗ്രീവൻ മുതലായവരെ കുളിപ്പിച്ചു. കരുണാനിധി പിന്നെ ഭരതനെ വിളിച്ച് തന്റെ കൈകൾ കൊണ്ടുതന്നെ അവന്റെ ജടയുടെ കെട്ടഴിച്ചു.

ഭക്തവത്സലനും കൃപാലുവുമായ പ്രഭു തന്റെ മൂന്നു അനുജന്മാരേയും കുളിപ്പിച്ചു. ഭരതന്റെ ഭാഗ്യവും പ്രഭുവിന്റെ കോമളതയും അനവധി ശേഷന്മാരെക്കൊണ്ടുപോലും പാടി വർണ്ണിയ്ക്കാൻ സാധിയ്ക്കില്ല. പിന്നെ ശ്രീരാമൻ തന്റെ ജടയേയും അഴിച്ച് ഗുരുവിന്റെ അനുവാദത്തോടെ കുളിച്ചു. സ്നാനത്തിന്നുശേഷം പ്രഭു ആഭരണങ്ങൾ അണിഞ്ഞു. അവന്റെ ശരീരത്തിന്റെ സൗന്ദര്യം നൂറ്റുക്കണക്കിൽ കാമദേവന്മാരേയും ലജ്ജിതരാക്കി.

**ദോ:**

**സാസുൻഹ് സാദര് ജാനകിഹി മജ്ജന് തുരത് കരാഇ,**
**ദിബ്യ് ബസന് ബര് ഭൂഷന് അംഗ് അംഗ് സജേ ബനാഇ. (11 – ക)**

**രാമ് ബാമ് ദിസി സോഭതി രമാ രൂപ് ഗുന് ഖാനി,**
**ദേഖി മാതു സബ് ഹരഷീം ജന്മ് സുഫല് നിജ് ജാനി. (11 – ഖ)**

**സുനു ഖഗേസ് തെഹി അവസര് ബ്രഹ്മാ സിവ് മുനി ബൃന്ദ്,**
**ചഢി ബിമാന് ആഏ സബ് സുര് ദേഖന് സുഖകന്ദ്. (11 – ഗ)**

അന്തഃപുരത്തിൽ ജാനകിയുടെ ശ്വശുരിമാർ അവളെ സൂക്ഷ്മതയോടെ കുളിപ്പിച്ച് അംഗങ്ങളിൽ എല്ലാവിധ ആഭരണങ്ങളും ദിവ്യമായ ആതയു മണിയിച്ചു. ശ്രീരാമന്റെ ഇടതുഭാഗത്ത് സൗന്ദര്യത്തിന്റെയും സൗശീല്യത്തിന്റെയും നിധാനമായ രമ ശോഭിച്ചു. ആ കാഴ്ച്ച കണ്ട് അമ്മമാരെല്ലാം അത്യന്തം ആഹ്ലാദിച്ചു. (കാകഭുശുണ്ടി തുടരുന്നു): ഹേ പക്ഷിരാജ, ആ സന്ദർഭത്തിൽ ബ്രഹ്മാവും, ശിവനും അനവധി മുനിമാരും ദേവന്മാരും തങ്ങളുടെ വിമാനങ്ങളിൽ കയറി ആനന്ദത്തിന്റെ ഉറവിടമായ പ്രഭുവിനെ കാണാൻ എത്തി. (11 – ക–ഗ)

**ചൗ:**

**പ്രഭു ബിലോകി മുനി മന് അനുരാഗാ –**
**തുരത് ദിബ്യ് സിംഘാസന് മാഗാ,**
**രബി സമ് തേജ് സൊ ബരനി ന ജാഇ –**
**ബൈഠേ രാമ് ദ്വിജന്മ് സിരു നാഇ. 1**

**ജനകസുതാ സമേത് രഘുരാഈ –**
**പേഖി പ്രഹർഷേ മുനി സമുദാഈ,**
**ബേദ് മന്ത്ര് തബ് ദ്വിജന്ഹ് ഉചാരേ –**
**നഭ് സുര് മുനി ജയ ജയതി പുകാരേ. 2**

**പ്രഥമ് തിലക് ബസിഷ്ട് മുനി കീൻഹാ –**
**പുനി സബ് ബിപ്രൻഹ് ആയസു ദീൻഹാ,**
**സുത് ബിലോകി ഹരഷീം മഹതാരീ –**
**ബാര് ബാര് ആരതീ ഉതാരീ. 3**

**ബിപ്രൻഹ് ദാന് ബിബിധി ബിധി ദീൻഹേ –**
**ജാചക് സകല് അജാചക് കീൻഹേ,**
**സിംഘാസന് പര് ത്രിഭുഅന് സാഈം –**
**ദേഖി സുരൻഹ് ദുംദുഭീം ബജാഈം. 4**

വസിഷ്ഠമുനിയുടെ മനസ്സ് പ്രഭുവിനെ നോക്കിനിന്ന് പ്രേമാവേശിതമായി. അദ്ദേഹം ഉടനെ ഒരു ദിവ്യസിംഹാസനം വരുത്തി. അത് സൂര്യനെപ്പോലെ തേജോമയമായതും വർണ്ണിയ്ക്കാൻ കഴിയാത്തതുമായിരുന്നു. ബ്രാഹ്മണരെ തല വണങ്ങി ശ്രീരാമൻ അതിൽ അമർന്നു. ജാനകീസമേതനായ രഘുരാമനെ നോക്കിക്കൊണ്ട് മഹർഷിമാരെല്ലാവരും അത്യന്തം ആനന്ദിച്ചു. പിന്നെ ബ്രാഹ്മണർ വേദമന്ത്രങ്ങൾ ഉച്ചരിച്ചു. ആകാശത്തിൽ ദേവന്മാരും മുനിമാരും ജയഘോഷം മുഴക്കി. വസിഷ്ഠമുനി സ്വയം ശ്രീരാമന്റെ നെറ്റിയിൽ തിലകം ചാർത്തി. പിന്നെ അദ്ദേഹം മറ്റു ബ്രാഹ്മണരെയും അതുപോലെ ചെയ്യാൻ നിർദ്ദേശിച്ചു. മാതാക്കളെല്ലാവരും പുത്രന്റെ ആ കാഴ്ച്ച കണ്ട് അത്യന്തം ആനന്ദിച്ചു. അവർ അവന്റെ തലയ്ക്കു ചുറ്റും വീണ്ടും വീണ്ടും ആരത്തി ചുറ്റി. അവർ ബ്രാഹ്മണർക്ക് പലവിധത്തിലുള്ള ദാനങ്ങൾ കൊടുത്തു. യാചകന്മാർക്ക് അത്രയും വേണ്ടുവോളം കൊടുത്തു – അവർക്കു പിന്നെ യാചിയ്ക്കേണ്ടി വന്നില്ല. മൂന്നു ലോകങ്ങളുടേയും സ്വാമിയെ അയോദ്ധ്യയുടെ സിംഹാസനത്തിൽ ഇരിയ്ക്കുന്നതു കണ്ട് ദേവന്മാർ ദുന്ദുഭികൾ മുഴക്കി.

**ഛം:**

**നഭ് ദുംദുഭീം ബാജഹിം ബിപുല് ഗന്ധർബ് കിന്നര് ഗാവഹീം,**
**നാചഹീം അപ്ഛരാ ബൃന്ദ് പരമാനന്ദ് സുര് മുനി പാവഹീം.**
**ഭരതാദി അനുജ് ബിഭീഷനാംഗദ് ഹനുമദാദി സമേത് തേ,**
**ഗഹേം ഛത്ര് ചാമര് ബ്യജന് ധനു അസി ചർമ് സക്തി ബിരാജതേ 1**

**ശ്രീ സഹിത് ദിനകര് ബംസ് ഭൂഷന് കാമ് ബഹു ഛബി സോഹഈ,**
**നവ് അംബുധര് ബര് ഗാത് അംബര് തീത് സുര് മന് മോഹഈ.**
**മുകുടാംഗദാദി ബിചിത്ര ഭൂഷന് അംഗ് അംഗൻഹി പ്രതി സജേ,**
**അംഭോജ നയന് ബിസാല് ഉര് ഭുജ് ധന്യ് നര് നിരഖന്തി ജേ. 2**

ആകാശത്തിൽ അനവധി ദുന്ദുഭികൾ മുഴങ്ങി. ഗന്ധർവന്മാരും കിന്നരന്മാരും പാടി. അപ്സരസ്സുകൾ നൃത്തം വെച്ചു. ദേവന്മാരും മുനിമാരും പരമാനന്ദമനുഭവിച്ചു. തങ്ങളുടെ കൈകളിൽ കുടയും, ചാമരവും, ആലവട്ടവും, വില്ലും, വാളും, പരിചയും, കുന്തവും ഏന്തിക്കൊണ്ട് അംഗദൻ, വിഭീഷണൻ, ഹനുമാൻ മുതലായവരോടുകൂടി ഭരതനും, ലക്ഷ്മണനും, ശത്രുഘ്നനും പ്രഭുവിന്റെ അടുത്ത് ശോഭിച്ചു. ലക്ഷ്മി (സീത) യോടു കൂടി സൂര്യവംശതിലകൻ അനവധി മന്മഥന്മാരുടെ സൗന്ദര്യത്തോടെ വിളങ്ങി. അവന്റെ പുതിയ മേഘവർണ്ണമുള്ള ദിവ്യശരീരം, മഞ്ഞപ്പട്ടുടുത്ത്, ദേവന്മാരുടെ ഹൃദയങ്ങളെ മോഹിപ്പിച്ചു. താമരയിതൾ പോലുള്ള കണ്ണുകളോടും വിരിഞ്ഞ മാർവിടത്തോടും, അവന്റെ ഓരോ അംഗത്തിലും മുകുടം, കൈവള മുതലായ അനവധി വിചിത്രങ്ങളായ ആഭരണങ്ങൾ അണിഞ്ഞിരുന്ന അവനെ കാണുന്നവർ ധന്യരാണ്.

**ദോ:**

**വഹ് സോഭാ സമാജ് സുഖ് കഹത് ന ബനഇ ഖഗേസ്,**
**ബരനഹിം സാദര് സേഷ് ശ്രുതി സോ രസ് ജാന് മഹേസ്. (12 – ക)**

**ഭിന്ന് ഭിന്ന് അസ്തുതി കരി ഗഏ സുര് നിജ് നിജ് ധാമ്,**
**ബന്ദീ ബേഷ് ബേദ് തബ് ആഏ ജഹ്ँ ശ്രീരാമ്. (12 – ഖ )**

**പ്രഭു സർബഗ്യ് കീൻഹ് അതി ആദര് കൃപാനിധാന്,**
**ലഖെഉ ന കാഹൂ് മരമ് കഛു ലഗേ കരന് ഗുന് ഗാന്.      (12 – ഗ)**

(കാകഭുശുണ്ടി തുടരുന്നു): ''ഹേ പക്ഷിരാജ, ആ ദൃശ്യത്തിന്റെ ഭംഗി, ആ സമാജത്തിന്റെ പ്രത്യേകത, ആ അവസരത്തിലെ ആനന്ദം, ഇവയെ ശാരദയ്ക്കോ ആദിശേഷനോ വേദങ്ങൾക്കോ വർണ്ണിയ്ക്കാനാവാത്തതായിരുന്നു. കേവലം ശിവഭഗവാന്നു മാത്രമേ അവയുടെ രസത്തെപ്പറ്റി അറിയാൻ കഴിയുള്ളൂ. ''ദേവന്മാർ പ്രഭുവിനെ സ്തുതിച്ചശേഷം അവരവരുടെ വാസസ്ഥലങ്ങളിലേയ്ക്ക് തിരിച്ചുചെന്നു. അപ്പോൾ വേദങ്ങൾ വന്ദികളുടെ വേഷത്തിൽ ശ്രീരാമന്റെ മുന്നിൽ വന്നു. കൃപാനിധിയും സർവജ്ഞനുമായ പ്രഭു അവരെ ആദരവോടെ സ്വീകരിച്ചു. പക്ഷേ അതിന്റെ രഹസ്യത്തെ പറ്റി ആർക്കും അറിയാൻ കഴിഞ്ഞില്ല. വന്ദികൾ അവന്റെ ഗുണഗണങ്ങളെ പാടാൻ തുടങ്ങി.   (12 – ക – ഗ)

**ഛം:**

**ജയ സഗുന് നിർഗുന് രൂപ് രൂപ് അനൂപ് ഭൂപ് സിരോമനേ,**
**ദസകന്ധരാദി പ്രചണ്ഡ നിസിചര് പ്രബല് ഖല് ഭുജ് ബല് ഹനേ.**
**അവതാര് നര് സംസാര് ഭാര് ബിഭംജി ദാരുന് ദുഖ് ദഹേ,**
**ജയ പ്രനതപാല് ദയാല് പ്രഭു സംജൂക്ത് സക്തി നമാമഹേ.      1**

**തവ ബിഷമ് മായാ ബസ് സുരാസുര് നാഗ് നര് അഗ് ജഗ് ഹരേ,**
**ഭവ പംഥ് ഭ്രമത് അമിത് ദിവസ് നിസി കാല് കർമ് ഗുനനി ഭരേ.**
**ജോ നാഥ് കരി കരുനാ ബിലോകേ ത്രിബിധി ദുഖ് തേ നിർബഹേ,**
**ഭവ ഖേദ് ഛേദന് ദച്ഛ് ഹമ് കഹു് രച്ഛ രാമ് നമാമഹേ.      2**

**ജേ ഗ്യാന് മാന് ബിമത്ത് തവ ഭവ ഹരനി ഭക്തി ന ആദരീ,**
**തേ പാഇ സുര് ദുർലഭ് പദാദപി പരത് ഹമ് ദേഖത് ഹരീ.**
**ബിസ്വാസ് കരി സബ് ആസ് പരിഹരി ദാസ് തവ ജേ ഹൊഇ രഹേ,**
**ജപി നാമ് തവ ബിനു ശ്രമ് തരഹിം ഭവ നാഥ് സോ സ്മരാമഹേ. 3**

**ജേ ചരന് സിവ് അജ് പൂജ്യ് രജ് സുഭ് പരസി മുനിപതിനീ തരീ,**
**നഖ് നിർഗതാ മുനി ബന്ദിതാ ത്രൈലോക് പാവനി സുരസരീ.**

**ധ്വജ് കുലിസ് അംകുസ് കംജ്ജുത് ബന് ഫിരത് കണ്ടക് കിന് ലഹേ,**
**പദ് കഞ്ജ് ദ്വന്ദ് മുകുന്ദ് രാമ് രമേസ് നിത്യ് ഭജാമഹേ. 4**

**അബ്യക്തമൂലമനാദി തരു ത്വച് ചാരി നിഗമാഗമ് ഭനേ,**
**ഷട് കന്ധ് സാഖാ പഞ്ച് ബീസ് അനേക് പർന് സുമന് ഘനേ.**
**ഫല് ജുഗല്ബിധി കടു മധുർബേലി അകേലി ജെഹി ആശ്രിത് രഹേ,**
**പല്ലവത് ഫൂലത് നവല് നിത് സംസാര് ബിടപ് മാമഹേ. 5**

**ജേ ബ്രഹ്മ് അജമദ്വൈതമനുഭവഗമ്യ് മന്പര് ധ്യാവഹീം,**
**തേ കഹഹുँ ജാനഹുँ നാഥ് ഹമ് തവ സഗുനജസ് നിത് ഗാവഹീം.**
**കരുനായതന് പ്രഭു സദ്ഗുനാകര് ദേവ് യഹ് ബര് മാഗഹീം,**
**മന് ബചന് കർമ് ബികാര് തജി തവ ചരന് ഹമ് അനുരാഗഹീം. 6**

സഗുണരൂപനും നിർഗുണരൂപനും തുലനയില്ലാത്ത സുന്ദരരൂപനും, രാജാക്കന്മാരുടെ ശിരോമണിയും, രാവണൻ മുതലായ ദുഷ്ടരാക്ഷസ ഗണങ്ങളെ ശക്തമായ കൈബലം കൊണ്ട് വധിച്ചവനുമായവന്ന് ജയം. മാനുഷവേഷത്തിലവതരിച്ച്, ഭൂമിയ്ക്കു ഭാരമായിരുന്നവരെ നശിപ്പിച്ച് അവളുടെ ദാരുണമായ ദു:ഖത്തെ അവസാനിപ്പിച്ചു. ഹേ ദയാലോ, ഭജിയ്ക്കുന്നവരെ രക്ഷിയ്ക്കുന്നവനേ, ഞങ്ങൾ ശക്തിസ്വരൂപിണിയായ അങ്ങയുടെ പ്രിയയോടുകൂടിയ അങ്ങയെ നമസ്കരിയ്ക്കുന്നു. 1.

ഹേ ഹരേ, അങ്ങയുടെ നിരന്തരമായ മായയ്ക്കധീനമായി, ദേവാസുര നാഗമനുഷ്യാദികൾ, മാത്രമല്ല, സകല ചരാചരങ്ങളും, കാല-കർമ്മ-ഗുണങ്ങൾക്കു വശംവദരായി എണ്ണററ ദിനരാത്രികൾ ജനന-മരണ ചക്രത്തിന്റെ വഴിയിൽ അലയുന്നു. നാഥ, അങ്ങയുടെ കരുണാ കടാക്ഷം ലഭിച്ചവർ താപത്രയങ്ങളിൽനിന്നും മുക്തരാകുന്നു. ഹേ രാമ, ഭവഭയത്തെ അവസാനിപ്പിയ്ക്കുന്നതിൽ ദക്ഷനായ അങ്ങയെ ഞങ്ങൾ ഭജിയ്ക്കുന്നു. ഞങ്ങളെ രക്ഷിച്ചാലും. 2.

തങ്ങൾ ജ്ഞാനികളാണെന്ന മദത്തിൽ ഭവഭയത്തെ നശിപ്പിയ്ക്കുന്ന അങ്ങയുടെ പേരിലുള്ള ഭക്തിയെ ഏവർ ആദരിയ്ക്കുന്നില്ലയോ, അവർ ദേവന്മാർക്കുകൂടി ലഭിയ്ക്കാനാവാത്ത ഉയർന്ന സ്ഥാനങ്ങളിൽ കയറി

യാലും, ഹേ ഹരേ, അവർ അവിടെനിന്നും താഴോട്ടു വീഴുന്നത് നാം കാണുന്നു. മറിച്ച്, മറ്റെല്ലാ ആശകളേയും ത്യജിച്ച് അചഞ്ചലവിശ്വാസത്തോടെ അങ്ങയെ ശരണം പ്രാപിച്ച അങ്ങയുടെ ദാസന്മാർ വെറുതെ അങ്ങയുടെ നാമത്തെ ഉരുവിട്ടുകൊണ്ട് ഭവസാഗരത്തെ അനായാസമായി കടക്കുന്നു. പ്രഭോ, അതിനാലാണ് ഞങ്ങൾ പ്രത്യേകിച്ചും അങ്ങയെ ഭജിയ്ക്കുന്നത്. 3.

ഹേ മുകുന്ദ, ഹേ രമാപതേ, ഹേ രാമ, ഏതു പാദങ്ങൾ ശിവന്നും ബ്രഹ്മാവിന്നും ഭജിയ്ക്കുവാൻ യോഗ്യമായവയാണോ, മുനിപത്നിയായ അഹല്യ ഏതു പാദധൂളികൾ കൊണ്ട് മോചിപ്പിയ്ക്കപ്പെട്ടുവോ, ഏതു പാദത്തിലെ നഖത്തിൽനിന്നും മുനികളാൽ വന്ദിയ്ക്കപ്പെടുന്നവളും, മൂന്നു ലോകങ്ങളേയും പാവനമാക്കുന്നവളുമായ ദേവനദിയായ ഗംഗ അവതരിച്ചുവോ, എവയുടെ അടിയിൽ കൊടി, വജ്രായുധം, അങ്കുശം, താമര ഇവയുടെ ചിഹ്നങ്ങളും, വനത്തിൽ സഞ്ചരിയ്ക്കുമ്പോൾ കുത്തിയ മുള്ളുകളുടെ പാടുകളുമുണ്ടോ, അങ്ങയുടെ ആ പാദകമലങ്ങളെ ഞങ്ങൾ സദാ പൂജിയ്ക്കുന്നു. 4.

അവ്യക്തം (ബ്രഹ്മം) എന്ന വേരോടുകൂടി, ആദിയില്ലാത്ത കാലമായി നിലനില്ക്കുന്നതും, നാലുനിര തോലുകളുള്ളതും (ഉണർവ്, സ്വപ്നം, ഉറക്കം, ശുദ്ധമായ ആത്മീയദശ), ആറ് തണ്ടുകളുള്ളതും, ഇരുപത്തഞ്ച് ശാഖകളുള്ളതും, എണ്ണറ്റ ഇലകളുള്ളതും, നരവധി പുഷ്പങ്ങളോടുകൂടിയതും, കയ്പും മധുരവുമായ പഴങ്ങളുള്ളതും, ഒററ വള്ളി തൂങ്ങിനില്ക്കുന്നതും, പുതിയ പുതിയ തളിരുകളും പൂക്കളും സദാ വളരുന്നതുമായി വേദങ്ങളാലും ആഗമങ്ങളാലും ഘോഷിയ്ക്കപ്പെടുന്നതുമായ സംസാരരൂപിയായ വൃക്ഷമായി ഞങ്ങൾ അങ്ങയെ ഭജിയ്ക്കുന്നു. 5.

ആർ വേണമെങ്കിലും ബ്രഹ്മത്തെ ജനനമില്ലാത്തതായും, ആദ്യമായതായും, അനുഭവം കൊണ്ടുമാത്രം അറിയാനാവുന്നതായും, മനസ്സിന്ന് അതീതമായതായും ധ്യാനിയ്ക്കുകയും, ഉപദേശിയ്ക്കുകയും അതുപോലെ വിശ്വസിയ്ക്കുകയും ചെയ്യട്ടെ. പക്ഷേ, പ്രഭോ, ഞങ്ങൾ അങ്ങയുടെ സഗുണരൂപത്തിന്റെ യശസ്സിനെ സദാ ജപിച്ചുകൊണ്ടിരിയ്ക്കും. ഹേ

കരുണാനിധേ, തേജസ്സ്വരൂപനായ പ്രഭോ, സദ്ഗുണനിധേ, മനസ്സ്, കർമ്മം, വാക്ക് എന്നീ വികാരങ്ങൾക്കപ്പുറത്ത് അങ്ങയുടെ പാദങ്ങളിൽ പ്രേമം മാത്രം ഉണ്ടാകട്ടെ എന്ന ഒരേ വരം മാത്രമേ ഞങ്ങൾ അങ്ങയോട് ചോദിയ്ക്കുന്നുള്ളൂ. 6.

**ദോ:**

**സബ് കേ ദേഖത് ബേദൻഹ് ബിനതീ കീൻഹി ഉദാര്,**
**അന്തർധാന് ഭഏ പുനി ഗഏ ബ്രഹ്മ് ആഗാര്. (13 – ക)**

**ബൈനതേയ് സുനു സംഭു തബ് ആഏ ജഹ്ँ രഘുബീര്,**
**ബിനയ് കരത് ഗദ്ഗദ് ഗിരാ പൂരിത് പുലക് സരീര്. (13 – ഖ)**

എല്ലാവരും നോക്കിക്കൊണ്ടിരിയ്ക്കേ, വേദങ്ങൾ ഉദാരമായ തങ്ങളുടെ പ്രാർത്ഥനയെ ചൊല്ലി, അപ്രത്യക്ഷമായി ബ്രഹ്മലോകത്തിലേയ്ക്ക് തിരിച്ചു പോയി. ഹേ ഗരുഡ, കേൾക്കൂ, അപ്പോൾ ശംഭു രഘുവീരന്റെ സന്നിധിയിലെത്തി, ഗദ്ഗദസ്വരത്തിൽ രോമാഞ്ചം കൊണ്ട ശരീരത്തോടെ ഈവിധം പ്രാർത്ഥിച്ചു. (13–ക–ഖ)

**ഛം:**

**ജയ രാമ രമാരമനം സമനം –**
**ഭവ താപ ഭയാകുല പാഹി ജനം,**
**അവധേസ സുരേസ രമേസ ബിഭോ –**
**സരനാഗത് മാഗത് പാഹി പ്രഭോ. 1**

**ദസസീസ് ബിനാസന് ബീസ് ഭുജാ –**
**കൃത ദൂരി മഹാ മഹി ഭൂരി രുജാ,**
**രജനീചര ബൃന്ദ് പതംഗ് രഹേ –**
**സര പാവക തേജ് പ്രചണ്ഡ് ദഹേ. 2**

**മഹി മണ്ഡല് മണ്ഡന് ചാരുതരം –**
**ധൃത സായക ചാപ നിഷംഗ ബരം,**
**മദ മോഹ മഹാ മമതാ രജനീ –**
**തമ പുഞ്ജ് ദിവാകര് തേജ് അനീ. 3**

മനജാത് കിരാത് നിപാത് കിഏ –
മൃഗ ലോഗ് കുഭോഗ് സരേന ഹിഏ,
ഹതി നാഥ് അനാഥനി പാഹി ഹരേ –
ബിഷയാ ബന പാവ്ँര് ഭൂലി പരേ. 4

ബഹു രോഗ് ബിയോഗൻഹി ലോഗ് ഹഏ –
ഭവദംഘ്രി നിരാദര് കേ ഫല് ഏ,
ഭവ സിന്ധു അഗാധ് പരേ നര് തേ –
പദ പങ്കജ പ്രേമ് ന ജേ കര്തേ. 5

അതി ദീന മലീന ദുഖീ നിത്ഹീം –
ജിൻഹ് കേം പദ പങ്കജ് പ്രീതി നഹീം,
അവലംബ് ഭവന്ത് കഥാ ജിൻഹ് കേം –
പ്രിയ സന്ത് അനന്ത് സദാ തിൻഹ് കേം. 6

നഹിം രാഗ് ന ലോഭ് ന മാന് മദാ –
തിൻഹ് കേം സമ് ബൈഭവ് വാ ബിപദാ,
ഏഹി തേ തവ സേവക് ഹോത് മുദാ –
മുനി ത്യാഗത് ജോഗ് ഭരോസ് സദാ. 7

കരി പ്രേമ് നിരന്തര് നേമ് ലിഏँ –
പദ പങ്കജ് സേവത് സുദ്ധ് ഹിഏँ,
സമ് മാനി നിരാദര് ആദരഹീ –
സബ് സന്ത് സുഖീ ബിചരന്തി മഹീ. 8
മുനി മാനസ പങ്കജ് ഭൃംഗ് ഭജേ –
രഘുബീര മഹാ രനധീര അജേ,
തവ നാമ ജപാമി നമാമി ഹരീ –
ഭവ രോഗ മഹാഗദ് മാന് അരീ. 9

ഗുന സീല് കൃപാ പരമായതനം –
പ്രനമാമി നിരന്തര് ശ്രീരമനം,
രഘുനന്ദ നികന്ദയ ദ്വംദ്വഘനം –
മഹിപാല ബിലോകയ ദീനജനം. 10

രമാരമണനനും ഭവഭയനാശകനുമായ രാമ, നിനക്കു ജയം. സംസാര ദു:ഖത്താൽ ഭയാകുലനായ ഈ ദാസനെ രക്ഷിച്ചാലും. ഹേ അയോദ്ധ്യാപതേ, ദേവപതേ, ലക്ഷ്മീപതേ, വിഭോ, നിന്നെ ശരണാ ഗതിയടഞ്ഞ എന്നെ രക്ഷിയ്ക്കുവാൻ അഭ്യർത്ഥിക്കുന്നു. രക്ഷിച്ചാലും. 1.

പത്തുതലകളും ഇരുപതു കൈകളുമുള്ള രാവണനെ വധിച്ച് ഭൂമിയുടെ മഹാസങ്കടത്തെ നീ തീർത്തു. രാക്ഷസസമൂഹങ്ങളാകുന്ന പാറ്റ ക്കൂട്ടത്തെ അഗ്നിതുല്യമായ നിന്റെ പ്രചണ്ഡമായ ശരങ്ങളുടെ ജ്വാലകൊണ്ട് ചാമ്പലാക്കി. 2.

ഭൂഗോളത്തിന്റെ അതിമനോഹരമായ അലങ്കാരമായ നീ വിശിഷ്ട ങ്ങളായ വില്ലും, ശരങ്ങളും, ആവനാഴിയും ധരിച്ചിരിയ്ക്കുന്നു. മദം, മോഹം, മമത എന്ന രാത്രിയിലെ കൂരിരുട്ടിനെ പാടെ അകറ്റുന്ന തേജോമയമായ സൂര്യനാണ് നീ. 3.

കാമമെന്ന വേടൻ തന്റെ ദുഷിച്ച ഭോഗങ്ങളെന്ന ശരങ്ങളെയ്ത് മനുഷ്യനെന്ന മാനിനെ തുളച്ച് വീഴ്ത്തുന്നു. ഹേ പ്രഭോ, ഈ വേടനെ കൊന്ന് വിഷയസുഖങ്ങളാകുന്ന കാട്ടിൽ വഴിതെറ്റിപ്പോയ ഈ നാഥനില്ലാത്ത മൃഗങ്ങളെ രക്ഷിച്ചാലും. 4.

ഹേ ഹരേ, ജനങ്ങൾ അനവധി രോഗങ്ങളാലും വിയോഗങ്ങളാലും കഷ്ടപ്പെടുന്നു. അത് തീർച്ചയായും നിന്റെ പാദങ്ങളെ ഭജിയ്ക്കാൻ കൂട്ടാക്കാത്തതിന്റെ ഫലമാണ്. നിന്റെ പാദകമലങ്ങളിൽ പ്രേമമില്ലാത്ത വർ ആഴമറിയാത്ത സംസാരസമുദ്രത്തിൽ മുങ്ങിക്കൊണ്ടിരിയ്ക്കുന്നു. 5.

നിന്റെ പാദകമലങ്ങളിൽ ഭക്തിയില്ലാത്തവർ എന്നും അത്യന്തം ദീനരും, അശുദ്ധരും, ദു:ഖിതരുമാണ്. മറിച്ച് നിന്റെ കഥകളെ ഏകാവലംബമായിക്കൊള്ളുന്നവർ സാധുക്കളേയും അനന്തനേയും (നിന്നേയും) സദാ പ്രേമത്തോടെ ഉൾക്കൊള്ളുന്നു. 6.

അവർ രാഗദ്വേഷലോഭമാനമദാതികളിൽനിന്നും മുക്തരാണ്. അവർക്ക് വിഭവങ്ങൾ വിപത്തുകൾ രണ്ടും ഒരുപോലെയാണ്. അതിനാലാണ്

മുനിമാർ യോഗാദികളിൽ വിശ്വാസം വെടിഞ്ഞ് ആനന്ദത്തോടെ നിന്റെ ദാസന്മാരായിത്തീരുന്നത്. 7.

വിശുദ്ധമായ മനസ്സോടും ദൃഢമായ വ്രതത്തോടും അവർ നിരന്തരം നിന്റെ പാദകമലങ്ങളെ ഭക്തിയോടെ ഭജിയ്ക്കുന്നു. മാനത്തെയും അപമാനത്തെയും സമമായി കരുതി, ആ സാധുസന്തന്മാർ ആനന്ദ ത്തോടെ ഭൂമിയിൽ എല്ലാ സ്ഥലത്തും സഞ്ചരിയ്ക്കുന്നു. 8.

മുനിമാരുടെ മനസ്സാകുന്ന താമരപ്പൂവിൽ വണ്ടുപോലെ വസിയ്ക്കുന്ന ഹേ രഘുവീര, രണധീര, ഞാൻ നിന്നെ ശരണമടഞ്ഞിരിയ്ക്കുന്നു. ഹേ ഹരേ, ഞാൻ നിന്റെ നാമത്തെ സദാ ജപിയ്ക്കുന്നു. നീ ജനനമരണമെന്ന മഹാരോഗത്തിന്ന് ദിവ്യൗഷധവും അഭിമാനത്തിന്റെ ശത്രുവുമാണ്. 9.

ഹേ ലക്ഷ്മീപതേ, നീ ഗുണങ്ങളുടേയും, സുശീലതയുടേയും, കൃപ യുടേയും ദിവ്യധാമമാണ്. ഹേ രഘുനന്ദന, വിപരീതങ്ങളായ ദ്വന്ദ്വങ്ങളെ (സുഖം–ദു:ഖം, ആനന്ദം–വേദന, ആകർഷണം–വെറുപ്പ്, ലാഭം–നഷ്ടം) അവസാനിപ്പിച്ചാലും. ഹേ ഭൂമിപാലക, ഈ ദീനനായ വന്റെ മേൽ നിന്റെ കരുണാകടാക്ഷം പൊഴിഞ്ഞാലും. 10.

**ദോ:**

**ബാര് ബാര് ബര് മാഗഉ്ँ ഹരഷി ദേഹു ശ്രീരംഗ്,**
**പദ് സരോജ് അനപായനീ ഭഗതി സദാ സത്സംഗ്. (14 – ക)**

**ബരനി ഉമാപതി രാമ് ഗുന് ഹരഷി ഗഏ കൈലാസ്,**
**തബ് പ്രഭു കപിൻഹ് ദിവാഏ സബ് ബിധി സുഖപ്രദ് ബാസ്.(14 – ഖ)**

''വീണ്ടും വീണ്ടും ഞാൻ ഒരേ ഒരു വരം മാത്രം നിന്നോടു ചോദിയ്ക്കുന്നു. ഹേ ലക്ഷ്മീപതേ, അത് തരാൻ ദയവുണ്ടാകണം: നിന്റെ പാദകമലങ്ങളിൽ അവസാനമില്ലാത്ത ഭക്തിയും സദാ നിന്റെ ഭക്ത ജനങ്ങളുടെ സത്സംഗവും. '' ഈവിധം ശ്രീരാമനെ സ്തുതിച്ച് ഉമാപതി ആനന്ദത്തോടെ കൈലാസത്തേയ്ക്ക് മടങ്ങിച്ചെന്നു. പിന്നെ പ്രഭു വാനരന്മാർക്ക് എല്ലാവിധസുഖസൗകര്യങ്ങളുമുള്ള വാസസ്ഥലങ്ങളെ കൊടുപ്പിച്ചു. (14 – ക–ഖ)

**ചൗ:**

**സുനു ഖഗ്പതി യഹ് കഥാ പാവനീ –**
**ത്രിബിധ് താപ് ഭവ ഭയ് ദാവനീ,**
**മഹാരാജ് കര് സുഭ് അഭിഷേകാ –**
**സുനത് ലഹഹിം നര് ബിരതി ബിബേകാ. 1**

**ജേ സകാമ് നര് സുനഹിം ജെ ഗാവഹിം –**
**സുഖ് സമ്പതി നാനാ ബിധി പാവഹിം,**
**സുര് ദുർലഭ് സുഖ് കരി ജഗ് മാഹീം –**
**അന്തകാല് രഘുപതി പുര് ജാഹീം. 2**

**സുനഹിം ബിമുക്ത് ബിരത് അരു ബിഷഈ –**
**ലഹഹിം ഭഗതി ഗതി സമ്പതി നഈ,**
**ഖഗപതി രാമ് കഥാ മൈ ബരനീ –**
**സ്വമതി ബിലാസ് ത്രാസ് ദുഖ് ഹരനീ. 3**

**ബിരതി ബിബേക് ഭഗതി ദൃഢ് കരനീ –**
**മോഹ് നദീ കഹ്ँ സുന്ദര് തരനീ,**
**നിത് നവ് മംഗല് കൗസലപുരീ –**
**ഹരഷിത് രഹഹിം ലോഗ് സബ് കുരീ. 4**

**നിത് നഇ പ്രീതി രാമ പദ പങ്കജ് –**
**സബ് കേം ജിൻഹഹി നമത് സിവ മുനി അജ്,**
**മംഗന് ബഹു പ്രകാര് പഹിരാഏ –**
**ദ്വിജൻഹ് ദാന് നാനാ ബിധി പാഏ. 5**

ഹേ പക്ഷിരാജ, കേൾക്കൂ (കാകഭുശുണ്ടി തുടരുന്നു): ഈ കഥ മനസ്സിനെ ശുദ്ധമാക്കുകയും, താപത്രയങ്ങളിൽനിന്നും ജനന–മരണ ചക്രത്തിൽനിന്നും ഒരുവനെ മോചിപ്പിയ്ക്കുകയും ചെയ്യുന്നു. മഹാരാജാവായ ശ്രീരാമന്റെ പാവനമായ അഭിഷേകചരിതത്തെ കേൾക്കുന്നവർ വിരക്തിയും വിവേകവും സമ്പാദിയ്ക്കുന്നു. അതിനെ അഭീഷ്ടസിദ്ധിയ്ക്കുവേണ്ടി കേൾക്കുകയോ, പാടുകയോ ചെയ്യുന്നവർ എല്ലാവിധ സുഖവും സമ്പത്തും പ്രാപിയ്ക്കുന്നു. പിന്നെ ദേവന്മാർക്കും ദുർല്ലഭമായ

വിഷയസുഖങ്ങളെ ഈ ലോകത്തിൽ അനുഭവിച്ച് അവർ അവസാനകാലത്തിൽ ശ്രീരാമന്റെ ദിവ്യധാമത്തിലേയ്ക്ക് പോകുന്നു. ഒരു ജീവൻമുക്തനോ, വിരക്തനോ, വിഷയസുഖാസക്തനോ ഇതിനെ കേൾക്കുന്നതായാൽ, അവർ ക്രമേണ ഭക്തിയേയും, പരമഗതിയേയും, അധികരിയ്ക്കുന്ന സമ്പത്തിനേയും ലഭിയ്ക്കുന്നു. (കാകഭുശുണ്ടി തുടരുന്നു): ഹേ പക്ഷിരാജ, എന്റെ അറിവിന്നനുസരിച്ച് ഞാൻ വർണ്ണിച്ചിട്ടുള്ള ഈ ശ്രീരാമചരിതം ജനന–മരണഭയത്തെ അകറ്റു കയും ഒരുവനെ സങ്കടത്തിൽനിന്നും മോചിപ്പിയ്ക്കുകയും ചെയ്യുന്നു. അത് ഒരുവന്റെ വിരക്തിയേയും, വിവേകത്തേയും, ഭക്തിയേയും നിലനിർത്തുന്നു. അത് മോഹമാകുന്ന നദിയെ കടക്കുവാനുള്ള സുന്ദരമായ തോണിയാണ്. കോസലപുരിയിൽ ഓരോ ദിവസവും പുതിയ പുതിയ മംഗള ഉത്സവം ഉണ്ടായിക്കൊണ്ടിരുന്നു. എല്ലാ ജനങ്ങളും സന്തുഷ്ടരായിരുന്നു. എല്ലാവരും, ശിവനാലും, ബ്രഹ്മാവിനാലും, മുനിമാരാലും വന്ദിയ്ക്കപ്പെടുന്ന ശ്രീരാമന്റെ പാദകമലങ്ങളിൽ നിത്യവും വർദ്ധിയ്ക്കുന്ന ഭക്തിയെ നേടി. യാചകന്മാർക്ക് വസ്ത്രങ്ങളും മറ്റുവസ്തുക്കളും കൊടുത്തു. ബ്രാഹ്മണർക്ക് നനാവിധത്തിലുള്ള ദാനങ്ങളും കൊടുത്തു.

**ദോ:**

**ബ്രഹ്മാനന്ദ് മഗന് കപി സബ് കേം പ്രഭു പദ് പ്രീതി,**
**ജാത് ന ജാനേ ദിവസ് തിൻഹ് ഗഏ മാസ് ഷട് ബീതി. (15)**

വാനരന്മാർ ബ്രഹ്മാനന്ദത്തിൽ മുഴ്കി. എല്ലാവരും പഭുവിന്റെ പാദങ്ങളിൽ പ്രീതിയുള്ളവരായിരുന്നു. ദിവസങ്ങൾ പറന്നുപോകുന്നതറിയാതെ, ആറു മാസങ്ങൾ കടന്നുപോയി. (15)

**ചൗ:**

**ബിസരേ ഗൃഹ് സപനെഹൂँ സുധി നാഹീം –**
**ജിമി പരദ്രോഹ് സന്ത് മന് മാഹീം,**
**തബ് രഘുപതി സബ് സഖാ ബൊലാഏ –**
**ആഇ സബ്ൻഹി സാദര് സിരു നാഏ. 1**

**പരമ് പ്രീതി സമീപ് ബൈഠാരേ –**
**ഭഗത് സുഖദ് മൃദു ബചന് ഉചാരേ,**

**തൂംഹ് അതി കീൻഹ് മോരി സെവകാഈ –**
**മുഖ് പര് കെഹി ബിധി കരൗം ബഡാഈ. 2**

**താതേ മൊഹി തുംഹ് അതി പ്രിയ് ലാഗേ –**
**മമ ഹിത് ലാഗി ഭവന് സുഖ് ത്യാഗേ,**
**അനുജ് രാജ് സമ്പതി ബൈദേഹീ –**
**ദേഹ് ഗേഹ് പരിവാര് സനേഹീ. 3**

**സബ് മമ പ്രിയ് നഹിം തുംഹഹി സമാനാ –**
**മൃഷാ ന കഹഉ് മോര് യഹ് ബാനാ,**
**സബ് കേം പ്രിയ് സേവക് യഹ് നീതീ –**
**മോരേം അധിക് ദാസ് പര് പ്രീതീ. 4**

മുനിമാർ മനസ്സിൽ പരദ്രോഹം ചിന്തിയ്ക്കാതിരിയ്ക്കുന്നതുപോലെ അവർ (വാനരന്മാർ) അവരുടെ വീടുകളെ പാടെ മറന്നിരുന്നു; സ്വപ്നത്തില്ക്കൂടി അവർ അതിനെപ്പറ്റി ചിന്തിച്ചില്ല. അപ്പോൾ രഘുപതി തന്റെ സഖാക്കളെയെല്ലാം വിളിച്ചു. എല്ലാവരും വന്ന് വിനയത്തോടെ തലവണങ്ങി നിന്നു. അത്യന്തം പ്രീതിയോടെ അവരെ തന്റെ അടുത്ത് ഇരുത്തി സുഖപ്രദമായ മൃദുസ്വരത്തിൽ പറഞ്ഞു: "നിങ്ങൾ എനിയ്ക്ക് അമിതമായ സേവനം ചെയ്തിട്ടുണ്ട്. പക്ഷെ ഞാൻ എങ്ങിനെയാണ് നിങ്ങളെ നേരിട്ടു പ്രശംസിയ്ക്കുക? നിങ്ങൾ എനിയ്ക്കുവേണ്ടി സ്വന്തം വീടും സുഖസൗകര്യങ്ങളും ത്യജിച്ചു. അതിനാൽ നിങ്ങൾ എനിയ്ക്ക് ഏറ്റവും പ്രിയരായിക്കഴിഞ്ഞു. എന്റെ അനുജന്മാരും, രാജ്യവും, സമ്പത്തുകളും, സീതയും, സ്വന്തം ജീവനും, വീടും, ബന്ധുക്കളും എല്ലാം തന്നെ എനിയ്ക്കു പ്രിയമാണ്. പക്ഷെ ഒന്നും തന്നെ നിങ്ങളെപ്പോലെ പ്രിയമല്ല. ഞാൻ പറയുന്നത് അസത്യമല്ല. അതെന്റെ സ്വഭാവമാണ്. എല്ലാ സ്വാമിമാരും തങ്ങളുടെ സേവകന്മാരെ സ്നേഹിയ്ക്കുന്നു. ഇത് നീതിയാണ്. പക്ഷേ എനിയ്ക്ക് എന്റെ സേവകന്മാരോട് അമിതമായ പ്രീതിയുണ്ട്."

**ദോ:**

**അബ് ഗൃഹ് ജാഹു സഖാ സബ് ഭജെഹു മോഹി ദൃഢ് നേമ്,**
**സദാ സർബഗത് സർബഹിത് ജാനി കരെഹു അതി പ്രേമ്. (16)**

''എന്റെ പ്രിയസഖാക്കളെ, ഇപ്പോൾ നിങ്ങളെല്ലാവരും നിങ്ങളുടെ വീടുകളിലേയ്ക്ക് മടങ്ങി ച്ചെല്ലുവിൻ. ദൃഢമായ വ്രതത്തോടെ എന്നെ ഭജിയ്ക്കുവിൻ. എന്നെ സർവത്തിലും നിറഞ്ഞവനാണെന്നും എല്ലാവരു ടേയും ഹിതകാരിയാണെന്നും അറിഞ്ഞ് എന്നെ ആഴ്ന്നു പ്രേമിയ്ക്കുവിൻ.'' (16)

**ചൗ:**

**സുനി പ്രഭു ബചന് മഗന് സബ് ഭഏ –**
**കോ ഹമ് കഹാ ँ ബിസരി തന് ഗഏ,**
**എക്ടക് രഹേ ജോരി കര് ആഗേ –**
**സകഹിം ന കഛു കഹി അതി അനുരാഗേ. 1**

**പരമ് പ്രേമ് തിൻഹ് കര് പ്രഭു ദേഖാ –**
**കഹാ ബിബിധി ബിധി ഗ്യാന് ബിസേഷാ,**
**പ്രഭു സന്മുഖ് കഛു കഹന് ന പാരഹിം –**
**പുനി പുനി ചരന സരോജ് നിഹാരഹിം. 2**

**തബ് പ്രഭു ഭൂഷന് ബസന് മഗാഏ –**
**നാനാ രംഗ് അനൂപ് സുഹാഏ,**
**സുഗ്രീവഹി പ്രഥമ്ഹിം പഹിരാഏ –**
**ബസന് ഭരത് നിജ് ഹാഥ് ബനാഏ. 3**

**പ്രഭു പ്രേരിത് ലഛിമന് പഹിരാഏ –**
**ലങ്കാപതി രഘുപതി മന് ഭാഏ,**
**അംഗദ് ബൈഠ് രഹാ നഹിം ഡോലാ –**
**പ്രീതി ദേഖി പ്രഭു താഹി ന ബോലാ. 4**

പ്രഭുവിന്റെ വാക്കുകൾ കേട്ട് അവരെല്ലാവരും സ്വന്തം ശരീരങ്ങളേയും മറന്ന് തങ്ങൾ ആരാണെന്നും, എവിടെയാണെന്നും കൂടി മറന്ന്, അത്രയ്ക്കും പ്രേമമഗ്നരായി. തങ്ങളുടെ കൈകളെ കൂപ്പിക്കൊണ്ട് കണ്ണിമകൊട്ടാതെ നിന്നു. അവർ ഒന്നും തന്നെ സംസാരിയ്ക്കാനാകാതെ അത്രയ്ക്കും പ്രേമമഗ്നരായിരുന്നു. അവരുടെ അമിതമായ പ്രേമത്തെ

കണ്ട് പ്രഭു അവർക്ക് പലവിധത്തിലുള്ള പരമാർത്ഥങ്ങടങ്ങിയ വിശിഷ്ടമായ ജ്ഞാനോപദേശം ചെയ്തു. പക്ഷെ അവർക്ക് പ്രഭുവിന്റെ മുമ്പിൽ ഒന്നും തന്നെ പറയാൻ കഴിഞ്ഞില്ല. അവർ വീണ്ടും വീണ്ടും അവന്റെ പാദകമലങ്ങളെ ഉറ്റുനോക്കുക മാത്രം ചെയ്തു. പിന്നെ പ്രഭു തുലനയില്ലാതെ മനോഹരങ്ങളായ അനവധി വർണ്ണങ്ങളിലുള്ള ആടകളും ആഭരണങ്ങളും വരുത്തി. ഭരതൻ സ്വന്തം കൈകൾ കൊണ്ടു തന്നെ തയ്യാറാക്കിയ ആടയാഭരണങ്ങളെ ആദ്യം സുഗ്രീവന്ന് അണിയിച്ചു. പ്രഭുവിനാൽ പ്രേരിതനായി ലക്ഷ്മണൻ ലങ്കേശനായ വിഭീഷണനേയും അണിയിച്ചു. അതുകണ്ട് രഘുവീരന്റെ മനസ്സ് അത്യന്തം സന്തോഷിച്ചു. പക്ഷെ അംഗദൻ ഇരുന്ന ആസനത്തിൽ നിന്നും അനങ്ങാതെ ഇരുന്നു. അവന്റെ പ്രീതിയെ കണ്ട പ്രഭു അവനെ വിളിച്ചില്ല.

**ദോ:**

**ജാമവന്ത് നീലാദി സബ് പഹിരാഏ രഘുനാഥ്,**
**ഹിയ്ँ ധരി രാമ് രൂപ് സബ് ചലേ നാഇ പദ് മാഥ്. (17–ക)**

**തബ് അംഗദ് ഉഠി നാഇ സിരു സജല് നയന് കര് ജോരി,**
**അതി ബിനീത് ബോലെഉ ബചന് മനഹുँ പ്രേമ്രസ് ബോരി. (17–ഖ)**

പിന്നെ രഘുനാഥൻ സ്വയം ജാംബവാൻ, നീലൻ മുതലായവരെ ആടയാഭരണങ്ങൾ അണിയിച്ചു. അവർ ശ്രീരാമന്റെ രൂപത്തെ മനസ്സിൽ സ്ഥാപിച്ച് അവന്റെ പാദങ്ങളിൽ വണങ്ങി, വിടവാങ്ങി. ഇപ്പോൾ അംഗദൻ എഴുന്നേറ്റ് തലവണങ്ങി, കൈകൾ കൂപ്പിക്കൊണ്ട് നിറഞ്ഞ കണ്ണുകളോടെ അത്യന്തം വിനയത്തോടെ പ്രേമമാകുന്ന അമൃതം പോലുള്ള വാക്കുകൾകൊണ്ട് പ്രഭുവിനോട് പറഞ്ഞു: (17 – ക–ഖ)

**ചൗ:**

**സുനു സർബഗ്യ് കൃപാ സുഖ സിന്ധോ –**
**ദീന ദയാകര് ആരത് ബന്ധോ,**
**മർതീ ബേര് നാഥ് മൊഹി ബാലീ –**
**ഗയഉ തുംഹാരെഹി കോംഛേം ഘാലീ. 1**

**അസരന് സരന് ബിരദു സംഭാരീ –**
**മൊഹി ജനി തജഹു ഭഗത് ഹിതകാരീ,**
**മോരേം തുംഹ് പ്രഭു ഗുര് പിതു മാതാ –**
**ജാഉ് കഹാ് തജി പദ് ജലജാതാ. 2**

**തുംഹഹി ബിചാരി കഹഹു നരനാഹാ –**
**പ്രഭു തജി ഭവന് കാജ് മമ കാഹാ,**
**ബാലക് ഗ്യാന് ബുദ്ധി ബല് ഹീനാ –**
**രാഖഹു സരന് നാഥ് ജന് ദീനാ. 3**

**നീചി ടഹല് ഗൃഹ് കൈ സബ് കരിഹഉ് –**
**പദ പങ്കജ് ബിലോകി ഭവ് തരിഹഉ്,**
**അസ് കഹി ചരന് പരെഉ പ്രഭു പാഹീ –**
**അബ് ജനി നാഥ് കഹഹു ഗൃഹ് ജാഹീ. 4**

"ഹേ സർവജ്ഞനായ പ്രഭോ, കൃപാസിന്ധോ, ആനന്ദസ്വരൂപ, ദീനദയാള, ആർത്തബന്ധോ, കേട്ടാലും. മരിയ്ക്കുന്നതിന്നു മുമ്പ് ബാലി അങ്ങയുടെ സംരക്ഷണത്തിലാണ് എന്നെ വിട്ടത്. അതിനാൽ ഹേ ഭക്തന്മാരുടെ ഹിതകാരി, ശരണമില്ലാത്തവർക്ക് രക്ഷ നൽകാനുള്ള അങ്ങയുടെ വ്രതത്തെ ഓർത്ത് എന്നെ ത്യജിയ്ക്കരുത്. അങ്ങ് എന്റെ സ്വാമിയും, ഗുരുവും, പിതാവും, മാതാവും ഒന്നുചേർന്നതാണ്. അങ്ങയുടെ പാദകമലങ്ങളെ വിട്ടാൽ എനിയ്ക്ക് വേറെ പോംവഴി ഏതുണ്ട്? ഹേ നരേശ, അങ്ങ് സ്വയം ചിന്തിച്ചുനോക്കി പറഞ്ഞാലും, അങ്ങയിൽനിന്നും വേർപെട്ട് എനിയ്ക്ക് എന്റെ വീട്ടിൽ എന്തു കാര്യമാണുള്ളത്? ജ്ഞാനവും, ബുദ്ധിയും, ബലവുമില്ലാത്ത ദയനീയനായ അങ്ങയുടെ ദാസനായ ഈ ബാലകനെ അങ്ങ് രക്ഷിച്ചാലും. അങ്ങയുടെ ഭവനത്തിൽ എല്ലാവിധ നീചമായ ജോലികളും ചെയ്തുകൊണ്ട് അങ്ങയുടെ പാദകമലങ്ങളെ ദർശിച്ചുകൊണ്ട് സംസാരസാഗരത്തെ കടക്കാം." എന്നു പറഞ്ഞുകൊണ്ട് അവൻ പ്രഭുവിന്റെ പാദങ്ങളിൽ വീണ് "എന്റെ സ്വാമീ, പ്രഭോ, എന്നെ രക്ഷിച്ചാലും, ഇനി എന്നെ വീട്ടിലേയ്ക്ക് മടങ്ങിച്ചെല്ലാൻ പറയാതിരുന്നാലും." എന്ന് കൂട്ടിച്ചേർത്തു.

**ദോ:**

**അംഗദ് ബചന് ബിനീത് സുനി രഘുപതി കരുനാ സീംവ്,**
**പ്രഭു ഉഠാഇ ഉര് ലായഉ സജല് നയന് രാജീവ്. (18 – ക)**

**നിജ് ഉര് മാല് ബസന് മനി ബാലിതനയ് പഹിരാഇ,**
**ബിദാ കീൻഹി ഭഗവാന് തബ് ബഹു പ്രകാര് സമുഝാഇ. (18 – ഖ)**

അംഗദന്റെ ഈ വിനീതമായ അപേക്ഷ കേട്ട് കരുണയുടെ അതിരായ രഘുപതി അവന്റെ കമലനയനങ്ങൾ വഴിഞ്ഞൊഴുകിക്കൊണ്ട് അവനെ വാരിയെടുത്ത് കെട്ടിപ്പുണർന്നു. തന്റെ മാറിൽ തൂങ്ങിക്കൊണ്ടിരുന്ന മാലയും തന്റെ വസ്ത്രങ്ങളും ആഭരണങ്ങളും ബാലിപുത്രനെ അണിയിച്ച് പ്രഭു അവനെ പലവിധത്തിൽ സമാധാനിപ്പിച്ച് പറഞ്ഞയച്ചു.
(18–ക–ഖ)

**ചൗ:**

**ഭരത് അനുജ് സൗമിത്രി സമേതാ –**
**പഠവന് ചലേ ഭഗത് കൃത് ചേതാ,**
**അംഗദ് ഹൃദയ്ँ പ്രേമ് നഹിം ഥോരാ –**
**ഫിരി ഫിരി ചിതവ് രാമ് കീം ഓരാ. 1**

**ബാര് ബാര് കര് ദണ്ഡ പ്രനാമാ –**
**മന് അസ് രഹന് കഹഹി മൊഹി രാമാ,**
**രാമ് ബിലോകനി ബോലനി ചലനീ –**
**സുമിരി സുമിരി സോചത് ഹँസി മിലനീ. 2**

**പ്രഭു രുഖ് ദേഖി ബിനയ് ബഹു ഭാഷീ –**
**ചലെഉ ഹൃദയ്ँ പദ പങ്കജ് രാഖീ,**
**അതി ആദര് സബ് കപി പഹുँചാഏ –**
**ഭാഇൻഹ് സഹിത് ഭരത് പുനി ആഏ. 3**

**തബ് സുഗ്രീവ് ചരന് ഗഹി നാനാ –**
**ഭാँതി ബിനയ് കീൻഹേ ഹനുമാനാ,**

**ദിന് ദസ് കരി രഘുപതി പദ് സേവാ –**
**പുനി തവ ചരന് ദേഖിഹഉँ ദേവാ. 4**

**പുന്യ പുഞ്ജ് തുംഹ് പവനകുമാരാ –**
**സേവഹു ജാഇ കൃപാ ആഗാരാ,**
**അസ് കഹി കപി സബ് ചലേ തുരന്താ –**
**അംഗദ് കഹഇ സുനഹു ഹനുമന്താ. 5**

ഭക്തന്മാരുടെ സേവനങ്ങളെ അറിഞ്ഞ് ഭരതനും, അനുജൻ ശത്രുഘ്നനും, ലക്ഷ്മണനും അവരെ യാത്രയയയ്ക്കാൻ പുറപ്പെട്ടു. അംഗദന്റെ ഹൃദയം പ്രേമംകൊണ്ടു നിറഞ്ഞിരുന്നു. അവൻ ശ്രീരാമനെ ഒരു നോക്കു കാണുവാൻ വീണ്ടും വീണ്ടും തിരിഞ്ഞു നോക്കിക്കൊണ്ടിരുന്നു. അവൻ വീണ്ടും വീണ്ടും നിലത്ത് ദണ്ഡനമസ്കാരം ചെയ്തുകൊണ്ട് ശ്രീരാമൻ തന്നെ പോകാതിരിയ്ക്കുവാൻ പറയുമെന്ന് വിചാരിച്ചു. ശ്രീരാമന്റെ നോട്ടത്തേയും, സംസാരത്തേയും, നടപ്പിനേയും, ചിരിച്ചുകൊണ്ട് തന്റെ സഖാക്കളെ കാണുന്നതിനേയും സ്മരിച്ചുകൊണ്ട് അവൻ ചിന്താകുലനായി. പക്ഷേ, പ്രഭുവിന്റെ നോട്ടത്തിൽ അവന്റെ മനസ്സിലെന്താണെന്നുള്ളത് മനസ്സിലാക്കിയപ്പോൾ അവൻ പ്രഭുവിന്റെ പാദകമലങ്ങളെ മനസ്സിൽ സ്ഥാപിച്ച് ആദരവോടെ പലവിധത്തിൽ പ്രാർത്ഥിച്ചുകൊണ്ട് പുറപ്പെട്ടു. അത്യന്തം ആദരവോടെ എല്ലാ വാനരന്മാരേയും പറഞ്ഞയച്ചശേഷം ഭരതനും അനുജന്മാരും തിരിച്ചുവന്നു. അപ്പോൾ ഹനുമാൻ സുഗ്രീവന്റെ പാദങ്ങളെ കെട്ടിപ്പിടിച്ച് പലവിധത്തിൽ അപേക്ഷിച്ചു. "എന്റെ സ്വാമീ, പത്തു ദിവസങ്ങൾ കൂടി രഘുപതിയെ സേവിച്ച ശേഷം ഞാൻ അങ്ങയുടെ പാദങ്ങളെ വീണ്ടും വന്നു കാണാം." "ഹേ പവനകുമാര, നീ പുണ്യത്തിന്റെ കലവറയാണ്. പോകൂ, കൃപാനിധിയെ സേവിയ്ക്കൂ." എന്നു പറഞ്ഞുകൊണ്ട് എല്ലാ വാനരന്മാരും പുറപ്പെട്ടു. പക്ഷെ അംഗദൻ മാത്രം നിന്ന് പറഞ്ഞു: "ഹേ ഹനുമൻ, കേൾക്കൂ. "

**ദോ:**

**കഹെഹു ദണ്ഡവത് പ്രഭു സൈം തുംഹഹി കഹഉँ കര് ജോരി,**
**ബാര് ബാര് രഘുനായക്ഹി സുരതി കരാഎഹു മോരി. (19 – ക)**

**അസ് കഹി ചലെഉ ബാലിസുത് ഫിരി ആയഉ ഹനുമന്ത്,**
**താസു പ്രീതി പ്രഭു സന് കഹീ മഗന് ഭഏ ഭഗവന്ത്. (19 – ഖ)**

**കുലിസ്ഹു ചാഹി കഠോര് അതി കോമല് കുസുമ്ഹു ചാഹി,**
**ചിത്ത് ഖഗേസ് രാമ് കര് സമുഝി പരഇ കഹു കാഹി. (19 – ഗ)**

"കൈകൾ കൂപ്പിക്കൊണ്ട് ഞാൻ നിന്നെ അഭ്യർത്ഥിയ്ക്കുന്നു. ദയവായി എന്റെ നമസ്കാരങ്ങളെ രഘുനായകനെ ഇടയ്ക്കിടെ അറിയിയ്ക്കൂ." എന്നു പറഞ്ഞ് ബാലിപുത്രൻ യാത്രതിരിച്ചു. ഹനുമാൻ തിരിച്ചുവന്ന് പ്രഭുവിനോട് അംഗദന്റെ പ്രീതിയെപ്പറ്റി പറഞ്ഞപ്പോൾ അത് പ്രഭുവിനെ ആനന്ദമഗ്നനാക്കി. (കാകഭുശുണ്ഡി തുടരുന്നു): ഹേ പക്ഷിരാജ, ശ്രീരാമന്റെ ഹൃദയം വജ്രത്തെക്കാൾ കഠോരവും പുഷ്പത്തെക്കാൾ മൃദുലവുമാണ്. പറയൂ. ആർക്കാണതിനെ മനസ്സിലാക്കാൻ കഴിയുക?
(19 – ക–ഗ)

**ചൗ:**

**പുനി കൃപാല് ലിയൊ ബോലി നിഷാദാ –**
**ദീൻഹേ ഭൂഷന് ബസന് പ്രസാദാ,**
**ജാഹു ഭവന് മമ സുമിരന് കരെഹൂ –**
**മന് ക്രമ് ബചന് ധർമ് അനുസരെഹൂ. 1**

**തുംഹ് മമ സഖാ ഭരത് സമ് ഭ്രാതാ –**
**സദാ രഹെഹു പുര് ആവത് ജാതാ,**
**ബചന് സുനത് ഉപജാ സുഖ് ഭാരീ –**
**പരെഉ ചരന് ഭരി ലോചന് ബാരീ. 2**

**ചരന് നലിന് ഉര് ധരി ഗൃഹ് ആവാ –**
**പ്രഭു സുഭാഉ പരിജനൻഹി സുനാവാ,**
**രഘുപതി ചരിത് ദേഖി പുരബാസീ –**
**പുനി പുനി കഹഹിം ധന്യ് സുഖരാസീ. 3**

**രാമ് രാജ് ബൈഠേം ത്രൈലോകാ –**
**ഹരഷിത് ഭഏ ഗഏ സബ് സോകാ,**

**ബയരു ന കര് കാഹൂ സന് കോഈ –**
**രാമ് പ്രതാപ് ബിഷമതാ ഖോഈ . 4**

അടുത്ത് കൃപാലു നിഷാദരാജാവായ ഗുഹനെ വിളിച്ച് തന്റെ പ്രസാദമായി അവന്ന് ആഭരണങ്ങളും വസ്ത്രങ്ങളും കൊടുത്തു. ''ഇനി നിന്റെ വീട്ടിലേയ്ക്ക് മടങ്ങിപ്പോകൂ. പക്ഷെ എന്നെ സ്മരിച്ചുകൊണ്ട് മനസാ വാചാ കർമ്മണാ ധർമ്മത്തെ അനുസരിച്ചു നടക്കൂ. സഖേ, നീ ഭരതനെപ്പോലെ എന്റെ സഹോദരനാണ്. നീ ഇടക്കിടെ നഗരത്തിലേയ്ക്ക് വന്നു കൊണ്ടിരിയ്ക്കണം.'' ഈ വാക്കുകൾ കേട്ട് ഗുഹൻ അത്യന്തം സംതൃപ്തനായി. അവൻ കണ്ണീർ വഴിയുന്ന കണ്ണുകളോടെ പ്രഭുവിന്റെ പാദങ്ങളിൽ വീണു. അവന്റെ പാദകമലങ്ങളെ മനസ്സിൽ സ്ഥാപിച്ച് തന്റെ ഗൃഹത്തിലേയ്ക്ക് മടങ്ങിപ്പോയി തന്റെ ബന്ധുക്കളോട് പ്രഭുവിന്റെ സുശീലമായ സ്വഭാവത്തെപ്പറ്റി പറഞ്ഞു. രഘുപതിയുടെ ലീലകളെ കണ്ടുകൊണ്ട് പുരവാസികൾ 'ആനന്ദമൂർത്തിയായ പ്രഭു ധന്യൻ തന്നെ' എന്ന് വീണ്ടും വീണ്ടും പറഞ്ഞു. ശ്രീരാമന്റെ രാജ്യാഭിഷേകം മൂന്നു ലോകങ്ങൾക്കും ആനന്ദത്തെ ഉണ്ടാക്കിയിരിയ്ക്കുന്നു. എല്ലാവരുടേയും ശോകത്തെ നശിപ്പിച്ചിരിയ്ക്കുന്നു. ആരും മറ്റുള്ളവരോട് വൈരഭാവം കൊണ്ടില്ല. ശ്രീരാമന്റെ പ്രതാപം വിഷമതയെ ഇല്ലാതാക്കിയിരിയ്ക്കുന്നു.

**ദോ:**

**ബരനാശ്രമ് നിജ് നിജ് ധരമ് നിരത് ബേദ് പഥ് ലോഗ്,**
**ചലഹിം സദാ പാവഹിം സുഖ്ഹി നഹിം ഭയ് സോക് ന രോഗ്. (20)**

വർണ്ണാശ്രമവിധിപ്രകാരം തങ്ങളുടെ ധർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ട് ജനങ്ങൾ വേദങ്ങളുടെ വഴിയിൽ പോയ്ക്കൊണ്ട് സദാ സുഖത്തെ അനുഭവിച്ചുകൊണ്ടിരുന്നു. അവർ ഭയത്തേയോ, ദു:ഖത്തേയോ, രോഗങ്ങളേയോ അറിഞ്ഞിരുന്നില്ല. (20)

**ചൗ:**

**ദൈഹിക് ദൈവിക് ഭൗതിക് താപാ –**
**രാമ രാജ് നഹിം കാഹുഹി ബ്യാപാ,**

**സബ് നര് കരഹിം പരസ്പര് പ്രീതീ –**
**ചലഹിം സ്വധർമ് നിരത് ശ്രുതി നീതീ.** 1

**ചാരിഉ ചരന് ധർമ് ജഗ് മാഹീം –**
**പൂരി രഹാ സപനെഹു് അഘ് നാഹീം,**
**രാമ് ഭഗതി രത് നര് അരു നാരീ –**
**സകല് പരമ ഗതി കേ അധികാരീ.** 2

**അല്പമൂല്യ് നഹിം കവനിഉ പീരാ –**
**സബ് സുന്ദര് സബ് ബിരുജ് സരീരാ,**
**നഹിം ദരിദ്ര് കൊഉ ദുഖീ ന ദീനാ –**
**നഹിം കൊഉ അബുധ് ന ലച്ഛന് ഹീനാ.** 3

**സബ് നിർദംഭ് ധർമരത് പുനീ –**
**നര് അരു നാരി ചതുര് സബ് ഗുനീ,**
**സബ് ഗുനഗ്യ് പണ്ഡിത് സബ് ഗ്യാനീ –**
**സബ് കൃതഗ്യ് നഹിം കപട് സയാനീ.** 4

രാമരാജ്യത്തിൽ മുഴുവൻ ഒരുവിധത്തിലുള്ള ശാരീരികവും ദൈവീകവും ഭൗതികവുമായ ദു:ഖങ്ങൾ ആരേയും പീഡിപ്പിച്ചില്ല. എല്ലാവരും തമ്മിൽ വളരെ സ്നേഹത്തോടെ ഇരുന്നു. ഓരോരുത്തരും തന്റെ സ്വധർമ്മത്തെ വേദവിധിപ്രകാരം അനുഷ്ഠിച്ചു. ധർമ്മം തന്റെ നാലു പാദങ്ങളോടും കൂടി ലോകമെങ്ങും നിലച്ചിരുന്നു. പാപത്തെ ഒരുവരും സ്വപ്നത്തിൽക്കൂടി കണ്ടില്ല. പുരുഷന്മാരും സ്ത്രീകളും ശ്രീരാമനെ ഭജിയ്ക്കുന്നതിൽ നിരതരായിരുന്നു. എല്ലാവരും പരമഗതിയ്ക്ക് അധികാരികളായിരുന്നു. ബാലമരണങ്ങളോ മറ്റു പീഡകളോ ഉണ്ടായിരുന്നില്ല. എല്ലാവരും സുന്ദരരും ആരോഗ്യവാന്മാരുമായിരുന്നു. ദരിദ്രന്മാരോ ദു:ഖിതരോ ദീനരോ ഉണ്ടായിരുന്നില്ല. പഠിപ്പില്ലാത്തവരും ശുഭലക്ഷണങ്ങളില്ലാത്തവരും ഉണ്ടായിരുന്നില്ല. എല്ലാവരും നല്ലവരും, ധർമ്മനിരതരും, പുണ്യവാന്മാരും സമർത്ഥരും, ഗുണവാന്മാരും ആയിരുന്നു. എല്ലാവരും മറ്റുള്ളവരുടെ ഗുണങ്ങളെ മതിയ്ക്കുന്നവരും,

പണ്ഡിതരും, ജ്ഞാനികളും, മാത്രമല്ല, കൃതജ്ഞരും നിഷ്കപടരും ആയിരുന്നു.

**ദോ:**

**രാമ് രാജ് നഭഗേസ് സുനു സചരാചര് ജഗ് മാഹിം,**
**കാല് കർമ് സുഭാവ് ഗുന് കൃത് ദുഖ് കാഹുഹി നാഹിം. (21)**

(കാകഭുശുണ്ടി തുടരുന്നു.) "ഹേ പക്ഷിരാജ, കേൾക്കൂ. ശ്രീരാമന്റെ ഭരണസമയത്ത് ഈ ലോകത്ത് ചരാചരങ്ങളിൽ ഒരു പ്രാണിപോലും കാലത്താലോ, കർമ്മത്താലോ, സ്വഭാവഗുണത്താലോ, ഉണ്ടാകുന്ന ഏതൊരു ദു:ഖവും അനുഭവിയ്ക്കാനിടയായില്ല." (21)

**ചൗ:**

**ഭൂമി സപ്ത സാഗര് മേഖലാ –**
**ഏക് ഭൂപ് രഘുപതി കോസലാ,**
**ഭുഅന് അനേക് രോമ് പ്രതി ജാസൂ –**
**യഹ് പ്രഭുതാ കഛു ബഹുത് ന താസൂ. 1**

**സോ മഹിമാ സമുഝത് പ്രഭു കേരീ –**
**യഹ് ബരനത് ഹീനതാ ഘനേരീ,**
**സൊഉ മഹിമാ ഖഗേസ് ജിൻഹ് ജാനീ –**
**ഫിരി എഹിം ചരിത് തിൻഹഹു് രതി മാനീ. 2**

**സൊഉ ജാനേ കര് ഫല് യഹ് ലീലാ –**
**കഹഹിം മഹാ മുനിബര് ദമസീലാ,**
**രാമ് രാജ് കര് സുഖ് സമ്പദാ –**
**ബരനി ന സകഇ ഫനീസ് സാരദാ. 3**

**സബ് ഉദാര് സബ് പര ഉപകാരീ –**
**ബിപ്ര ചരന് സേവക് നര് നാരീ,**
**ഏക്നാരീ ബ്രത് രത് സബ് ഝാരീ –**
**തേ മന് ബച് ക്രമ് പതി ഹിതകാരീ. 4**

ഏഴു സമുദ്രങ്ങളാലും ചുറ്റപ്പെട്ട ഭൂമിയ്ക്ക് കോസലാധീശനായ രഘുപതി ഏകഛത്രാധിപതിയായിരുന്നു. ആരുടെ ശരീരത്തിലെ ഓരോ രോമ കൂപത്തിലും നിരവധി വിശ്വങ്ങൾ അടങ്ങിയിരിയ്ക്കുന്നുവോ, അവന്ന് ഈ (ഭൂഗോളത്തിന്റെ) പ്രഭുത്വം അത്ര ശ്രേഷ്ഠമായതൊന്നുമല്ല. അത്രയും മഹിമാവാനായ പ്രഭുവിനെ ഈവിധം (ഭൂഗോളത്തിന്റെ അധീശ്വരനെന്ന്) വർണ്ണിയ്ക്കുന്നത് എത്രയും കടുത്ത ഹീനതയാണ്. ഹേ പക്ഷിരാജ, (കാകഭുശുണ്ടി തുടരുന്നു): പ്രഭുവിന്റെ മുൻപറഞ്ഞ ഈ മഹത്വത്തെ മനസ്സിലാക്കിയവർ പോലും തിരിച്ചുവന്ന് ശ്രീരാമന്റെ ഈവിധം ലീലകളിൽ പ്രേമം കൊണ്ടിരുന്നു. ഈ ലീലകളെ കാണുന്നതിന്റെ ഫലമായിട്ടാണ് അവന്റെ മഹിമയെ അറിയാൻ കഴിയുന്നത് എന്ന് ഇന്ദ്രിയങ്ങളെ ജയിച്ച മഹർഷിവര്യന്മാർ ഘോഷിച്ചിട്ടുണ്ട്. ശ്രീരാമന്റെ ഭരണകാലത്തെ സുഖസമ്പത്തുകളെപ്പറ്റി ശേഷന്നും ശാരദയ്ക്കും കൂടി വർണ്ണിയ്ക്കാൻ കഴിയില്ല. എല്ലാവരും ഉദാരമനസ്കരും, പരോപകാരികളുമായിരുന്നു. പുരുഷന്മാരും സ്ത്രീകളും ബ്രാഹ്മണരുടെ പാദങ്ങളെ സേവിച്ചുകൊണ്ടിരുന്നു. ഓരോ പുരുഷനും ഏകപത്നീവ്രതമനുഷ്ഠിയ്ക്കുന്നവനും, പത്നിമാർ മനസാ, വാചാ, കർമ്മണാ തങ്ങളുടെ ഭർത്താക്കന്മാരിൽ അത്യന്തം ഭക്തിയുള്ളവരുമായിരുന്നു.

**ദോ:**

**ദണ്ഡ് ജതിൻഹ് കര് ഭേദ് ജഹ്ँ നർതക് നൃത്യ് സമാജ്,**
**ജീതഹു മന്ഹി സുനിഅ അസ് രാമചന്ദ്ര് കേ രാജ്. (22)**

ശ്രീരാമരാജ്യത്തിൽ 'ദണ്ഡം' എന്നത് മുനിമാരുടെ കൈകളിലല്ലാതെ മറ്റെവിടേയും കണ്ടിരുന്നില്ല. 'ഭേദം' എന്നത് നർത്തകരുടേയും നർത്തകസമാജത്തിന്റേയും ഇടയിലല്ലാതെ മറ്റെവിടേയും ഉണ്ടായിരുന്നില്ല. അതുപോലെ 'ജയം' എന്നത് മനസ്സിനെ സംബന്ധിച്ചല്ലാതെ മറ്റെവിടേയും കേട്ടിരുന്നില്ല. (22)

**ചൗ:**

**ഫൂലഹിം ഫരഹിം സദാ തരു കാനന് –**
**രഹഹിം ഏക് സँഗ് ഗജ് പഞ്ചാനന്,**

**ഖഗ് മൃഗ് സഹജ് ബയരു ബിസരാഈ -**
**സബ്ൻഹി പരസ്പര് പ്രീതി ബഢാഈ.** 1

**കൂജഹിം ഖഗ് മൃഗ് നാനാ ബൃന്ദാ -**
**അഭയ് ചരഹിം ബന് കരഹിം അനന്ദാ,**
**സീതല് സുരഭി പവന് ബഹ് മന്ദാ -**
**ഗുംജത് അലി ലൈ ചലി മകരന്ദാ.** 2

**ലതാ ബിടപ് മാഗേം മധു ചവഹീം -**
**മന്ഭാവതോ ധേനു പയ് സ്രവഹീം,**
**സസി സമ്പന്ന് സദാ രഹ് ധരനീ -**
**ത്രേതാ് ഭഇ കൃതജുഗ് കൈ കരനീ.** 3

**പ്രഗടീം ഗിരിൻഹ് ബിബിധി മനി ഖാനീ -**
**ജഗദാത്മാ ഭൂപ് ജഗ് ജാനീ,**
**സരിതാ സകല് ബഹഹിം ബര് ബാരീ -**
**സീതല് അമല് സ്വാദ് സുഖകാരീ.** 4

**സാഗര് നിജ് മര്ജാദാ് രഹഹീം -**
**ഡാരഹിം രത് തടൻഹി നര് ലഹഹീം,**
**സരസിജ് സംകുല് സകല് തഡാഗാ -**
**അതി പ്രസന്ന് ദസ് ദിസാ ബിഭാഗാ.** 5

കാടുകളിൽ മരങ്ങൾ വർഷം മുഴുവനും പൂക്കുകയും കായ്ക്കുകയും ചെയ്തു. ആനയും സിംഹവും സുഹൃത്തുക്കളായി കഴിഞ്ഞിരുന്നു. മാത്രമല്ല, പക്ഷികളും മൃഗങ്ങളും തങ്ങളുടെ സ്വാഭാവിക വൈരങ്ങളെ മറന്ന് തമ്മിൽ സ്നേഹത്തോടെ കഴിഞ്ഞിരുന്നു. പക്ഷികൾ പാടി. മൃഗങ്ങൾ കൂട്ടമായി യാതൊരു ഭയവുമില്ലാതെ സദാ ആനന്ദത്തോടെ ചുറ്റിനടന്നു കൊണ്ടിരുന്നു. കുളിർന്ന, വാസനയുള്ള മന്ദമാരുതൻ വീശിയിരുന്നു. തേനുണ്ട വണ്ടുകൾ റീങ്കാരം ചെയ്തുകൊണ്ട് ചുറ്റി ക്കൊണ്ടിരുന്നു. വള്ളികളും മരങ്ങളും ചോദിയ്ക്കുന്നവർക്കെല്ലാം തേൻ ചൊരിഞ്ഞുകൊണ്ടിരുന്നു. പശുക്കൾ മതിയാവോളം പാൽ കൊടുത്തു

കൊണ്ടിരുന്നു. ഭൂമി സദാ സസ്യവർഗങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. ത്രേതായുഗത്തിലും സത്യയുഗത്തിന്റെ പ്രതീതിയുണ്ടായിരുന്നു. ജഗദാത്മാവാണ് ഭൂമിയെ ഭരിയ്ക്കുന്നതെന്ന് മനസ്സിലാക്കി പർവതങ്ങൾ എല്ലാ വിധത്തിലുള്ള ഖനികളിലെ രത്നങ്ങളെയും പുറത്തു കൊണ്ടു വന്നു. ഓരോ നദിയിലെ വെള്ളവും കുളിർന്നതും സ്വച്ഛമായതും, സ്വാദുള്ളതും സുഖപ്രദവുമായിരുന്നു. സമുദ്രം തന്റെ അതിർത്തിയെ കടക്കാതെ, കരയിൽ ആളുകൾക്ക് ശേഖരിയ്ക്കാനായി രത്നങ്ങളെ വിതറിയിരുന്നു. തടാകങ്ങൾ താമരപ്പൂക്കൾ കൊണ്ട് നിറഞ്ഞിരുന്നു. എല്ലാ ദിക്കുകളും അതിപ്രസന്നമായിരുന്നു.

**ദോ:**

**ബിധു മഹി പൂര് മയൂഖൻഹി രബി തപ് ജേതനെഹി കാജ്,**
**മാഗേം ബാരിദ് ദേഹിം ജല് രാമചന്ദ്ര് കേം രാജ്. (23)**

ശ്രീരാമന്റെ രാജ്യഭരണസമയത്ത് ചന്ദ്രൻ ചന്ദ്രികയെ വർഷിച്ചു. സൂര്യൻ ആവശ്യമനുസരിച്ച് പ്രകാശിച്ചു. മേഘങ്ങൾ ആവശ്യപ്പെട്ടതും വർഷിച്ചു. (23)

**ചൗ:**

**കോടിൻഹ് ബാജിമേധ് പ്രഭു കീൻഹേ –**
**ദാന് അനേക് ദ്വിജൻഹ് കഹ്ँ ദീൻഹേ,**
**ശ്രുതി പഥ് പാലക് ധർമ് ധുരന്ധര് –**
**ഗുനാതീത് അരു ഭോഗ് പുരന്ദര്. 1**

**പതി അനുകൂല് സദാ രഹ് സീതാ –**
**സോഭാ ഖാനി സുശീല് ബിനീതാ,**
**ജാനതി കൃപാസിന്ധു പ്രഭുതാഈ –**
**സേവതി ചരന് കമല് മന് ലാഈ. 2**

**ജദ്യപി ഗൃഹ് സേവക് സേവകിനീ –**
**ബിപുല് സദാ സേവാ ബിധി ഗുനീ,**

**നിജ് കര് ഗൃഹ് പരിചര്ജാ കരഇൗ –**
**രാമചന്ദ്ര് ആയസു അനുസരഇൗ. 3**

**ജെഹി ബിധി കൃപാസിന്ധു സുഖ് മാനഇ –**
**സൊഇ കര് ശ്രീ സേവാ ബിധി ജാനഇ,**
**കൗസല്യാദി സാസു ഗൃഹ് മാഹീം –**
**സേവഇ സബ്ൻഹി മാന് മദ് നാഹീം. 4**

**ഉമാ രമാ ബ്രഹ്മാദി ബന്ദിതാ –**
**ജഗദംബാ സന്തതമനിന്ദിതാ. 5**

പ്രഭു കോടിക്കണക്കിൽ അശ്വമേധയാഗങ്ങൾ ചെയ്തു. ബ്രാഹ്മണർക്ക് കണക്കില്ലാതെ ദാനങ്ങൾ ചെയ്തു. വേദമാർഗത്തെ അനുസരിയ്ക്കുന്നവനും ധർമ്മധുരന്ധരനുമായ അവൻ (സത്വ–രജ–സ്തമോ) ഗുണങ്ങളെ കടന്നവനും ഭോഗസുഖങ്ങളിൽ ഇന്ദ്രനെ പോലെയുമായിരുന്നു. സൗന്ദര്യനിധിയും സുശീലയും വിനയവതിയുമായ സീത തന്റെ നാഥന്ന് അനുകൂലമായി നടന്നു. കൃപാസിന്ധുവിന്റെ പ്രഭുത്വത്തെ അറിഞ്ഞിരുന്ന അവൾ അവന്റെ പാദകമലങ്ങളെ പൂർണ്ണമനസ്സോടെ സേവിച്ചു. അരമനയിൽ സമർത്ഥരായ സേവകന്മാരും സേവികകളും ഉണ്ടായിരുന്നുവെങ്കിലും, എല്ലാ വീട്ടുകാര്യങ്ങളേയും അവൾ സ്വന്തം കൈകൾകൊണ്ടുതന്നെ ചെയ്തു. ശ്രീരാമന്റെ എല്ലാ ആദെശങ്ങളേയും അനുസരിച്ചു. സേവനവിധികളെ നല്ലപോലെ അറിഞ്ഞിരുന്ന സീത കൃപാസിന്ധുവിന്ന് സുഖം കൊടുക്കുന്നവിധം സേവിച്ചു. അഭിമാനവും മദവും തീരെ ഇല്ലാതെ അവൾ അരമനയിൽ കൗസല്യയേയും മററു അമ്മായിയമ്മമാരേയും സേവിച്ചു. (ശിവൻ തടരുന്നു): ഉമേ, സീത വിശ്വത്തിന്റെ മാതാവും, അനിന്ദിതയും, ബ്രഹ്മാദികളാൽ വന്ദിയ്ക്കപ്പെടുന്നവളുമായ രമാ (ലക്ഷ്മി) ദേവിയല്ലാതെ മറ്റാരുമല്ല.

**ദോ:**

**ജാസു കൃപാ കടാച്ഛു സുര് ചാഹത് ചിതവ് ന സോഇ,**
**രാമ് പദാരബിന്ദ് രതി കരതി സുഭാവ്ഹി ഖോഇ. (24)**

ആരുടെ കൃപാകടാക്ഷത്തെ ദേവാദികൾ ആശിയ്ക്കുന്നുവോ, പക്ഷെ ഒരു നോക്കു പോലും ചെയ്യുന്നില്ലയോ, അതേ ലക്ഷ്മീദേവിതന്നെ യാണ് തന്റെ സ്വാഭാവികമായ മഹത്വത്തെ മറന്ന് ശ്രീരാമന്റെ പാദകമലങ്ങളെ സദാ സ്നേഹിയ്ക്കുന്നത്. (24)

**ചൗ:**

**സേവഹിം സാനുകൂല് സബ് ഭാഇൗ –**
**രാമ്ചരന് രതി അതി അധികാഇൗ,**
**പ്രഭു മുഖ് കമല് ബിലോകത് രഹഹീം –**
**കബ്ഹു് കൃപാല് ഹമ്ഹി കഛു കഹഹീം. 1**

**രാമ് കരഹിം ഭ്രാതൻഹ് പര് പ്രീതീ –**
**നാനാ ഭാ്തി സിഖാവഹിം നീതീ,**
**ഹരഷിത് രഹഹിം നഗര് കേ ലോഗാ –**
**കരഹിം സകല് സുര് ദുർലഭ് ഭോഗാ. 2**

**അഹ്നിസി ബിധിഹി മനാവത് രഹഹീം –**
**ശ്രീരഘുബീര് ചരന് രതി ചഹഹീം,**
**ദുഇ സുത് സുന്ദര് സീതാ് ജാഏ –**
**ലവ് കുസ് ബേദ് പുരാനൻഹ് ഗാഏ. 3**

**ദൊഉ ബിജഇൗ ബിനഇൗ ഗുന് മന്ദിര് –**
**ഹരി പ്രതിബിംബ് മനഹു് അതി സുന്ദര്,**
**ദുഇ ദുഇ സുത് സബ് ഭ്രാതൻഹ് കേരേ –**
**ഭഏ രൂപ് ഗുന് സീല് ഘനേരേ. 4**

അനുജന്മാരെല്ലാവരും പ്രഭുവിനെ അത്യന്തം ആനുകൂല്യത്തോടെ സേവിച്ചുകൊണ്ടിരുന്നു. എന്തെന്നാൽ ശ്രീരാമന്റെ പാദങ്ങളിൽ അവർക്കുണ്ടായിരുന്ന പ്രേമത്തിന്ന് അതിരില്ലായിരുന്നു. കൃപാലുവായ പ്രഭു ഏതു ക്ഷണവും ഏതെങ്കിലും ആദേശം തരുമെന്ന ആശയിൽ അവർ സദാ അവന്റെ മുഖകമലത്തെ നോക്കിക്കൊണ്ടിരുന്നു. ശ്രീരാമനും തന്റെ അനുജന്മാരെ സ്നേഹിച്ചിരുന്നു. അവർക്ക്

എല്ലാവിധത്തിലുള്ള നീതിയും പഠിപ്പിച്ചു. നഗരജനങ്ങൾ സന്തോഷ മയമായ ജീവിതം നയിച്ചിരുന്നു. അവർ ദേവന്മാർക്കുപോലും ദുർല്ലഭമായ സുഖഭോഗങ്ങളെ അനുഭവിച്ചിരുന്നു. പകലും രാത്രിയും അവർ ദൈവത്തെ പ്രാർത്ഥിച്ച് രഘുവീരന്റെ പാദങ്ങളിൽ ഭക്തിയുണ്ടായിരിയ്ക്കാനുള്ള വരം ചോദിച്ചു. സീത ലവൻ കുശൻ എന്ന രണ്ടു സുന്ദരപുത്രന്മാരെ പ്രസവിച്ചു. അവർ വേദങ്ങളിലും പുരാണ ങ്ങളിലും വർണ്ണിയ്ക്കപ്പെട്ടിരുന്നു. ഇരുവരും യുദ്ധത്തിൽ വിജയികളും, വിനയമുള്ളവരും, സദ്ഗുണവാന്മാരും, ശ്രീരാമന്റെ തത്സ്വരൂപമെന്ന പോലെ സുന്ദരരുമായിരുന്നു. ശ്രീരാമന്റെ അനുജന്മാർക്കും ഈരണ്ടു പുത്രന്മാർ ഉണ്ടായിരുന്നു. ഓരോരുത്തരും രൂപം, ഗുണം, ശീലം ഇവയിൽ മികച്ചിരുന്നു.

**ദോ:**

**ഗ്യാന് ഗിരാ ഗോതീത് അജ് മായാ മന് ഗുന് പാര്,**
**സൊഇ സച്ചിദാനന്ദ് ഘന് കര് നര് ചരിത് ഉദാര്.** **(25)**

ജ്ഞാനത്തിന്നും വാക്കിന്നും ഇന്ദ്രിയഗുണങ്ങൾക്കും അതീതനും, ജനനമില്ലാത്തവനും മായയ്ക്കും, മനസ്സിന്നും, പ്രകൃതിഗുണങ്ങൾക്കും മേലായവനുമായ അതേ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം തന്നെയാണ് ഉത്തമസ്വഭാവിയായ മാനുഷരൂപത്തിൽ അവതരിച്ചിട്ടുള്ളത്. (25)

**ചൗ:**

**പ്രാത്കാല് സരഊ കരി മജ്ജന് –**
**ബൈഠഹിം സഭാँ സംഗ് ദ്വിജ് സജ്ജന്,**
**ബേദ് പുരാന് ബസിഷ്ഠ് ബഖാനഹിം –**
**സുനഹിം രാമ് ജദ്യപി സബ് ജാനഹിം.** **1**

**അനുജൻഹ് സംജുത് ഭോജന് കരഹീം –**
**ദേഖി സകല് ജനനീം സുഖ് ഭരഹീം,**
**ഭരത് സത്രുഹന് ദോനഉ ഭാഈ –**
**സഹിത് പവനസുത് ഉപബന് ജാഈ.** **2**

**ബൂഝഹിം ബൈഠി രാമ് ഗുന് ഗാഹാ –**
**കഹ് ഹനുമാന് സുമതി അവഗാഹാ,**
**സുനത് ബിമല് ഗുന് അതി സുഖ് പാവഹിം –**
**ബഹുരി ബഹുരി കരി ബിനയ് കഹാവഹിം. 3**

**സബ് കേം ഗൃഹ് ഗൃഹ് ഹോഹിം പുരാനാ –**
**രാമചരിത് പാവന് ബിധി നാനാ,**
**നര് അരു നാരി രാമ് ഗുന് ഗാനഹിം –**
**കരഹിം ദിവസ് നിസി ജാത് ന ജാനഹിം. 4**

അതികാലത്ത് സരയൂനദിയിൽ സ്നാനം ചെയ്ത് പ്രഭു ബ്രാഹ്മണരും സാധുക്കളും നിറഞ്ഞ സദസ്സിൽ അമർന്നു. വസിഷ്ഠമുനി വേദപുരാണ ങ്ങളെ വ്യാഖ്യാനിച്ചുകൊണ്ടിരുന്നു. സ്വയം സർവജ്ഞനാണെങ്കിലും ശ്രീരാമൻ അതിനെ ശ്രദ്ധിച്ചുകേട്ടുകൊണ്ടിരുന്നു. അനുജന്മാരോടു കൂടി ഭക്ഷണം കഴിച്ചു. ആ കാഴ്ച്ച അമ്മമാരെ ആനന്ദിപ്പിച്ചു. സഹോദരന്മാർ ഭരതനും ശത്രുഘ്നനും വായുപുത്രനോടുകൂടി ഏതെങ്കിലും തോട്ടത്തിൽ പോയിരുന്ന് ഹനുമാനോട് ശ്രീരാമന്റെ ഗുണഗണങ്ങളെ വർണ്ണിയ്ക്കാൻ പറയും. ഹനുമാനും ശ്രീരാമന്റെ ഗുണങ്ങളാകുന്ന സമുദ്രമെന്ന ധ്യാനത്തിൽ മുഴുകി അവയെ പറയും. പ്രഭുവിന്റെ വിമലമായ ഗുണങ്ങളുടെ ആ പ്രഭാഷണം കേട്ട് ഇരുവരും ആതിയായ ആനന്ദമനുഭവിച്ചു. അവർ അവയെ അത്യന്തം അപേക്ഷ യോടെ വീണ്ടും വീണ്ടും പറഞ്ഞുകേൾക്കും. എങ്ങും എല്ലാ വീടുകളിലും ജനങ്ങൾ പുരാണങ്ങളെ പഠിയ്ക്കുകയും ശ്രീരാമന്റെ പാവനമായ ചരിതത്തെ പലവിധത്തിൽ വർണ്ണിയ്ക്കുകയും ചെയ്തു. പുരുഷന്മാരും സ്ത്രീകളും ശ്രീരാമന്റെ ഗുണഗണങ്ങളെ പാടിക്കൊണ്ട് ദിനങ്ങളും രാത്രികളും കടന്നുപോകുന്നതറിഞ്ഞില്ല.

**ദോ:**

**അവധ്പുരീ ബാസിൻഹ് കര് സുഖ് സമ്പദാ സമാജ് ,**
**സഹസ് സേഷ് നഹിം കഹി സകഹിം ജഹ്ँ നൃപ് രാമ് ബിരാജ്.(26)**

ശ്രീരാമൻ രാജ്യം ഭരിച്ചുകൊണ്ടിരുന്നപ്പോൾ അയോദ്ധ്യാവാസികളുടെ സന്തോഷത്തേയും സമ്പത്തിനേയും പറ്റി ആയിരം ശേഷന്മാർക്കു പോലും വർണ്ണിയ്ക്കാനാവില്ല. (26)

**ചൗ:**

**നാരദാദി സനകാദി മുനീസാ –**
**ദര്സന് ലാഗി കോസലാധീസാ,**
**ദിന് പ്രതി സകല് അജോധ്യാ ആവഹിം –**
**ദേഖി നഗരു ബിരാഗു ബിസരാവഹിം. 1**

**ജാതരൂപ് മനി രചിത് അടാരീം –**
**നാനാ രംഗ് രുചിര് ഗച് ഢാരീം,**
**പുര് ഹുँ പാസ് കോടി അതി സുന്ദര് –**
**രചേ കँഗൂരാ രംഗ് രംഗ് ഭര്. 2**

**നവ ഗ്രഹ് നികര് അനീക് ബനാഈ –**
**ജനു ഘേരീ അമരാവതി ആഈ,**
**മഹി ബഹു രംഗ് ചിത് ഗച് കാँചാ –**
**ജോ ബിലോകി മുനിബര് മന് നാചാ. 3**

**ധവല് ധാമ് ഊപര് നഭ് ചുംബത് –**
**കലസ് മനഹുँ രബി സസി ദുതി നിന്ദത്,**
**ബഹു മനി രചിത് ഝരോഖാ ഭ്രാജഹിം –**
**ഗൃഹ് ഗൃഹ് പ്രതി മനി ദീപ് ബിരാജഹിം. 4**

നാരദൻ, സനകൻ മുതലായ മുനീശ്വരന്മാർ കോസലാധീശന്റെ ദർശനത്തിന്നായി ദിനവും അയോദ്ധ്യയിലേയ്ക്കു വന്നു. സ്വർണ്ണത്താലും രത്നങ്ങളാലും കെട്ടപ്പെട്ട അട്ടാളികകളും പല നിറങ്ങളിലുള്ള നടവഴി കളും കൊണ്ട അയോദ്ധ്യാനഗരിയെ കണ്ട് എല്ലാവരും തങ്ങളുടെ വൈരാഗ്യത്തെ പാടെ മറന്നു. അതിമനോഹരമായ അതിർത്തിച്ചുവരും പല വർണ്ണങ്ങളിലുള്ള കോട്ടകളും കൊണ്ട് എല്ലാ ഭാഗത്തും ചുറ്റപ്പെട്ട നഗരം, നവഗ്രഹങ്ങൾ ചേർന്ന് ഒരു വൻസേനയോടുകൂടി അമരാ വതിയെ ആക്രമിയ്ക്കുന്നുവോ എന്നു തോന്നുമാറ് കാണപ്പെട്ടു. നിലം

(വീഥികളും ചതുരങ്ങളും) പല വർണ്ണങ്ങളിലുള്ള സ്ഫടികക്കല്ലുകൾ കൊണ്ട് കെട്ടപ്പെട്ടതു കണ്ട് മഹർഷിവര്യന്മാരുടെ മനസ്സുപോലും ആടിയിരുന്നു. വെണ്മമയുള്ള കൊട്ടാരങ്ങൾ ആകാശത്തെ തൊടുമാറ് അത്രയും ഉയർന്നിരുന്നു. അവയുടെ ജ്വലിയ്ക്കുന്ന ഗോപുരങ്ങൾ സൂര്യനേയും ചന്ദ്രനേയും ലജ്ജിപ്പിയ്ക്കത്തക്ക വിധത്തിലിരുന്നു. പല വിധത്തിലുള്ള രത്നക്കല്ലുകൾ കൊണ്ടു പണിത ജനാലുകളുടെ കിളിവാതിലുകൾ അവിടവിടെ പ്രകാശിച്ചുകൊണ്ടിരുന്നു. ഓരോ വീടും രത്നങ്ങളാകുന്ന ദീപങ്ങളെക്കൊണ്ട് പ്രകാശിച്ചിരുന്നു.

**ഛം:**

**മനി ദീപ് രാജഹിം ഭവന് ഭ്രാജഹിം ദേഹരീം ബിദ്രുമ് രചീ,**
**മനി ഖംഭ് ഭീതി ബിരഞ്ചി ബിരചീ കനക് മനി മരകത് ഖചീ.**
**സുന്ദര് മനോഹര് മന്ദിരായത് അജിര് രുചിര് ഫടിക് രചേ,**
**പ്രതി ദ്വാര് ദ്വാര് കപാട് പുരട് ബനാഇ ബഹു ബജ്രൻഹി ഖചേ.**

മാളികകൾ രത്നങ്ങളാകുന്ന ദീപങ്ങളെക്കൊണ്ട് ഉജ്ജ്വലമായിരുന്നു. തിളങ്ങുന്ന ഗൃഹദ്വാരങ്ങൾ പവിഴങ്ങൾകൊണ്ട് പണിതിരുന്നു. രത്നങ്ങളാൽ പണിത തൂണുകളും സ്വർണ്ണത്താലായ ചുവരുകളിൽ മരകതമണികൾ പതിച്ചുമിരുന്നു. അതെല്ലാം ബ്രഹ്മാവ് സ്വയം ഉണ്ടാക്കിയപോലെ അത്രയ്ക്കും മനോഹരമായിരുന്നു. രാജമന്ദിരങ്ങൾ സുന്ദരവും മനോഹരവും വിശാലവുമായിരുന്നു. അവയുടെ മുൻ മുറ്റങ്ങൾ സ്ഫതികക്കല്ലുകൾ പതിച്ചവയായിരുന്നു. അവയുടെ ഓരോ വാതിലും സ്വർണ്ണത്തിൽ പണിത് വൈരക്കല്ലുകൾ ഇഴച്ചതായിരുന്നു.

**ദോ:**

**ചാരു ചിത്രസാലാ ഗൃഹ് ഗൃഹ് പ്രതി ലിഖേ ബനാഇ,**
**രാമ് ചരിത് ജേ നിരഖ് മുനി തേ മന് ലേഹിം ചൊരാഇ. (27)**

ഓരോ വീട്ടിലും ശ്രീരാമന്റെ ലീലകളെ വർണ്ണിയ്ക്കുന്ന ചിത്രങ്ങളെക്കൊണ്ട് അലങ്കരിയ്ക്കപ്പെട്ട ചിത്രശാലയുണ്ടായിരുന്നു. അവ മനോഹരങ്ങളായ വർണ്ണങ്ങളിൽ മുനിമാരുടെ മനസ്സിനെപ്പോലും മോഹിപ്പിയ്ക്കും വിധം വരയ്ക്കപ്പെട്ടിരുന്നു. (27)

**ചൗ:**

**സുമന് ബാടികാ സബ്ഹിം ലഗാഈം –**
**ബിബിധ് ഭാँതി കരി ജതന് ബനാഈँ,**
**ലതാ ലലിത് ബഹു ജാതി സുഹാഈം –**
**ഫൂലഹിം സദാ ബസന്ത് കി നാഈँ. 1**

**ഗുഞ്ജത് മധുകര് മുഖര് മനോഹര് –**
**മാരുത് ത്രിബിധ് സദാ ബഹു സുന്ദര്,**
**നാനാ ഖഗ് ബാലകൻഹ് ജിആഏ –**
**ബോലത് മധുര് ഉഡാത് സുഹാഏ. 2**

**മോര് ഹംസ് സാരസ് പാരാവത് –**
**ഭവന്നി പര് സോഭാ അതി പാവത്,**
**ജഹँ തഹँ ദേഖഹിം നിജ് പരിഛാഹീം –**
**ബഹു ബിധി കൂജഹിം നൃത്യ് കരാഹീം. 3**

**സുക് സാരികാ പഠാവഹിം ബാലക് –**
**കഹഹു രാമ് രഘുപതി ജനപാലക്,**
**രാജ് ദുആര് സകല് ബിധി ചാരൂ –**
**ബീഥീം ചൗഹട് രുചിര് ബജാരൂ. 4**

എല്ലാവരും നല്ലപോലെ പ്രയത്നിച്ച് പലവിധത്തിലുള്ള പൂന്തോട്ടങ്ങൾ ഉണ്ടാക്കിയിരുന്നു. അവയിൽ അനവധി വിധത്തിലുള്ള മനോഹരങ്ങളായ വള്ളികൾ വസന്തകാലത്തെന്നപോലെ വർഷം മുഴുവൻ പൂത്തിരുന്നു. തേൻവണ്ടുകൾ മധുരമായി റീങ്കാരം ചെയ്തുകൊണ്ടിരുന്നു. മൃദുവും, കുളിർന്നതും വാസനയുള്ളതുമായ മന്ദമാരുതൻ വീശിക്കൊണ്ടിരുന്നു. ബാലന്മാരാൽ വളർത്തപ്പെട്ട പലവിധത്തിലുള്ള പക്ഷികൾ മധുരമായി പാടിക്കൊണ്ടും എടുപ്പോടെ പറന്നുകൊണ്ടുമിരുന്നു. മയിലുകൾ, അരയന്നങ്ങൾ, കൊക്കുകൾ മാടപ്രാവുകൾ ഇവ വീടുകളിൽ അത്യന്തം ശോഭിച്ചുകൊണ്ടിരുന്നു. അവ (തിളങ്ങുന്ന നിലത്തും പുരയിലും മറ്റും) തങ്ങളുടെ പ്രതിബിംബം കണ്ട് പലവിധത്തിൽ കൂവുകയും ആടുകയും ചെയ്തുകൊണ്ടിരുന്നു. കുട്ടികൾ

കിളികൾക്കും കുയിലുകൾക്കും 'രാമ' 'രഘുപതി' 'ജനപാലകൻ' എന്നീ വാക്കുകൾ ഉരുവിടാൻ പഠിപ്പിച്ചുകൊണ്ടിരുന്നു. രാജദ്വാരങ്ങൾ എല്ലാ വിധത്തിലും മനോഹരവും, വീഥികളും നാലുംകൂടുന്ന പാതകളും, അങ്ങാടികളും കാണാൻ കൌതുകമുള്ളവയുമായിരുന്നു.

**ഛ്ന്ദം:**

**ബാജാരു രുചിര് ന ബനഇ ബരനത് ബസ്തു ബിനു ഗഥ് പാഇഏ,**
**ജഹ്ँ ഭൂപ് രമാനിവാസ് തഹ്ँ കീ സമ്പദാ കിമി ഗാഇഏ.**
**ബൈഠേ ബജാജ് സരാഫ് ബനിക് അനേക് മനഹു്ँ കുബേര് തേ,**
**സബ് സുഖീ സബ് സച്ചരിത് സുന്ദര് നാരി നര് സിസു ജരഠ് ജേ.**

അങ്ങാടികൾ വർണ്ണിയ്ക്കാനാവാത്തവിധം ശോഭിച്ചുകൊണ്ടിരുന്നു. അവിടെ എല്ലാ സാധങ്ങളും വെറുതെ തന്നെ കിട്ടിയിരുന്നു. ലക്ഷ്മീ നിവാസൻ സ്വയം രാജാവായിരിയ്ക്കെ, ആ നഗരത്തിന്റെ സമ്പത്തിനെ വർണ്ണിയ്ക്കാൻ എങ്ങിനെ കഴിയും? വസ്ത്രവ്യാപാരികളും, ബാങ്കുകാരും, മറ്റു വ്യവസായികളും അവരുടെ കടകളിൽ അനവധി കുബേരന്മാരെപ്പോലെ ഇരുന്നിരുന്നു. എല്ലാ പുരുഷന്മാരും സ്ത്രീകളും, കുട്ടികളും, വൃദ്ധന്മാരും സുഖവാന്മാരും, സത്സ്വഭാവികളും, സുന്ദരരുമായിരുന്നു.

**ദോ:**

**ഉത്തര് ദിസി സരജൂ ബഹ് നിർമല് ജല് ഗംഭീര്,**
**ബാँധേ ഘാട് മനോഹര് സ്വല്പ് പങ്ക് നഹിം തീര്. (28)**

(നഗരത്തിന്റെ) വടക്കുഭാഗത്ത് ആഴമുള്ളതും, നിർമ്മലജലത്തോടു കൂടിയതുമായ സരയൂനദി ഒഴുകിക്കൊണ്ടിരുന്നു. അതിൽ വരിയായി പടവുകൾ മനോഹരമായും കരയിൽ യാതൊരു ചളിയുമില്ലാതേയും കെട്ടപ്പെട്ടിരുന്നു. (28)

**ചൗ:**

**ദൂരി ഫരാക് രുചിര് സോ ഘാടാ –**
**ജഹ്ँ ജല് പിഅഹിം ബാജി ഗജ് ഠാടാ,**
**പനിഘട് പരമ് മനോഹര് നാനാ –**

**തഹാ്ँ ന പുരുഷ് കരഹിം അസ്നാനാ.** 1

**രാജ്ഘാട് സബ് ബിധി സുന്ദര് ബര് –**
**മജ്ജഹിം തഹാ്ँ ബരന് ചാരിഉ നര്,**
**തീര് തീര് ദേവൻഹ് കേ മന്ദിര് –**
**ചഹ്ँ ദിസി തിൻഹ് കേ ഉപബന് സുന്ദര്.** 2

**കഹു്ँ കഹു്ँ സരിതാ തീര് ഉദാസീ –**
**ബസഹിം ഗ്യാന് രത് മുനി സംന്യാസീ,**
**തീര് തീര് തുലസികാ സുഹാഈ –**
**ബൃന്ദ് ബൃന്ദ് ബഹു മുനിൻഹ് ലഗാഈ.** 3

**പുര് സോഭാ കഛു ബരനി ന ജാഈ –**
**ബാഹെര് നഗര് പരമ് രുചിരാഈ,**
**ദേഖത് പുരീ അഖില് അഘ് ഭാഗാ –**
**ബന് ഉപബന് ബാപികാ തഡാഗാ.** 4

അവിടെ കുറെ പടവുകളുണ്ടെങ്കിലും, കുറച്ചു ദൂരത്ത് അതി ഉത്തമമായ പടവ് ഉണ്ടായിരുന്നു. അതിൽ അനവധി കുതിരകളും ആനകളും വെള്ളം കുടിയ്ക്കാൻ പോകുമായിരുന്നു. കൂടാതെ സ്ത്രീകൾക്ക് വെള്ളമെടുക്കാൻ മറ്റനേകം പടവുകളും ഉണ്ടായിരുന്നു. അവയിൽ പുരുഷന്മാർ കുളിച്ചിരുന്നില്ല. എല്ലാറ്റിലും മികച്ചതും, എല്ലാവിധത്തിലും മനോഹരവുമായത് രാജകീയ പടവായിരുന്നു. അവിടെ നാലു വർണ്ണങ്ങളിലുമുള്ളവർക്കും കുളിയ്ക്കാൻ കഴിയു മായിരുന്നു. നദിയുടെ തീരത്ത് ദേവമന്ദിരങ്ങളും അവയ്ക്കു ചുറ്റും മനോഹരങ്ങളായ തോപ്പുകളും ഉണ്ടായിരുന്നു. അവിടവിടെ നദി ക്കരയിൽ മുനിമാരും വൈരാഗികളും, ലോകചിന്തകൂടാതെ, ജ്ഞാനമഗ്നരായി താമസിച്ചിരുന്നു. തീരപ്രദേശത്തെല്ലാം മഹർഷി മാരാൽ വളർത്തപ്പെട്ട ഭംഗിയുള്ള തുളസിച്ചെടികൾ കൂട്ടം കൂട്ടമായി നിന്നിരുന്നു. നഗരത്തിന്റെ ശോഭയെ വർണ്ണിയ്ക്കാനാവില്ല. അതിന്റെ ചുറ്റുപ്രദേശങ്ങളും അതിമനോഹരമായിരുന്നു. ഉപവനങ്ങളും

പൂന്തോട്ടങ്ങളും, തടാകങ്ങളും, കുളങ്ങളും കൊണ്ട നഗരത്തിന്റെ ദർശനം ഒരുവന്റെ പാപങ്ങളെ നശിപ്പിച്ചിരുന്നു.

**ഛം:**

**ബാപീം തഡാഗ് അനൂപ് കൂപ് മനോഹരായത് സോഹഹീം,**
**സോപാന് സുന്ദര് നീര് നിർമല് ദേഖി സുര് മുനി മോഹഹീം.**
**ബഹു രംഗ് കഞ്ജ് അനേക് ഖഗ് കൂജഹിം മധുപ് ഗുഞ്ജാരഹീം,**
**ആരാമ് രമ്യ് പികാദി ഖഗ് രവ് ജനു പഥിക് ഹംകാരഹീം.**

അതിന്റെ ഉപമയില്ലാത്ത കുളങ്ങളും തടാകങ്ങളും, ചന്തമുള്ളതും വിശാലമായതുമായ കിണറുകൾ അവയുടെ എടുപ്പുള്ള പടികളോടും സ്ഫടികംപോലുള്ള ജലത്തോടും കൂടി അത്രയ്ക്കും സുന്ദരമായിരുന്നു, അവയെക്കണ്ട് ദേവന്മാരും മുനിമാരും കൂടി മോഹിതരായിരുന്നു. തടാകങ്ങൾ വിവിധവർണ്ണങ്ങളിലുള്ള താമരപ്പൂക്കൾകൊണ്ട് അലങ്കൃത മായിരുന്നു. അനവധി പക്ഷികളുടെ കൂജനവും വണ്ടുകളുടെ റീങ്കാരവും കൊണ്ട് മുഖരിതമായിരുന്നു. രമ്യമായ പൂന്തോട്ടങ്ങൾ, കുയിലുകളുടേയും മറ്റു പക്ഷികളുടേയും ഗാനങ്ങളാൽ വഴിപോക്കരെ ക്ഷണിയ്ക്കുന്നപോലെയിരുന്നു.

**ദോ:**

**രമാനാഥ് ജഹ് രാജാ സോ പുര് ബരനി കി ജാഇ,**
**അനിമാദിക് സുഖ് സമ്പദാ രഹീം അവധ് സബ് ഛാഇ. (29)**

രമാപതി രാജാവായിരിയ്ക്കുന്ന നഗരത്തെ വർണ്ണിപ്പാൻ കഴിയുമോ? അണിമാദി സിദ്ധികളും എല്ലാവിധ സുഖസമ്പത്തുകളും അയോദ്ധ്യ യിൽ സദാ വസിച്ചിരുന്നു. (29)

**ചൗ:**

**ജഹ് തഹ് നര് രഘുപതി ഗുന് ഗാവഹിം –**
**ബൈഠി പരസ്പര് ഇഹഇ സിഖാവഹിം ,**
**ഭജഹു പ്രനത് പ്രതിപാലക് രാമ്ഹി –**
**സോഭാ സീല് രൂപ് ഗുന് ധാമ്ഹി. 1**

**ജലജ് ബിലോചന് സ്യാമല് ഗാത്ഹി –**
**പലക് നയന് ഇവ സേവക് ത്രാത്ഹി,**
**ധൃത സര് രുചിര് ചാപ് തൂനീര്ഹി –**
**സന്ത് കഞ്ജ് ബന് രബി രനധീര്ഹി. 2**

**കാല് കരാല് ബ്യാല് ഖഗരാജ്ഹി –**
**നമത് രാമ് അകാമ് മമതാ ജഹി,**
**ലോഭ് മോഹ് മൃഗജൂഥ് കിരാത്ഹി –**
**മനസിജ് കരി ഹരി ജന് സുഖദാതഹി. 3**

**സംസയ് സേക് നിബിഡ് തമ് ഭാനുഹി –**
**ദനുജ് ഗഹന് ഘന് ദഹന് കൃസാനുഹി,**
**ജനകസുതാ സമേത് രഘുബീര്ഹി –**
**കസ് ന ഭജഹു ഭഞ്ജന് ഭവ് ഭീര്ഹി. 4**

**ബഹു ബാസനാ മസക് ഹിമ് രാസിഹി –**
**സദാ ഏകരസ് ആജ് അബിനാസ്ഹി,**
**മുനി രഞ്ജന് ഭഞ്ജന് മഹി ഭാര്ഹി –**
**തുലസിദാസ് കേ പ്രഭുഹി ഉദാര്ഹി. 5**

എല്ലാ സ്ഥലത്തും പുരുഷന്മാർ രഘുപതിയുടെ ഗുണങ്ങളെ പാടിക്കൊണ്ടിരുന്നു. അവർ ഇരിയ്ക്കുമ്പോൾ തമ്മിൽ ഈവിധം ഉപദേശിച്ചു കൊണ്ടിരുന്നു: 'ഭക്തജനപാലകനും, സൗന്ദര്യം, ശീലം, രൂപം, ഗുണം ഇവയുടെ ഇരുപ്പിടമായവനും, താമരക്കണ്ണനും, ശ്യാമളശരീരനും, കണ്ണിമകൾ കൃഷ്ണമണിയെ കാക്കുന്നതുപോലെ തന്റെ സേവകന്മാരെ കാത്തുരക്ഷിയ്ക്കുന്നവനും, ഭവ്യമായ വില്ലും ശരങ്ങളും, തൂണീരവും ധരിച്ചിരിയ്ക്കുന്നവനും, രണധീരനും, താമരപ്പൂക്കളെ സൂര്യൻ ആനന്ദിപ്പിയ്ക്കുന്നതുപോലെ മുനിമാരെ സന്തോഷിപ്പിയ്ക്കുന്നവനും, കാലമെന്ന ഭയങ്കര സർപ്പത്തെ ഭക്ഷിയ്ക്കുന്ന ഗരുഡനും, നിഷ്കാമമായി തന്നെ ഭജിയ്ക്കുന്നവരുടെ മമതയെ നശിപ്പിയ്ക്കുന്നവനും, ലോഭം, മോഹം എന്ന മൃഗക്കൂട്ടത്തെ കൊന്നൊടുക്കുന്ന കിരാതനും, വിഷയവാസനയെന്ന ആനയെ അടക്കുന്ന സിംഹവും, സ്വജനങ്ങളെ ആനന്ദിപ്പിയ്ക്കുന്നവനും,

സംശയം ശോകം എന്നീ കൂരിരുട്ടിനെ ഇല്ലാതാക്കുന്ന സൂര്യനും, അസുരവർഗമെന്ന ഘോരവനത്തെ ദഹിപ്പിയ്ക്കുന്ന കാട്ടുതീയുമായ ശ്രീരാമനെ ഭജിയ്ക്കൂ. ജാനകീസമേതനും, ഭവഭയനാശകനും, പലവിധ ത്തിലുള്ള വാസനാദോഷങ്ങളെന്ന കൊതുകുകൾക്ക് മഞ്ഞുപടലം പോലെയായവനും, മാറ്റമില്ലാത്തവനും, ജനനമില്ലാത്തവനും, നാശ മില്ലാത്തവനും, മുനിമാരെ ആനന്ദിപ്പിയ്ക്കുന്നവനും, ഭൂഭാരത്തെ ഇല്ലാ താക്കുന്നവനും, തുളസീദാസന്റെ ഉദാരനായ പ്രഭുവുമായ രാഘവനെ നീ എന്തുകൊണ്ട് ഭജിയ്ക്കുന്നില്ല?'

**ദോ:**

**എഹി ബിധി നഗര് നാരി നര് കരഹിം രാമ് ഗുന് ഗാന്,**
**സാനുകൂല് സബ് പര് രഹഹിം സന്തത് കൃപാനിധാന്. (30)**

ഈവിധം നഗരത്തിലെ സ്ത്രീപുരുഷന്മാർ ശ്രീരാമന്റെ ഗുണഗണങ്ങളെ പാടിക്കൊണ്ടിരുന്നു. കൃപാനിധിയായ പ്രഭു എപ്പോഴും എല്ലാവർക്കും അനുകൂലമായിരുന്നു. (30)

**ചൗ:**

**ജബ് തേ രാമ് പ്രതാപ് ഖഗേസാ –**
**ഉദിത് ഭയഉ അതി പ്രബല് ദിനേസാ,**
**പൂരി പ്രകാസ് രഹെഉ തിഹുँ ലോകാ –**
**ബഹുതെൻഹ് സുഖ് ബഹുതന് മന് സോകാ. 1**

**ജിൻഹഹി സോക് തേ കഹഉँ ബഖാനീ –**
**പ്രഥമ് അബിദ്യാ നിസാ നസാനീ,**
**അഘ് ഉലൂക് ജഹँ തഹാँ ലുകാനേ –**
**കാമ് ക്രോധ് കൈരവ് സകുചാനേ. 2**

**ബിബിധ് കർമ് ഗുന് കാല് സുഭാഊ –**
**ഏ ചകോര് സുഖ് ലഹഹിം ന കാഊ,**
**മത്സര് മാന് മോഹ് മദ് ചോരാ –**
**ഇൻഹ് കര് ഹുനര് ന കവനിഹുँ ഓരാ. 3**

**ധരമ് തഡാഗ് ഗ്യാന് ബിഗ്യാനാ –**
**ഏ പങ്കജ് ബികസേ ബിധി നാനാ,**
**സുഖ് സന്തോഷ് ബിരാഗ് ബിബേകാ –**
**ബിഗത് സോക് എ കോക് അനേകാ. 4**

(കാകഭുശുണ്ടി തുടരുന്നു): "ഹേ പക്ഷിരാജ, ശ്രീരാമന്റെ പ്രതാപമെന്ന അതിതേജോമയമായ സൂര്യൻ ആകാശത്തിലുദിച്ചതോടെ മൂന്നു ലോകങ്ങളും പ്രകാശം കൊണ്ട് നിറഞ്ഞു. അത് അനവധിപേർക്ക് ആനന്ദത്തേയും മറ്റനവധിപേർക്ക് ദു:ഖത്തേയും ഉണ്ടാക്കി. ആദ്യം ഞാൻ ആർക്കാണ് ദു:ഖം ഉണ്ടാക്കിയതെന്ന് വിവരമായി പറയാം. ആദ്യം അവിദ്യയെന്ന രാത്രി അവസാനിച്ചു. പാപങ്ങളാകുന്ന മൂങ്ങകൾ കിട്ടിയ സ്ഥലങ്ങളിൽ ഒളിഞ്ഞു. കാമക്രോധങ്ങളാകുന്ന ആമ്പൽപ്പൂക്കൾ കരുകിയടഞ്ഞു. പലവിധത്തിലുള്ള കർമ്മങ്ങളും, അസാധാരണ സ്ഥിതികളും, കാലവും സ്വഭാവവുമാകുന്ന ചകോര പ്പക്ഷികൾ സുഖമനുഭവിച്ചില്ല. മോഹം, മദം, മാത്സര്യം, അഭിമാനം മുതലായ കള്ളന്മാർക്ക് തങ്ങളുടെ കൈസാമർഥ്യം കാണിയ്ക്കാൻ ഒരിടത്തും അവസരം കിട്ടിയില്ല. ധർമ്മമെന്ന തടാകത്തിൽ ജ്ഞാനം, വിജ്ഞാനം എന്ന പലവിധത്തിലുള്ള താമരപ്പൂക്കൾ വിടർന്നു. സുഖം, സംതൃപ്തി, വൈരാഗ്യം, വിവേകം എന്ന അനവധി ചക്രവാക പക്ഷികൾ ദു:ഖത്തിൽനിന്നും മുക്തരായി"

**ദോ:**

**യഹ് പ്രതാപ് രബി ജാകേം ഉര് ജബ് കരഇ പ്രകാസ്,**
**പഛിലേ ബാഢഹിം പ്രഥമ് ജേ കഹേ തെ പാവഹിം നാസ്. (31)**

ശ്രീരാമന്റെ പ്രതാപമെന്ന സൂര്യൻ ഒരുവന്റെ മനസ്സിൽ പ്രകാശിയ്ക്കുമ്പോൾ അവസാനം പറഞ്ഞ ഗുണങ്ങൾ വർദ്ധിയ്ക്കുകയും, ആദ്യം പറഞ്ഞ ദോഷങ്ങൾ നശിയ്ക്കുകയും ചെയ്യും. (31)

**ചൗ:**

**ഭ്രാതൻഹ് സഹിത് രാമു എക് ബാരാ –**
**സംഗ് പരമ് പ്രിയ് പവനകുമാരാ,**

**സുന്ദർ ഉപബന് ദേഖന് ഗഏ –**
**സബ് തരു കുസുമിത് പല്ലവ് നഏ.** 1

**ജാനി സമയ് സനകാദിക് ആഏ –**
**തേജ് പുഞ്ജ് ഗുന് സീല് സുഹാഏ,**
**ബ്രഹ്മാനന്ദ് സദാ ലയ്ലീനാ –**
**ദേഖത് ബാലക് ബഹുകാലീനാ.** 2

**രൂപ് ധരേം ജനു ചാരിഉ ബേദാ –**
**സമദർസീ മുനി ബിഗത് ബിഭേദാ,**
**ആസാ ബസന് ബ്യസന് യഹ് തിൻഹഹീം –**
**രഘുപതി ചരിത് ഹോഇ തഹ്ँ സുനഹീം.** 3

**തഹാँ രഹേ സനകാദി ഭവാനീ –**
**ജഹ്ँ ഘടസംഭവ് മുനിബര് ഗ്യാനീ,**
**രാമ് കഥാ മുനിബര് ബഹു ബരനീ –**
**ഗ്യാന് ജോനി പാവക് ജിമി അരനീ.** 4

ഒരുദിവസം ശ്രീരാമനും അനുജന്മാരും പരമപ്രിയനായ ഹനുമാനോടു കൂടി ഒരു സുന്ദരമായ ഉപവനത്തെ കാണാൻ പോയി. അവിടെ എല്ലാ വൃക്ഷങ്ങളും പുഷ്പിച്ചും തളിരിലകൾ തുളിർന്നും ഇരുന്നു. അതിനെ തക്ക സന്ദർഭമെന്നു കണ്ട് സനകാദി മുനിമാർ അവിടെ എത്തി. അവർ തേജസ്വികളും സദ്ഗുണശീലരും സദാ ബ്രഹ്മാനന്ദത്തിൽ ലയിച്ചവരുമായിരുന്നു. നോക്കാൻ ബാലന്മാരെപ്പോലെയിരുന്നുവെങ്കിലും അവർ വയസ്സിൽ എറ്റവും മൂത്തവരായിരുന്നു. അവർ സമദർശികളും, എല്ലാ ഭേദാവസ്ഥകളേയും കടന്നവരുമായിരുന്നു. നാലു വേദങ്ങളും രൂപമെടുത്തു വന്നപോലെ അവർ കാണപ്പെട്ടു. അവർ ദിക്കുകളെ വസ്ത്രമായണിഞ്ഞവരും (നഗ്നർ) എവിടെയെല്ലാം രഘുപതിയുടെ കഥ നടക്കുന്നുവോ അവിടെയെല്ലാം ചെന്നു കേൾക്കുകമാത്രം അവരുടെ പ്രിയകാര്യവുമായിരുന്നുള്ളൂ. ഹേ ഭവാനി, (ശിവൻ തുടരുന്നു), സനകാദികൾ ജ്ഞാനിയായ അഗസ്ത്യമഹർഷിയുടെ ആശ്രമത്തിൽ വസിച്ചിരുന്നു. അപ്പോൾ മുനിവരൻ അവർക്ക് രണ്ടു മരക്കട്ടകൾ

ഉരച്ചാൽ തീയുണ്ടാകുന്നതു പോലെ ജ്ഞാനത്തെ ഉണ്ടാക്കുന്ന രാമചരിതത്തെ വർണ്ണിച്ചിരുന്നു.

**ദോ:**

**ദേഖി രാമ് മുനി ആവത് ഹരഷി ദണ്ഡവത് കീൻഹ്,**
**സ്വാഗത് പൂ͘ഛി പീത് പട് പ്രഭു ബൈഠന് കഹ്͘ ദീൻഹ്. (32)**

മുനിമാർ വന്നതുകണ്ട ശ്രീരാമൻ അവർക്കു മുമ്പിൽ ആനന്ദത്തോടെ ദണ്ഡനമസ്കാരം ചെയ്തു. കുശലപ്രശ്നത്തിന്നുശേഷം പ്രഭു അവർക്ക് ഇരിയ്ക്കുവാൻ തന്റെ പീതാംബരത്തെ വിരിച്ചു. (32)

**ചൗ:**

**കീൻഹ് ദണ്ഡവത് തീനിഉ͘ ഭാഈ –**
**സഹിത് പവന്സുത് സുഖ് അധികാഈ,**
**മുനി രഘുപതി ഛബി അതുല് ബിലോകീ –**
**ഭഏ മഗന് മന് സകേ ന രോകീ. 1**

**സ്യാമല് ഗാത് സരോരുഹ് ലോചന് –**
**സുന്ദരതാ മന്ദിര് ഭവ മോചന്,**
**എക്ടക് രഹേ നിമേഷ് ന ലാവഹിം –**
**പ്രഭു കര് ജോരേം സീസ് നവാവഹിം. 2**

**തിൻഹ് കൈ ദസാ ദേഖി രഘുബീരാ –**
**സ്രവത് നയന് ജല് പുലക് സരീരാ,**
**കര് ഗഹി പ്രഭു മുനിവര് ബൈഠാരേ –**
**പരമ് മനോഹര് ബചന് ഉചാരേ. 3**

**ആജു ധന്യ് മൈം സുനഹു മുനീസാ –**
**തുംഹരേം ദരസ് ജാഹിം അഘ് ഖീസാ,**
**ബഡേ ഭാഗ് പാഇബ് സത്സംഗാ –**
**ബിനഹിം പ്രയാസ് ഹോഹിം ഭവ ഭംഗാ. 4**

പ്രഭുവിന്റെ മൂന്നു സഹോദരന്മാരും ഹനുമാനും അവരെ ദണ്ഡ നമസ്കാരം ചെയ്തു. എല്ലാവരും അത്യന്തം സന്തുഷ്ടരായി. മുനിമാർ

രഘുപതിയുടെ ഇണയറ്റ സൗന്ദര്യത്തെ കണ്ട് അടക്കാനാവാത്ത ആനന്ദത്തിൽ മഗ്നരായിരുന്നു. സൗന്ദര്യധാമവും, ഭവഭയത്തിൽനിന്നും മോചിപ്പിയ്ക്കുന്നവനും, ശ്യാമളവർണ്ണനും, താമരക്കണ്ണനുമായ പ്രഭുവിനെ അവർ ഇമ കൊട്ടാതെ നോക്കി നിന്നു. പ്രഭു കൈകൾ കൂപ്പിക്കൊണ്ട് അവരെ തലവണങ്ങി. അവരുടെ ദശയെക്കണ്ട രഘുവീരന്റെ കണ്ണുകൾ നിറഞ്ഞു. ശരീരം പുളകം കൊണ്ടു. അവരെ കൈകൾ കൊണ്ട് പിടിച്ച് പ്രഭു ആസനത്തിലിരുത്തി മനോഹരമായി അവരോട് സംസാരിച്ചു. "ഹേ മുനീശ്വരരെ, ഇന്ന് ഞാൻ അനുഗൃഹീതനായി. നിങ്ങളുടെ ദർശനം കൊണ്ട് ഒരുവന്റെ പാപങ്ങൾ നശിച്ചുപോകും. സത്സംഗം ഒരുവന്ന് കിട്ടുന്നത് പരമഭാഗ്യം കൊണ്ടാണ്. അതുകാരണം നിഷ്പ്രയാസം ഭവബന്ധനം അറുന്നു പോകുന്നു."

**ദോ:**

**സത് സംഗ് അപബർഗ് കര് കാമീ ഭവ് കര് പന്ഥ്,**
**കഹഹിം സന്ത് കബി കോബിദ് ശ്രുതി പുരാന് സദ്ഗ്രന്ഥ്. (33)**

"സാധുക്കളായിട്ടുള്ള സംഗം മോക്ഷത്തിനുള്ള മാർഗ്ഗമാണ്. കാമവശരുടെ സംഗമോ സംസാര ബന്ധങ്ങൾക്കുള്ള മാർഗ്ഗവും – എന്ന് മുനിമാർതന്നെ ഘോഷിയ്ക്കുന്നു. സാധുക്കളും, ജ്ഞാനികളും, വേദപുരാണങ്ങളും മറ്റു ദിവ്യഗ്രന്ഥങ്ങളും അങ്ങിനെ ഘോഷിയ്ക്കുന്നു." (33)

**ചൗ:**

**സുനി പ്രഭു ബചന് ഹരഷി മുനി ചാരീ –**
**പുലകിത് തന് അസ്തുതി അനുസാരീ,**
**ജയ ഭഗവന്ത് അനന്ത് അനാമയ് –**
**അനഘ് അനേക് ഏക് കരുനാമയ്. 1**

**ജയ നിർഗുന് ജയ ജയ ഗുന് സാഗര് –**
**സുഖ് മന്ദിര് സുന്ദര് അതി നാഗര്,**
**ജയ ഇന്ദിരാ രമന് ജയ ഭൂധര് –**
**അനുപമ് അജ് അനാദി സോഭാകര്. 2**

**ഗ്യാന് നിധാന് അമാന് മാനപ്രദ് –**
**പാവന് സുജസ് പുരാന് ബേദ് ബദ്,**
**തഗ്യ് കൃതഗ്യ് അഗ്യതാ ഭഞ്ജന് –**
**നാമ് അനേക് അനാമ് നിരഞ്ജന്. 3**

**സർബ് സർബഗത് സർബ് ഉരാലയ –**
**ബസസി സദാ ഹമ് കഹു്ँ പരിപാലയ,**
**ദ്വംദ് ബിപദി ഭവ ഫന്ദ് ബിഭഞ്ജയ –**
**ഹൃദി ബസി രാമ് കാമ് മദ് ഗഞ്ജയ. 4**

പ്രഭുവിന്റെ വാക്കുകൾ കേട്ട് നാലു മുനിമാരും ആനന്ദിച്ചു. പുളകം കൊണ്ട ശരീരത്തോടെ അവർ അവനെ സ്തുതിയ്ക്കുവാൻ തുടങ്ങി. "ഹേ ഭഗവാനേ, അനന്തനും, അനാമയനും, നിഷ്പാപനും, ഏകനും അനേകനും, കരുണാമയനുമായ നിനക്കു ജയം. നിർഗ്ഗുണനായ നിനക്കു ജയം. ഗുണസാഗരനും ആനന്ദത്തിന്റെ മന്ദിരവും, സുന്ദരനും, അതിനാഗരീകമായവനുമായ നിനക്ക് ജയം ജയം. ഹേ ഇന്ദിരാരമണ, നിനക്കു ജയം; ഭൂമിയുടെ രക്ഷകനും, ഉപമയില്ലാത്തവനും, ജനന മില്ലാത്തവനും, ആദിയില്ലാത്തവനും, ശോഭയുടെ കലവറയുമായ നിനക്കു ജയം. ജ്ഞാനത്തിന്റെ നിധാനവും, അഭിമാനമില്ലാത്തവനും, മറ്റുള്ളവരെ മാനിയ്ക്കുന്നവനുമായ നിനക്കു ജയം. വേദങ്ങളും പുരാണങ്ങളും നിന്റെ പാവനമായ യശസ്സിനെ പാടുന്നു. നീ സത്യത്തെ അറിയുന്നവനും, കൃതജ്ഞനും, അജ്ഞാനത്തെ അകറ്റുന്ന വനുമാണ്. നിനക്ക് അനേകം നാമങ്ങളുണ്ട്, എന്നാലും നീ അവ എല്ലാറ്റിനും മീതെയാണ്. നീ മായയാൽ ദുഷിയ്ക്കപ്പെടാത്തവനാണ്. നീ സർവത്തിലും പ്രകടമായവനും, സർവത്തിലും നിറഞ്ഞവനും എല്ലാ രുടെ ഹൃദയത്തിലും വസിയ്ക്കുന്നവനുമാണ്. അതിനാൽ നീ ഞങ്ങളെ സദാ കാത്തുരക്ഷിയ്ക്കണം. ഹേ രാമ, ദ്വന്ദ്വങ്ങളെന്ന (ചൂട്-തണുപ്പ്, സുഖം-ദു:ഖം, മുതലായവ) ബന്ധനത്തേയും, വിപത്തുകളേയും, സംസാരബന്ധത്തേയും അറുത്തെറിഞ്ഞ് കാമം, മദം ഇവയെ നശിപ്പിച്ച് ഞങ്ങളുടെ ഹൃദയത്തിൽ സദാ വസിയ്ക്കൂ."

**ദോ:**

**പരമാനന്ദ് കൃപായതന് മന് പരിപൂരന് കാമ്,**
**പ്രേമ് ഭഗതി അനപായനീ ദേഹു ഹമ്ഹി ശ്രീരാമ്. (34)**

"നീ പരമാനന്ദം രൂപം ധരിച്ചവനും, കൃപാനിധിയും, ഭക്തന്മാരുടെ മനോകാമനകളെ പൂർത്തിചെയ്യുന്നവനുമാണ്. ഹേ ശ്രീരാമ, (നിന്റെ പാദങ്ങളിൽ) അനന്യഭക്തിയേയും പ്രേമത്തേയും വരമായി തരൂ." (34)

**ചൗ:**

**ദേഹു ഭഗതി രഘുപതി അതി പാവനി –**
**ത്രിബിധി താപ് ഭവ ദാപ് നസാവനി,**
**പ്രനത് കാമ് സുരധേനു കല്പതരു –**
**ഹോഇ പ്രസന്ന് ദീജൈ പ്രഭു യഹ് ബരു. 1**

**ഭവ ബാരിധി കുംഭജ് രഘുനായക് –**
**സേവത് സുലഭ് സകല് സുഖ ദായക്,**
**മന് സംഭവ് ദാരുന് ദുഖ് ദാരയ –**
**ദീനബന്ധു സമതാ ബിസ്താരയ. 2**

**ആസ് ത്രാസ് ഇരിഷാദി നിവാരക് –**
**ബിനയ് ബിബേക് ബിരതി ബിസ്താരക്,**
**ഭൂപ മൗലി മനി മണ്ഡന് ധരനീ –**
**ദേഹി ഭഗതി സംസൃതി സരി തരനീ. 3**

**മുനി മന മാനസ് ഹംസ് നിരന്തര് –**
**ചരന് കമല് ബന്ദിത് അജ് സങ്കര്,**
**രഘുകുല കേതു സേതു ശ്രുതി രച്ഛക് –**
**കാല കരമ് സുഭാഉ ഗുന ഭച്ഛക്. 4**

**താരന് തരന് ഹരന് സബ് ദൂഷന് –**
**തുലസിദാസ് പ്രഭു ത്രിഭുവന ഭൂഷന്. 5**

"ഹേ രഘുപതേ, താപത്രയങ്ങളേയും സംസാരദു:ഖത്തേയും നശിപ്പിയ്ക്കുന്ന അതിപാവനമായ ഭക്തിയെ ഞങ്ങൾക്കു പ്രദാനം

ചെയ്താലും. ആശ്രിതരുടെ ഇച്ഛകളെ പൂർത്തിചെയ്യുന്ന കാമധേനവും കല്പവൃക്ഷവുമായ പ്രഭോ, പ്രസന്നനായി ഈ വരം ഞങ്ങൾക്കു തന്നാലും. സംസാരമെന്ന സമുദ്രത്തെ വറ്റിയ്ക്കുന്ന അഗസ്ത്യമുനിപോലെ ഹേ രഘുനായക, നീ നിന്നെ ഭജിയ്ക്കുന്നവർക്ക് സുലഭമായി എത്താൻ കഴിയുന്നവനും അവർക്ക് എല്ലാവിധ ആനന്ദത്തേയും കൊടുക്കുന്ന വനുമാണ്. ഹേ ദീനബന്ധോ, മനസ്സിനാലുണ്ടാകുന്ന ദാരുണ ദു:ഖത്തെ അവസാനിപ്പിയ്ക്കൂ. മനസ്സിൽ സമതാ മനസ്ഥിതിയെ ഉണ്ടാക്കൂ. നീ ആശ, ഭയം, അസൂയ ഇവയെ നശിപ്പിയ്ക്കുന്നവനും, വിനയം, വിവേകം, വിരക്തി ഇവയെ വർദ്ധിപ്പിയ്ക്കുന്നവനുമാണ്. നീ ഭൂപതികളുടെ ശിരോമണിയും, ഭൂമിയടെ ആഭരണവുമാണ്. സംസാര മെന്ന നദിയെ കടന്നു പോകാനുള്ള തോണിപോലുള്ള നിന്റെ പാദങ്ങളിൽ ഭക്തിയെ പ്രദാനം ചെയ്യൂ. മുനിമാരുടെ മനസ്സെന്ന മാനസസരസ്സിലെ സദാ വസിയ്ക്കുന്ന ഹംസമാണ് നീ. നിന്റെ പാദ കമലങ്ങളെ ബ്രഹ്മാവും ശങ്കരനുംകൂടി വന്ദിയ്ക്കുന്നു. ഹേ രഘുകുല തിലക, വേദങ്ങളുടെ രക്ഷക, നീ കാലം, കർമ്മം, പ്രകൃതി, മൂന്നു ഗുണങ്ങൾ ഇവയെ ഭക്ഷിയ്ക്കുന്നവനാണ്. നിന്റെ ഭക്തന്മാരെ ഭവ സാഗരത്തിൽനിന്നും കരകയറ്റുന്ന തോണിയും തോണിക്കാരനും, എല്ലാ ദൂഷണങ്ങളേയും ഹരിയ്ക്കുന്നവനുമാണ്. നീ തുളസീദാസന്റെ സ്വാമിയും, മൂന്നു ലോകങ്ങളുടേയും ഭൂഷണവുമാണ്. "

**ദോ:**

**ബാര് ബാര് അസ്തുതി കരി പ്രേമ് സഹിത് സിരു നാഇ,**
**ബ്രഹ്മ ഭവന് സനകാദി ഗേ അതി അഭീഷ്ട് ബര് പാഇ. (35)**

ഈവിധം പ്രഭുവിനെ വീണ്ടും വീണ്ടും സ്തുതിച്ച് സനകാദി മുനിമാർ പ്രേമഭാവത്തോടെ തലവണങ്ങി, അത്യന്തം അഭീഷ്ടമായ വരം കിട്ടി, ബ്രഹ്മലോകത്തിലേയ്ക്കു തിരിച്ചുചെന്നു. (35)

**ചൗ:**

**സനകാദിക് ബിധി ലോക് സിധാഏ –**
**ഭ്രാതൻഹ് രാമ് ചരന് സിരു നാഏ,**

**പൂഛത് പ്രഭുഹി സകല് സകുചാഹീം –**
**ചിതവഹിം സബ് മാരുതസുത് പാഹീം. 1**

**സുനീ ചഹഹിം പ്രഭു മുഖ് കൈ ബാനീ –**
**ജോ സുനി ഹോഇ സകല് ഭ്രമ് ഹാനീ,**
**അന്തര്ജാമീ പ്രഭു സഭ് ജാനാ –**
**ബൂഝത് കഹഹു കാഹ് ഹനുമാനാ. 2**

**ജോരി പാനി കഹ് സബ് ഹനുമന്താ –**
**സുനഹു ദീനദയാല് ഭഗവന്താ,**
**നാഥ് ഭരത് കഛു പൂ്ഛന് ചഹഹീം –**
**പ്രസ്ന് കരത് മന് സകുചത് അഹഹീം. 3**

**തുംഹ് ജാനഹു കപി മോര് സുഭാഊ –**
**ഭരത്ഹി മോഹി കഛു അന്തര് കാഊ,**
**സുനി പ്രഭു ബചന് ഭരത് ഗഹെ ചരനാ –**
**സുനഹു നാഥ് പ്രനതാരതി ഹരനാ. 4**

സനകാദി മുനിമാർ ബ്രഹ്മലോകത്തിലേയ്ക്കു തിരിച്ചുപോയശേഷം, മൂന്നു സഹോദരന്മാരും ശ്രീരാമന്റെ പാദങ്ങളിൽ വണങ്ങിനിന്നു. പക്ഷേ അവർ പ്രഭുവിനോട് ചോദ്യം ചെയ്യുവാൻ സങ്കോചപ്പെട്ടു കൊണ്ട് വായുപുത്രന്റെ നേരെ നോക്കി. അവർ പ്രഭുവിന്റെ വായിൽനിന്നും തന്നെ ചിലത് കേൾക്കാൻ ഇച്ഛിച്ചു. അതുകേട്ടാൽ അവരുടെ എല്ലാ ഭ്രമങ്ങളും ഒഴിഞ്ഞുമാറും. അന്തര്യാമിയായ പ്രഭു എല്ലാം അറിഞ്ഞിരുന്നും ചോദിച്ചു. "ഹനുമൻ, പറയൂ, എന്താണ് സംഗതി?" കൈകൾ കൂപ്പിക്കൊണ്ട് ഹനുമാൻ മറുപടി പറഞ്ഞു: "ഹേ ദീനദയലനായ പ്രഭോ, കേട്ടാലും. ഭരതൻ എന്തോ അങ്ങയോട് ചോദിയ്ക്കാൻ ആഗ്രഹിയ്ക്കുന്നു. പക്ഷേ മനസ്സിൽ സങ്കോചത്താൽ ചോദിയ്ക്കാൻ മടിയ്ക്കുന്നു." "ഹനുമൻ, നിനക്ക് എന്റെ സ്വഭാവം അറിയുമല്ലോ? എനിയ്ക്കും ഭരതന്നുമിടയിൽ ഏതെങ്കിലും രഹസ്യം എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ?" പ്രഭുവിന്റെ വാക്കുകൾ കേട്ട്

ഭരതൻ അവന്റെ പാദങ്ങളെ കെട്ടിപ്പിടിച്ചുകൊണ്ട് പറഞ്ഞു: ''ആശ്രിതരുടെ ദു:ഖത്തെ ഹരിയ്ക്കുന്ന പ്രഭോ, കേട്ടാലും.''

**ദോ:**

**നാഥ് ന മൊഹി സന്ദേഹ് കഛു സപനെഹു് സോക് ന മോഹ്,**
**കേവല് കൃപാ തുംഹാരിഹി കൃപാനന്ദ് സന്ദോഹ്. (36)**

''എന്റെ സ്വാമീ, എനിയ്ക്ക് ഒരു സംശയമോ, സങ്കടമോ മോഹമോ ഒരിയ്ക്കലും സ്വപ്നത്തില്ക്കൂടി ഉണ്ടായിട്ടില്ല. ഹേ കൃപാനിധേ, പരമാനന്ദമയ നായ പ്രഭോ, ഇതെല്ലാം നിങ്ങളുടെ കൃപയൊന്നുകൊണ്ടു മാത്രം സാദ്ധ്യമായതാണ്. '' (36)

**ചൗ:**

**കരഉ് കൃപാനിധി ഏക് ഢിഠാഈ –**
**മൈം സേവക് തുംഹ് ജന് സുഖദാഈ,**
**സന്തൻഹ് കൈ മഹിമാ രഘുരാഈ –**
**ബഹു ബിധി ബേദ് പുരാനൻഹ് ഗാഈ. 1**

**ശ്രീമുഖ് തുംഹ് പുനി കീൻഹി ബഡാഈ –**
**തിൻഹ് പര് പ്രഭുഹി പ്രീതി അധികാഈ,**
**സുനാ ചഹഉ് പ്രഭു തിൻഹ് കര് ലച്ഛന് –**
**കൃപാസിന്ധു ഗുന് ഗ്യാന് ബിചച്ഛന്. 2**

**സന്ത് അസന്ത് ഭേദ് ബിലഗാഈ –**
**പ്രനതപാല് മൊഹി കഹഹു ബുഝാഈ,**
**സന്തൻഹ് കേ ലച്ഛന് സുനു ഭ്രാതാ –**
**അഗനിത് ശ്രുതി പുരാന് ബിഖ്യാതാ. 3**

**സന്ത് അസന്തൻഹി കൈ അസി കരനീ –**
**ജിമി കുഠാര് ചന്ദന് ആചരനീ,**
**കാടഇ പരസു മലയ് സുനു ഭാഈ –**
**നിജ് ഗുന് ദേഇ സുഗന്ധ് ബസാഈ. 4**

''എന്നാലും ഹേ കൃപാനിധേ, ഞാൻ അങ്ങയുടെ സേവകനും അങ്ങ് സ്വജനങ്ങളെ ആനന്ദിപ്പിയ്ക്കുന്നവനുമായതിനാൽ ഞാൻ ഒരു നിവേദനം ചെയ്യാൻ ധൈര്യപ്പെടുന്നു. ഹേ രാഘവ, സാധുക്കളുടെ മഹിമയെ പല വിധത്തിലും വേദങ്ങളാലും പുരാണങ്ങളാലും പാടപ്പെട്ടിരിയ്ക്കുന്നു. അവയെപ്പറ്റി അങ്ങയുടെ വായകൊണ്ടുതന്നെ ശ്ലാഘിച്ചിരിയ്ക്കുന്നു. എന്റെ സ്വാമിയ്ക്ക് അവയുടെ മേൽ അത്യന്തം പ്രീതിയുണ്ട്. ഗുണത്തിലും ജ്ഞാനത്തിലും സമർത്ഥനായ ഹേ പ്രഭോ, കൃപാസിന്ധോ, അവയുടെ മുഖ്യലക്ഷണങ്ങളെ കേൾക്കുവാൻ ഞാനാഗ്രഹിയ്ക്കുന്നു. ഹേ പ്രണതാർത്തിഹാരീ, സജ്ജനങ്ങളേയും ദുർജ്ജനങ്ങളേയും തിരിച്ചറിയാനുള്ള വിശേഷതകളെപ്പറ്റി സ്പഷ്ടമായും വിശദമായും പറഞ്ഞുതന്നാലും.'' ''സഹോദര, സജ്ജനങ്ങളുടെ ലക്ഷണങ്ങളെപ്പറ്റി പറയാം. കേട്ടോളൂ. അവയെപ്പറ്റി വേദങ്ങളിലും പുരാണങ്ങളിലും വർണ്ണിച്ചിട്ടുള്ളത് എണ്ണറ്റതാണ്. സാധുക്കളുടേയും അസാധുക്കളുടേയും ആചരണം ചന്ദനമരവും മഴുവും പോലെയാണ്. അനുജ, കേൾക്കൂ, മഴു ചന്ദനമരത്തെ വെട്ടിവീഴ്ത്തുന്നു. മരമോ, പകരത്തിന്ന് മഴുവിന്ന് തന്റെ ഗുണത്തെ (വാസനയെ) കൊടുക്കുന്നു. ''

**ദോ:**

**താതേ സുര് സീസൻഹ് ചഢത് ജഗ് ബല്ലവ് ശ്രീഖണ്ഡ്,**
**അനല് ദാഹി പീടത് ഘനഹിം പരസു ബദന് യഹ് ദണ്ഡ്. (37)**

''ഈ ഗുണവിശേഷത്താൽ ചന്ദനം ദേവന്മാരുടെ (പ്രതിമകളുടെ) തലയിൽ സ്ഥാനം പിടിയ്ക്കുന്നു. അതിനെ ജനങ്ങൾ അത്രയ്ക്കും ഇഷ്ടപ്പെടുന്നു. മഴുവോ, ശിക്ഷയെന്നപോലെ അതിന്റെ മൂർച്ചയുള്ള ഭാഗം തീയ്യിൽ പഴുപ്പിച്ച് കൊട്ടിയാൽ അടിച്ച് പതം വരുത്തപ്പെടുന്നു.'' (37)

**ചൗ:**

**ബിഷയ് അലമ്പട് സീല് ഗുനാകര് –**
**പര് ദുഖ് ദുഖ് സുഖ് സുഖ് ദേഖേ പര്,**
**സമ് അഭൂതരിപു ബിമദ് ബിരാഗീ –**
**ലോഭാമര്ഷ് ഹരഷ് ഭവ ത്യാഗീ. 1**

**കോമലചിത് ദീനൻഹ് പര് ദായാ –**
**മന് ബച് ക്രമ് മമ ഭഗതി അമായാ,**
**സബ്ഹി മാന്പ്രദ് ആപു അമാനീ –**
**ഭരത് പ്രാന് സമ് മമ തേ പ്രാനീ. 2**

**ബിഗത് കാമ് മമ നാമ് പരായന് –**
**സാന്തി ബിരതി ബിനതീ മുദിതായന്,**
**സീതലതാ സരലതാ മയത്രീ –**
**ദ്വിജ് പദ് പ്രീതി ധർമ് ജനയത്രീ. 3**

**ഏ സബ് ലച്ഛന് ബസഹിം ജാസു ഉര് –**
**ജാനെഹു താത് സന്ത് സന്തത് ഫുര്,**
**സമ് ദമ് നിയമ് നീതി നഹിം ഡോലഹിം –**
**പരുഷ് ബചന് കബ്ഹു് നഹിം ബോലഹിം. 4**

"സാധുക്കൾക്ക് വിഷയസുഖങ്ങളിൽ ആസക്തിയില്ല. അവർ സുശീലരും ഗുണങ്ങളുടെ കലവറയുമാണ്. അവർ അന്യരുടെ ദു:ഖത്തിൽ സങ്കടപ്പെടുകയും അന്യരുടെ സന്തോഷത്തെക്കണ്ട് ആനന്ദിയ്ക്കുകയും ചെയ്യുന്നു. അവർ സമചിത്തരും, ആരും ശത്രുക്കളായില്ലാത്തവരും, അഭിമാനമില്ലാത്തവരും, വൈരാഗ്യമുള്ളവരും ദുരാശയേയും ക്രോധത്തേയും സുഖത്തേയും ഭയത്തേയും ജയിച്ചവരുമാണ്. അവർ മൃദുവായ മനസ്സോടുകൂടിയവരും, ദീനന്മാരിൽ ദയയുള്ളവരും എന്നിൽ മനസാ വാചാ കർമ്മണാ നിഷ്കളങ്കഭക്തിയുള്ളവരും, എല്ലാവരേയും മാനിയ്ക്കുന്നവരും, സ്വയം വിനയമുള്ളവരുമാണ്. ഹേ ഭരത, അങ്ങിനെയുള്ള ജീവാത്മാക്കൾ സ്വന്തം ജീവനെപ്പോലെ എനിയ്ക്കു പ്രിയരാണ്. നിഷ്കാമരായ അവർ എന്റെ നാമത്തെ ഭജിയ്ക്കുന്നവരും, ശാന്തി, വിരക്തി, വിനയം സന്തോഷം ഇവയുടെ വാസസ്ഥലവുമാണ്. ആരുടെ ഹൃദയത്തിൽ ശാന്തത, നിഷ്കപടത, സൗഹാർദ്ദം, എല്ലാ ധർമ്മങ്ങളുടെയും ഉറവിടമായ ബ്രാഹ്മണരുടെ പാദങ്ങളിൽ ഭക്തി തുടങ്ങിയ ഉയർന്ന ഗുണങ്ങളുണ്ടോ, അവരെ യഥാർത്ഥ സാധുക്കളെന്ന് എപ്പോഴും അറിയൂ. അവർ മനസ്സിനേയും

ഇന്ദ്രിയങ്ങളേയും നിയന്ത്രിയ്ക്കുന്നതിൽനിന്നും, ധർമ്മാനുഷ്ഠാനങ്ങളിൽ നിന്നും, സദാചാരങ്ങളിൽനിന്നും വ്യതിചലിയ്ക്കാത്തവരും, ഒരിയ്ക്കലും പരുഷവചനങ്ങൾ പറയാത്തവരുമാണ്."

**ദോ:**

**നിന്ദാ അസ്തുതി ഉഭയ് സമ് മമതാ മമ പദ് കഞ്ജ്,**
**തേ സജ്ജന് മമ പ്രാനപ്രിയ് ഗുന് മന്ദിര് സുഖ് പുഞ്ജ്. (38)**

"അവർ നിന്ദയേയും സ്തുതിയേയും ഒരുപോലെ ഏല്ക്കുന്നു; എന്റെ പാദകമലങ്ങളെ മാത്രം അവരുടെ സ്വന്തമായി കണക്കാക്കുന്നു. അങ്ങിനെയുള്ള സജ്ജനങ്ങൾ എനിയ്ക്ക പ്രാണനെപ്പോലെ പ്രിയരും, ഗുണങ്ങളുടെ മന്ദിരവും, ആനന്ദത്തിന്റെ അവതാരവുമാണ്." (38)

**ചൗ:**

**സുനഹു അസന്തൻഹ് കേര് സുഭാഊ –**
**ഭൂലെഹു് സംഗതി കരിഅ ന കാഊ,**
**തിൻഹ് കര് സംഗ് സദാ ദുഖദാഈ –**
**ജിമി കപില്ഹി ഘാലഇ ഹര്ഹാഈ. 1**

**ഖലൻഹ് ഹൃദയ് അതി താപ് ബിസേഷീ –**
**ജരഹിം സദാ പര് സമ്പതി ദേഖീ,**
**ജഹ് കഹൂ് നിന്ദാ സുനഹിം പരാഈ –**
**ഹര്ഷഹിം മനഹു് പരീ നിധി പാഈ. 2**

**കാമ് ക്രോധ് മദ് ലോഭ് പരായന് –**
**നിർദയ് കപടീ കുടില് മലായന്,**
**ബയരു അകാരന് സബ് കാഹൂ സോം –**
**ജോ കര് ഹിത് അന്ഹിത് താഹൂ സോം. 3**

**ഝൂഠഇ ലേനാ ഝൂഠഇ ദേനാ –**
**ഝൂഠഇ ഭോജന് ഝൂഠ് ചബേനാ,**
**ബോലഹിം മധുര് ബചന് ജിമി മോരാ –**
**ഖാഇ മഹാ അഹി ഹൃദയ് കഠോരാ. 4**

''ഇനി അസാധുക്കളുടെ സ്വഭാവത്തെപ്പറ്റി കേൾക്കൂ: മറന്നുകൂടി അവരായിട്ട് സംസർഗം ഉണ്ടാകരുത്. ഒരു ദുഷ്ടപശുവിന്റെ സംസർഗ ത്താൽ നല്ല ജാതിയിൽ ജനിച്ച പശു നശിച്ചുപോകുന്നതുപോലെ ദുർജ്ജനസംസർഗം എപ്പോഴും ദു:ഖത്തെ കൊടുക്കുന്നതാണ്. ദുഷ്ടന്മാരുടെ ഹൃദയം അത്യന്തം തപിയ്ക്കുന്നു, എന്തെന്നാൽ അന്യരുടെ മുന്നേറ്റം കണ്ട് അവരുടെ മനസ്സ് കത്തുന്നു. അന്യന്മാർ നിന്ദിയ്ക്ക പ്പെടുന്നതു കേട്ട് അവർ വഴിയിൽ നിധി കണ്ടുകിട്ടിയപോലെ സന്തോ ഷിയ്ക്കുന്നു. കാമ–ക്രോധ–മദ–മോഹങ്ങളിൽ ആസക്തരായ അവർ നിർദ്ദയരും, കപടരും, കുടിലബുദ്ധികളും, ദുഷിച്ചവരുമാണ്. കാരണ മില്ലാതെ തന്നെ അവർ എല്ലാരായിട്ടും ശത്രുത ഭാവിയ്ക്കുന്നു. മാത്രമല്ല, തങ്ങൾക്ക് ഹിതം ചെയ്യുന്നവർക്കു കൂടി പ്രതികൂലമായി നടക്കുന്നു. അവർ തങ്ങളുടെ ഇടപാടുകളിൽ കള്ളം കാണിയ്ക്കുന്നവരും, (അസത്യം പറയുന്നത് അവരുടെ മിടുക്കാണ്) മാത്രമല്ല, കള്ളം അവരുടെ ആഹാരവും ചവയ്ക്കലുമാണ്. (അവർ ഭക്ഷിയ്ക്കുന്നത് മറ്റുള്ളവരെ ചതിയ്ക്കാനുള്ള ഉദ്ദേശത്തോടെയാണ്). അവർ കല്ലുപോലെ കഠിന ഹൃദയമുള്ളതും അതിവിഷമുള്ള സർപ്പത്തെ ഭക്ഷിയ്ക്കുന്നതുമായ മയിലിനെപ്പോലെ മധുരമായി സംസാരിയ്ക്കുന്നു.''

**ദോ:**

**പര് ദ്രോഹ് പര് ദാര് രത് പര് ധന് പര് അപബാദ്,**
**തേ നര് പാ്വര് പാപ്മയ് ദേഹ് ധരേം മനുജാദ്. (39)**

''പ്രകൃത്യാ ദ്രോഹികളായ അവർ അന്യരുടെ ഭാര്യമാരേയും, സമ്പത്തിനേയും അനുഭവിയ്ക്കുന്നു; അന്യർക്ക് അപവാദമുണ്ടാക്കുന്ന തിൽ ആനന്ദിയ്ക്കുന്നു. അങ്ങിനെയുള്ള ദുഷ്ടരും പാപികളുമായവർ മനുഷ്യരൂപത്തിൽ രാക്ഷസരാണ്.'' (39)

**ചൗ:**

**ലോഭഇ ഓഢന് ലോഭഇ ഡാസന് –**
**സിസ്നോദര് പര് ജമപുര് ത്രാസ് ന്,**
**കാഹൂ കീ ജൗം സുനഹിം ബഡാഈ –**

**സ്വാസ് ലേഹിം ജനു ജൂഡീ ആഈ. 1**

**ജബ് കാഹൂ കൈ ദേഖഹിം ബിപതീ –**
**സുഖീ ഭഏ മാനഹു് ജഗ് നൃപതീ,**
**സ്വാരഥ് രത് പരിവാര് ബിരോധീ –**
**ലമ്പട് കാമ് ലോഭ് അതി ക്രോധീ. 2**

**മാതു പിതാ ഗുര് ബിപ്ര് ന മാനഹിം –**
**ആപു ഗഏ അരു ഘാലഹിം ആനഹിം,**
**കരഹിം മോഹ് ബസ് ദ്രോഹ് പരാവാ –**
**സന്ത് സംഗ് ഹരി കഥാ ന ഭാവാ. 3**

**അവഗുന് സിന്ധു മന്ദമതി കാമീ –**
**ബേദ് ബിദൂഷക് പരധന് സ്വാമീ,**
**ബിപ്ര ദ്രോഹ് പര് ദ്രോഹ് ബിസേഷാ –**
**ദംഭ് കപട് ജിയ്ഁ ധരേം സുബേഷാ. 4**

''ലോഭമാണ് അവരുടെ ആവരണം, ലോഭമാണ് അവരുടെ കിടയ്ക്ക – അവർ ലോഭത്തിൽ മറിയുന്നു. സംഭോഗത്തിലും തീറ്റയിലും വ്യാപൃത രായി, അവർക്ക് യമലോകത്തിലെ നരകാനുഭവത്തെപ്പറ്റി യാതൊരു ഭയവുമില്ല. ആരെയെങ്കലും പുകഴ്ത്തിപ്പറഞ്ഞാൽ വിറയൽ പനി പിടി പെട്ടാലെന്നപോലെ അവർ നെടുവീർപ്പിടും. മറിച്ച് ആരെയെങ്കിലും ആപത്തിൽപ്പെട്ടു കണ്ടാൽ ആവർക്ക് ലോകത്തിന്റെ ആധിപത്യം കിട്ടിയാലെന്നപോലെ ആനന്ദിയ്ക്കും. സ്വന്തം കാര്യങ്ങളിൽ മാത്രം ആസക്തരായി, അവർ തങ്ങളുടെ പരിവാരജനങ്ങളെക്കുടി വിരോധിക ളാക്കുന്നു. അവർ കാമലമ്പടരും, ആത്യാശയുള്ളവരും, അത്യന്തം ക്രോധികളുമാണ്. അവർ അമ്മയേയോ, അച്ഛനേയോ, ഗുരുവിനേയോ, ബ്രാഹ്മണരേയോ മതിയ്ക്കുന്നില്ല. സ്വയം നശിയ്ക്കുക മാത്രമല്ല, അവർ മറ്റുള്ളവരേയും നശിപ്പിയ്ക്കുന്നു. മോഹവശത്താൽ അവർ അന്യർക്ക് ദ്രോഹം ചെയ്യുന്നു. സാധുക്കളായുള്ള സംസർഗമോ, ഹരിയുടെ കഥകളിൽ രുചിയോ അവർക്കില്ല. അവർ ദുർഗുണങ്ങളുടെ കടലും, മന്ദബുദ്ധികളും, കാമാസക്തരുമാണ്. അവർ വേദങ്ങളെ ദുഷിയ്ക്കുകയും

അന്യരുടെ ധനത്തെ അപഹരിയ്ക്കുകയും ചെയ്യുന്നു. എല്ലാവരായിട്ടും ദ്വേഷഭാവമുള്ള അവർ പ്രത്യേകിച്ചും ബ്രാഹ്മണശത്രുക്കളുണ്. കപടതയും ചതിയും കൊണ്ട് നിറഞ്ഞ മനസ്സോടുകൂടിയ അവർ പുറമെ സാധുക്കളുടെ വേഷമണിയുന്നു. "

**ദോ:**

**ഐസേ അധമ് മനുജ് ഖല് കൃതജുഗ് ത്രേതാ്ँ നാഹിം,**
**ദ്വാപര് കഛുക് ബൃന്ദ് ബഹു ഹൊഇഹഹിം കലിജുഗ് മാഹിം. (40)**

"ഈവിധമുള്ള നീചരും ദുഷ്ടരുമായ മനുഷ്യർ സത്യയുഗത്തിലും ത്രേതായുഗത്തിലും തീരെ ഉണ്ടായിരിയ്ക്കില്ല. ദ്വാപരയുഗത്തിൽ കുറെ പേരും, കലിയുഗത്തിൽ കണക്കില്ലാതേയും അവർ ഉണ്ടായിരിയ്ക്കും." (40)

**ചൗ:**

**പര് ഹിത് സരിസ് ധർമ്മ് നഹിം ഭാഇൗ –**
**പര പീഡാ സമ് നഹിം അധമാഇൗ,**
**നിർനയ് സകല് പുരാന് ബേദ് കര് –**
**കഹെഉँ താത് ജാനഹിം കോബിദ് നര്. 1**

**നര് സരീര് ധരി ജേ പര പീരാ –**
**കരഹിം തെ സഹഹിം മഹാ ഭവ ഭീരാ,**
**കരഹിം മോഹ് ബസ് നര് അഘ് നാനാ –**
**സ്വാരഥ് രത് പരലോക് നസാനാ. 2**

**കാലരൂപ് തിൻഹ് കഹ്ँ മൈം ഭ്രാതാ –**
**സുഭ് അരു അസുഭ് കർമ്മ് ഫല് ദാതാ,**
**അസ് ബിചാരി ജേ പരമ് സയാനേ –**
**ഭജഹിം മോഹി സംസൃത് ദുഖ് ജാനേ. 3**

**ത്യാഗഹിം കർമ്മ് സുഭാസുഭ് ദായക് –**
**ഭജഹിം മോഹി സുര് നര് മുനി നായക്,**
**സന്ത് അസന്തൻഹ് കേ ഗുന് ഭാഷേ –**
**തേ ന പരഹിം ഭവ് ജിൻഹ് ലഖി രാഖേ. 4**

''അനുജ, പരഹിതംപോലെ ഒരു ധർമ്മമില്ല. പരപീഡനത്തെപ്പോലെ നീചമായി ഒന്നുമില്ല. പ്രിയസോദര, വേദങ്ങളുടേയും പുരാണങ്ങളുടേയും നിർണ്ണയത്തെപ്പറ്റിയെല്ലാം ഞാൻ നിനക്ക് പറഞ്ഞുതന്നിട്ടുണ്ട്. ജ്ഞാനികൾ അതിനെപ്പറ്റി അറിയുകയും ചെയ്യുന്നു. മനുഷ്യജന്മമെടുത്ത് അന്യരെ പീഡിപ്പിയ്ക്കുന്നവർക്ക് സംസാരമെന്ന (ജനന–മരണം) ഭയങ്കരമായ വേദനയനുഭവിയ്ക്കേണ്ടി വരും. മോഹവശത്തിലായി സ്വാർത്ഥനിരതരായ ജനങ്ങൾ പല പാപകർമ്മങ്ങളും ചെയ്യുന്നു. അങ്ങിനെ പരലോകത്തിലും ഗതിയില്ലാതെ നശിയ്ക്കുന്നു. അവർക്ക് യമനായി ഭാവിച്ച് ഞാൻ അവരുടെ ശുഭാശുഭകർമ്മങ്ങൾക്കനുസരിച്ച് അതിന്റെ ഫലങ്ങളെ അവർക്കു കൊടുക്കുന്നു. ഇങ്ങിനെ ചിന്തിച്ച് അത്യന്തം സമർത്ഥരായവർ സംസാരദു:ഖത്തെ അറിഞ്ഞ് എന്നെ ഭജിയ്ക്കുന്നു. അവർ ശുഭാശുഭഫലങ്ങളെ കൊടുക്കുന്ന കർമ്മങ്ങളെ ത്യജിച്ച് ദേവന്മാരുടേയും, മനുഷ്യരുടേയും, മുനിമാരുടേയും നായകനായ എന്നെ ശരണം പ്രാപിയ്ക്കുന്നു. അങ്ങിനെ ഞാൻ നിനക്ക് സാധുക്കളുടേയും ദുഷ്ടന്മാരുടേയും ലക്ഷണങ്ങളെപ്പറ്റി പറഞ്ഞുതന്നു. ഇവയെ നല്ലപോലെ മനസ്സിലാക്കിയവർ ജനനമരണചക്രത്തിൽ പെടുന്നില്ല.''

**ദോ:**

**സുനഹു താത് മായാ കൃത് ഗുന് അരു ദോഷ് അനേക്,**
**ഗുന് യഹ് ഉഭയ് ന ദേഖിഅഹിം ദേഖിഅ സോ അബിബേക്. (41)**

''പ്രിയ സഹോദര, കേൾക്കൂ: എണ്ണററ ഗുണങ്ങളും ദോഷങ്ങളും മായയുടെ ഫലങ്ങളാണ്. ഇവ ഒരുവന്റെ കണ്ണിൽ പെടാതിരിയ്ക്കുന്നതാണ് ഉത്തമമായ ഗുണം. അവയെ കാണുന്നത് അജ്ഞാനമാണ്.'' (41)

**ചൗ:**

**ശ്രീമുഖ് ബചന് സുനത് സബ് ഭാഈ –**
**ഹരഷേ പ്രേമ് ന ഹൃദയ്ँ സമാഈ,**
**കരഹിം ബിനയ് അതി ബാരഹിം ബാരാ –**
**ഹനൂമാന് ഹിയ്ँ ഹരഷ് അപാരാ. 1**

**പുനി രഘുപതി നിജ് മന്ദിർ ഗഏ –**
**എഹി ബിധി ചരിത് കരത് നിത് നഏ,**
**ബാർ ബാർ നാരദ് മുനി ആവഹിം –**
**ചരിത് പുനീത് രാമ് കേ ഗാവഹിം. 2**

**നിത് നവ ചരിത് ദേഖി മുനി ജാഹീം –**
**ബ്രഹ്മലോക് സബ് കഥാ കഹാഹീം,**
**സുനി ബിരഞ്ചി അതിസയ് സുഖ് മാനഹിം –**
**പുനി പുനി താത് കരഹു ഗുന് ഗാനഹിം. 3**

**സനകാദിക് നാരദ്ഹി സരാഹഹിം –**
**ജദ്യപി ബ്രഹ്മ് നിരത് മുനി ആഹഹിം,**
**സുനി ഗുന് ഗാന് സമാധി ബിസാരീ –**
**സാദര് സുനഹിം പരമ് അധികാരീ. 4**

പ്രഭുവിന്റെ ശ്രീമുഖത്തിൽനിന്നും ഈ വാക്കുളെ കേട്ട് മൂന്നു സഹോദരന്മാരും സന്തോഷിച്ചു. അവരുടെ ഹൃദയം പ്രേമം കൊണ്ട് നറഞ്ഞുവഴിഞ്ഞു. അവർ വീണ്ടും വീണ്ടും അത്യന്തം ആദരവ് കാണിച്ചു. ഹനുമാന്റെ മനസ്സിൽ അപാരമായ ആനന്ദം ഉണ്ടായി. പിന്നെ രഘുപതി തന്റെ വസതിയിലേയ്ക്ക് ചെന്നു. ഈവിധം ദിനവും ഓരോ വിനോദം അവൻ രചിച്ചു. നാരദമുനി ഇടയ്ക്കിടെ വന്ന് ശ്രീരാമന്റെ പാവനചരിതത്തെ പാടിക്കൊണ്ടിരുന്നു. ഓരോ ദിവസവും പുതിയ പുതിയ ചരിതങ്ങളെ കണ്ട് മുനി ബ്രഹ്മലോകത്തിലേയ്ക്ക് മടങ്ങിച്ചെന്ന് അവിടെ എല്ലാ കഥകളേയും കീർത്തനം ചെയ്തു. അതു കേട്ട് ബ്രഹ്മാവ് അത്യന്തം സുഖമനുഭവിച്ചു. എന്നിട്ട് പറഞ്ഞു: "പ്രിയ പുത്ര, അവന്റെ ഗുണങ്ങളെ വീണ്ടും വീണ്ടും പാടൂ." സനകാദികൾ നാരദനെ പ്രശംസിച്ചു. മുനിമാർ ബ്രഹ്മത്തിൽ ലയിച്ചിരുന്നുവെങ്കിലും, ആ കീർത്തനം കേട്ട് അവർ തങ്ങളുടെ സമാധി അവസ്ഥയെ മറന്ന് അത്യാദരവോടെ അതിനെ ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്നു. എന്തെന്നാൽ അവർ അതിന്ന് അധികാരികളാണ്. "

**ദോ:**

**ജീവന്മുക്ത് ബ്രഹ്മ്പര് ചരിത് സുനഹിം തജി ധ്യാന്,**
**ജേ ഹരി കഥാ ന കരഹിം രതി തിൻഹ് കേ ഹിയ് പാഷാന്. (42)**

''സനകാദികൾ പോലുള്ള ബ്രഹ്മത്തിൽ ലയിച്ചിരിയ്ക്കുന്ന ജീവൻ മുക്തന്മാർ പോലും ധ്യാനത്തെ ത്യജിച്ച് ശ്രീരാമന്റെ ചരിതത്തെ കേൾക്കുന്നു. ശ്രീഹരിയുടെ കഥകളിൽ പ്രേമമില്ലാത്തവരുടെ ഹൃദയം നിശ്ചയമായും കല്ലാണ്.'' (42)

**ചൗ:**

**ഏക് ബാര് രഘുനാഥ് ബൊലാഏ –**
**ഗുര് ദ്വിജ് പുരബാസീ സബ് ആഏ,**
**ബൈഠേ ഗുര് മുനി അരു ദ്വിജ് സജ്ജന് –**
**ബോലേ ബചന് ഭഗത് ഭവ ഭഞ്ജന്. 1**

**സുനഹു സകല് പുരജന് മമ ബാനീ –**
**കഹഉ ന കഛു മമതാ ഉര് ആനീ,**
**നഹിം അനീതി നഹിം കഛു പ്രഭുതാഈ –**
**സുനഹു കരഹു ജോ തുംഹഹി സൊഹാഈ. 2**

**സൊഇ സേവക് പ്രിയതമ് മമ സോഈ –**
**മമ അനുസാസന് മാനൈ ജോഈ,**
**ജാ അനീതി കഛു ഭാഷൗ ഭാഈ –**
**തൗ മൊഹി ബര്ജഹു ഭയ് ബിസരാഈ. 3**

**ബഡേം ഭാഗ് മാനുഷ് തനു പാവാ –**
**സുര ദുർലഭ് സബ് ഗ്രന്ഥൻഹി ഗാവാ,**
**സാധന് ധാമ് മോച്ഛ് കര് ദ്വാരാ –**
**പാഇ ന ജെഹിം പരലോക് സ്വാരാ. 4**

ഒരു ദിവസം രഘുനാഥനാൽ ക്ഷണിയ്ക്കപ്പെട്ട് ഗുരുവായ വസിഷ്ഠ മുനിയും മറ്റുള്ള ബ്രാഹ്മണമുഖ്യന്മാരും, പ്രജകളും രാജസഭയിൽ ഹാജരായി. ഗുരുവും ബ്രാഹ്മണരും മറ്റു സജ്ജനങ്ങളും തങ്ങളുടെ

ആസനങ്ങളിലിരുന്നശേഷം ഭവഭയത്തെ നശിപ്പിയ്ക്കുന്ന പ്രഭു അവരോട് ഈവിധം പറഞ്ഞു: "പുരജനങ്ങളെല്ലാവരും കേൾക്കുവിൻ, ഞാൻ പറയുന്നത് എന്റെ ഹൃദയത്തിൽ നിങ്ങളുടെ പേരിലുള്ള പാശം കൊണ്ടല്ല. ഞാൻ നിങ്ങളോട് തെറ്റായതൊന്നും ചെയ്യാൻ ആവശ്യപ്പെടുകയോ, എന്റെ ആധികാരത്തെ ഉപയോഗിയ്ക്കുകയോ ചെയ്യുന്നില്ല. അതിനാൽ ഞാൻ പറയുന്നത് ശ്രദ്ധിച്ചു കേട്ട് നിങ്ങൾ ഇഷ്ടപ്പെട്ടാൽ അതനുസരിയ്ക്കുവിൻ. എന്റെ ശാസനത്തെ അനുസരിയ്ക്കുന്നവൻ എന്റെ സേവകനും എനിയ്ക്ക് എറ്റവും പ്രിയനുമാണ്. സഹോദരരെ, ഞാൻ പറയുന്നതിൽ ഏതെങ്കിലും തെറ്റുണ്ടെങ്കിൽ അതിനെ തിരുത്തുവാൻ ഭയപ്പെടരുത്. നിങ്ങൾക്ക് ഈ മനുഷ്യശരീരം വലിയ ഭാഗ്യം കൊണ്ട് കിട്ടിയതാണ്. ദേവന്മാർക്കുകൂടി ദുർല്ലഭമാണത് എന്ന് എല്ലാ പുരാണ ഗ്രന്ഥങ്ങളും ഘോഷിയ്ക്കുന്നു. അത് യോഗസാധനയ്ക്ക് ഉപയുക്തമായ മന്ദിരമും മോക്ഷപ്രാപ്തിയ്ക്കുള്ള ദ്വാരവുമാണ്. അത് ലഭിച്ചിട്ടും പരലോകത്തിൽ സദ്ഗതിയ്ക്കു വേണ്ടി ശ്രമിയ്ക്കാതിരിയ്ക്കുന്നത് ദുർഭാഗ്യമാണ്."

**ദോ:**

**സോ പരത്ര് ദുഖ് പാവഇ സിര് ധുനി ധുനി പഛിതാഇ,**
**കാല്ഹി കർമ്ഹി ഈസ്വര്ഹി മിഥ്യാ ദോഷ് ലഗാഇ. (43)**

"പശ്ചാത്താപത്തോടെ അവൻ തലയിലടിച്ചുകൊണ്ട് കാലത്തേയും, വിധിയേയും ദൈവത്തേയും തെറ്റായി ദുഷിച്ചുകൊണ്ട് പരലോകത്തിൽ യാതനകളനുഭവിയ്ക്കുന്നു." (43)

**ചൗ:**

**എഹി തന് കര് ഫല് ബിഷയ് ന ഭാഇ –**
**സ്വർഗഉ സ്വല്പ് അന്ത് ദുഖദാഈ,**
**നര തനു പാഇ ബിഷയ്ँ മന് ദേഹീം –**
**പലടി സുധാ തേ സഠ് ബിഷ് ലേഹീം. 1**

**താഹി കബ്ഹുँ ഭല് കഹഇ ന കോഈ –**
**ഗുഞ്ജാ ഗ്രഹഇ പരസ് മനി ഖോഈ,**

**ആകര് ചാരി ലച്ഛ് ചൗരാസീ –**
**ജോനി ഭ്രമത് യഹ് ജിവ് അബിനാസീ. 2**

**ഫിരത് സദാ മായാ കര് പ്രേരാ –**
**കാല് കർമ് സുഭാവ് ഗുന് ഘേരാ,**
**കബ്ഹുँക് കരി കരുനാ നര് ദേഹീ –**
**ദേത് ഈസ് ബിനു ഹേതു സനേഹീ. 3**

**നര തനു ഭവ ബാരിധി കഹുँ ബേരോ –**
**സന്മുഖ് മരുത് അനുഗ്രഹ് മേരോ,**
**കരന്ധാര് സദ്ഗുര് ദൃഢ നാവാ –**
**ദുർലഭ് സാജ് സുലഭ് കരി പാവാ. 4**

''സഹോദരരേ, ഇന്ദ്രിയസുഖങ്ങളെ അനുഭവിയ്ക്കുന്നത് മനുഷ്യജീവിതത്തിന്റെ ഏക ഉദ്ദേശമല്ല. സ്വർഗ്ഗസുഖം കൂടി അല്പകാലീനവും ദു:ഖത്തിൽ അവസാനിയ്ക്കുന്നതുമാണ്. മനുഷ്യജന്മം ലഭിച്ചും മനസ്സിനെ വിഷയസുഖങ്ങളിൽ ഈടുപെടുത്തുന്ന അല്പബുദ്ധികൾ അമൃതത്തിന്നു പകരം വിഷത്തെ എടുക്കുന്നു. സ്പർശക്കല്ലിനെ (ലോഹത്തിൽ തൊട്ടാൽ സ്വർണ്ണമായി മാറുന്ന കല്ല്) വലിച്ചെറിഞ്ഞ് കുരുമുളകിനെ പെറുക്കിയെടുക്കുന്നവനെ ആരും പ്രശംസിയ്ക്കില്ല. ഈ വിനാശമറ്റ ജീവാത്മാവ് നാല് വ്യാപകമായ ഭാഗങ്ങളിലുൾപ്പെടുന്ന എമ്പത്തിനാലുകോടി യോനികളിൽ ചുറ്റി സഞ്ചരിച്ചു കൊണ്ടിരിയ്ക്കുന്നു. മായയാൽ തുരത്തപ്പെട്ട്, കാലം, കർമ്മം, സ്വഭാവം, ഗുണം ഇവയാൽ ചുറ്റപ്പെട്ട്, അത് സദാ ഒഴുകിക്കൊണ്ടിരിയ്ക്കുന്നു. ജീവനെ സ്വാർത്ഥതയില്ലാതെ സ്നേഹിയ്ക്കുന്ന ദൈവം അതിന്ന് അതിദുർലഭമായിട്ടാണ് കരുണയോടെ മനുഷ്യശരീരം നൽകുന്നത്. ഭവസാഗരത്തെ കടന്നു ചെല്ലാനുതകുന്ന ഈ ശക്തമായ തോണിയെ തുഴയാൻ എന്റെ അനുഗ്രഹം അനുകൂലമായ കാറ്റും, യോഗ്യനായ ഗുരു തുഴവുകാരനുമാണ്. ഈ സംയോഗം ലഭിയ്ക്കാൻ കഷ്ടമാണെങ്കിലും, അതിന്ന് (ജീവന്ന്) ലഭിയ്ക്കാൻ സുലഭമായിട്ടുണ്ട്. ''

**ദോ:**

**ജോ ന തരൈ ഭവ സാഗര് നര് സമാജ് അസ് പാഇ,**
**സോ കൃത് നിന്ദക് മന്ദമതി ആത്മാഹന് ഗതി ജാഇ. (44)**

''ഈവിധമുള്ള സൗകര്യങ്ങൾ ലഭിച്ചിട്ടും ഏതൊരുവൻ ഭവസാഗരത്തെ കടക്കുവാൻ കൂട്ടാക്കുന്നില്ലയോ, അവൻ നിന്ദിയ്ക്കപ്പെടേണ്ടവനും, മന്ദബുദ്ധിയും, ആത്മഹത്യ ചെയ്യുന്നവന്റെ ഗതിയെ പ്രാപിയ്ക്കുന്നവനുമാകുന്നു. '' (44)

**ചൗ:**

**ജൗം പരലോക് ഇഹാ് സുഖ് ചഹഹൂ –**
**സുനി മമ ബചന് ഹൃദയ് ദൃഢ് ഗഹഹൂ,**
**സുലഭ് സുഖദ് മാരഗ് യഹ് ഭാഈ –**
**ഭഗതി മോരി പുരാന് ശ്രുതി ഗാഈ. 1**

**ഗ്യാന് അഗമ് പ്രത്യൂഹ് അനേകാ –**
**സാധന് കഠിന് ന മമ കഹു് ടേകാ,**
**കരത് കഷ്ട് ബഹു പാവഇ കോഊ –**
**ഭക്തി ഹീന് മൊഹി പ്രിയ് നഹിം സോഊ. 2**

**ഭക്തി സുതന്ത്ര് സകല് സുഖ ഖാനീ –**
**ബിനു സത്സംഗ് ന പാവഹിം പ്രാനീ,**
**പുന്യ പുഞ്ജ് ബിനു മിലഹിം ന സന്താ –**
**സത്സംഗതി സംസൃതി കര് അന്താ. 3**

**പുന്യ് ഏക് ജഗ് മഹു് നഹിം ദൂജാ –**
**മന് ക്രമ് ബചന് ബിപ്ര് പദ് പൂജാ,**
**സാനുകൂല് തെഹി പര് മുനി ദേവാ –**
**ജോ തജി കപടു കരഇ ദ്വിജ സേവാ. 4**

''ഇഹലോകത്തിലും പരലോകത്തിലും സുഖം ലഭിയ്ക്കണമെങ്കിൽ, എന്റെ വാക്കുകളെ കേട്ട് അവയെ മനസ്സിൽ ആഴ്ത്തി പതിപ്പിയ്ക്കൂ. സഹോദരരേ, എന്റെ പാദങ്ങളിൽ ഭക്തിയെന്നത് സുലഭവും സുഖപ്രദ

വുമായ മാർഗ്ഗമാണെന്ന് വേദങ്ങളും പുരാണങ്ങളും ഘോഷിയ്ക്കുന്നു. ജ്ഞാനമെന്നത് ലഭിയ്ക്കാൻ കഷ്ടപ്രദവും അനവധി തടസ്സങ്ങൾ നിറഞ്ഞതുമാണ്. ആ മാർഗ്ഗം അതികഠിനവും മനസ്സിന്ന് നിലയ്ക്കുനിർത്താൻ കഴിയാത്തതുമാണ്. അത്യധികം കഷ്ടപ്പാടിന്നു ശേഷം ഏതെങ്കിലും ഒരുവൻ അതിനെ ലഭിയ്ക്കുന്നു. എങ്കിലും, ഭക്തിയുടെ അഭാവത്തിൽ അവൻ എനിയ്ക്ക് പ്രിയനാകുന്നില്ല. ഭക്തി സ്വതന്ത്രവും എല്ലാ സുഖങ്ങളുടേയും ഖനിയുമാണ്. പക്ഷേ മനുഷ്യർക്ക് അത് സാധുസംഗമില്ലാതെ ലഭിയ്ക്കുന്നതല്ല. സജ്ജനങ്ങളുടെ സഹവാസം പുണ്യകർമ്മങ്ങളുടെ ഫലമില്ലാതെ ലഭിയ്ക്കുന്നതല്ല. സത്സംഗം സംസാരചക്രത്തിൽ നിന്നും മുക്തി തരുന്നു. ബ്രാഹ്മണരുടെ പാദങ്ങളെ മനസാ വാചാ കർമ്മണാ പൂജിയ്ക്കുന്നതൊന്നു മാത്രമേ പുണ്യമായി കരുതപ്പെടുന്നുള്ളൂ. വേറൊന്നുമല്ല. നിഷ്കപടതയോടെ ബ്രാഹ്മണരെ ഭജിയ്ക്കുന്നവനെ മുനിമാരും ദേവന്മാരും അനുകൂലിയ്ക്കുന്നു.''

**ദോ:**

**ഔരഉ ഏക് ഗുപുത് മത് സബ്ഹി കഹഉ് കര് ജോരി,**
**സങ്കര് ഭജന് ബിനാ നര് ഭഗതി ന പാവഉ മോരി. (45)**

''കൈകൾ കൂപ്പിക്കൊണ്ട് ഞാൻ വേറൊരു രഹസ്യസിദ്ധാന്തം കൂടി നിങ്ങൾക്കെല്ലാവർക്കും പറയാം. ശങ്കരനെ ഭജിയ്ക്കാത്തവർക്ക് എന്റെ പേരിൽ ഭക്തി ലഭിയ്ക്കുവാൻ സാദ്ധ്യമല്ല.'' (45)

**ചൗ:**

**കഹഹു ഭഗതി പഥ് കവന് പ്രയാസാ –**
**ജോഗ് ന മഖ് ജപ് തപ് ഉപവാസാ,**
**സരല് സുഭാവ് ന മന് കുടിലാഈ –**
**ജഥാ ലാഭ് സന്തോഷ് സദാഈ. 1**

**മോര് ദാസ് കഹാഇ ന ആസാ –**
**കരഇ തൗ കഹഹു കഹാ ബിസ്വാസാ,**
**ബഹുത് കഹഉ് കാ കഥാ ബഢാഈ –**
**എഹി ആചരന് ബസ്യ് മൈം ഭാഈ, 2**

**ബൈര് ന ബിഗ്രഹ് ആസ് ന ത്രാസാ –**
**സുഖമയ് താഹി സദാ സബ് ആസാ,**
**അനാരംഭ് അനികേത് അമാനീ –**
**അനഘ് അരോഷ് ദച്ഛ് ബിഗ്യാനീ. 3**

**പ്രീതി സദാ സജ്ജന് സംസർഗാ –**
**തൃന് സമ് ബിഷയ് സ്വർഗ് അപബർഗാ,**
**ഭഗതി പച്ഛ് ഹഠ് നഹിം സഠതാഈ –**
**ദുഷ്ട് തർക് സബ് ദൂരി ബഹാഈ. 4**

''ഭക്തിമാർഗ്ഗത്തിൽ നടക്കാൻ എന്തു യാതനകളാണ് ഉള്ളത് എന്നു പറയുവിൻ? അതിന്ന് യോഗമോ, യാഗമോ, ജപമോ, തപസ്സോ, ഉപവാസമോ ആവശ്യമില്ല. അതിന്നു വേണ്ടത്, നേരായ സ്വഭാവവും, കപടതയില്ലാത്ത മനസ്സും, കിട്ടിയതു കൊണ്ട് സദാ സംതൃപ്തിയടയുന്ന മന:സ്ഥിതിയും മാത്രമാണ്. ഒരു ഭക്തനെന്നു പറയപ്പെടുന്നവൻ മനുഷ്യനിൽ വിശ്വസിയ്ക്കുന്നവനാണെങ്കിൽ, അവന്ന് എന്നിൽ എന്തു വിശ്വാസമുണ്ടാകും? ഇതിനെപ്പറ്റി ഇനിയും അധികം വിവരിയ്ക്കുന്നതിൽ എന്തു പ്രയോജനം? സഹോദരരേ, താഴെ പറയുന്ന വിധത്തിലുള്ള സ്വഭാവമുള്ള ഒരുവനാൽ ഞാൻ ജയിയ്ക്കപ്പെട്ടിരിയ്ക്കുന്നു: ആരായിട്ടും ശത്രുതയോ കലഹമോ ഇല്ലാത്തവനും, ആശയോ, ഭയമോ ഇല്ലാത്തവനുമായവൻ – അങ്ങിനെയുള്ളവന്ന് എല്ലായിടത്തും എപ്പോഴും സുഖമയമാണ്. അവൻ സ്വാർത്ഥത്തിന്നായി ഒരു കർമ്മവും തുടങ്ങാത്തവനും, വീടില്ലാത്തവനും, മാനമോ പാപമോ ഇല്ലാത്തവനും കോപത്തിൽനിന്നും മുക്തനും, സമർത്ഥനും, ജ്ഞാനിയുമാണ്. അവൻ സദാ സാധുക്കളുടെ സംഗത്തെ പ്രിയപ്പെടുന്നവനും, സ്വർഗ്ഗത്തേയും മോക്ഷത്തേയും പുല്ലിനു സമമായി കണക്കാക്കുന്നവനും, ഭക്തിമാർഗത്തെ തീവ്രമായി അവലംബിയ്ക്കുന്നവനും, പക്ഷെ ധർമ്മാന്ധതയെ ത്യജിച്ചവനും, കുതർക്കങ്ങളെ പരിഹരിയ്ക്കുന്നവനുമാണ്.''

**ദോ:**

**മമ ഗുന് ഗ്രാമ് നാമ് രത് ഗത് മമതാ മദ് മോഹ്,**
**താ കര് സുഖ് സൊഇ ജാനഇ പരാനന്ദ് സന്ദോഹ്. (46)**

''അവൻ എന്റെ ഗുണഗണങ്ങളെ പാടാനും കേൾക്കാനും ഇഷ്ടപ്പെട്ടു കൊണ്ട് എന്റെ നാമത്തെ ഭജിയ്ക്കുന്നതിൽ നിരതനും, മമത, മദം, മോഹം ഇവയിൽനിന്നും മുക്തനുമാണ്. അങ്ങിനെയുള്ളവൻ അനുഭവിയ്ക്കുന്ന ആനന്ദത്തെപ്പറ്റി, പരമാനന്ദത്തിന്റെ പൂർണ്ണരൂപമായ ദൈവത്തോട് ഐക്യമായവന്നു മാത്രമേ അറിയുവാൻ കഴിയൂ.'' (46)

**ചൗ:**

**സുനത് സുധാസമ് ബചന് രാമ് കേ –**
**ഗഹേ സബ്നി പദ് കൃപാധാമ് കേ,**
**ജനനി ജനക് ഗുര് ബന്ധു ഹമാരേ –**
**കൃപാ നിധാന് പ്രാന് തേ പ്യാരേ. 1**

**തനു ധനു ധാമ് രാമ് ഹിതകാരീ –**
**സബ് ബിധി തുംഹ് പ്രനതാരതി ഹാരീ,**
**അസി സിഖ് തുംഹ് ബിനു ദേഇ ന കോഊ –**
**മാതു പിതാ സ്വാരഥ് രത് ഓഊ. 2**

**ഹേതു രഹിത് ജഗ് ജുഗ് ഉപകാരീ –**
**തുംഹ് തുംഹാര് സേവക് അസുരാരീ,**
**സ്വാരഥ് മീത് സകല് ജഗ് മാഹീം –**
**സപനെഹുँ പ്രഭു പരമാരഥ് നാഹീം. 3**

**സബ് കേ ബചന് പ്രേമ് രസ് സാനേ –**
**സുനി രഘുനാഥ് ഹൃദയँ ഹര്ഷാനേ,**
**നിജ് നിജ് ഗൃഹ് ഗഎ ആയസു പാഈ –**
**ബര്നത് പ്രഭു ബതക്ഹീ സുഹാഈ. 4**

ശ്രീരാമന്റെ അമൃതം പോലുള്ള വാക്കുകളെ കേട്ട് അവിടെയുണ്ടായി രുന്നവർ എല്ലാവരും കൃപാനിധിയുടെ പാദങ്ങളെ കെട്ടിപ്പിടിച്ചു. ''ഹേ കൃപാനിധേ, അങ്ങ് ഞങ്ങളുടെ പിതാവും, മാതാവും, ഗുരുവും, ബന്ധുവുമാണ്. അങ്ങ് ഞങ്ങൾക്ക് ഞങ്ങളുടെ ജീവനേക്കാൾ പ്രിയ നാണ്. അങ്ങ് ഞങ്ങളുടെ ശരീരവും, ധനവും, വാസസ്ഥലവും,

എല്ലാവിധത്തിലും ഹിതകാരിയുമാണ്. സേവിയ്ക്കുന്നവരുടെ വേദനയെ അകറ്റുന്ന ഹേ രാമ, അങ്ങ് ഞങ്ങൾക്ക് എല്ലാവിധത്തിലും ഹിതകാരിയാണ്. ഈവിധം ഉപദേശം അങ്ങയ്ക്കല്ലാതെ മറ്റാർക്കാണ് ചെയ്യുവാൻ കഴിയുക? എന്തെന്നാൽ സ്വന്തം അച്ഛനും അമ്മയും കൂടി സ്വാർത്ഥനിരതരാണ്. ഹേ അസുരശത്രോ, അങ്ങും അങ്ങയുടെ സേവകനും മാത്രമേ ഈ ലോകത്തിൽ നിസ്സ്വാർത്ഥരായ ഉപകാരീ കളായിട്ടുള്ളൂ. പ്രഭോ, ഈ ലോകത്തിൽ ഓരോരുത്തന്നും സ്വാർത്ഥം മാത്രമേ ഉള്ളൂ. മറ്റുള്ളവരുടെ പരമാർത്ഥത്തെപ്പറ്റി ആരും തന്നെ സ്വപ്നത്തിൽക്കൂടി ചിന്തിയ്ക്കുന്നില്ല." പ്രേമരസം നിറഞ്ഞ എല്ലാവരു ടേയും വാക്കുകൾ കേട്ട് രഘുനാഥൻ മനസ്സിൽ അത്യന്തം സന്തോഷിച്ചു. പ്രഭുവിന്റെ അനുവാദത്തോടെ എല്ലാവരും പ്രഭുവിന്റെ മനോഹരമായ പ്രസംഗത്തെ വർണ്ണിച്ചുകൊണ്ട് അവരവരുടെ വീടുകളിലേയ്ക്ക് തിരിച്ചു ചെന്നു.

**ദോ:**

**ഉമാ അവധ്ബാസീ നര് നാരീ കൃതാരഥ് രൂപ്,**
**ബ്രഹ്മ് സച്ചിദാനന്ദ് ഘന് രഘുനായക് ഭൂപ്. (47)**

ഹേ ഉമേ, (ശിവൻ തുടരുന്നു) ആയോദ്ധ്യാവാസികൾ, പുരുഷന്മാരും സ്ത്രീകളും, കൃതാർത്ഥതയുടെ സ്വരൂപമായിരുന്നു. എന്തെന്നാൽ സാക്ഷാൽ ബ്രഹ്മം, സച്ചിദാനന്ദസ്വരൂപിയായ രാഘവൻ അവിടെ രാജ്യം ഭരിച്ചിരുന്നു. (47)

**ചൗ:**

**ഏക് ബാര് ബസിഷ്ട് മുനി ആഏ –**
**ജഹാ് രാമ് സുഖ്ധാമ് സുഹാഏ,**
**അതി ആദര് രഘുനായക് കീൻഹാ –**
**പദ് പഖാരി പാദോദക് ലീൻഹാ. 1**

**രാമ് സുനഹു മുനി കഹ് കര് ജോരീ –**
**കൃപാസിന്ധു ബിനതീ കഛു മോരീ,**
**ദേഖി ദേഖി ആചരന് തുംഹാരാ –**
**ഹോത് മോഹ് മമ ഹൃദയ് അപാരാ. 2**

**മഹിമാ അമിത് ബേദ് നഹിം ജാനാ –**
**മൈം കെഹി ഭാँതി കഹഉँ ഭഗവാനാ,**
**ഉപരോഹിത്യ് കർമ് അതി മന്ദാ –**
**ബേദ പുരാന് സുമൃതി കര് നിന്ദാ. 3**

**ജബ് ന ലേഉँ മൈം തബ് ബിധി മോഹീ –**
**കഹാ ലാഭ് ആഗേം സുത് തോഹീ,**
**പരമാത്മാ ബ്രഹ്മ് നര രൂപാ –**
**ഹോഇഹി രഘുകുല ഭൂഷന് ഭൂപാ. 4**

ഒരു ദിവസം വസിഷ്ഠമഹർഷി പ്രസന്നനും ആനന്ദമൂർത്തിയുമായ ശ്രീരാമനിരുന്ന രാജഭവനത്തിലേയ്ക്ക് പോയി. അത്യന്തം ആദരവോടെ രാഘവൻ അദ്ദേഹത്തെ സ്വീകരിച്ച് അദ്ദേഹത്തിന്റെ പാദങ്ങളെ കഴുകി ആ പാദോദകത്തെ കുടിച്ചു. മുനി കൈകൾ കൂപ്പിക്കൊണ്ട് പറഞ്ഞു: ''ഹേ രാമ, കേൾക്കൂ. ഹേ കൃപാസിന്ധോ, എനിയ്ക്ക് ഒരു വിനീതമായ നിവേദനമുണ്ട്. നിന്റെ ആചരണങ്ങളെ നോക്കി നോക്കി എന്റെ മനസ്സിൽ അപാരമായ മോഹം ഉണ്ടാകുന്നു. നിന്റെ അളവറ്റ മഹിമ വേദങ്ങൾക്കുകൂടി അറിയാനാവാത്തതാണ്. ഹേ ഭഗവൻ, അതിനെ ഞാൻ എങ്ങിനെ വർണ്ണിയ്ക്കാനാണ്? പൗരോഹിത്യകർമ്മം അത്യന്തം നീചമായതാണ്. വേദങ്ങളും, പുരാണങ്ങളും, സ്മൃതിയും അതിനെ നിന്ദിയ്ക്കുന്നു. ഞാൻ അതിനെ സ്വീകരിയ്ക്കില്ലെന്നു പറഞ്ഞപ്പോൾ എന്റെ പിതാവായ ബ്രഹ്മാവ്, 'മകനേ അത് നിനക്ക് പില്ക്കാലത്തേയ്ക്ക് വളരെ ലാഭകരമായിരിയ്ക്കും. പരമാത്മാവായ പരബ്രഹ്മം തന്നെ മനുഷ്യരൂപത്തിൽ രഘുവിന്റെ വംശത്തിൽ രാജാവായി ആവിർഭവിയ്ക്കും' എന്നു പറഞ്ഞു. ''

**ദോ:**

**തബ് മൈം ഹൃദയँ ബിചാരാ ജോഗ് ജഗ്യ് ബത് ദാന്,**
**ജാ കഹുँ കരിഅ സൊ പൈഹഉँ ധർമ് ന എഹി സമ് ആന്. (48)**

''ആ സമയം ഞാൻ സ്വയം ചിന്തിച്ചു: 'യോഗം, യജ്ഞം, വ്രതം, ദാനം ഇവയെല്ലാം ആരെ ഉദ്ദേശിച്ചാണോ ചെയ്യുന്നത്, അവനെ ഞാൻ

പ്രാപിയ്ക്കും. അങ്ങിനെ ഇതുപോലെ വേറൊരു ധർമ്മകാര്യം ഉണ്ടാകില്ല.' എന്ന്." (48)

**ചൗ:**

**ജപ് തപ് നിയമ് ജോഗ് നിജ് ധർമാ –**
**ശ്രുതി സംഭവ് നാനാ സുഭ് കർമാ,**
**ഗ്യാന് ദയാ ദമ് തീരഥ് മജ്ജന് –**
**ജഹ്ँ ലഗി ധർമ് കഹത് ശ്രുതി സജ്ജന്.** 1

**ആഗമ് നിഗമ് പുരാന് അനേകാ –**
**പഢേ സുനേ കര് ഫല് പ്രഭു ഏകാ,**
**തവ പദ് പങ്കജ് പ്രീതി നിരന്തര് –**
**സബ് സാധന് കര് യഹ് ഫല് സുന്ദര്.** 2

**ഛൂടഇ മല് കി മല്ഹി കേ ധോഏँ –**
**ഘൃത് കി പാവ് കൊഇ ബാരി ബിലോഏँ,**
**പ്രേമ് ഭഗതി ജല് ബിനു രഘുരാഈ –**
**അഭിഅന്തര് മല് കബ്ഹुँ ന ജാഈ.** 3

**സൊഇ സർബഗ്യ് തഗ്യ് സൊഇ പണ്ഡിത് –**
**സൊഇ ഗുന് ഗൃഹ് ബിഗ്യാന് അഖണ്ഡിത്,**
**ദച്ഛ് സകല് ലച്ഛന് ജുത് സോഈ –**
**ജാകേം പദ് സരോജ് രതി ഹോഈ.** 4

"പ്രഭോ, ജപം തപസ്സ്, വ്രതങ്ങൾ, യോഗാഭ്യാസം, സ്വധർമ്മാചരണം, വേദങ്ങളാൽ അനുശാസിയ്ക്കപ്പെട്ട പുണ്യകർമ്മൾ, ജ്ഞാനം, ദയ, സ്വനിയന്ത്രണം, പുണ്യതീർത്ഥസ്നാനം, വേദങ്ങളാലും, സജ്ജനങ്ങളാലും അനുമോദിയ്ക്കപ്പെട്ട പുണ്യകർമ്മങ്ങൾ, ആഗമങ്ങൾ, നിഗമങ്ങൾ, വേദങ്ങൾ, പുരാണങ്ങൾ ഇവയെ പാരായണം ചെയ്യുക, കേൾക്കുക, ഇവയ്ക്കെല്ലാം ഒരേ ഒരു ഫലം മാത്രമേ ഉള്ളൂ. എല്ലാ ആത്മീയസാധനകൾക്കും ഒരേ ഒരു സുന്ദരമായ അവസാനമാണുള്ളത്, അതായത് അങ്ങയുടെ പാദകമലങ്ങളിൽ നിരന്തരമായ ഭക്തി. അഴുക്കിനെ

അഴുക്കുകൊണ്ട് തന്നെ ശുദ്ധം ചെയ്യാൻ കഴിയുമോ? വെള്ളത്തെ കടഞ്ഞാൽ വെണ്ണ കിട്ടുമോ? അതുപോലെ ഹേ രഘുരാമ, പ്രേമം നിറഞ്ഞ ഭക്തിയെന്ന ജലത്തെക്കൊണ്ടല്ലാതെ മനസ്സിനുള്ളിലുള്ള മലത്തെ ഒരിയ്ക്കലും കഴുകിക്കളയാൻ കഴിയില്ല. ഏതൊരുവൻ അങ്ങയുടെ പാദകമലങ്ങളിൽ ഭക്തിയുള്ളവനായിരിയ്ക്കുന്നുവോ, അവൻ മാത്രമേ സർവജ്ഞനും, സത്യത്തെ അറിയുന്നവനും, പണ്ഡിതനും, ഗുണങ്ങളുടെ മന്ദിരവും, തടങ്ങലില്ലാത്തതും ക്ഷണികവുമായ ബോധത്തെ ലഭിച്ചവനും, അതിസമർത്ഥനും, എല്ലാ ശുഭലക്ഷണങ്ങളും കൊണ്ടവനുമായിരിയ്ക്കുള്ളൂ. ''

**ദോ:**

**നാഥ് ഏക് ബര് മാഗഉ് രാമ് കൃപാ കരി ദേഹു,**
**ജന്മ് ജന്മ് പ്രഭു പദ് കമല് കബ്ഹു് ഘടൈ ജനി നേഹു. (49)**

''ഹേ രാമ, പ്രഭോ, ഞാൻ ഒരു വരം ചോദിയ്ക്കും. ദയവുചെയ്ത് അത് അങ്ങ് സാധിച്ചുതന്നാലും. ഹേ സ്വാമീ അങ്ങയുടെ പാദകമലങ്ങളിൽ എന്റെ ഭക്തി എല്ലാ ജന്മങ്ങളിലും ഒരിയ്ക്കലും കുറവില്ലാതിരിയ്ക്കട്ടെ.'' (49)

**ചൗ:**

**അസ് കഹി മുനി ബസിഷ്ട് ഗൃഹ് ആഏ –**
**കൃപാസിന്ധു കേ മന് അതി ഭാഏ,**
**ഹനൂമാന് ഭരതാദിക് ഭ്രാതാ –**
**സംഗ് ലിഏ സേവക് സുഖദാതാ. 1**

**പുനി കൃപാല് പുര് ബാഹെർ ഗഏ –**
**ഗജ് രഥ് തുരഗ് മഗാവത് ഭഏ,**
**ദേഖി കൃപാ കരി സകല് സരാഹേ –**
**ദിഏ ഉചിത് ജിൻഹ് ജിൻഹ് തെഇ ചാഹേ. 2**

**ഹരന് സകല് ശ്രമ് പ്രഭു ശ്രമ് പാഇൗ –**
**ഗഏ ജഹാ് സീതല് അവ്രാഇൗ,**

**ഭരത് ദീൻഹ് നിജ് ബസന് ഡസാഈ –**
**ബൈഠേ പ്രഭു സേവഹിം സബ് ഭാഈ. 3**

**മാരുത സുത് തബ് മാരുത് കരഈ –**
**പുലക് ബപുഷ് ലോചന് ജല് ഭരഈ,**
**ഹനൂമാന് സമ് നഹിം ബഡ്ഭാഗീ –**
**നഹിം കൊഉ രാമ് ചരന് അനുരാഗീ. 4**

എന്നു പറഞ്ഞുകൊണ്ട് വസിഷ്ഠമുനി വീട്ടിലേയ്ക്ക് മടങ്ങിച്ചെന്നു. കൃപാസിന്ധു മനസ്സിൽ അത്യന്തം സന്തുഷ്ടനായി. തന്റെ സേവകന്മാർക്ക് സൗഖ്യത്തെ കൊടുക്കുന്ന കൃപാലുവായ ശ്രീരാമൻ തന്റെ കൂടെ ഹനുമാനേയും, ഭരതനേയും, മറ്റു രണ്ടു സഹോദരന്മാരേയും കൊണ്ട്, പിന്നെ നഗരത്തിന്നു പുറത്തുപോയി, ആനകൾ, രഥങ്ങൾ, കുതിരകൾ ഇവയെ ഉടനെ കൊണ്ടുവരാൻ കല്പിച്ചു. അവയെ കൃപയോടെ നോക്കിക്കൊണ്ട് പ്രശംസിച്ച് ജനങ്ങൾക്ക് അവരവരുടെ ഇഷ്ടംപോലെ അവയെ വിതരണം ചെയ്തു. മറ്റുള്ളവരുടെ ശ്രമത്തെ ഇല്ലാതാക്കുന്ന പ്രഭു സ്വയം ക്ഷീണിതനായി, നല്ല കുളിർന്ന തണലുള്ള മാവിൻ തോട്ടത്തിന്നുള്ളിൽ പോയി. ഭരതൻ തന്റെ അംഗവസ്ത്രം വിരിച്ചു. അനുജന്മാർ പരിചരിയ്ക്കെ, പ്രഭു അതിൽ ഇരുന്നു. വായുപുത്രൻ അവനെ വീശിക്കൊണ്ട് അവന്റെ ശരീരം പുളകം കൊണ്ടു. കണ്ണുകൾ നിറഞ്ഞു വഴിഞ്ഞു. (ശിവൻ പറയുന്നു): ഹേ ഗിരിജേ, ഹനുമാന്നു സമമായി വലിയ ഭാഗ്യവാൻ വേറെയാരും തന്നെയില്ല. അവനെപ്പോലെ ശ്രീരാമന്റെ പാദകമലങ്ങളിൽ ഭക്തിയുള്ളവർ മറ്റാരും തന്നെ ഇല്ല. അവന്റെ പ്രീതിയേയും സേവനത്തെയും പ്രഭുതന്നെ സ്വന്തം വായാൽ വീണ്ടും വീണ്ടും പ്രശംസിച്ചിട്ടുണ്ട്.

**ദോ:**

**തെഹിം അവസര് മുനി നാരദ് ആഏ കരതല് ബീന്,**
**ഗാവന് ലാഗേ രാമ് കല് കീരതി സദാ നവീന്. (50)**

ആ സമയം നാരദമുനി കൈയ്യിൽ വീണയുമേന്തി അവിടെ എത്തി, സദാ നൂതനമായ മനോഹരതയുള്ള ശ്രീരാമന്റെ കീർത്തിയെപ്പറ്റി പാടാൻ തുടങ്ങി. (50)

**ചൗ:**

**മാമവലോകയ പങ്കജ ലോചന –**
**കൃപാ ബിലോകനി സോച് ബിമോചന,**
**നീല് താമരസ് സ്യാമ് കാമ് അരി –**
**ഹൃദയ് കഞ്ജ് മകരന്ദ് മധുപ് ഹരി. 1**

**ജാതുധാന് ബരൂഥ് ബല് ഭഞ്ജന് –**
**മുനി സജ്ജന് രഞ്ജന് അഘ് ഗഞ്ജന്,**
**ഭൂസുര് സസി നവ ബൃന്ദ് ബലാഹക് –**
**അസരന് സരന് ദീന് ജന് ഗാഹക്. 2**

**ഭുജ ബല് ബിപുല് ഭാര് മഹി ഖണ്ഡിത് –**
**ഖര ദൂഷന് ബിരാധ് ബധ് പണ്ഡിത്,**
**രാവനാരി സുഖരൂപ് ഭൂപബര് –**
**ജയ ദസരഥ് കുല് കുമുദ് സുധാകര്. 3**

**സുജസ് പുരാന് ബിദിത് നിഗമാഗമ് –**
**ഗാവത് സുര മുനി സന്ത് സമാഗമ്,**
**കാരുനീക് ബ്യലീക് മദ് ഖണ്ഡന് –**
**സബ് ബിധി കുസല് കോസലാ മണ്ഡന്. 4**

**കലി മല് മഥന് നാമ് മമതാഹന് –**
**തുലസിദാസ് പ്രഭു പാഹി പ്രനത ജന്. 5**

"ഹേ പങ്കജലോചന, ചിന്താവിമോചന, അങ്ങയുടെ കൃപാകടാക്ഷം കൊണ്ട് എന്നെ നോക്കിയാലും. നീലത്താമരപോലെ ശ്യാമളശരീരനായ ഹരേ, അങ്ങ് കാമാരിയായ ശിവന്റെ ഹൃദയകമലത്തിലെ തേനിനെ ആനന്ദിച്ചനുഭവിയ്ക്കുന്നവനും, രാക്ഷസസമൂഹത്തിന്റെ ബലത്തെ ഒട്ടെ നശിപ്പിയ്ക്കുന്നവനും, മുനിമാരേയും സാധുസജ്ജനങ്ങളേയും ആനന്ദിപ്പിയ്ക്കുന്നവനും, പാപങ്ങളെ ഒഴിയ്ക്കുന്നവനുമാണ്. ദാഹിച്ചു കരുകുന്ന വിളയ്ക്ക് പുതിയ മേഘക്കൂട്ടമെന്നപോലെ അങ്ങ് ബ്രാഹ്മണർക്ക് ഹിതകാരിയാണ്. അങ്ങ് ഗതിയില്ലാത്തവർക്ക് ശരണം

കൊടുക്കുന്നവനും, ദീനബന്ധുവുമാണ്. അങ്ങയുടെ കൈബലത്താൽ ഭൂമിയുടെ അമിതഭാരത്തെ ഖണ്ഡിച്ച് ഖരൻ, ദൂഷണൻ, വിരാധൻ മുതലായ രാക്ഷസരെ നയത്തിൽ അങ്ങ് വധിച്ചു. ആനന്ദരൂപനായ രാവണശത്രുവും, രാജാക്കന്മാരിൽ ശ്രേഷ്ഠനും ദശരഥകുലമെന്ന ആമ്പൽപ്പൂക്കൾക്ക് പൂർണ്ണചന്ദ്രനുമായ അങ്ങയ്ക്ക് ജയം. അങ്ങയുടെ സൽകീർത്തി പുരാണങ്ങൾക്കും, വേദങ്ങൾക്കും, തന്ത്രങ്ങൾക്കും അറിയാവുന്നതാണ്. അതിനെ ദേവന്മാരുടേയും, മുനിമാരുടേയും, സാധുക്കളുടേയും സഭകളിൽ പാടുന്നുണ്ട്. അങ്ങയുടെ കരുണയാൽ ദുരഭിമാനത്തെ നശിപ്പിയ്ക്കുന്ന കോസലാധീശനായ അങ്ങ് എല്ലാവിധ ത്തിലും സമർത്ഥനാണ്. അങ്ങയുടെ നാമം മാത്രം കലിമലത്തെയും സംസാരബന്ധത്തേയും നശിപ്പിയ്ക്കുന്നു. ഹേ തുളസീദാസന്റെ സ്വാമീ, അങ്ങയുടെ ആശ്രിതരെ രക്ഷിച്ചാലും.''

**ദോ:**

**പ്രേമ് സഹിത് മുനി നാരദ് ബരനി രാമ് ഗുന ഗ്രാമ്,**
**സോഭാസിന്ധു ഹൃദയ് ധരി ഗഏ ജഹാ ബിധി ധാമ്. (51)**

ശ്രീരാമന്റെ ഗുണഗണങ്ങളെ പ്രേമത്തോടെ വർണ്ണിച്ചശേഷം നാരദ മുനി സൗന്ദര്യത്തിന്റെ സമുദ്രത്തെ മനസ്സിൽ പ്രതിഷ്ഠിച്ച് ബ്രഹ്മലോക ത്തേയ്ക്ക് മടങ്ങിച്ചെന്നു. (51)

**ചൗ:**

**ഗിരിജാ സുനഹു ബിസദ് യഹ് കഥാ –**
**മൈം സബ് കഹീ മോരി മതി ജഥാ,**
**രാമ് ചരിത് സത് കോടി അപാരാ –**
**ശ്രുതി സാരദാ ന ബരനൈ പാരാ. 1**

**രാമ് അനന്ത് അനന്ത് ഗുനാനീ –**
**ജന്മ കർമ് അനന്ത് നാമാനീ,**
**ജല് സീകര് മഹി രജി ഗനി ജാഹീം –**
**രഘുപതി ചരിത് ന ബരനി സിരാഹീം. 2**

**ബിമല് കഥാ ഹരി പദ് ദായനീ –**
**ഭഗതി ഹോഇ സുനി അനപായനീ,**
**ഉമാ കഹിഉ് സബ് കഥാ സുഹാഇൗ –**
**ജോ ഭുസുണ്ഡി ഖഗപതിഹി സുനാഇൗ. 3**

**കഛുക് രാമ് ഗുന് കഹെഉ് ബഖാനീ –**
**അബ് കാ കഹൗം സൊ കഹഹു ഭവാനീ,**
**സുനി സുഭ് കഥാ ഉമാ ഹർഷാനീ –**
**ബോലീ അതി ബിനീത് മൃദു ബാനീ. 4**

**ധന്യ് ധന്യ് മൈം ധന്യ് പുരാരീ –**
**സുനെഉ് രാമ് ഗുന് ഭവ ഭയ് ഹാരീ. 5**

(ശിവൻ തുടരുന്നു): ഹേ ഗിരിജേ, കേൾക്കൂ: ഈ പുണ്യകഥയെ എന്റെ കഴിവിന്നനുസരിച്ച് ഞാൻ വിശദമായി നിനക്ക് പറഞ്ഞിട്ടുണ്ട്. ശ്രീരാമന്റെ ചരിതങ്ങൾ നൂറുകോടിക്കണക്കിലുണ്ട്. അത്രയ്ക്കും അളവറ്റതാണത്. വേദങ്ങൾക്കും ശാരദയ്ക്കും കൂടി അവയെ എല്ലാറ്റിനേയും വർണ്ണിയ്ക്കാൻ സാധിച്ചിട്ടില്ല. രാമൻ അനന്തനാണ്. അവന്റെ ഗുണഗണങ്ങൾ അനന്തമാണ്. അവന്റെ ജന്മങ്ങൾ, ലീലകൾ, നാമങ്ങൾ എല്ലാം തന്നെ അവസാനമില്ലാത്തവയാണ്. വെള്ള(മഴ)ത്തുള്ളികളേയോ ലോകത്തിലെ മണൽത്തരികളേയോ എണ്ണാൻ സാധിച്ചുവെന്നുവരാം. പക്ഷേ ശ്രീരാമന്റെ ലീലകളെ മുഴുവൻ എണ്ണാൻ ഒരിയ്ക്കലും സാദ്ധ്യമല്ല. ഈ വിശുദ്ധമായ കഥ ഒരുവനെ ശ്രീഹരിയുടെ ധാമത്തിലെത്തുവാൻ സഹായിയ്ക്കുന്നു. കേൾക്കുന്നവർക്ക് നിരന്തരമായ ഭക്തിയെ കൊടുക്കുന്നു. ഉമേ, കാകഭുശുണ്ടി പക്ഷിരാജന്ന് പറഞ്ഞുകൊടുത്ത സുന്ദരമായ കഥയെ ഞാൻ നിനക്ക് മുഴുവൻ ആവർത്തിച്ചു പറഞ്ഞു. ഹേ ഭവാനി, ഇങ്ങിനെ ഞാൻ ശ്രീരാമന്റെ ചില ഗുണങ്ങളെ വർണ്ണിച്ചിട്ടുണ്ട്. ഇനി എന്താണ് പറയേണ്ടതെന്ന് അറിയിയ്ക്കൂ. ഈ മംഗളകരമായ കഥയെ കേട്ട് ഉമ സന്തോഷിച്ചു. എന്നിട്ട് അത്യന്തം വിനയത്തോടെ മൃദുവായ വാക്കുകളിൽ ഈവിധം മറുപടി പറഞ്ഞു: "ഹേ ത്രിപുരാരേ, സംസാരഭയത്തെ അകറ്റുന്ന

ശ്രീരാമന്റെ ഗുണങ്ങളെ വർണ്ണിച്ചു കേട്ട് ഞാൻ മൂന്നുമടങ്ങ് ധന്യയായി. ''

**ദോ:**

**തുംഹരീ കൃപാ~ കൃപായതന് അബ് കൃതകൃത്യ് ന മോഹ്,**
**ജാനെഉ~ രാമ് പ്രതാപ് പ്രഭു ചിദാനന്ദ് സന്ദോഹ്. (52 – ക)**

**നാഥ് തവാനന് സസി സ്രവത് കഥാ സുധാ രഘുബീര്,**
**ശ്രവന് പുടൻഹി മന് പാന് കരി നഹിം അഘാത് മതിധീര്. (52 – ഖ)**

''ഹേ കരുണാസിന്ധോ, അങ്ങയുടെ കൃപയാൽ ഞാൻ കൃതകൃത്യയായി. എന്റെ മോഹമെല്ലാം വിട്ടുപോയി. ചിദാനന്ദമയനായ ശ്രീരാമന്റെ പ്രതാപത്തെ ഞാൻ മനസ്സിലാക്കിക്കഴിഞ്ഞു. ഹേ നാഥ, ചന്ദ്രനെപ്പോലുള്ള അങ്ങയുടെ വായയിൽനിന്നും രഘുവീരന്റെ കഥയെന്ന അമൃതത്തെ എന്റെ ചെവികളാകുന്ന കോപ്പയിൽ ഏന്തി കുടിച്ച് എന്റെ മനസ്സിന്ന് തൃപ്തി വരുന്നില്ല.'' (52–ക–ഖ)

**ചൗ:**

**രാമ് ചരിത് ജെ സുനത് അഘാഹീം –**
**രസ് ബിസേഷ് ജാനാ തിൻഹ് നാഹീം,**
**ജീവന്മുക്ത് മഹാമുനി ജേഊ –**
**ഹരി ഗുന് സുനഹിം നിരന്തര് തേഊ. 1**

**ഭവ സാഗര് ചഹ് പാര് ജൊ പാവാ –**
**രാമ് കഥാ താ കഹ്~ ദൃഢ് നാവാ,**
**ബിഷഇൻഹ് കഹ്~ പുനി ഹരി ഗുന ഗ്രാമാ –**
**ശ്രവന് സുഖദ് അരു മന് അഭിരാമാ. 2**

**ശ്രവനവന്ത് അസ് കോ ജഗ് മാഹീം –**
**ജാഹി ന രഘുപതി ചരിത് സൊഹാഹീം,**
**തേ ജഡ് ജീവ് നിജാത്മക് ഘാതീ –**
**ജിൻഹഹി ന രഘുപതി കഥാ സൊഹാതീ. 3**

**ഹരിചരിത്ര് മാനസ് തുംഹ് ഗാവാ –**
**സുനി മൈം നാഥ് അമിതി സുഖ് പാവാ,**
**തുംഹ് ജൊ കഹീ യഹ് കഥാ സുഹാഈ –**
**കാഗ്ഭുസുണ്ഡി ഗരുഡ് പ്രതി ഗാഈ. 4**

''ശ്രീരാമന്റെ ലീലകളെ കേട്ട് തൃപ്തിയായെന്നു തോന്നുന്നവർക്ക് അവയുടെ വിശിഷ്ടമായ സ്വാദറിയില്ല. ജീവന്മുക്തന്മാരായ മുനിമാർ പോലും നിരന്തരം ഹരിയുടെ ഗുണഗണങ്ങളെ (തൃപ്തിവരാതെ) കേട്ടുകൊണ്ടിരിയ്ക്കുന്നു. സംസാരസാഗരത്തെ കടക്കുവാൻ ശ്രമിയ്ക്കുന്ന വർക്ക് രാമകഥ ഒരു ദൃഢമായ തോണിയാണ്. വിഷയാസക്തർക്കു പോലും ഹരിയുടെ ലീലകൾ കേൾക്കുവാൻ സുഖപ്രദവും മനസ്സിന്ന് ആനന്ദകരവുമാണ്. ഈ ലോകത്തിൽ കേൾക്കുവാൻ കഴിവുള്ള ആരാണ് രഘുപതിയുടെ ചരിതം കേട്ട് സന്തുഷ്ടരാകാതെയുള്ളത്? ശ്രീരാമന്റെ കഥയിൽ ആകൃഷ്ടരാകാത്തവർ ജഡബുദ്ധികളും ആത്മ ഘാതികളുമാണ്. ഹരിചരിതമെന്ന മാനസസരസ്സിനെ അങ്ങ് പാടിയപ്പോൾ സ്വാമീ, ഞാൻ അതിരറ്റ സന്തോഷത്തോടെ കേട്ടു. ഈ സുന്ദരമായ കഥ കാകഭുശുണ്ടി ഗരുഡന്ന് വർണ്ണിച്ചതാണെന്ന് അങ്ങ് ഇപ്പോൾ പറഞ്ഞുവല്ലോ.''

**ദോ:**

**ബിരതി ഗ്യാന് ബിഗ്യാന് ദൃഢ് രാമ് ചരന് അതി നേഹ്,**
**ബായസ് തന് രഘുപതി ഭഗതി മോഹി പരമ് സന്ദേഹ്. (53)**

''കാകഭുശുണ്ഡി വിരക്തി, ജ്ഞാനം, വിജ്ഞാനം ഇവയിൽ ഉറച്ചു നില്ക്കുന്നവനും ശ്രീരാമന്റെ പാദങ്ങളിൽ ആഴ്ന്ന ഭക്തിയുള്ളവനു മാണ്. കാക്കയുടെ ശരീരമുള്ള ഒരു ജീവൻ രഘുപതിയുടെ ഭക്തനാണെന്നത് എനിയ്ക്ക് വലിയ സംശയത്തെ ഉണ്ടാക്കുന്നു.'' (53)

**ചൗ:**

**നര് സഹസ്ര് മഹ്ँ സുനഹു പുരാരീ –**
**കോഉ ഏക് ഹൊഇ ധർമ് ബ്രതധാരീ,**
**ധർമസീല് കോടിക് മഹ്ँ കോഈ –**
**ബിഷയ് ബിമുഖ് ബിരാഗ് രത് ഹോഈ. 1**

**കോടി ബിരക്ത് മധ്യ് ശ്രുതി കഹഈ –**
**സമ്യക് ഗ്യാന് സകൃത് കൊഉ ലഹഈ,**
**ഗ്യാനവന്ത് കോടിക് മഹ്ँ കോഊ –**
**ജീവന്മുക്ത് സകൃത് ജഗ് സോഊ. 2**

**തിൻഹ് സഹസ്ര് മഹുँ സബ് സുഖ് ഖാനീ –**
**ദുർലഭ് ബ്രഹ്മ്ലീന് ബിഗ്യാനീ,**
**ധർമ്സീല് ബിരക്ത് അരു ഗ്യാനീ –**
**ജീവന്മുക്ത് ബ്രഹ്മ്പര് പ്രാനീ. 3**

**സബ് തേ സോ ദുർലഭ് സുരരായാ –**
**രാമ് ഭഗതി രത് ഗത് മദ് മായാ,**
**സോ ഹരിഭഗതി കാഗ് കിമി പാഈ –**
**ബിസ്വനാഥ് മൊഹി കഹഹു ബുഝാഈ. 4**

''ഹേ ത്രിപുരാരേ, ആയിരം പേരിൽ ഒരുവനേ ധർമ്മത്തിൽ ദൃഢമായിരിയ്ക്കുള്ളൂ. ഒരു കോടി ധർമ്മശീലരിൽ ഒരുവനേ ഇന്ദ്രിയസുഖങ്ങളിൽ നിന്നും വിമുഖനായും വൈരാഗ്യത്തിൽ ആനന്ദിയ്ക്കുന്നവനായും ഇരിയ്ക്കുള്ളൂ. ഒരു കോടി വൈരാഗികളിൽ ഒരുവനേ ജ്ഞാനത്തെ നല്ലപോലെ പ്രാപിയ്ക്കുള്ളൂ എന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. ഈ ലോകത്തിൽ ജ്ഞാനവാന്മാരിൽ ഒരുവനേ ജീവന്മുക്തനാകുന്നുള്ളൂ. അങ്ങിനെയുള്ള ആയിരം പേരിൽ ബ്രഹ്മത്തിൽ ലയിച്ചവനും, മഹാജ്ഞാനിയുമായി ദുർല്ലഭം ഒരുവനെ മാത്രമേ കാണാൻ കഴിയുള്ളൂ. ധർമ്മശീലരിലും, വിരക്തരിലും, ജ്ഞാനികളിലും, ജീവന്മുക്തരിലും, ബ്രഹ്മലീനരിലും, ഹേ സുരേശ്വര, മദം, മായ ഇവയിൽനിന്നും മുക്തനും, ശ്രീരാമഭക്തിയിൽ ആനന്ദിയ്ക്കുന്നവനുമായ ഒരുവനെ കാണുന്നത് കഠിനമാണ്. ഹേ വിശ്വനാഥ, ശ്രീഹരിയിങ്കൽ ഈവിധമുള്ള ഭക്തി ഒരു കാക്കയ്ക്ക് എങ്ങിനെ ലഭിച്ചു എന്ന് വിസ്തരിച്ചു പറഞ്ഞാലും.''

**ദോ:**

**രാമ് പരായന് ഗ്യാന് രത് ഗുനാഗാര് മതി ധീര്,**
**നാഥ് കഹഹു കെഹി കാരന് പായഉ കാക് സരീര്. (54)**

''സ്വാമീ, ശ്രീരാമനിങ്കൽ ഭക്തിയുള്ളവനും, ജ്ഞാനിയും, ഗുണങ്ങളുടെ കലവറയും, ദൃഢബുദ്ധിയുമായ ഭുശുണ്ടിയ്ക്ക് കാക്കയുടെ ശരീരം എങ്ങിനെ ലഭിച്ചുവെന്ന് പറഞ്ഞാലും.'' (54)

**ചൗ:**

**യഹ് പ്രഭു ചരിത് പവിത്ര് സുഹാവാ –**
**കഹഹു കൃപാല് കാഗ് കഹ്ँ പാവാ,**
**തുംഹ് കെഹി ഭാँതി സുനാ മദനാരീ –**
**കഹഹു മോഹി അതി കൗതുക് ഭാരീ. 1**

**ഗരുഡ് മഹാഗ്യാനീ ഗുന രാസീ –**
**ഹരി സേവക് അതി നികട് നിവാസീ,**
**തെഹിം കെഹി ഹേതു കാഗ് സന് ജാഇൗ –**
**സുനി കഥാ മുനി നികര് ബിഹാഇൗ. 2**

**കഹഹു കവന് ബിധി ഭാ സംബാദാ –**
**ദൊഉ ഹരിഭഗത് കാഗ് ഉരഗാദാ,**
**ഗൗരി ഗിരാ സുനി സരല് സുഹാഇൗ –**
**ബോലേ സിവ് സാദര് സുഖ് പാഇൗ. 3**

**ധന്യ് സതീ പാവന് മതി തോരീ –**
**രഘുപതി ചരന് പ്രീതി നഹിം ഥോരീ,**
**സുനഹു പരമ് പുനീത് ഇതിഹാസാ –**
**ജോ സുനി സകല് ലോക് ഭ്രമ് നാസാ, 4**

**ഉപജഇ രാമ് ചരന് ബിസ്വാസാ –**
**ഭവ നിധി തര് നര് ബിനഹിം പ്രയാസാ. 5**

''ഹേ കൃപാലോ, ഈ പാവനവും മനോഹരവുമായ ചരിതം കാക്കയ്ക്ക് എവിടെനിന്നു കിട്ടിയതെന്ന് പറഞ്ഞാലും. ഹേ കാമാരേ, അതിനെ അങ്ങ് എങ്ങിനെ കേൾക്കാനിടയായി എന്നതും പറഞ്ഞാലും. എന്തെന്നാൽ എനിയ്ക്കതു കേൾക്കാൻ അത്യന്തം കൌതുകം തോന്നുന്നു. പിന്നെ ഗരുഡൻ മഹാജ്ഞാനിയും, ഗുണങ്ങളുടെ

തത്സ്വരൂപവുമാണ്. അവൻ ശ്രീഹരിയുടെ സേവകനും (വാഹനം) അദ്ദേഹത്തിന്റെ കൂടെ വസിയ്ക്കുന്നവനുമാണ്. എത്രയോ മുനിമാരെല്ലാമിരിയ്ക്കേ, അവരെയെല്ലാം വിട്ട് എന്തു കാരണത്താലാണ് അവൻ കാക്കയെ സമീപിച്ച് അവനിൽനിന്നും ശ്രീരാമന്റെ ചരിതത്തെ കേട്ടത്. കാക്കയും ഗരുഡനും ഹരിഭക്തന്മാരാണ്. അവർക്കിടയിൽ എങ്ങിനെ സംവാദമുണ്ടായി?'' ഗൗരിയുടെ നിഷ്കളങ്കവും മനോഹരവുമായ ഭാഷണം കേട്ട് ശിവൻ അതിപ്രസന്നനായി, ആദരവോടെ മറുപടി പറഞ്ഞു: ''ഹേ സതി, നീ ധന്യയാണ്. നിന്റെ ഉദ്ദേശം പാവനമായതാണ്. രഘുപതിയുടെ പാദങ്ങളിൽ നിനക്കുള്ള ഭക്തി കുറച്ചൊന്നുമല്ല. അതിനാൽ എറ്റവും പാവനമായ ഒരു ഇതിഹാസത്തെപ്പറ്റി പറയാം കേട്ടോളൂ. അതിനെ കേട്ടാൽ സകലലോകങ്ങളിലെ ഭ്രമങ്ങളും നശിച്ചുപോകും. ശ്രീരാമന്റെ പാദങ്ങളിൽ ഭക്തിയും വിശ്വാസവും വർധിയ്ക്കും. അത് ഒരുവനെ ഭവസാഗരത്തെ നിഷ്പ്രയാസം കടക്കാൻ സഹായിയ്ക്കും.''

**ദോ:**

**ഐസിഅ പ്രസ്ന് ബിഹംഗപതി കീൻഹി കാഗ് സന് ജാഇ,**
**സോ സബ് സാദര് കഹിഹഉ് സുനഹു ഉമാ മന് ലാഇ. (55)**

''പക്ഷിരാജനും ഇതുപോലുള്ള ചോദ്യങ്ങൾ കാകഭുശുണ്ടിയോട് ചോദിച്ചു. ഉമേ, ശ്രദ്ധിച്ചു കേട്ടോളൂ. ഞാൻ എല്ലാം ആദരവോടെ നിനക്ക് പറഞ്ഞുതരാം.'' (55)

**ചൗ:**

**മൈം ജിമി കഥാ സുനി ഭവ മോചനി –**
**സോ പ്രസംഗ് സുനു സുമുഖി സുലോചനി,**
**പ്രഥമ് ദച്ഛ് ഗൃഹ് തവ അവതാരാ –**
**സതീ നാമ് തബ് രഹാ തുംഹാരാ. 1**

**ദച്ഛ് ജഗ്യ് തവ ഭാ അപമാനാ –**
**തുംഹ് അതി ക്രോധ് തജേ തബ് പ്രാനാ,**
**മമ അനുചരൻഹ് കീൻഹ് മഖ് ഭംഗാ –**
**ജാനഹു തുംഹ് സോ സകല് പ്രസംഗാ. 2**

**തബ് അതി സോച് ഭയഉ മന് മോരേം -**
**ദുഖീ ഭയഉ് ബിയോഗ് പ്രിയ് തോരേം,**
**സുന്ദര് ബന് ഗിരി സരിത് തഡാഗാ -**
**കൗതുക് ദേഖത് ഫിരഉ് ബെരാഗാ.** 3

**ഗിരി സുമേര് ഉത്തര് ദിസി ദൂരീ -**
**നീല് സൈല് എക് സുന്ദര് ഭൂരീ,**
**താസു കനക്മയ് സിഖര് സുഹാഏ -**
**ചാരി ചാരു മോരേ മന് ഭാഏ.** 4

**തിൻഹ് പര് എക് എക് ബിടപ് ബിസാലാ -**
**ബട് പീപര് പാകരീ രസാലാ,**
**സൈലോപരി സര് സുന്ദര് സോഹാ -**
**മനി സോപാന് ദേഖി മന് മോഹാ.** 5

ഹേ സുമുഖി, സുലോചനേ, ഏതു സ്ഥിതിയിലാണ് ഞാൻ ഈ സംസാരമോചിനിയായ കഥ കേട്ടുവെന്ന് പറയാം കേൾക്കൂ: ആദ്യം നീ ദക്ഷന്റെ ഗൃഹത്തിൽ ജനിച്ചു. സതി എന്നായിരുന്നു നിന്റെ പേര്. ദക്ഷന്റെ യാഗത്തിൽ നീ അപമാനിയ്ക്കപ്പെട്ടു. അത്യന്തം ക്രുദ്ധയായി നീ നിന്റെ ജീവിതം ത്യജിച്ചു. എന്റെ അനുചരന്മാർ യാഗത്തെ നശിപ്പിച്ചു. ആ സംഗതിയെല്ലാം നിനക്ക് നല്ലപോലെ അറിയാം. എനിയ്ക്ക് മനസ്സിൽ അമിതമായ ചിന്തയുണ്ടായി, എന്തെന്നാൽ പ്രിയേ, നിന്റെ വിരഹം എന്നെ ദു:ഖിതനാക്കി. ഞാൻ മനോഹരങ്ങളായ വനങ്ങളേയും, പർവതങ്ങളേയും, നദികളേയും, തടാകങ്ങളേയും കണ്ടുകൊണ്ട് ചുറ്റിയലഞ്ഞു. പക്ഷേ ഒരിടത്തും പ്രസന്നത കിട്ടിയില്ല. അങ്ങ് ദൂരെ വടക്ക് സുമേരുപർവത്തിന്നും അപ്പുറത്ത് നീലഗിരി എന്ന ഒരു സുന്ദരമായ പർവതമുണ്ട്. അതിന്ന് നാല് മനോഹരങ്ങളായ സ്വർണ്ണശിഖരങ്ങൾ ഉണ്ട്. അത് എന്റെ മനസ്സിനെ സന്തോഷിപ്പിച്ചു. ഓരോ ശിഖരത്തിന്മേലും ഒരു പേരാല്, അരയാല്, പ്ലാശ്, മാവ് എന്നീ വലിയ വലിയ മരങ്ങൾ നിന്നിരുന്നു. പർവതത്തിന്റെ മുകളിൽ ഒരു സുന്ദരമായ

തടാകം തിളങ്ങിക്കൊണ്ടിരുന്നു. രത്നങ്ങൾ പതിച്ച അതിന്റെ പടികൾ മനസ്സിനെ മോഹിപ്പിയ്ക്കുന്നവയായിരുന്നു.

**ദോ:**

**സീതല് അമല് മധുര് ജല് ജലജ് ബിപുല് ബഹുരംഗ്,**
**കൂജത് കല് രവ് ഹംസ് ഗന് ഗുംജത് മഞ്ജുല് ഭൃംഗ്. (56)**

അതിലെ ജലം തണുത്തതും, ശുദ്ധമായതും, മധുരമായതുമായിരുന്നു. അതിൽ പല നിറങ്ങളിലുള്ള അനവധി താമരപ്പൂക്കൾ ഉണ്ടായിരുന്നു. അരയന്നങ്ങളുടെ കൂട്ടം കളരവം ചെയ്തുകൊണ്ടിരുന്നു. വണ്ടുകൾ ഉല്ലാസമായി റീങ്കാരം ചെയ്തുകൊണ്ടിരുന്നു. (56)

**ചൗ:**

**തെഹിം ഗിരി രുചിര് ബസഇ ഖഗ് സോഈ –**
**താസു നാസ് കല്പാന്ത് ന ഹോഈ,**
**മായാ കൃത് ഗുന് ദോഷ് അനേകാ –**
**മോഹ് മനോജ് ആദി അബിബേകാ. 1**

**രഹേ ബ്യാപി സമസ്ത് ജഗ് മാഹീം –**
**തെഹി ഗിരി നികട് കബ്ഹുँ നഹിം ജാഹീം,**
**തഹँ ബസി ഹരിഹി ഭജഇ ജിമി കാഗാ –**
**സോ സുനു ഉമാ സഹിത് അനുരാഗാ. 2**

**പീപര് തരു തര് ധ്യാന് സൊ ധരഈ –**
**ജാപ് ജഗ്യ് പാകരി തര് കരഈ,**
**ആँവ് ഛാँഹ് കര് മാനസ് പൂജാ –**
**തജി ഹരി ഭജനു കാജു നഹിം ദൂജാ. 3**

**ബര് തര് കഹ് ഹരി കഥാ പ്രസംഗാ –**
**ആവഹിം സുനഹിം അനേക് ബിഹംഗാ,**
**രാമ് ചരിത് ബിചിത്ര് ബിധി നാനാ –**
**പ്രേമ് സഹിത് കര് സാദര് ഗാനാ. 4**

**സുനഹിം സകല് മതി ബിമല് മരാലാ –**
**ബസഹിം നിരന്തര് ജോ തെഹിം താലാ,**
**ജബ് മൈം ജാഇ സൊ കൗതുക് ദേഖാ –**
**ഉര് ഉപജാ ആനന്ദ് ബിസേഷാ. 5**

ആ ശോഭായമാനമായ പർവതത്തിലാണ് ആ പക്ഷി (കാകഭുശുണ്ടി) വസിയ്ക്കുന്നത്. അത് ലോകാവസാനത്തിന്നു ശേഷവും ജീവിയ്ക്കുന്നു. മായയാൽ ഉണ്ടാക്കപ്പെട്ട അനവധി ഗുണദോഷങ്ങൾ, ലോകം മുഴുവനും വ്യാപിച്ചിരിയ്ക്കുന്ന മോഹം കാമം എന്നീ രൂപങ്ങളിലുള്ള അജ്ഞാനം, ഇവ ആ പർവതത്തെ ഒരിയ്ക്കലും അടുക്കില്ല. ഉമേ, കേൾക്കൂ, എത്രയും പ്രേമത്തോടെയാണ് ആ കാക്ക ശ്രീഹരിയെ ഭജിച്ചുകൊണ്ട് തന്റെ ദിവസങ്ങളെ കഴിച്ചുകൂട്ടുന്നു എന്ന്. ആരയാലിന്റെ ചുവട്ടിൽ അത് ധ്യാനം ചെയ്യുന്നു. പ്ലാശമരത്തിന്റെ ചുവട്ടിൽ ജപയജ്ഞം ചെയ്യുന്നു. മാമരത്തിന്റെ ചുവട്ടിൽ ഇരുന്ന് പ്രഭുവിന്ന് മാനസപൂജ ചെയ്യുന്നു. അതിന്ന് ശ്രീഹരിഭജനമല്ലാതെ വേറൊരു ജോലിയുമില്ല. പേരാലിന്റെ ചുവട്ടിൽ ഇരുന്ന് അത് ഹരികഥാ പ്രസംഗം ചെയ്യുന്നു. അതു കേൾക്കാൻ അനവധി പക്ഷികൾ അവടെ കൂട്ടമായി വരുന്നു. പ്രേമാദരങ്ങളോടെ അത് ശ്രീരാമന്റെ വിചിത്രമായ പല ലീലകളേയും പാടുന്നു. ആ തടാകത്തിൽ വസിയ്ക്കുന്ന ശുദ്ധ ഹൃദയരായ ഹംസങ്ങൾ ആ കഥയെ കേൾക്കുന്നു. ഞാനവിടെ ചെന്ന് ആ കാഴ്ച്ച കണ്ടപ്പോൾ എന്റെ മനസ്സിൽ അതിവിശേഷമായ ആനന്ദം ഉണ്ടായി.

**ദോ:**

**തബ് കഛു കാല് മരാല് തനു ധരി തഹ് ് കീൻഹ് നിവാസ്,**
**സാദര് സുനി രഘുപതി ഗുന് പുനി ആയഉ് ് കൈലാസ്. (57)**

പിന്നെ ഒരു ഹംസത്തിന്റെ രൂപം ധരിച്ച് ഞാൻ കുറെക്കാലം അവിടെ താമസിച്ചു. ശ്രീരാമന്റെ ഗുണഗണങ്ങളെ ആദരവോടെ കേട്ടശേഷം, ഞാൻ കൈലാസത്തേയ്ക്ക് മടങ്ങിവന്നു. (57)

**ചൗ:**

**ഗിരിജാ കഹെഉ് സൊ സബ് ഇതിഹാസാ –**
**മൈം ജെഹി സമയ് ഗയഉ് ഖഗ് പാസാ,**
**അബ് സൊ കഥാ സുനഹു ജെഹി ഹേതൂ –**
**ഗയഉ കാഗ് പഹിം ഖഗ് കുല കേതൂ. 1**

**ജബ് രഘുനാഥ് കീൻഹി രന് ക്രീഡാ –**
**സമുഝത് ചരിത് ഹോതി മൊഹി ബ്രീഡാ,**
**ഇന്ദ്രജീത് കര് ആപു ബ്ധായോ –**
**തബ് നാരദ് മുനി ഗരുഡ് പഠായോ. 2**

**ബന്ധന് കാടി ഗയോ ഉരഗാദാ –**
**ഉപജാ ഹൃദയ് പ്രചണ്ഡ് ബിഷാദാ,**
**പ്രഭു ബന്ധന് സമുഝത് ബഹു ഭാംതീ –**
**കരത് ബിചാര് ഉരഗ് ആരാതീ. 3**

**ബ്യാപക് ബ്രഹ്മ് ബിരജ് ബാഗീസാ –**
**മായാ മോഹ് പാര് പരമീസാ,**
**സോ അവതാര് സുനെഉ് ജഗ് മാഹീം –**
**ദേഖെഉ് സോ പ്രഭാവ് കഛു നാഹീം. 4**

ഹേ ഗിരിജേ, അങ്ങിനെ ഞാൻ ആ പക്ഷിയെ (കാകഭുശുണ്ടി) കണ്ടുമുട്ടിയ കഥ എല്ലാം തന്നെ പറഞ്ഞു. ഇനി ഗരുഡൻ കാക്കയെ കണ്ടുമുട്ടാനിടവന്ന സന്ദർഭത്തെ പറ്റി പറയാം കേട്ടോളൂ. രഘുപതി (മേഘനാദനുമായി) ഏറ്റുമുട്ടിയ വിനോദം നടത്തിയപ്പോൾ — അതിനെ പ്പറ്റി ചിന്തിയ്ക്കുമ്പോൾ എനിയ്ക്ക് ലജ്ജ തോന്നുന്നു – സ്വയം ഇന്ദ്രജിത്തി നാൽ ബന്ധിയ്ക്കപ്പെടാൻ അനുവദിച്ചു. ആ സമയം നാരദമുനി ഗരുഡനെ പറഞ്ഞയച്ചു. ഗരുഡൻ വന്ന് നാഗപാശത്തെ അറുത്ത് തിരിച്ചുചെല്ലുമ്പോൾ അവന്റെ മനസ്സിൽ ഭയങ്കരമായ വിഷാദമുണ്ടായി. പ്രഭുവിന്റെ ബന്ധനത്തെപ്പറ്റി ഓർമ്മിച്ചപ്പോൾ സർപ്പവൈരി ആ സംഭവത്തെ പല വഴികളിൽക്കൂടി ചിന്തിച്ചു. 'സർവവ്യാപിയും, വിരാഗിയുമായ ബ്രഹ്മം, വാഗീശ്വരൻ, മായാമോഹങ്ങൾക്കപ്പുറത്തായ

പരമേശ്വരൻ – അങ്ങിനെയുള്ളവൻ ഈ ലോകത്തിൽ അവതരിച്ചിരിയ്ക്കുന്നതായാണ് ഞാൻ കേട്ടത്. പക്ഷേ ഞാൻ അവന്റെ ദിവ്യപ്രഭാവത്തെ ഒന്നിനേയും കണ്ടില്ലല്ലോ? '

**ദോ:**

**ഭവ ബന്ധന് തേ ഛൂടഹിം നര് ജപി ജാ കര് നാമ്,**
**ഖർബ് നിസാചര് ബാँധെഉ നാഗപാസ് സൊഇ രാമ്. (58)**

'ആരുടെ നാമത്തെ ആവർത്തിച്ചു ജപിയ്ക്കുന്നവർ ഭവബന്ധനത്തിൽ നിന്നും മുക്തരാകുന്നുവോ, അതേ രാമൻ കേവലം ഒരു ക്ഷുദ്ര രാക്ഷസനാൽ നാഗപാശം കൊണ്ട് ബന്ധിയ്ക്കപ്പെട്ടു.' (58)

**ചൗ:**

**നാനാ ഭാँതി മന്ഹി സമുഝാവാ –**
**പ്രഗട് ന ഗ്യാന് ഹൃദയँ ഭ്രമ് ഛാവാ,**
**ഖേദ് ഖിന്ന് മന് തർക് ബഢാഈ –**
**ഭയഉ മോഹബസ് തുംഹരിഹിം നാഈ. 1**

**ബ്യാകുല് ഗയഉ ദേവരിഷി പാഹീം –**
**കഹെസി ജൊ സംസയ് നിജ് മന് മാഹീം,**
**സുനി നാരദ്ഹി ലാഗി അതി ദായാ –**
**സുനു ഖഗ് പ്രബല് രാമ് കൈ മായാ. 2**

**ജോ ഗ്യാനിൻഹ് കര് ചിത് അപഹരഈ –**
**ബരി ആഈം ബിമോഹ് മന് കരഈ,**
**ജെഹിം ബഹു ബാര് നചാവാ മോഹീ –**
**സൊഇ ബ്യാപീ ബിഹംഗപതി തോഹീ. 3**

**മഹാമോഹ് ഉപജാ ഉര് തോരേം –**
**മിടിഹി ന ബേഗി കഹേം ഖഗ് മോരേം,**
**ചതുരാനന് പഹിം ജാഹു ഖഗേസാ –**
**സോഇ കരെഹു ജെഹി ഹോഇ നിദേസാ. 4**

ഗരുഡൻ സ്വയം മനസ്സിലാക്കുവാൻ ആവുന്നതും ശ്രമിച്ചു. പക്ഷേ ഹൃദയത്തിൽ ജ്ഞാനത്തിന്റെ പ്രകാശം ഉണ്ടായില്ല. മറിച്ച്, മനസ്സിൽ ഭ്രമം അധികരിച്ചു. ദു:ഖം കൊണ്ട് ബാധിയ്ക്കപ്പെട്ട് മനസ്സിൽ തർക്കങ്ങൾ തിരക്കവേ, അവൻ നിന്നെപ്പോലെ മോഹവശനായി. വ്യാകുലതയോടെ അവൻ നാരദമുനിയെ സമീപിച്ച് തന്റെ മനസ്സിനെ അലട്ടുന്ന സംശയത്തെ അറിയിച്ചു. അവന്റെ കഥ കേട്ട് നാരദമുനിയ്ക്ക് അത്യന്തം ദയ തോന്നി. എന്നിട്ട് പറഞ്ഞു: "ഹേ ഗരുഡ, കേൾക്കൂ. ശ്രീരാമന്റെ മായാശക്തി അതിപ്രബലമാണ്. അത് ജ്ഞാനികളുടെ മനസ്സിനെ പ്പോലും അപഹരിച്ച് അവരെ തന്റെ അധീനത്തിലാക്കി അവരുടെ മനസ്സിനെ മോഹമെന്ന മേഘംകൊണ്ട് മറയ്ക്കുന്നു. ഹേ പക്ഷിരാജ, ഏതു മായ എന്നെ പല പ്രാവശ്യവും ആട്ടിവെച്ചുവോ, അതേ മായ ഇപ്പോൾ നിന്നേയും പിടികൂടിയിരിയ്ക്കുന്നു. നിന്റെ മനസ്സിൽ ഒരു മഹാമോഹം മുളയെടുത്തിട്ടുണ്ട്. അത് എന്റെ വാക്കുകളാൽ ഉടനടി നശിയ്ക്കില്ല. അതിനാൽ നീ ബ്രഹ്മാവിനെ ചെന്നു കണ്ട് അദ്ദേഹം പറയുന്നത് അനുസരിയ്ക്കൂ. "

**ദോ:**

**അസ് കഹി ചലേ ദേവരിഷി കരത് രാമ് ഗുന് ഗാന്,**
**ഹരി മായാ ബല് ബരനത് പുനി പുനി പരമ് സുജാന്. (59)**

ഈവിധം പറഞ്ഞ് പരമജ്ഞാനിയായ ദേവർഷി ശ്രീരാമന്റെ ഗുണ ഗണങ്ങളെ പാടിക്കൊണ്ട്, ശ്രീഹരിയുടെ മായാശക്തിയെ വീണ്ടും വീണ്ടും മനസ്സിൽ സ്മരിച്ചുകൊണ്ട് തന്റെ വഴിയ്ക്കു പോയി. (59)

**ചൗ:**

**തബ് ഖഗ്പതി ബിരഞ്ചി പഹിം ഗയഊ –**
**നിജ് സന്ദേഹ് സുനാവത് ഭയഊ,**
**സുനി ബിരഞ്ചി രാമ്ഹി സിരു നാവാ –**
**സമുഝി പ്രതാപ് പ്രേമ് അതി ഛാവാ. 1**

**മന് മഹു് കരഇ ബിചാര് ബിധാതാ –**
**മായാ ബസ് കബി കോബിദ് ഗ്യാതാ,**

**ഹരി മായാ കര് അമിത് പ്രഭാവാ –**
**ബിപുല് ബാര് ജെഹിം മോഹി നചാവാ. 2**

**അഗ് ജഗ്മയ് ജഗ് മമ ഉപരാജാ –**
**നഹിം ആചര്ജ് മോഹ് ഖഗരാജാ,**
**തബ് ബോലേ ബിധി ഗിരാ സുഹാഈ –**
**ജാന് മഹേസ് രാമ് പ്രഭുതാഈ. 3**

**ബൈനതേയ് സങ്കര് പഹിം ജാഹൂ –**
**താത് അനത് പൂഛഹു ജനി കാഹൂ,**
**തഹ്ँ ഹോഇഹി തവ സംസയ് ഹാനീ –**
**ചലെഉ ബിഹംഗ് സുനത് ബിധി ബാനീ. 4**

പക്ഷിരാജൻ പിന്നെ ബ്രഹ്മാവിന്റെ അടുത്തേയ്ക്കു ചെന്ന് തന്റെ സംശയത്തെ പറഞ്ഞു. അവന്റെ കഥ കേട്ട് ബ്രഹ്മാവ് ശ്രീരാമനെ തല വണങ്ങി, അവന്റെ പ്രതാപത്തെ പൂർണ്ണമായി മനസ്സിലാക്കി, പ്രേമ പരവശനായി. ബ്രഹ്മാവ് സ്വയം മനസ്സിൽ ചിന്തിച്ചു: 'ജ്ഞാനികളും, മുനിമാരും, പണ്ഡിതരും മായയ്ക്കധീനരാണ്. ശ്രീഹരിയുടെ മായാശക്തി അതിപ്രഭാവമുള്ളതാണ്. അത് എന്നെ പലപ്പോഴും ആട്ടിവെച്ചിട്ടുണ്ട്. ഈ ചരാചരപ്രപഞ്ചം മുഴുവൻ എന്റെ സൃഷ്ടിയാണ്. പക്ഷിരാജൻ ആ മായയുടെ ശക്തിയാൽ മോഹിപ്പിയ്ക്കപ്പെട്ടതിൽ ആശ്ചര്യമില്ല.' അപ്പോൾ ബ്രഹ്മാവ് മൃദുവായ വാക്കുകൾകൊണ്ട് പറഞ്ഞു: "മഹേശ്വരന്ന് ശ്രീരാമന്റെ മഹിമയെപ്പറ്റി അറിയും. അതിനാൽ, ഹേ ഗരുഡ, ശങ്കരനെ സമീപിയ്ക്കൂ. പ്രിയ മകനേ, വേറെ ഒരിടത്തും ആരോടും തന്നെ ചോദിയ്ക്കരുത്. അവിടെ മാത്രമേ നിന്റെ സംശയങ്ങൾ പരിഹരിയ്ക്കപ്പെടുള്ളൂ." ബ്രഹ്മാവിന്റെ ഉപദേശം കേട്ട് പക്ഷി പറന്നുപോയി.

**ദോ:**

**പരമാതുര് ബിഹംഗപതി ആയഉ തബ് മോ പാസ്,**
**ജാത് രഹെഉँ കുബേര് ഗൃഹ് രഹിഹു ഉമാ കൈലാസ്. (60)**

അപ്പോൾ പക്ഷിരാജാവ് അത്യന്തം ആതുരതയോടെ എന്റെ അടുത്തേയ്ക്ക് വന്നു. ഹേ ഉമേ, ആ സമയം ഞാൻ കുബേരന്റെ ഗൃഹത്തിലേയ്ക്ക് പോകുകയായിരുന്നു; നീയോ കൈലാസത്തിലും. (60)

**ചൗ:**

**തെഹിം മമ പദ് സാദര് സിരു നാവാ –**
**പുനി ആപന് സന്ദേഹ് സുനാവാ,**
**സുനി താ കരി ബിനതീ മൃദു ബാനീ –**
**പ്രേമ് സഹിത് മൈം കഹെഉ ँ ഭവാനീ. 1**

**മിലെഹു ഗരുഡ് മാരഗ് മഹ് ँ മോഹീ –**
**കവന് ഭാ ँതി സമുഝാവൗം തോഹീ,**
**തബ്ഹിം ഹോഇ സബ് സംസയ് ഭംഗാ –**
**ജബ് ബഹു കാല് കരിഅ സത്സംഗാ. 2**

**സുനിഅ തഹാ ँ ഹരി കഥാ സുഹാഈ –**
**നാനാ ഭാ ँതി മുനിൻഹ് ജോ ഗാഈ,**
**ജെഹി മഹു ँ ആദി മധ്യ് അവസാനാ –**
**പ്രഭു പ്രതിപാദ്യ് രാമ് ഭഗവാനാ. 3**

**നിത് ഹരി കഥാ ഹോത് ജഹ് ँ ഭാഈ –**
**പഠവഉ ँ തഹാ ँ സുനഹു തുംഹ് ജാഈ,**
**ജാഇഹി സുനത് സകല് സന്ദേഹാ –**
**രാമ് ചരന് ഹോഇഹി അതി നേഹാ. 4**

അവൻ എന്റെ പാദങ്ങളിൽ ആദരവോടെ തലവണങ്ങി, തന്റെ സംശയത്തെ എന്റെ മുന്നിൽ കേൾപ്പിച്ചു. മൃദുവായ വാക്കുകളാൽ പറയപ്പെട്ട അവന്റെ അഭ്യർത്ഥനയെ കേട്ട്, ഹേ ഭവാനി, ഞാൻ സ്നേഹത്തോടെ മറുപടിപറഞ്ഞു: "ഹേ ഗരുഡ, നീ എന്നെ വഴിയിൽ കണ്ടുമുട്ടി. അതിനാൽ നിന്നെ എങ്ങിനെ പറഞ്ഞുമനസ്സിലാക്കും? സംശയങ്ങൾ മഴുവൻ തീർക്കണമെങ്കിൽ സാധുക്കളുമായി സംഗം നീണ്ട കാലം ഉണ്ടായിരിയ്ക്കണം. പിന്നെ മുനിമാരാൽ പലവിധത്തിൽ

പാടപ്പെട്ട ശ്രീഹരിയുടെ ആനന്ദകരമായ ചരിതത്തെ കേൾക്കണം. അതിന്റെ ഏക വിഷയം – ആദ്യവും, നടുവിലും, അവസാനവും – പ്രഭു ശ്രീരാമഭഗവാനാണ്. അതനുസരിച്ച് ഞാൻ നിന്നെ ഒരു സ്ഥലത്തേയ്ക്ക് അയയ്ക്കാം. ഹേ സഹോദര, അവിടെ ദിനവും ശ്രീഹരി യുടെ കഥ പാരായണം ചെയ്യപ്പെടുന്നു. നീ അവിടെ പോയി ശ്രദ്ധിച്ചു കേൾക്കൂ. അതിനെ കേൾക്കുന്തോറും നിന്റെ സംശയങ്ങൾ മറയും; എന്നിട്ട് നിനക്ക് ശ്രീരാമപാദങ്ങളിൽ ആഴ്ന്ന ഭക്തിയുണ്ടാകും.''

**ദോ:**

**ബിനു സത്സംഗ് ന ഹരി കഥാ തെഹി ബിനു മോഹ് ന ഭാഗ്,**
**മോഹ് ഗഏ് ബിനു രാമ് പദ് ഹോഇ ന ദൃഢ് അനുരാഗ്. (61)**

''സത്സംഗമില്ലാതെ ഹരികഥയില്ല. ഹരികഥയില്ലാതെ മനസ്സിൽ മോഹം ഒഴിയില്ല. മോഹം ഒഴിയാതെ ഒരുവന്ന് ശ്രീരാമപാദങ്ങളിൽ ദൃഢമായ അനുരാഗം ഉണ്ടാകാൻ സാദ്ധ്യതയില്ല. '' (61)

**ചൗ:**

**മിലഹിം ന രഘുപതി ബിനു അനുരാഗാ –**
**കിഏ് ജോഗ് തപ് ഗ്യാന് ബിരാഗാ,**
**ഉത്തര് ദിസി സുന്ദര് ഗിരി നീലാ –**
**തഹ് രഹ് കാകഭുസുണ്ഡി സുസീലാ. 1**

**രാമ് ഭഗതി പഥ് പരമ് പ്രബീനാ –**
**ഗ്യാനീ ഗുന് ഗൃഹ് ബഹു കാലീനാ,**
**രാമ് കഥാ സോ കഹഇ നിരന്തര് –**
**സാദര് സുനഹിം ബിബിധ് ബിഹംഗ്ബര് 2**

**ജാഇ സുനഹു തഹ് ഹരി ഗുന് ഭൂരീ –**
**ഹോഇഹി മോഹ് ജനിത് ദുഖ് ദൂരീ,**
**മൈം ജബ് തെഹി സബ് കഹാ ബുഝാഈ –**
**ചലെഉ ഹരഷി മമ പദ് സിരു നാഈ. 3**

**താതേ ഉമാ ന മൈം സമുഝാവാ –**
**രഘുപതി കൃപാ്ँ മരമു മൈം പാവാ,**
**ഹോഇഹി കീൻഹ് കബ്ഹു്ँ അഭിമാനാ –**
**സോ ഖോവൈ ചഹ് കൃപാനിധാനാ. 4**

**കഛു തെഹി തേ പുനി മൈം നഹിം രാഖാ –**
**സമുഝഇ ഖഗ് ഖഗ്ഹീ കൈ ഭാഷാ,**
**പ്രഭു മായാ ബലവന്ത് ഭവാനീ –**
**ജാഹി ന മോഹ് കവന് അസ് ഗ്യാനീ. 5**

"ഒരുവൻ യോഗം, തപസ്സ്, ജ്ഞാനം, വൈരാഗ്യം ഇവയെല്ലാം അനുഷ്ഠിയ്ക്കുന്നവനായാലും പ്രേമം ഒന്നുകൊണ്ടുമാത്രമേ രഘുപതിയെ പ്രാപിയ്ക്കാൻ കഴിയുള്ളൂ. അങ്ങ് വടക്ക് നീലഗിരി എന്ന ഒരു സുന്ദര മായ പർവതമുണ്ട്. അവിടെ സുശീലനായ കാകഭുശുണ്ടി വസിയ്ക്കുന്നു. അവൻ ശ്രീരാമഭക്തിയുടെ മാർഗത്തെപ്പറ്റി അറിയുന്നതിൽ ആത്യന്തം പ്രവീണനാണ്. അവൻ ജ്ഞാനിയും സദ്ഗുണങ്ങളുടെ ധാമവും, വയോവൃദ്ധനുമാണ്. അവൻ സദാ ശ്രീരാമചരിതത്തെ പാരായണം ചെയ്തുകൊണ്ടിരിയ്ക്കും. പലവിധത്തിലുള്ള പക്ഷിപ്രവരന്മാർ ആദര വോടെ അതിനെ കേട്ടുകൊണ്ടിരിയ്ക്കും. അവിടെ പോയി ശ്രീഹരിയുടെ നനാഗുണഗണങ്ങളെപ്പറ്റി കേൾക്കു. മോഹത്താലുണ്ടായ നിന്റെ ദു:ഖം മറഞ്ഞുപോകും." ഞാൻ ഗരുഡനെ എല്ലാം നല്ലപോലെ പറഞ്ഞു മനസ്സിലാക്കിയപ്പോൾ, അവൻ എന്റെ പാദങ്ങളിൽ തല വണങ്ങി, സന്തോഷത്തോടെ വിടവാങ്ങി പോയി. ഹേ ഉമേ, ഞാൻ സ്വയം അവനെ ഉപദേശിച്ചില്ല; എന്തെന്നാൽ രഘുപതിയുടെ കാരുണ്യത്താൽ (ഗരുഡന്റെ മോഹത്തെപ്പറ്റിയ) രഹസ്യം എനിയ്ക്കറിയാമായിരുന്നു. എപ്പോഴെങ്കിലും അവൻ തന്റെ അഭിമാനത്തെ വെളിപ്പെടുത്തി യിരിയ്ക്കാം. കൃപാനിധി അവനെ തിരുത്താൻ ഇച്ഛിച്ചിരിയ്ക്കാം. ഒരുപുറം ഞാൻ അവനെ ഇരുത്താതിരുന്നതിന്ന് വേറൊരു കാരണവുമുണ്ട് – ഒരു പക്ഷിയ്ക്കല്ലെ വേറൊരു പക്ഷിയുടെ ഭാഷ മനസ്സിലാകൂ? ഹേ ഭവാനി, പ്രഭുവിന്റെ മായ അതിപ്രബലമാണ്. അതിന്റെ വശംവദ രാകാതിരിയ്ക്കാൻ അത്രയും ജ്ഞാനിയായിട്ടാരാണുള്ളത്?

**ദോ:**

**ഗ്യാനീ ഭഗത് സിരോമനി ത്രിഭുവന്പതി കര് ജാന്,**
**താഹി മോഹ് മായാ നര് പാവ്ँര് കരഹിം ഗുമാന്. (62 – ക)**

**സിവ് ബിരഞ്ചി കഹുँ മോഹഇ കോ ഹൈ ബപുരാ ആന്,**
**അസ് ജിയ്ँ ജാനി ഭജഹിം മുനി മായാ പതി ഭഗവാന്. (62 – ഖ)**

ഭക്തശിരോമണിയും, ജ്ഞാനിയും മഹാവിഷ്ണുവിന്റെ വാഹനവുമായ ഗരുഡൻ കൂടി മായാമോഹത്തിന്നധീനനായെന്നാൽ സാധാരണ പാമര ജനങ്ങൾ അതിൽ നിന്നും മുക്തരാകുവാൻ ഇച്ഛിയ്ക്കുന്നത് എത്ര വിവേകശൂന്യമായതാണ്? പ്രഭുവിന്റെ മായ ശിവനേയും ബ്രഹ്മാവിനേയും കൂടി നിലതെറ്റിയ്ക്കുന്നു. പിന്നെ അതിന്റെ പ്രഭാവം ഒരു സാധാരണ ജീവജന്തുവിൽ എത്രമാത്രം ബാധിച്ചിരിയ്ക്കും? (62 – ക–ഖ)

**ചൗ:**

**ഗയഉ ഗരുഡ് ജഹँ ബസഇ ഭുസണ്ഡാ –**
**മതി അകുണ്ഠ് ഹരി ഭഗതി അഖണ്ഡാ,**
**ദേഖി സൈല് പ്രസന്ന് മന് ഭയഊ –**
**മായാ മോഹ് സോച് സബ് ഗയഊ. 1**

**കരി തഡാഗ് മജ്ജന് ജലപാനാ –**
**ബട് തര് ഗയഉ ഹൃദയ്ँ ഹര്ഷാനാ,**
**ബൃദ്ധ് ബൃദ്ധ് ബിഹംഗ് തഹँ ആഏ –**
**സുനൈ രാമ് കേ ചരിത് സുഹാഏ. 2**

**കഥാ അരംഭ് കരൈ സൊഇ ചാഹാ –**
**തേഹീ സമയ് ഗയഉ ഖഗനാഹാ,**
**ആവത് ദേഖി സകല് ഖഗരാജാ –**
**ഹരഷെഉ ബായസ് സഹിത് സമാജാ. 3**

**അതി ആദര് ഖഗപതി കര് കീൻഹാ –**
**സ്വാഗത് പൂഛി സുആസന് ദീൻഹാ,**
**കരി പൂജാ സമേത് അനുരാഗാ –**
**മധുര് ബചന് തബ് ബോലെഉ കാഗാ. 4**

ഗരുഡൻ കുശാഗ്രബുദ്ധിയും, ശ്രീഹരിയിങ്കൽ അഖണ്ഡഭക്തിയുമുള്ള കാകഭുശുണ്ടിയുടെ വാസസ്ഥലത്തേയ്ക്കു പോയി. പർവതത്തെ കണ്ടമാത്രത്തിൽ അവന്റെ മനസ്സ് പ്രസന്നമായി. അവനെ ബാധിച്ചിരുന്ന മായ, മോഹം, ചിന്ത, എല്ലാം തന്നെ മറഞ്ഞുപോയി. തടാകത്തിൽ സ്നാനം ചെയ്ത് അതിലെ ജലത്തെ കുടിച്ച് അത്യന്തം സന്തോഷത്തോടെ വടവൃക്ഷത്തിന്റെ ചുവട്ടിൽ പോയി ഇരുന്നു. എല്ലാ വിധത്തിലുള്ള വൃദ്ധന്മാരായ പക്ഷികളും ശ്രീരാമന്റെ സുന്ദരമായ ചരിതത്തെ കേൾക്കാൻ കൂട്ടമായി കൂടിയിരുന്നു. ഭുശുണ്ടി കഥ പറയുവാൻ തുടങ്ങുമ്പോഴാണ് പക്ഷിരാജൻ അവിടെ എത്തിയത്. പക്ഷിരാജൻ വരുന്നതു കണ്ട് എല്ലാവരും സന്തോഷിച്ചു, കാക്കയടക്കം. ഭുശുണ്ടി പക്ഷിരാജനെ അത്യാദരവോടെ സ്വാഗതം ചെയ്ത്, കുശലപ്രശ്നത്തിന്നുശേഷം, ഉയർന്ന ഒരു ആസനത്തിലിരുത്തി. അവനെ സ്നേഹത്തോടെ പൂജിച്ച് കാക്ക മധുരസ്വരത്തിൽ പറഞ്ഞു.

**ദോ:**

**നാഥ് കൃതാരഥ് ഭയഉ് മൈം തവ ദര്സന് ഖഗരാജ്,**
**ആയസു ദേഹു സോ കരൗം അബ് പ്രഭു ആയഹു കെഹി കാജ്.(63–ക)**

**സദാ കൃതാരഥ് രൂപ് തുംഹ് കഹ് മൃദു ബചന് ഖഗേസ്,**
**ജെഹി കൈ അസ്തുതി സാദര് നിജ് മുഖ് കീൻഹ് മഹേസ്. (63–ഖ)**

"പ്രഭോ, അങ്ങയുടെ ദർശനത്താൽ ഞാൻ കൃതാർത്ഥനായിരിയ്ക്കുന്നു. ഹേ പക്ഷിരാജ, അങ്ങയുടെ ആദേശമെന്തെന്നറിയിച്ചാലും. ഉടൻ ചെയ്യാം. സ്വാമീ, അങ്ങ് എന്തുദ്ദേശത്തോടെയാണ് വന്നത്?" ഗരുഡൻ മൃദുവായ വാക്കുകളിൽ മറുപടി പറഞ്ഞു: "അങ്ങ് സദാ കൃതാർത്ഥതയുടെ തത്സ്വരൂപമാണ്. സാക്ഷൽ ശിവഭഗവാൻ തന്നെ സ്വന്തം വായകൊണ്ട് അങ്ങയെ ആദരവോടെ സ്തുതിച്ചു." (63 – ക–ഖ)

**ചൗ:**

**സുനഹു താത് ജെഹി കാരന് ആയഉ് –**
**സോ സബ് ഭയഉ ദരസ് തവ പായഉ്,**
**ദേഖി പരമ് പാവന് തവ ആശ്രമ് –**
**ഗയഉ മോഹ് സംസയ് നാനാ ഭ്രമ്. 1**

**അബ് ശ്രീരാമ് കഥാ അതി പാവനി –**
**സദാ സുഖദ് ദുഖ് പുഞ്ജ് നസാവനി,**
**സാദര് താത് സുനാവഹു മോഹീ –**
**ബാര് ബാര് ബിനവഉ് പ്രഭു തോഹീ.** 2

**സുനത് ഗരുഡ് കൈ ഗിരാ ബിനീതാ –**
**സരല് സപ്രേമ് സുഖദ് സുപുനീതാ,**
**ഭയഉ താസു മന് പരമ് ഉഛാഹാ –**
**ലാഗ് കഹൈ രഘുപതി ഗുന് ഗാഹാ.** 3

**പ്രഥമ്ഹിം അതി അനുരാഗ് ഭവാനീ –**
**രാമചരിത് സര് കഹെസി ബഖാനീ,**
**പുനി നാരദ് കര് മോഹ് അപാരാ –**
**കഹെസി ബഹുരി രാവന് അവതാരാ.** 4

**പ്രഭു അവതാര് കഥാ പുനി ഗാഈ –**
**തബ് സിസു ചരിത് കഹെസി മന് ലാഈ.** 5

"പ്രിയ താത, ഞാൻ ഇവിടെ എന്തുദ്ദേശത്തോടെ വന്നുവോ, അത് പൂർണ്ണമായി സാധിച്ചു കഴിഞ്ഞു. പിന്നെ അങ്ങയെ ദർശിയ്ക്കാനുള്ള സുഅവസരവും കിട്ടി. അങ്ങയുടെ അതിപാവനമായ ആശ്രമത്തെ കണ്ടതും എന്റെ മോഹം, സംശയം, പലവിധ തെറ്റിദ്ധാരണകൾ, എല്ലാം തന്നെ മറഞ്ഞുപോയി. പ്രിയ താത, ഇപ്പോൾ അങ്ങ് ആദരവോടെ അതിപാവനവും, സദാ ആനന്ദകരവും, സർവദു:ഖങ്ങൾക്കും ഔഷധവുമായ ശ്രീരാമചരിതത്തെ എനിയ്ക്ക് വർണ്ണിച്ചുതന്നാലും. പ്രഭോ, ഇതാണ് ഞാൻ വീണ്ടും വീണ്ടും അങ്ങയോടപേക്ഷിയ്ക്കുന്നത്." ഗരുഡന്റെ വിനീതവും, നേരായതും, അതിപ്രീതിയുള്ളതും, ആനന്ദദായകവും, അതിപുണ്യമയവുമായ വാക്കുകൾ കേട്ട് കാകഭുശുണ്ടിയ്ക്ക് മനസ്സിൽ പരമാനന്ദമുണ്ടായി, അവൻ രഘുപതിയുടെ ഗുണഗണങ്ങളെ വർണ്ണിയ്ക്കാൻ തുടങ്ങി. ഹേ ഭവാനി, ആദ്യംതന്നെ അതിഭക്തിയോടെ രാമചരിതമെന്ന സരസ്സിനെപ്പറ്റി വ്യാഖ്യാനിച്ചു. പിന്നെ അവൻ നാരദ മുനിയുടെ അപാരമായ മോഹാവസ്ഥയെപ്പറ്റിയും, പിന്നെ രാവണന്റെ

അവതാരത്തെപ്പറ്റിയും പറഞ്ഞു. പിന്നെ അവൻ പ്രഭുവിന്റെ അവതാര കഥയെ പാടി, അവന്റെ ബാല്യകാലത്തെ ലീലകളെപ്പറ്റി രുചികരമായി വർണ്ണിച്ചു.

**ദോ:**

**ബാലചരിത് കഹി ബിബിധി ബിധി മന് മഹ്ँ പരമ് ഉഛാഹ്,**
**രിഷി ആഗവന് കഹെസി പുനി ശ്രീരഘുബീര് ബിബാഹ്. (64)**

മനം കവരുന്ന പലവിധ ബാലലീലകളെപ്പറ്റി വർണ്ണിച്ചശേഷം, (വിശ്വാമിത്ര) മുനിയുടെ വരവിനേയും ശ്രീരാമന്റെ വിവാഹത്തേയും പറ്റി പറഞ്ഞു. (64)

**ചൗ:**

**ബഹുരി രാമ് അഭിഷേക് പ്രസംഗാ –**
**പുനി നൃപ് ബചന് രാജ് രസ് ഭംഗാ,**
**പുരബാസിൻഹ് കര് ബിരഹ് ബിഷാദാ –**
**കഹെസി രാമ് ലഛിമന് സംബാദാ. 1**

**ബിപിന് ഗവന് കേവട് അനുരാഗാ –**
**സുരസരി ഉതരി നിവാസ് പ്രയാഗാ,**
**ബാല്മീക് പ്രഭു മിലന് ബഖാനാ –**
**ചിത്രകൂട് ജിമി ബസെ ഭഗവാനാ. 2**

**സചിവാഗവന് നഗര് നൃപ് മരനാ –**
**ഭരതാഗവന് പ്രേമ് ബഹു ബരനാ,**
**കരി നൃപ് ക്രിയാ സംഗ് പുരബാസീ –**
**ഭരത് ഗഏ ജഹ്ँ പ്രഭു സുഖ രാസീ. 3**

**പുനി രഘുപതി ബഹുബിധി സമുഝാഏ –**
**ലൈ പാദുകാ അവധ്പുര് ആഏ,**
**ഭരത് രഹനി സുരപതി സുത് കരനീ –**
**പ്രഭു അരു അത്രി ഭേംട് പുനി ബരനീ. 4**

പിന്നെ അവൻ ശ്രീരാമന്റെ യുവരാജാഭിഷേകസംഭവം, ദശരഥ മഹാരാജാവ് (കൈകേയിയ്ക്കു) കൊടുത്ത വരത്താൽ ഉത്സവത്തിൽ ഭംഗം വന്നത്, ശ്രീരാമന്റെ വിയോഗത്താൽ പ്രജകൾക്കുണ്ടായ വേദന, ഇവയെപ്പറ്റിയും പറഞ്ഞു. പിന്നെ ശ്രീരാമന്നും ലക്ഷ്മണന്നും ഇടയിൽ നടന്ന സംവാദം, അവർ കാട്ടിലേയ്ക്ക് പോയത്, നിഷാദരാജന്റെ (ഗുഹൻ) ഭക്തി, അവർ ഗംഗയെ കടന്നുപോയത്, പ്രയാഗയിൽ വസിച്ചത് എല്ലാം വർണ്ണിച്ചു. പിന്നെ പ്രഭു വാല്മീകിഋഷിയെ ദർശിച്ചത്, ഭഗവാൻ ചിത്രകൂടത്തിൽ വസിച്ചത് മറ്റും വിവരിച്ചു. പിന്നെ മന്ത്രി (സുമന്ത്രൻ, അയോദ്ധ്യയിലേയ്ക്ക്) തിരിച്ചുപോയത്, മഹാരാജാ വിന്റെ മരണം, ഭരതന്റെ (അമ്മാവന്റെ വീട്ടിൽനിന്നും) തിരിച്ചുവരവ്, അവന്റെ (ശ്രീരാമനോടുള്ള) പ്രേമം, എല്ലാം പറഞ്ഞു. പിന്നെ മഹാ രാജാവിന്റെ അന്ത്യേഷ്ടികൾ കഴിച്ചശേഷം ഭരതൻ പ്രജകളോടുകൂടി ആനന്ദസ്വരൂപിയായ പ്രഭുവിന്റെ അടുത്തേയ്ക്ക് ചെന്നതും, പ്രഭു അവനെ പലവിധത്തിൽ സമാധാനിപ്പിച്ചതും, അവൻ പ്രഭുവിന്റെ പാദുകകളെയും കൊണ്ട് അയോദ്ധ്യയ്ക്ക് തിരിച്ചുപോയതും വിവരമായി പറഞ്ഞു. പിന്നെ ഭരതന്റെ (നന്ദിഗ്രാമത്തിൽ) വാസവും, ഇന്ദ്രന്റെ പുത്രൻ ജയന്തന്റെ ദുർവ്യവഹാരവും, പ്രഭുവിന്റെ അത്രിമഹർഷിയു മായുള്ള സാക്ഷാത്കാരവും, എല്ലാം വർണ്ണിച്ചു.

**ദോ:**

**കഹി ബിരാധ് ബധ് ജെഹി ബിധി ദേഹ് തജീ സരഭംഗ്,**
**ബരനി സുതീഛന് പ്രീതി പുനി പ്രഭു അഗസ്തി സത്സംഗ്. (65)**

പിന്നെ വിരാധവധം, ശരഭംഗമുനിയുടെ ദേഹത്യാഗം, സുതീക്ഷ്ണന്റെ ഭക്തി, പ്രഭു അഗസ്ത്യമുനിയെ സന്ധിച്ചത് എല്ലാം വർണ്ണിച്ചു. (65)

**ചൗ:**

**കഹി ദണ്ഡക് വന് പാവനതാഈ –**
**ഗീധ് മഇത്രീ പുനി തെഹിം ഗാഈ,**
**പുനി പ്രഭു പഞ്ചബടീം കൃത് ബാസാ –**
**ഭഞ്ജി സകല് മുനിൻഹ് കീ ത്രാസാ. 1**

**പുനി ലഛിമന് ഉപദേസ് അനൂപാ –**
**സൂപനഖാ ജിമി കീൻഹി കുരൂപാ,**
**ഖര് ദൂഷന് ബധ് ബഹുരി ബഖാനാ –**
**ജിമി സബ് മരമു ദസാനന് ജാനാ. 2**

**ദസകന്ധര് മാരീച് ബതക്ഹീ –**
**ജെഹി ബിധി ഭഈ സൊ സബ് തെഹിം കഹീ,**
**പുനി മായാ സീതാ കര് ഹര്നാ –**
**ശ്രീരഘുബീര് ബിരഹ് കഛു ബര്നാ. 3**

**പുനി പ്രഭു ഗീധ് ക്രിയാ ജിമി കീൻഹീ –**
**ബധി കബന്ധ് സബരിഹി ഗതി ദീൻഹീ,**
**ബഹുരി ബിരഹ് ബര്നത് രഘുബീരാ –**
**ജെഹി ബിധി ഗഏ സരോബര് തീരാ. 4**

ദണ്ഡകാരണ്യത്തെ പാവനമാക്കിയ കഥ പറഞ്ഞശേഷം ഭുശുണ്ടി ഗൃധ്രരാജൻ ജടായുവുമായുള്ള മൈത്രിയെപ്പറ്റി പറഞ്ഞു. പിന്നെ പ്രഭു പഞ്ചവടിയിൽ താമസിച്ച കഥയും, അവിടെയുണ്ടായിരുന്ന മഹർഷി മാരുടെ ഭയത്തെ പോക്കിയതും പറഞ്ഞു. പിന്നെ പ്രഭു ലക്ഷ്മണന്ന് കൊടുത്ത ഉപമയില്ലാത്ത ഉപദേശങ്ങളെപ്പറ്റിയും, ശൂർപ്പണഖയെ വിരൂപയാക്കിയ കഥയും വർണ്ണിച്ചു. ഖരദൂഷണന്മാരുടെ വധവും, രാവണൻ എല്ലാ വർത്തമാനവും അറിഞ്ഞതും വർണ്ണിച്ചു. പിന്നെ ദശാനനന്റെ മാരീചനായിട്ടുണ്ടായ സംഭാഷണം ഇവയെല്ലാം പറഞ്ഞു. അതിന്നുശേഷം മായാസീതയെ രാവണൻ അപഹരിച്ചതും, രാഘവ ന്റെ ദു:ഖത്തെപ്പറ്റിയും കുറച്ചു വർണ്ണിച്ചു. പിന്നെ പ്രഭു ജടായുവിന്റെ ശേഷക്രിയകൾ കഴിച്ചത്, കബന്ധവധം, ശബരിയ്ക്ക് സദ്ഗതി കൊടുത്തത്, രഘുവീരന്റെ വിരഹതാപം, പ്രഭു പമ്പാനദിയുടെ കരയ്ക്ക് പോയത് എല്ലാം വർണ്ണിച്ചു.

**ദോ:**

**പ്രഭു നാരദ് സംബാദ് കഹി മാരുതി മിലന് പ്രസംഗ്,**
**പുനി സുഗ്രീവ് മിതാഈ ബാലി പ്രാന് കര് ഭംഗ്. (66 – ക)**

**കപിഹി തിലക് കരി പ്രഭു കൃത് സൈല് പ്രബര്ഷന് ബാസ്,**
**ബര്നന് ബര്ഷാ സരദ് അരു രാമ് രോഷ് കപി ത്രാസ്. (66 – ഖ)**

നാരദമുനിയുമായി പ്രഭു നടത്തിയ സംവാദത്തെ വര്ണ്ണിച്ച്, ഭുശുണ്ടി പിന്നെ പ്രഭു ഹനുമാനെ കണ്ടുമുട്ടിയ സംഗതി, ശ്രീരാമനും സുഗ്രീവനും തമ്മിലുണ്ടായ സന്ധി, ബാലിവധം എല്ലാം വിവരിച്ചു. പിന്നെ സുഗ്രീവനെ രാജാവാക്കിയശേഷം പ്രഭു പ്രവര്ഷണപര്വതത്തില് താമസിച്ചതും, വര്ഷക്കാലം, ശരത്ക്കാലം ഇവയേയും ശ്രീരാമന്ന് സുഗ്രീവനോടുണ്ടായ കോപത്തേയും പറ്റി വര്ണ്ണിച്ചു. (66 – ക–ഖ)

**ചൗ:**

**ജെഹി ബിധി കപിപതി കീസ് പഠാഏ –**
**സീതാ ഖോജ് സകല് ദിസി ധാഏ,**
**ബിബര് പ്രബേസ് കീൻഹ് ജെഹി ഭാँതീ –**
**കപിൻഹ് ബഹോരി മിലാ സമ്പാതീ. 1**

**സുനി സബ് കഥാ സമീര്കുമാരാ –**
**നാഘത് ഭയഉ പയോധി അപാരാ,**
**ലങ്കാँ കപി പ്രബേസ് ജിമി കീൻഹാ –**
**പുനി സീതഹി ധീരജു ജിമി ദീൻഹാ. 2**

**ബന് ഉജാരി രാവന്ഹി പ്രബോധീ –**
**പുര് ദഹി നാഘെഉ ബഹുരി പയോധീ,**
**ആഏ കപി സബ് ജഹँ രഘുരാഈ –**
**ബൈദേഹീ കീ കുസല് സുനാഈ. 3**

**സേന് സമേതി ജഥാ രഘുബീരാ –**
**ഉതരേ ജാഇ ബാരിനിധി തീരാ,**
**മിലാ ബിഭീഷന് ജെഹി ബിധി ആഈ –**
**സാഗര് നിഗ്രഹ് കഥാ സുനാഈ. 4**

കാക്ക പിന്നെ സുഗ്രീവന് സീതയെ അന്വേഷിയ്ക്കാന് വാനരന്മാരെ നാലു ദിക്കുകളിലേയ്ക്കും അയച്ചതും, തെക്കു ദിശയിലേയ്ക്ക പോയവര്

ഒരു ഗുഹയ്ക്കകത്തു ചെന്നതും, പിന്നീട് സമ്പാതിയെ കണ്ട് അവനിൽ നിന്നും വർത്തമാനമെല്ലാം അറിഞ്ഞ് വായുപുത്രൻ സമുദ്രത്തെ ചാടിക്കടന്നതും, വാനരവീരൻ ലങ്കയ്ക്കുള്ളിൽ പ്രവേശിച്ചതും, പിന്നീട് സീതയെ കണ്ട് സമാധാനിപ്പിച്ച്, അശോകവനത്തെ നശിപ്പിച്ചതും, രാവണനെ ഉപദേശിച്ചതും, ലങ്കാപുരിയെ കത്തിച്ചതും, അവിടെ നിന്നും തിരിച്ച് ചാടി സമുദ്രത്തെ കടന്ന് വാനരസമുഹത്തോടുകൂടി രഘുവീരന്റെ അടുത്തുപോയി സീതയുടെ വർത്തമാനമെല്ലാം പറഞ്ഞതും, രാഘവൻ സേനയോടുകൂടി സമുദ്രതീരത്ത് എത്തിയതും, വിഭീഷണൻ വന്ന് പ്രഭുവിനെ കണ്ടതും, സമുദ്രത്തെ കീഴടക്കിയതും – എല്ലാ കഥയും പറഞ്ഞു.

**ദോ:**

**സേതു ബാँധി കപി സേന് ജിമി ഉതരീ സാഗര് പാര്,**
**ഗയഉ ബസീഠീ ബീർബര് ജെഹി ബിധി ബാലികുമാര്.** (67 – ക)

**നിസിചര് കീസ് ലരാഈ ബരനിസി ബിബിധി പ്രകാര്,**
**കുംഭകരന് ഘനനാദ് കര് ബല് പൗരുഷ് സംഘാര്.** (67 – ഖ)

ഭുശുണ്ടി പിന്നെ സമുദ്രത്തിൽ പാലം കെട്ടി വാനരസേന സമുദ്രത്തെ കടന്ന് മറുകരയെത്തിയതും, വീരനായ അംഗദൻ ശ്രീരാമന്റെ ദൂതനായി രാവണന്റെ അടുക്കലേയ്ക്കു പോയതും വർണ്ണിച്ചു. പിന്നെ രാക്ഷസന്മാരും വാനരന്മാരും തമ്മിൽ വിവിധപ്രകാരത്തിലുണ്ടായ യുദ്ധം, കുംഭകർണ്ണൻ, മേഘനാദൻ ഇവരുടെ ബലപൗരുഷം, പിന്നീട് അവരുടെ മരണം എല്ലാം വിവരിച്ചു പറഞ്ഞു. (67–ക–ഖ)

**ചൗ:**

**നിസിചര് നികര് മരന് ബിധി നാനാ –**
**രഘുപതി രാവന് സമര് ബഖാനാ,**
**രാവന് ബധ് മന്ദോദരി സോകാ –**
**രാജ് ബിഭീഷന് ദേവ് അസോകാ.** 1

**സീതാ രഘുപതി മിലന് ബഹോരീ –**
**സുരൻഹ് കീൻഹി അസ്തുതി കര് ജോരീ,**
**പുനി പുഷ്പക് ചഢി കപിൻഹ് സമേതാ –**
**അവധ് ചലേ പ്രഭു കൃപാ നികേതാ. 2**

**ജെഹി ബിധി രാമ് നഗര് നിജ് ആഏ –**
**ബായസ് ബിസദ് ചരിത് സബ് ഗാഏ,**
**കഹെസി ബഹോരി രാമ് അഭിഷേകാ –**
**പുര് ബര്നത് നൃപനീതി അനേകാ. 3**

**കഥാ സമസ്ത് ഭുസുണ്ഡി ബഖാനീ –**
**ജോ മൈം തുംഹ് സന് കഹീ ഭവാനീ,**
**സുനി സബ് രാമ് കഥാ ഖഗനാഹാ –**
**കഹത് ബചന് മന് പരമ് ഉഛാഹാ. 4**

കാകഭുശുണ്ഡി പിന്നെ രാക്ഷസസമുഹത്തിന്റെ നാശവും, രഘുപതിയ്ക്കും രാവണന്നും ഇടയിൽ നടന്ന യദ്ധവും, രാവണന്റെ മരണവും, മണ്ഡോദരിയുടെ വിലാപവും, വിഭീഷണന്റെ രാജ്യാഭിഷേകവും, ദേവന്മാരുടെ സങ്കടം തീർന്നതും, സീതയും രാഘവനും ഒന്നുചേർന്നതും വിവരിച്ചു. പിന്നെ ദേവന്മാർ കൈകൾ കൂപ്പിക്കൊണ്ട് പ്രഭുവിനെ സ്തുതിച്ചതും, കൃപാനിധി വാനരന്മാരോടുകൂടി പുഷ്പകവിമാനത്തിൽ കയറി അയോദ്ധ്യയിലേയ്ക്ക് പുറപ്പെട്ടുപോയതും, ശ്രീരാമൻ തന്റെ രാജധാനിയിൽ എത്തിയതും, എല്ലാ കഥകളും വളരെ വിശദമായി കാക്ക പറഞ്ഞു. അവൻ പിന്നെ ശ്രീരാമന്റെ രാജ്യാഭിഷേകവും, നഗരീയുടെ വിവരണവും രാജനീതിയെപ്പറ്റിയും വിസ്തരിച്ചു. ഹേ ഭവാനി, ഈ വിധം ഭുശുണ്ടി കഥ മുഴുവൻ വർണ്ണിച്ചത് ഞാൻ നിനക്ക് വിവരിച്ചു പറഞ്ഞതാണ്. ശ്രീരാമന്റെ കഥ മുഴുവൻ കേട്ടശേഷം ഗരുഡന്റെ മനസ്സിൽ അത്യാനന്ദമുണ്ടായി, അവൻ ഈ വിധം പറഞ്ഞു:

**സോ:**
**ഗയഉ മോര് സന്ദേഹ് സുനെഉँ സകല് രഘുപതി ചരിത്,**
**ഭയഉ രാമ് പദ് നേഹ് തവ പ്രസാദ് ബായസ് തിലക്. (68 – ക)**

**മോഹി ഭയഉ അതി മോഹ് പ്രഭു ബന്ധന് രന് മഹു് നിരഖി.**
**ചിദാനന്ദ് സന്ദോഹ് രാമ് ബികല് കാരന് കവന്. (68 – ഖ)**

''രഘുപതിയുടെ കഥ മുഴുവൻ കേട്ട ശേഷം എന്റെ സംശയങ്ങളെല്ലാം തീർന്നു. ഹേ കാകശ്രേഷ്ഠ, അങ്ങയുടെ പ്രസാദത്താൽ ശ്രീരാമന്റെ പാദങ്ങളിൽ എനിയ്ക്ക് ഭക്തി വർദ്ധിച്ചിരിയ്ക്കുന്നു. യുദ്ധത്തിൽ പ്രഭുവിനെ ബന്ധനത്തിൽ കണ്ടപ്പോൾ ശക്തമായ മോഹാവസ്ഥ എനിയ്ക്കുണ്ടായി. ശ്രീരാമൻ സച്ചിദാനന്ദസ്വരൂപിയാണ്. അദ്ദേഹത്തിന്ന് വ്യാകുലത എന്നത് എങ്ങിനെയുണ്ടാകാനാണ്?'' (68 – ക–ഖ)

**ചൗ:**

**ദേഖി ചരിത് അതി നര് അനുസാരീ –**
**ഭയഉ ഹൃദയ് മമ സംസയ് ഭാരീ,**
**സൊഇ ഭ്രമ് അബ് ഹിത് കരി മൈം മാനാ –**
**കീൻഹ് അനുഗ്രഹ് കൃപാനിധാനാ. 1**

**ജോ അതി ആതപ് ബ്യാകുല് ഹോഇ –**
**തരു ഛായാ സുഖ് ജാനഇ സോഇ,**
**ജൗം നഹിം ഹോത് മോഹ് അതി മോഹീ –**
**മില്തെഉ് താത് കവന് ബിധി തോഹീ. 2**

**സുന്തെഉ് കിമി ഹരി കഥാ സുഹാഇ –**
**അതി ബിചിത്ര് ബഹു ബിധി തുംഹ് ഗാഇ,**
**നിഗമാഗമ് പുരാന് മത് ഏഹാ –**
**കഹഹിം സിദ്ധ് മുനി നഹിം സന്ദേഹാ. 3**

**സന്ത് ബിസുദ്ധ് മിലഹിം പരി തേഹീ –**
**ചിതവഹിം രാമ് കൃപാ കരി ജേഹീ,**
**രാമ് കൃപാ് തവ ദര്സന് ഭയഊ –**
**തവ പ്രസാദ് സബ് സംസയ് ഗയഊ. 4**

''അദ്ദേഹത്തിന്റെ സ്വഭാവശീലത സാധാരണ മനുഷ്യരുടേതുപോലെ ഇരുന്നതായി കണ്ട് എന്റെ മനസ്സിൽ ഭാരിച്ച ഒരു സംശയം

ഉയർന്നിരുന്നു. ഇപ്പോൾ എന്റെ ആ തെറ്റിനെ ഒരനുഗ്രഹമായി കരുതുന്നു. അതുവഴി കൃപാനിധി എനിയ്ക്ക് ഒരു അനുകൂലം ചെയ്തു. വെയ്യിലിന്റെ അത്യുഷ്ണത്തെ അനുഭവിച്ചവന്നു മാത്രമേ വൃക്ഷത്തണലിന്റെ സുഖത്തെപ്പറ്റി അറിയുള്ളൂ. ഞാൻ ഈ അതിമോഹാവസ്ഥയിൽ വീണിരുന്നില്ലെങ്കിൽ പൂജ്യനായ അങ്ങ് വിസ്താരമായി പാടിയ ശ്രീഹരിയുടെ സുന്ദരവും അതിവിചിത്രവുമായ ചരിതത്തെ കേട്ടു രസിയ്ക്കാനുള്ള അവസരം എനിയ്ക്ക് എങ്ങിനെ കിട്ടുമായിരുന്നു? വേദങ്ങളും, ആഗമങ്ങളും, പുരാണങ്ങളും ഈ വിഷയത്തിൽ ഒരേ നലയിലാണ്. ശ്രീരാമന്റെ അനുഗ്രഹം കൊണ്ടു മാത്രമേ വിശുദ്ധന്മാരായ സാധുക്കളുടെ സംഗം ലഭിയ്ക്കുള്ളൂ എന്ന് സിദ്ധന്മാരും മുനിമാരും വളരെ സ്പഷ്ടമായി ഘോഷിയ്ക്കുന്നു. ശ്രീരാമന്റെ കൃപയാൽ അങ്ങയെ ദർശിയ്ക്കാൻ കഴിഞ്ഞു. അങ്ങയുടെ അനുഗ്രഹത്താൽ എന്റെ സംശയങ്ങളെല്ലാം മറഞ്ഞു.''

**ദോ:**

**സുനി ബിഹംഗ്പതി ബാനീ സഹിത് ബിനയ് അനുരാഗ്,**
**പുലക് ഗാത് ലോചന് സജല് മന് ഹര്ഷെഉ അതി കാഗ്. (69 – ക)**

**ശ്രോതാ സുമതി സുസീല് സുചി കഥാ രസിക് ഹരി ദാസ്,**
**പാഇ ഉമാ അതി ഗോപ്യമപി സജ്ജന് കരഹിം പ്രകാസ്. (69 – ഖ)**

ഗരുഡന്റെ വിനീതവും സ്നേഹമയവുമായ സംസാരം കേട്ട് കാക്കയുടെ മനസ്സിൽ അതിയായ ആനന്ദമുണ്ടായി. ശരീരം പുളകിതമായി. കണ്ണുകളിൽനിന്നും കണ്ണീർ വഴിഞ്ഞൊഴുകി. ഉമേ, (ശിവൻ തടരുന്നു) സാധുക്കൾ ബുദ്ധിമാനും, സുശീലനും, ഭക്തിമാനും, മാത്രമല്ലാതെ, ശ്രീരാമചരിതത്തിൽ പ്രേമമുള്ളവനും, ശ്രീഹരിയുടെ ഭക്തനുമായ ഒരുവനെ ശ്രോതാവായി (ശ്രദ്ധയോടെ കേൾക്കുന്നവനായി) കിട്ടിയാൽ അവർ അവന്ന് ഗൂഢമായ രഹസ്യങ്ങളെക്കൂടി ബോധിപ്പിയ്ക്കുന്നു.
(69–ക–ഖ)

**ചൗ:**

**ബോലേ കാകഭുസുണ്ഡി ബഹോരീ –**
**നഭഗ് നാഥ് പര് പ്രീതി ന ഥോരീ,**

**സബ് ബിധി നാഥ് പൂജ്യ് തുംഹ് മേരേ –**
**കൃപാപാത്ര് രഘുനായക് കേരേ.** 1

**തുംഹഹി ന സംസയ് മോഹ് ന മായാ –**
**മോ പര് നാഥ് കീൻഹി തുംഹ് ദായാ,**
**പഠഇ മോഹ് മിസ് ഖഗപതി തോഹീ –**
**രഘുപതി ദീൻഹ് ബഡാഇൗ മോഹീ.** 2

**തുംഹ് നിജ് മോഹ് കഹീ ഖഗ് സാഇൗം –**
**സോ നഹിം കഛു ആചര്ജ് ഗൊസാഇൗം,**
**നാരദ് ഭവ് ബിരഞ്ചി സനകാദീ –**
**ജേ മുനിനായക് ആത്മ്ബാദീ.** 3

**മോഹ് ന അന്ധ് കീൻഹ് കെഹി കേഹീ –**
**കോ ജഗ് കാമ് നചാവ് ന ജേഹീ,**
**തൃസ്നാം കേഹി ന കീൻഹ് ബൗരാഹാ –**
**കെഹി കര് ഹൃദയ് ക്രോധ് നഹിം ദാഹാ.** 4

പക്ഷിരാജന്മേൽ അതിയായ പ്രേമഭാവം കൊണ്ടിരുന്ന കാകഭുശുണ്ടി പറഞ്ഞു: "ഹേ നാഥ, ശ്രീരാമന്റെ കൃപ സിദ്ധിച്ച അങ്ങ് എല്ലാം കൊണ്ടും എന്റെ പൂജ്യനാണ്. അങ്ങയ്ക്ക് സംശയമോ, മോഹമോ, മായയോ ഒന്നും ഉണ്ടായിട്ടില്ല. പ്രഭുവിന്ന് എന്റെ മേൽ ദയ കാണിയ്ക്കാൻവേണ്ടി ഒരു കാരണം മാത്രമാണത്. ഹേ പക്ഷിരാജ, മോഹത്തിന്റെ പേരിൽ അങ്ങയെ എന്റെ അടുത്തേയ്ക്ക് അയച്ചിട്ട് രഘുപതി എന്നെ സമ്മാനിച്ചിരിയ്ക്കുന്നു. എന്നാലും, പ്രഭോ, അങ്ങ് പറഞ്ഞ ആ മോഹത്തെപ്പറ്റി ആശ്ചര്യപ്പെടാനൊന്നുമില്ല. ഹേ പക്ഷിരാജ, ദേവർഷി നാരദൻ, ശിവഭഗവാൻ, ബ്രഹ്മാവ്, സനകാദികൾ, മറ്റനേകം മഹാമുനിമാർ – സത്യവാദികളായ ഇവരിൽ ആരാണ് മോഹത്താൽ അന്ധരായിട്ടില്ലാത്തത്? പിന്നെ, ഈ ലോകത്തിൽ കാമം ആരെയാണ് കളിപ്പാവകളെപ്പോലെ ആട്ടിവെച്ചിട്ടില്ലാത്തത്? ആരാണ് ഭോഗദാഹത്താൽ ഭ്രാന്തു പിടിയ്ക്കാതിരുന്നിട്ടുള്ളത്? ആരുടെ മനസ്സാണ് ക്രോധത്താൽ ആളിക്കത്തീട്ടില്ലാത്തത്?"

**ദോ:**

**ഗ്യാനീ താപസ് സൂര് കബി കോബിദ് ഗുന് ആഗാര്,**
**കെഹി കൈ ലോഭ് ബിഡംബനാ കീൻഹി ന എഹിം സംസാർ.(70–ക)**

**ശ്രീ മദ് ബക്ര് ന കീൻഹ് കെഹി പ്രഭുതാ ബധിര് ന കാഹി,**
**മൃഗലോചനി കേ നൈന് സര് കോ അസ് ലാഗ് ന ജാഹി. (70–ഖ)**

''ഈ ലോകത്തിൽ ലോഭത്താൽ വഞ്ചിക്കപ്പെടാത്ത ഒരു ജ്ഞാനി, മുനി കവി, പണ്ഡിതൻ, ഗുണവാനായിട്ടാരെങ്കിലുമുണ്ടോ? വീണ്ടും, ധനമദം ആരെയാണ് വക്രബുദ്ധിയാക്കാതിരുന്നിട്ടുള്ളത്? പ്രഭുത്വം ആരെയാണ് ചെവിടനാക്കാത്തത്? പിന്നെ മൃഗനയനിയായ സ്ത്രീയുടെ ശരംപോലുള്ള കൺവീശലിനാൽ ആഘാതമാകാത്തവരാരുണ്ട്?'' (70–ക–ഖ)

**ചൗ:**

**ഗുന് കൃത് സന്യപാത് നഹിം കേഹീ –**
**കോഉ ന മാന് മദ് തജെഉ നിബേഹീ,**
**ജോബന് ജ്വര് കെഹി നഹിം ബല്കാവാ –**
**മമതാ കെഹി കര് ജസ് ന നസാവാ. 1**

**മച്ഛര് കാഹി കലങ്ക് ന ലാവാ –**
**കാഹി ന സോക് സമീര് ഡെലാവാ,**
**ചിന്താ സാँപിനി കോ നഹിം ഖായാ –**
**കോ ജഗ് ജാഹി ന ബ്യാപീ മായാ. 2**

**കീട് മനോരഥ് ദാരു സരീരാ –**
**ജെഹി ന ലാഗ് ഘുന് കോ അസ് ധീരാ,**
**സുത് ബിത് ലോക് ഈഷനാ തീനീ –**
**കെഹി കൈ മതി ഇൻഹ് കൃത് ന മലീനീ. 3**

**യഹ് സബ് മായാ കര് പരിവാരാ –**
**പ്രബല് അമിത് കോ ബരനൈ പാരാ,**
**സിവ് ചതുരാനന് ജാഹി ഡെരാഹീം –**
**അപര് ജീവ് കെഹി ലേഖേ മാഹീം. 4**

''(സത്വരജസ്സ്തമോ)ഗുണങ്ങളുടെ ഒന്നുചേർന്ന ക്രിയയാൽ മനോനില തെറ്റാത്ത ആരാണുള്ളത്? – ത്രിദോഷ(വാത–പിത്ത–കഫം)ങ്ങളുടെ ഒന്നുചേർന്ന കോപം ഒരുവന്റെ ശരീരത്തെ ബാധിയ്ക്കുന്നതുപോലെ, അഭിമാനത്തിന്റെയും മദത്തിന്റെയും കൊട്ടലിൽനിന്നും ആരാണ് രക്ഷപ്പെട്ടിട്ടുള്ളത്? ആരാണ് യൗവനജ്വരത്തിന്റെ ബാധയാൽ ഉത്തേജിതരാകാത്തത്? മമത (സംസാരബന്ധം) കാരണം സൽകീർത്തി നശിയ്ക്കാത്തവരാരുണ്ട്? അസൂയ ആർക്കാണ് കളങ്കമുണ്ടാക്കാതിരുന്നിട്ടുള്ളത്? ആരെയാണ് ദ:ഖമെന്ന കൊടുങ്കാറ്റ് കുലുക്കിയിട്ടില്ലാത്തത്? ആരാണ് ചിന്തയെന്ന സർപ്പത്താൽ കടിയ്ക്കപ്പെടാത്തത്? പിന്നെ മായയാൽ കീഴടക്കപ്പെടാത്തവർ ഈ ലോകത്തിൽ ആരാണുള്ളത്? മരം തുരുവുന്ന കീടം മരത്തെ അരിച്ചു തിന്നുന്നതു പോലെ മനോരഥ (ആശ) ത്താൽ അരിയ്ക്കപ്പെടാത്ത ശരീരത്തോടുകൂടി ഇരിയ്ക്കാൻ അത്രയ്ക്കും മനോബലമുള്ളവനാരാണുള്ളത്? സന്താനം, ധനം, കീർത്തി എന്നീ മൂന്നുവിധം ആശകളാൽ ആരുടെ മനസ്സാണ് ദുഷിച്ചിട്ടില്ലാത്തത്? ഇവയെല്ലാം തന്നെ മായയുടെ പരിവാരമാണ്. ഇവ അതിപ്രബലങ്ങളും കണക്കില്ലാത്തവയുമാണ്. ആർക്കും തന്നെ അതിനെ വർണ്ണിയ്ക്കാൻ സാധിയ്ക്കില്ല. ശിവനും ചതുർമുഖനായ ബ്രഹ്മാവും കൂടി സദാ ഇവയെ ഭയപ്പെടുന്നുവെങ്കിൽ സാധാരണക്കാരുടെ ഗതിയെന്തായിരിയ്ക്കും?''

**ദോ:**

**ബ്യാപി രഹെഉ സംസാര് മഹു് മായാ കടക് പ്രചണ്ഡ്,**
**സേനാപതി കാമാദി ഭട് ദംഭ് കപട് പാഷണ്ഡ്. (71 – ക)**

**സോ ദാസീ രഘുബീര് കൈ സമുഝേം മിഥ്യാ സോപി,**
**ഛൂട് ന രാമ് കൃപാ ബിനു നാഥ് കഹഉ് പദ് രോപി. (71 – ഖ)**

''മായയുടെ പ്രബലമായ സൈന്യം വിശ്വം മുഴുവൻ പരന്നിരിയ്ക്കുന്നു. കാമാദികൾ (കാമം, ക്രോധം, ലോഭം) അതിന്റെ സേനാപതികളാണ്. മിഥ്യാചാരം, കപടത, നാസ്തികത ഇവ അതിന്റെ ഭടന്മാരാണ്. ആ മായ ശ്രീരാമന്റെ ദാസിയാണ്. മിഥ്യയാണെന്ന് മനസ്സിലാക്കിയാലും

ശ്രീരാമന്റെ കൃപയില്ലാതെ അവളുടെ പിടിയൽ നിന്നും മോചനമില്ല. ഞാനിത് അത്യന്തം വിശ്വാസത്തോടെ ഘോഷിയ്ക്കുന്നു.'' (71 – ക–ഖ)

**ചൗ:**

**ജോ മായാ സബ് ജഗ്ഹി നചാവാ –**
**ജാസു ചരിത് ലഖി കാഹു് ന പാവാ,**
**സൊഇ പ്രഭു ഭ്രൂ ബിലാസ് ഖഗരാജാ –**
**നാച് നടീ ഇവ സഹിത് സമാജാ. 1**

**സൊഇ സച്ചിദാനന്ദ് ഘന് രാമാ –**
**അജ് ബിഗ്യാന് രൂപ് ബല് ധാമാ,**
**ബ്യാപക് ബ്യാപ്യ് അഖണ്ഡ് അനന്താ –**
**അഖില് അമോഘ്സക്തി ഭഗവന്താ. 2**

**അഗുന് അദഭ്ര് ഗിരാ ഗോതീതാ –**
**സബ്ദരസീ അനവദ്യ് അജീതാ,**
**നിർമമ് നിരാകാര് നിര്മോഹാ –**
**നിത്യ് നിരഞ്ജന് സുഖ് സന്ദോഹാ. 3**

**പ്രകൃതി പാര് പ്രഭു സബ് ഉര് ബാസീ –**
**ബ്രഹ്മ് നിരീഹ് ബിരജ് അബിനാസീ,**
**ഇഹാ് മോഹ് കര് കാരന് നാഹീം –**
**രബി സന്മുഖ് തമ് കബ്ഹു് കി ജാഹീം. 4**

ഹേ പക്ഷിരാജ, ലോകത്തെ മുഴുവൻ കളിപ്പാവയാക്കി ആട്ടിവെയ്ക്കുന്ന – ആരുടെ നീക്കത്തെപ്പറ്റി ആർക്കും അറിയില്ലയോ, അതേ മായ പ്രഭുവിന്റെ പുരിവങ്ങളുടെ ചലനത്തിനൊത്ത് ഒരു നർത്തകിയെപ്പോലെ തന്റെ കൂട്ടുകാരോടുകൂടി മഞ്ചത്തിൽ നൃത്തം ചെയ്യുന്നു. ജനനമില്ലാത്തവനും, സച്ചിദാനന്ദമുർത്തിയും, ജ്ഞാനസ്വരൂപിയും, സൗന്ദര്യത്തിന്റെയും ശക്തിയുടേയും ധാമവുമാണ് ശ്രീരാമൻ. അവൻ സർവവ്യാപിയും, വ്യാപകനും, ഭിന്നരഹിതനും, അന്തമില്ലാത്തവനും, സമ്പൂർണ്ണനും, അമോഘശക്തിമാനും, ഭഗവാനും, വിശാലനും,

വാക്കിന്നും ഇന്ദ്രിയങ്ങൾക്കും അപ്പുറത്തായവനും, സർവദർശിയും, കറയില്ലാത്തവനും, ആരാലും ജയിയ്ക്കാനാവാത്തവനും, ആസക്തിയില്ലാത്തവനും, ആകാരമില്ലാത്തവനും, മോഹരഹിതനും, നിത്യനും, മായയാൽ ബാധിയ്ക്കപ്പെടാത്തവനും, പ്രകൃതിയ്ക്കപ്പുറത്തായവനും, പരമാനന്ദമൂർത്തിയും, സർവാന്തര്യാമിയും, നിശ്ചലബ്രഹ്മവും, ആശാരഹിതനും, അവിനാശിയുമാണ്. അവനിങ്കൽ മോഹത്തിന്ന് തങ്ങിനില്ക്കാൻ സാദ്ധ്യമല്ല. ഇരുട്ടിന്ന് സൂര്യനെ അണുകാൻ കഴിയുമോ."

**ദോ:**

**ഭഗത് ഹേതു ഭഗവാന് പ്രഭു രാമ് ധരെഉ തനു ഭൂപ്,**
**കിഏ ചരിത് പാവന് പരമ് പ്രാകൃത് നര് അനുരൂപ്. (72 – ക)**

**ജഥാ അനേക് ബേഷ് ധരി നൃത്യ് കരഇ നട് കോഇ,**
**സൊഇ സൊഇ ഭാവ് ദെഖാവഇ ആപുന് ഹോഇ ന സോഇ.(72 – ഖ)**

"തന്റെ ഭക്തന്മാർക്കു വേണ്ടി ഭഗവാൻ പ്രഭു ശ്രീരാമൻ ഒരു മനുഷ്യരാജാവിന്റെ ശരീരമെടുത്ത് ഒരു സാധാരണ മനുഷ്യൻ ചെയ്യുന്നപോലെ, ഒരു നടൻ മഞ്ചത്ത് നടിയ്ക്കുമ്പോൾ അനവധി വേഷങ്ങൾ ധരിച്ച് പല ഭാവങ്ങളെ പ്രദർശിപ്പിച്ചുകൊണ്ട്, പക്ഷേ സ്വയം മാറ്റമില്ലാതിരിയ്ക്കുന്നപോലെ, അതിപാവനങ്ങളായ കൃത്യങ്ങൾ ചെയ്തു."
(72–ക–ഖ)

**ചൗ:**

**അസി രഘുപതി ലീലാ ഉരഗാരീ –**
**ദനുജ് ബിമോഹനി ജന് സുഖ്കാരീ,**
**ജേ മതി മലിന് ബിഷയ്ബസ് കാമീ –**
**പ്രഭു പര് മോഹ് ധരഹിം ഇമി സ്വാമീ. 1**

**നയന് ദോഷ് ജാ കഹ്ँ ജബ് ഹോഈ –**
**പീത് ബരന് സസി കഹുँ കഹ് സോഈ,**
**ജബ് ജെഹി ദിസി ഭ്രമ് ഹോഇ ഖഗേസാ –**
**സോ കഹ് പച്ഛിമ് ഉയഉ ദിനേസാ. 2**

**നൗകാരൂഢ് ചലത് ജഗ് ദേഖാ –**
**അചല് മോഹ് മസ് ആപുഹി ലേഖാ,**
**ബാലക് ഭ്രമ്ഹിം ന ഭ്രമ്ഹിം ഗൃഹാദീ –**
**കഹഹിം പരസ്പര് ബിഥ്യാബാദീ. 3**

**ഹരി ബിഷഇക് അസ് മോഹ് ബിഹംഗാ –**
**സപനെഹു് നഹിം അഗ്യാന് പ്രസംഗാ,**
**മായാബസ് മതിമന്ദ് അഭാഗീ –**
**ഹൃദയ്് ജമനികാ ബഹുബിധി ലാഗീ. 4**

**തേ സഠ് ഹഠ് ബസ് സംസയ് കരഹീം –**
**നിജ് അഗ്യാന് രാമ് പര് ധരഹീം. 5**

''ഹേ സർപ്പശത്രോ, രഘുപതിയുടെ ലീലാവിലാസം ഈവിധമാണ് – ദാനവന്മാർക്ക് ഭയവും തന്റെ സേവകന്മാർക്ക് ആനന്ദവുമാണവൻ. സ്വാമീ, മലിനമനസ്സോടുകൂടിയ, ഇന്ദ്രിയസുഖങ്ങളിൽ ലയിച്ച, കാമാസക്തരായവർ പ്രഭുവിന്മേൽ മോഹത്തിന്റെ ഉപാധിയെ ഈവിധം സൂചിപ്പിയ്ക്കുന്നു: കണ്ണിൽ മഞ്ഞപ്പിത്തമുള്ളവൻ ആ സുഖക്കേടുള്ളതു വരെ ചന്ദ്രൻ മഞ്ഞ നിറമാണെന്ന് ഘോഷിയ്ക്കുന്നു. ഹേ ഗരുഡ, ദിക്കു ഭ്രമമുള്ളവൻ പടിഞ്ഞാറുഭാഗത്താണ് സൂര്യനുദിച്ചിരിയ്ക്കുന്നതായി അടിച്ചു പറയും. ഓടത്തിൽ സഞ്ചരിയ്ക്കുന്നവൻ ലോകം നീങ്ങുന്നതായും സ്വയം അനങ്ങാതെ (ഒരേയിടത്ത്) നില്ക്കുന്നതായും ഭ്രമിച്ചു കാണുന്നു. കുട്ടികൾ സ്വയം ചുഴലുന്നു, എന്നിട്ട് പറയുന്നു, ചുറ്റുമുള്ള കെട്ടിടങ്ങൾ ചുഴലുന്നു എന്നും (മറ്റവർ അല്ലെന്നും) പറഞ്ഞ് ഒരുവർക്കൊരുവർ നുണ പറയുന്നുവെന്ന് കുറ്റം കാണുന്നു. ഹേ പക്ഷിരാജ, ഈവിധം അവർ ശ്രീഹരിയുടെ മേൽ മോഹത്തിന്റെ ഉപാധിയെ കാണന്നു. പക്ഷെ, സത്യത്തിൽ അവൻ സ്വപ്നത്തിൽക്കൂടി അജ്ഞാനവശനല്ല. മായയ്ക്കധീനരായ, മന്ദബുദ്ധികളായ, ഭാഗ്യഹീനരായ, തങ്ങളുടെ ആത്മാവിന്റെ മേൽ അനവധി യവനികകൾ തൊങ്ങിക്കൊണ്ടിരിയ്ക്കുന്ന, പ്രതികൂലമനസ്കരായ മുഢന്മാർ മാത്രമേ ഈവിധം

സംശയങ്ങൾ ഉന്നയിയ്ക്കുള്ളൂ. എന്നിട്ട് തങ്ങളുടെ അജ്ഞാനത്തെ ശ്രീരാമന്റെ മേൽ എല്പിയ്ക്കുന്നു.''

**ദോ:**

**കാമ് ക്രോധ് മദ് ലോഭ് രത് ഗൃഹാസക്ത് ദുഖരൂപ്,**
**തേ കിമി ജാനഹിം രഘുപതിഹി മൂഢ് പരേ തമ് കൂപ്. (73 – ക)**

**നിർഗുന് രൂപ് സുലഭ് അതി സഗുന് ജാന് നഹിം കോഇ,**
**സുഗമ് അഗമ് നാനാ ചരിത് സുനി മുനി മന് ഭ്രമ് ഹോഇ. (73 – ഖ)**

''കാമം, ക്രോധം, അഹങ്കാരം, ലോഭം ഇവയിൽ മുഴുകിയ, ദു:ഖ രൂപമായ അവരുടെ വീടുകളിൽ ആസക്തരായ, അജ്ഞാനമെന്ന ഇരുണ്ട ആഴ്ന്ന കുഴിയിൽ വീണിരിയ്ക്കുന്ന മൂഢന്മാർക്ക് രഘുപതിയെ എങ്ങിനെ അറിയാൻ കഴിയും? ഭഗവാന്റെ നിർഗ്ഗുണരൂപം മനസ്സിലാക്കാൻ എളുപ്പമാണ്, പക്ഷേ സഗുണരൂപത്തെ ആർക്കും അറിയാൻ കഴിയില്ല. (എന്തെന്നാൽ അത് പ്രകൃതിയുടെ എല്ലാ വിധികൾക്കും അപ്പുറവും, ദൈവീകഗുണമുള്ളതുമാണ്.) പ്രഭുവിന്റെ സുഗമവും (മനസ്സിലാക്കാൻ എളുപ്പമായത്) അഗമവും (ഭ്രമിപ്പിയ്ക്കുന്നത്) ആയ പല ലീലകളും കേൾക്കുമ്പോൾ മുനിമാരുടെ മനസ്സുകൂടി സംഭ്രമത്തിൽ ഉലയുന്നു.'' (73–ക–ഖ)

**ചൗ:**

**സുനു ഖഗേസ് രഘുപതി പ്രഭുതാഈ –**
**കഹഉ്ँ ജഥാമതി കഥാ സുഹാഈ,**
**ജെഹി ബിധി മോഹ് ഭയഉ പ്രഭു മോഹീ –**
**സൊഉ സബ് കഥാ സുനാവഉ്ँ തോഹീ. 1**

**രാമ് കൃപാ ഭാജന് തുംഹ് താതാ –**
**ഹരി ഗുന് പ്രീതി മോഹി സുഖദാതാ,**
**താതേ നഹിം കഛു തുംഹഹിം ദുരാവഉ്ँ –**
**പരമ് രഹസ്യ് മനോഹര് ഗാവഉ്ँ. 2**

**സുനഹു രാമ് കര് സഹജ് സുഭാഊ –**
**ജന് അഭിമാന് ന രാഖഹിം കാഊ,**
**സംസൃത് മൂല് സുലപ്രദ് നാനാ –**
**സകല് സോക് ദായക് അഭിമാനാ. 3**

**താതേ കരഹിം കൃപാനിധി ദൂരീ –**
**സേവക് പര് മമതാ അതി ഭൂരീ,**
**ജിമി സിസു തന് ബ്രന് ഹോഇ ഗൊസാഈം –**
**മാതു ചിരാവ് കഠിന് കീ നാഈം. 4**

''ഹേ പക്ഷിരാജ, രഘുപതിയുടെ പ്രഭുത്വത്തെപ്പറ്റി എനിയ്ക്കറിയാവുന്നത് ഞാൻ പറയാം. അത് അതിസുന്ദരമായ കഥയാണ്. സ്വാമീ, ഞാൻ എങ്ങിനെ മോഹത്തിന്ന് ഇരയായതെന്ന കഥയെല്ലാം പറയാം. പ്രിയ ഗരുഡ, അങ്ങ് ശ്രീരാമന്റെ പ്രിയനാണ്. അങ്ങയ്ക്ക് ശ്രീഹരിയുടെ ഗുണങ്ങളെ കേൾക്കാൻ പ്രിയമാണ്. അതെനിയ്ക്ക് സുഖത്തെ തരുന്നു. അതിനാൽ ഞാൻ അങ്ങയോട് ഒന്നും മറച്ചുവെയ്ക്കാതെ അതി മനോഹരമായ പരമരഹസ്യം പറയാം. ശ്രീരാമന്റെ സഹജമായ സ്വഭാവത്തെപ്പറ്റി കേട്ടാലും. അവൻ തന്റെ ജനങ്ങളിൽ അഭിമാനത്തെ സഹിയ്ക്കില്ല. എന്തെന്നാൽ അഭിമാനം സംസാരാസക്തിയ്ക്കു മൂല കാരണവും, എല്ലാവിധ വേദനകൾക്കും ദു:ഖങ്ങൾക്കും കാരണവുമാണ്. അതിനാൽ കൃപാനിധി തന്റെ സേവകന്മാരുടെ മേലുള്ള സ്നേഹത്താൽ അതിനെ അവരിൽനിന്നും ഇല്ലാതാക്കുന്നു. അത് ഒരമ്മ തന്റെ ശിശുവിന്റെ ശരീരത്തിൽ ഒരു വ്രണമുണ്ടായാൽ തന്റെ മനസ്സിനെ കല്ലാക്കി ആ വ്രണത്തെ തുറന്ന് ശരിയാക്കുന്നതു പോലെയാണ്.''

**ദോ:**

**ജദപി പ്രഥമ് ദുഖ് പാവഇ രോവഇ ബാല് അധീര്,**
**ബ്യാധി നാസ് ഹിത് ജനനീ ഗനതി ന സോ സിസു പീര്. (74 – ക)**

**തിമി രഘുപതി നിജ് ദാസ് കര് ഹരഹിം മാന് ഹിത് ലാഗി,**
**തുലസിദാസ് ഐസേ പ്രഭുഹി കസ് ന ഭജഹു ഭ്രമ് ത്യാഗി. (74 – ഖ)**

''ആദ്യം ശിശുവിന്ന് വേദനയുണ്ടായി അത് ഭയന്ന് കരയുമെങ്കിലും, വ്രണം മാറിക്കിട്ടാനുള്ള ഉല്ക്കണ്ഠയിൽ അമ്മ ശിശുവിന്റെ വേദനയെ കൂട്ടാക്കുന്നില്ല. അതേപോലെ, തന്റെ ഭക്തന്റെ നന്മയെ കരുതി രഘുപതി അവന്റെ അഭിമാനത്തെ വേർപെടുത്തുന്നു. എല്ലാ തെറ്റു കളേയും സമ്മതിച്ച്, ഹേ തുളസീദാസ, എന്തുകൊണ്ട് നീ അങ്ങിനെ യുള്ള പ്രഭുവിനെ ഭജിയ്ക്കാതിരിയ്ക്കും?'' (74–ക–ഖ)

**ചൗ:**

**രാമ് കൃപാ ആപനി ജഡതാഈ –**
**കഹഉ് ഖഗേസ് സുനഹു മന് ലാഈ,**
**ജബ് ജബ് രാമ് മനുജ് തനു ധരഹീം –**
**ഭക്ത് ഹേതു ലീലാ ബഹു കരഹീം.** 1

**തബ് തബ് അവധ്പുരീ മൈം ജാഊ് –**
**ബാലചരിത് ബിലോകി ഹർഷാഊ്,**
**ജന്മ മഹോത്സവ് ദേഖഉ് ജാഈ –**
**ബർഷ് പാ്ച് തഹ് രഹഉ് ലൊഭാഈ.** 2

**ഇഷ്ടദേവ് മമ ബാലക് രാമാ –**
**സോഭാ ബപുഷ് കോടി സത് കാമാ,**
**നിജ് പ്രഭു ബദന് നിഹാരി നിഹാരീ –**
**ലോചന് സുഫല് കരഉ് ഉരഗാരീ.** 3

**ലഘു ബായസ് ബപു ധരി ഹരി സംഗാ –**
**ദേഖഉ് ബാലചരിത് ബഹു രംഗാ.** 4

''ഹേ പക്ഷിരാജ, ഇപ്പോൾ ഞാൻ ശ്രീരാമന്റെ കൃപയേയും, എന്റെ ജഡതയേയും പറ്റി പറയാം. ശ്രദ്ധിച്ചു കേട്ടാലും. എപ്പോഴെല്ലാം ശ്രീ രാമൻ മാനുഷരൂപം ധരിച്ച് തന്റെ ഭക്തന്മാർക്കുവേണ്ടി അനവധി ലീലകൾ ചെയ്യുന്നുവോ, അപ്പോഴെല്ലാം ഞാൻ അയോദ്ധ്യയിലേയ്ക്ക് ചെന്ന് അവന്റെ ബാലലീലകളെ കണ്ട് ആനന്ദിയ്ക്കുന്നു. ഞാൻ അവിടെ ചെന്ന് അവന്റെ ജന്മദിനാഘോഷത്തെ ദർശിയ്ക്കുന്നു. അതിൽ മുഗ്ധ

നായി അവിടെ അഞ്ചുവർഷം താമസിയ്ക്കുന്നു. ബാലരാമൻ എന്റെ ഇഷ്ടദൈവമാണ്. അവന്റെ ശരീരത്തിന്റെ ശോഭ എണ്ണററ കാമദേവ ന്മാർക്കു തുല്യമാണ്. ഹേ സർപ്പശത്രോ, എന്റെ പ്രഭുവിന്റെ മുഖത്തെ നോക്കിക്കൊണ്ട് എന്റെ കണ്ണുകൾക്ക് അവയുടെ സാഫല്യത്തെ അനുഭവിയ്ക്കാനുള്ള അവസരം കൊടുക്കുന്നു. ഒരു ചെറിയ കാക്കയുടെ രൂപം പൂണ്ട് ശ്രീഹരിയുടെ സംഗത്തിൽ ഇരുന്നുകൊണ്ട് ഞാൻ അവന്റെ ബാലലീലകളെ എല്ലാം കണ്ടുകളിയ്ക്കുന്നു. "

**ദോ:**

**ലരികാഇൗം ജഹ്ँ ജഹ്ँ ഫിരഹിം തഹ്ँ തഹ്ँ സംഗ് ഉഡാഊँ,**
**ജൂഠനി പരഇ അജിര് മഹ്ँ സോ ഉഠാഇ കരി ഖാഊँ. (75 – ക)**

**ഏക് ബാര് അതിസയ് സബ് ചരിത് കിഏ രഘുബീര്,**
**സുമിരത് പ്രഭു ലീലാ സൊഇ പുലകിത് ഭയഉ സരീര്. (75 – ഖ)**

"ബാലാവസ്ഥയിൽ അവൻ എവിടേയ്ക്കെല്ലാം പോകുന്നുവോ, ഞാൻ അവന്റെ അടുത്തുതന്നെ ചുറ്റും പറന്നുകൊണ്ടിരിയ്ക്കും. അവന്റെ വായയിൽനിന്നും വീഴുന്ന ഭക്ഷണത്തുണ്ടുകളെ ഞാൻ കൊത്തി ത്തിന്നും. ഒരു പ്രത്യേക യുഗത്തിൽ രഘുവീരൻ അതിശയിയ്ക്കും വിധം എല്ലാവിധ ലീലകളും നടത്തി." കാകഭുശുണ്ടി പ്രഭുവിന്റെ ലീലകളെ സ്മരിച്ചതും അവന്റെ ശരീരം പുളകം കൊണ്ടു. (75–ക–ഖ)

**ചൗ:**

**കഹഇ ഭസുണ്ഡ് സുനഹു ഖഗനായക് –**
**രാമചരിത് സേവക് സുഖദായക്,**
**നൃപമന്ദിര് സുന്ദര് സബ് ഭാँതീ –**
**ഖചിത് കനക് മനി നാനാ ജാതീ. 1**

**ബരനി ന ജാഇ രുചിര് അँഗനാഈ –**
**ജഹ്ँ ഖേലഹിം നിത് ചാരിഉ ഭാഈ,**
**ബാല്ബിനോദ് കരത് രഘുരാഈ –**
**ബിചരത് അജിര് ജനനി സുഖദാഈ. 2**

**മരകത് മൃദുല് കലേവര് സ്യാമാ –**
**അംഗ് അംഗ് പ്രതി ഛബി ബഹു കാമാ,**
**നവ് രാജീവ് അരുന് മൃദു ചരനാ –**
**പദജ് രുചിര് നഖ് സസി ദുതി ഹരനാ. 3**

**ലലിത് അങ്ക് കുലിസാദിക് ചാരീ –**
**നൂപുര് ചാരു മധുര് രവകാരീ,**
**ചാരു പുരട് മനി രചിത് ബനാഈ –**
**കടി കിങ്കിനി കല് മുഖര് സുഹാഈ. 4**

ഭുശുണ്ടി തുടർന്നു: "ഹേ പക്ഷിനായക, കേൾക്കൂ, ശ്രീരാമന്റെ ചരിതം അവന്റെ സേവകന്മാർക്ക് ആനന്ദത്തെ കൊടുക്കുന്നു. രാജാവിന്റെ കൊട്ടാരം എല്ലാ വിധത്തിലും അതിമനോഹരമായിരുന്നു. അത് സ്വർണ്ണത്തിൽ പണിത് പലവിധം രത്നങ്ങൾ പതിച്ചതായിരുന്നു. നാലു സഹോദരന്മാരും ദിനവും കളിച്ചിരുന്ന മുറ്റം വർണ്ണിയ്ക്കാനാവാത്ത വിധം സുന്ദരമായിരുന്നു. രഘുരാമൻ അവിടെ ബാലവിനോദം ചെയ്തത് അവന്റെ അമ്മയ്ക്ക് ആനന്ദത്തെ കൊടുത്തു. അവന്റെ മൃദു വായ ശരീരം മരകതക്കല്ലുപോലെ ശ്യാമവർണ്ണമായിരുന്നു. അവന്റെ ഓരോ അംഗത്തിനും അനവധി കാമദേവന്മാരുടെ സൗന്ദര്യമുണ്ടായി രുന്നു. അവന്റെ പാദങ്ങൾ പുതിതായി വിരിഞ്ഞ താമരപ്പൂപോലെ മൃദുലവും ഇളംചുവപ്പു നിറമുള്ളതുമായിരുന്നു. കാൽവിരലുകളും നഖങ്ങളും ചന്ദ്രന്റെ തിളക്കത്തെയും കവർന്നിരുന്നു. കാലടികൾ വജ്രം, കുലിശം, കൊടി, താമര, എന്നീ നാലു മനോഹര ചിഹ്ന ങ്ങളോടു കൂടിയവയായിരുന്നു. കാലുകളിൽ അഴകുള്ള ചിലമ്പുകൾ അണിഞ്ഞിരുന്നു. നടക്കുമ്പോൾ അവ മധുരമായി കിലുങ്ങി ക്കൊണ്ടിരുന്നു. "

**ദോ:**

**രേഖാ ത്രയ് സുന്ദര് ഉദര് നാഭീ രുചിര് ഗംഭീര്,**
**ഉര് ആയത് ഭ്രാജത് ബിബിധി ബാല് ബിഭൂഷന് ചീര്. (76)**

"വയറിൽ മൂന്നു മനോഹരമായ മടിപ്പുകളും ആഴ്ന്ന പൊക്കിളും ഉണ്ടായിരുന്നു. വിരിഞ്ഞ മാറിടത്തിൽ പലവിധത്തിലുള്ള ബാലന്മാരുടെ ആഭരണങ്ങൾ അണിഞ്ഞിരുന്നു." (76)

**ചൗ:**

**അരുന് പാനി നഖ് കരജ് മനോഹര് –**
**ബാഹു ബിസാല് ബിഭൂഷന് സുന്ദര്,**
**കന്ധ് ബാല് കേഹരി ദര് ഗ്രീവാ –**
**ചാരു ചിബുക് ആനന് ഛബി സീംവാ. 1**

**കല്ബല് ബചന് അധര് അരുനാരേ –**
**ദുഇ ദുഇ ദസന് ബിസദ് ബര് ബാരേ,**
**ലലിത് കപോല് മനോഹര് നാസാ –**
**സകല് സുഖദ് സസി കര് സമ് ഹാസാ. 2**

**നീല് കഞ്ജ് ലോചന് ഭവ മോചന് –**
**ഭ്രാജത് ഭാല് തിലക് ഗോരോചന്,**
**ബികട് ഭ്രുകുടി സമ് ശ്രുവന് സുഹാഏ –**
**കുഞ്ചിത് കച് മേചക് ഛബി ഛാഏ. 3**

**പീത് ഝീനി ഝഗുലീ തന് സോഹീ –**
**കിലകനി ചിതവനി ഭാവതി മോഹീ,**
**രൂപ് രാസി നൃപ് അജിര് ബിഹാരീ –**
**നാചഹിം നിജ് പ്രതിബിംബ് നിഹാരീ. 4**

**മൊഹി സന് കരഹിം ബിബിധി ബിധി ക്രീഡാ –**
**ബരനത് മോഹി ഹോതി അതി ബ്രീഡാ,**
**കിലകത് മോഹി ധരന് ജബ് ധാവഹിം –**
**ചലഉ്ँ ഭാഗി തബ് പൂപ് ദെഖാവഹിം. 5**

"അവന്റെ ഇളംചുവപ്പായ കൈപ്പത്തികളും, വിരലുകളും മനോഹരങ്ങളായിരുന്നു. അവന്റെ നീണ്ട കൈകൾ ഭംഗിയുള്ള ആഭരണങ്ങളെക്കൊണ്ട് അലങ്കരിയ്ക്കപ്പെട്ടിരുന്നു. അവന്ന് സിംഹക്കുട്ടിയുടേതു

പോലുള്ള തോളുകളും, ശംഖുപോലുള്ള കഴുത്തും, അഴകുള്ള താടിയും, പൂർണ്ണസൗന്ദര്യമുള്ള മുഖവുമുണ്ടായിരുന്നു. അവന്റെ സംസാരം അസ്പഷ്ടവും, ചുണ്ടുകൾ ഇളംചുവപ്പുനിറവമുള്ളവയും, വായയിൽ മുകളിലും താഴത്തും ഈരണ്ടു ചെറിയ ഒത്ത പല്ലുകൾ, മുത്തുകൾ പോലുള്ളവയും ആയിരുന്നു. അവന്ന് മൃദുവായ കവിളുകളും, അഴകുള്ള മൂക്കും, എല്ലാവരേയും ആനന്ദിപ്പിയ്ക്കുന്ന ചന്ദ്രിക പോലെ തിളങ്ങുന്ന ചിരിയും ഉണ്ടായിരുന്നു. നീലത്താമരപ്പൂക്കൾ പോലുള്ള അവന്റെ കണ്ണുകൾ സംസാരബന്ധങ്ങളിൽനിന്നും മോചനം തരുന്നവയായിരുന്നു. നെറ്റിയിൽ മഞ്ഞനിറമുള്ള ഗോരോചന തിലകം തിളങ്ങിക്കൊണ്ടിരുന്നു. അവന്ന് വളഞ്ഞ പുരിവങ്ങളും, അഴകുള്ള ഒത്ത ചെവികളും, ചുറ്റുമുള്ളവരെ മയക്കുന്ന ചുരുണ്ട കടുംനീലനിറമുള്ള കേശവുമുണ്ടായിരുന്നു. ശ്യാമവർണ്ണമുള്ള മേനിയിൽ മഞ്ഞപ്പട്ടാട അണിഞ്ഞിരുന്നു. അവൻ ആനന്ദത്തോടെ ഉറക്കെ കത്തുന്നതും, അവന്റെ നോട്ടവും എന്നെ കവർന്നിരുന്നു. ഈവിധം കൊട്ടാരത്തിലെ മുറ്റത്ത് വിഹരിച്ചുകൊണ്ട് സുന്ദരരൂപൻ തന്റെ നിഴലിനെ കണ്ട് നൃത്തം വെച്ച് എന്നോടുകൂടി പല വിധത്തിൽ കളിച്ചു. അതിനെ പറയാൻ എനിയ്ക്ക് വല്ലാത്ത ലജ്ജയുണ്ട്. സന്തോഷത്തോടെ കൂവിക്കൊണ്ട് അവൻ എന്നെ പിടിയ്ക്കാൻ ഓടിവന്നപ്പോൾ ഞാൻ പറന്നുപോയി. അപ്പോൾ അവൻ എന്റെ നേർക്ക് ഒരു അപ്പക്കഷണം കാണിച്ചു.''

**ദോ:**

**ആവത് നികട് ഹ്ँസഹിം പ്രഭു ഭാജത് രുദന് കരാഹിം,**
**ജാഉँ സമീപ് ഗഹന് പദ് ഫിരി ഫിരി ചിതഇ പരാഹിം. (77 – ക)**

**പ്രാകൃത് സിസു ഇവ ലീലാ ദേഖി ഭയഉ മൊഹി മോഹ്,**
**കവന് ചരിത്ര് കരത് പ്രഭു ചിദാനന്ദ് സന്ദോഹ്. (77 – ഖ)**

''ഞാനവന്റെ അടുത്തു ചെന്നപ്പോൾ അവൻ പുഞ്ചിരിച്ചു. പക്ഷേ ഞാൻ പറന്നുചെന്നതും അവൻ കരയാൻ തുടങ്ങി. അവന്റെ പാദങ്ങളെ പിടിയ്ക്കാൻ അവനെ അടുത്തപ്പോൾ അവൻ വീണ്ടും

വീണ്ടും എന്നെ തിരിഞ്ഞു നോക്കിക്കൊണ്ട് ഓടിപ്പോയി. അവൻ ഒരു സാധാരണ ബാലനെപ്പോലെ കളിയ്ക്കുന്നതു കണ്ട് ഞാൻ മോഹവശനായി. 'എന്ത്? ചിദാനന്ദരൂപിയായ ഇവന്ന് ഈവിധ കൃത്യങ്ങൾ ഉചിതമാണോ?' എന്ന്'' (77–ക–ഖ)

**ചൗ:**

**എതനാ മന് ആനത് ഖഗരായാ –**
**രഘുപതി പ്രേരിത് ബ്യാപീ മായാ,**
**സോ മായാ ന ദുഖദ് മൊഹി കാഹീം –**
**ആന് ജീവ് ഇവ സംസൃത് നാഹീം. 1**

**നാഥ് ഇഹാ॰ കഛു കാരന് ആനാ –**
**സുനഹു സൊ സാവധാന് ഹരിജാനാ,**
**ഗ്യാന് അഖണ്ഡ് ഏക് സീതാബര് –**
**മായാ ബസ്യ് ജീവ് ചരാചര്. 2**

**ജൗം സബ് കേം രഹ് ഗ്യാന് ഏക്രസ് –**
**ഈസ്വര് ജീവ്ഹി ഭേദ് കഹഹു കസ്,**
**മായാ ബസ്യ് ജീവ് അഭിമാനീ –**
**ഈസ് ബസ്യ് മായാ ഗുന്ഖാനീ. 3**

**പരബസ് ജീവ് സ്വബസ് ഭഗവന്താ –**
**ജീവ് അനേക് ഏക് ശ്രീകന്താ,**
**മുധാ ഭേദ് ജദ്യപി കൃത് മായാ –**
**ബിനു ഹരി ജാഇ ന കോടി ഉപായാ. 4**

''ഹേ പക്ഷിരാജ, ആ സംശയം എന്റെ മനസ്സിൽ കടന്നതും (ശ്രീരാമന്റെ) മായ രഘുപതിയുടെ നിർദ്ദേശമനുസരിച്ച് എന്നെ പിടികൂടി. പക്ഷേ ആ മായ, മറ്റു ജീവികളിൽ പ്രവർത്തിയ്ക്കുന്നതു പോലെ, എനിയ്ക്ക് ദു:ഖത്തെ കൊടുക്കുകയോ ജനനമരണചക്രത്തിൽ കുടുക്കുകയോ ചെയ്തില്ല. സ്വാമീ, ഇതിന്ന് ഒരു പ്രത്യേക കാരണമുണ്ട്. ഹേ വിഷ്ണുവാഹന, ശ്രദ്ധിച്ചുകേട്ടാലും. സീതാപതി ഒരുവൻ

മാത്രമേ അഖണ്ഡമായ ജ്ഞാനമയനായിട്ടുള്ളത്. മറ്റെല്ലാ ചരാചര ജന്തുക്കളും മായാവശരാണ്. എല്ലാവർക്കും അതേ പൂർണ്ണജ്ഞാനമുണ്ടായിരുന്നാൽ, ഈശ്വരന്നും ജീവാത്മാവിന്നും തമ്മിൽ എന്തു ഭേദമുണ്ടായിരിയ്ക്കും? പറയൂ. അഭിമാനിയായ ജീവൻ മായയ്ക്കധീനമാണ്. മറിച്ച് മൂന്നു ഗുണങ്ങളുടെ മൂലകാരണമായ മായ സ്വയം ഭഗവാനാൽ നിയന്ത്രിയ്ക്കപ്പെട്ടവളാണ്. (മായയ്ക്കധീനമായ) ജീവൻ പരാശ്രയിയാണ്. ഭഗവാനോ സ്വാശ്രയിയും. ജീവാത്മാക്കൾ അനവധിയും ശ്രീകാന്തൻ ഏകനുമാണ്. മായയാൽ ചെയ്യപ്പെട്ട ഈ വ്യത്യാസം മിഥ്യയാണെങ്കിലും ഒരുവൻ എന്തുതന്നെ ശ്രമിച്ചാലും അത് ശ്രീഹരിയുടെ കൃപയില്ലാതെ മറയില്ല. ''

**ദോ:**

**രാമചന്ദ്ര് കേ ഭജന് ബിനു ജോ ചഹ് പദ് നിർബാന്,**
**ഗ്യാന്‌വന്ത് അപി സോ നര് പസു ബിനു പൂँഛ് ബിഷാന്.(78 – ക)**

**രാകാപതി ഷോഡസ് ഉഅഹിം താരാഗന് സമുദാഇ,**
**സകല് ഗിരിൻഹ് ദവ് ലാഇഅ ബിനു രബി രാതി ന ജാഇ.(78 – ഖ)**

''ശ്രീരാമചന്ദ്രനെ ഭജിയ്ക്കാതെ ഏതൊരുവൻ പരമപദത്തെ പ്രാപിയ്ക്കാൻ ശ്രമിയ്ക്കുന്നുവോ, എത്രതന്നെ വിദ്വാനായിരുന്നാലും, അവൻ വാലും കൊമ്പുകളുമില്ലാത്ത മൃഗമാണ്. ചന്ദ്രൻ തന്റെ പതിനാറു കലകളോടും നക്ഷത്രസമൂഹത്തോടുംകൂടിയുദിച്ചാലും, എല്ലാ പർവതങ്ങളേയും തീ വെച്ചു കത്തിച്ചാലും, സൂര്യനുദിയ്ക്കാതെ രാത്രിയവസാനിയ്ക്കില്ല.''(78–ക–ഖ)

**ചൗ:**

**ഐസെഹിം ഹരി ബിനു ഭജന് ഖഗേസാ –**
**മിടഇ ന ജീവൻഹ് കേര് കലേസാ,**
**ഹരി സേവക്‌ഹി ന ബ്യാപ് അബിദ്യാ –**
**പ്രഭു പ്രേരിത് ബ്യാപഇ തെഹി ബിദ്യാ.** 1

**താതേ നാസ് ന ഹോഇ ദാസ് കര് –**
**ഭേദ് ഭഗതി ബഢാഇ ബിഹംഗബര്,**

**ഭ്രമ് തേം ചകിത് രാമ് മൊഹി ദേഖാ –**
**ബിഹ്ँസേ സോ സുനു ചരിത് ബിസേഷാ.** 2

**തെഹി കൗതുക് കര് മരമു ന കാഹൂँ –**
**ജാനാ അനുജ് ന മാതു പിതാഹൂँ,**
**ജാനു പാനി ധാഏ മൊഹി ധര്നാ –**
**സ്യാമല് ഗാത് അരുന് കര് ചരനാ.** 3

**തബ് മൈം ഭാഗി ചലെഉँ ഉരഗാരീ –**
**രാമ് ഗഹന് കഹ്ँ ഭുജാ പസാരീ,**
**ജിമി ജിമി ദൂരി ഉഡാഉँ അകാസാ –**
**തഹ്ँ ഭുജ് ഹരി ദേഖഉँ നിജ് പാസാ.** 4

"അതുപോലെത്തന്നെ ഹേ പക്ഷീശ്വര, ശ്രീരാമനെ ഭജിയ്ക്കാതെ മനുഷ്യർ ദു:ഖത്തിൽനിന്നും മുക്തരാവാൻ കഴിയില്ല. ശ്രീരാമന്റെ സേവകനെ അവിദ്യയ്ക്ക് അടുക്കാൻ കഴിയില്ല. പ്രഭുവിനാൽ പ്രേരിത മായ ബ്രഹ്മവിദ്യയാണ് അവനെ നിയന്ത്രിയ്ക്കുന്നത്. ഹേ പക്ഷിശ്രേഷ്ഠ, അതിനാലാണ് പ്രഭുവിന്റെ സേവകൻ ഒരിയ്ക്കലും നശിയ്ക്കാത്തത്. മറിച്ച് അവന്ന് പ്രഭുവിന്മേലുള്ള ഭക്തി അവനറിയാതെ തന്നെ വളരുന്നു. മായയാൽ മോഹിതനായ എന്നെക്കണ്ട് ശ്രീരാമൻ മന്ദഹസിച്ചു. ഇനി ഇതിനെപ്പറ്റി വിശേഷിച്ച് പറയാം, കേട്ടാലും. ഈ മാറ്റത്തിന്റെ രഹസ്യ ത്തെക്കുറിച്ച് അവന്റെ അനുജന്മാരോ മാതാപിതാക്കളോ, മറ്റാരും തന്നെ അറിഞ്ഞില്ല. ശ്യാമളവർണ്ണനും, ഇളംചുവപ്പു നിറമുള്ള കൈത്തലങ്ങളും പാദങ്ങളുമുള്ള പ്രഭു എന്നെ പിടിയ്ക്കാൻ മുട്ടുകുത്തി ക്കൊണ്ട് ഇഴഞ്ഞുവന്നു. അപ്പോൾ ഹേ സർപ്പശത്രോ, ഞാൻ പറന്നു പോയി. ശ്രീരാമൻ എന്നെ പിടിയ്ക്കാൻ തന്റെ കൈ നീട്ടി. ഞാൻ ആകാശത്തിൽ പറന്നുയർന്നു. അപ്പോൾ ശ്രീഹരിയുടെ കൈ എല്ലാ യിടത്തും എനിയ്ക്കടുത്തിരിയ്ക്കുന്നതായി ഞാൻ കണ്ടു. "

**ദോ:**

**ബ്രഹ്മലോക് ലഗി ഗയഉँ മൈം ചിതയഉँ പാഛ് ഉഡാത്,**
**ജുഗ് അംഗുല് കര് ബീച് സബ് രാമ് ഭുജ്ഹി മൊഹി താത്. (79 – ക)**

**സപ്താബരന് ഭേദ് കരി ജഹാँ ലഗേം ഗതി മോരി**
**ഗയഉँ തഹാँ പ്രഭു ഭുജ് നിരഖി ബ്യാകുല് ഭയഉँബഹോരി.(79–ഖ)**

''പ്രിയ ഗരുഡ, ഞാൻ ബ്രഹ്മലോകത്തിലേയ്ക്ക് പറന്നുചെന്നു. പക്ഷേ തിരിഞ്ഞു നോക്കിയപ്പോൾ ശ്രീരാമന്റെ കയ്യിനും എനിയ്ക്കുമിടയിൽ രണ്ടു വിരലിന്റെ ദൂരമേ ഉണ്ടായിരുന്നുള്ളൂ. ആകാശത്തിൽ വിശ്വത്തിന്റെ ഏഴു ആവരണങ്ങളേയും ഭേദിച്ചുകൊണ്ട് എനിയ്ക്കെത്താവുന്ന ഉയരത്തിൽ കയറിച്ചെന്നു. പക്ഷേ അവിടേയും പ്രഭുവിന്റെ കൈ കണ്ടു. അപ്പോൾ എനിയ്ക്ക് ഭയം തോന്നി.'' (79–ക–ഖ)

**ചൗ:**

**മൂദെഉँ നയന് ത്രസിത് ജബ് ഭയഊँ –**
**പുനി ചിതവത് കോസലപുര് ഗയഊँ,**
**മോഹി ബിലോകി രാമ് മുസുകാഹീം –**
**ബിഹँസത് തുരത് ഗയഉँ മുഖ് മാഹീം. 1**

**ഉദര് മാഝ് സുനു അണ്ഡജ് രായാ –**
**ദേഖെഉँ ബഹു ബ്രഹ്മാണ്ഡ് നികായാ,**
**അതി ബിചിത്ര് തഹँ ലോക് അനേകാ –**
**രചനാ അധിക് ഏക് തേ ഏകാ. 2**

**കോടിൻഹ് ചതുരാനന് ഗൗരീസാ –**
**അഗനിത് ഉഡ്ഗന് രബി രജനീസാ,**
**അഗനിത് ലോകപാല് ജമ് കാലാ –**
**അഗനിത് ഭൂധര് ഭൂമി ബിസാലാ. 3**

**സാഗര് സരി സര് ബിപിന് അപാരാ –**
**നാനാ ഭാँതി സൃഷ്ടി ബിസ്താരാ,**
**സുര മുനി സിദ്ധ് നാഗ് നര് കിന്നര് –**
**ചാരി പ്രകാര് ജീവ് സചരാചര്. 4**

''ഭയന്ന് ഞാൻ കണ്ണടച്ചു. വീണ്ടും കണ്ണു തുറന്നപ്പോൾ ഞാൻ എന്നെ അയോദ്ധ്യാപുരിയിൽ തന്നെ കണ്ടു. ഞാൻ തിരിച്ചു വന്നതു കണ്ട്

ശ്രീരാമൻ പുഞ്ചിരിച്ചു. അവൻ ചിരിച്ചപ്പോൾ ഞാൻ ക്ഷണം അവന്റെ വായയ്ക്കുള്ളിൽ ചെന്നുപെട്ടു. ഹേ പക്ഷിരാജ, അവന്റെ വയറ്റിന്നുള്ളിൽ വിചിത്രങ്ങളായ അനേകം ലോകങ്ങളോടുകൂടിയ അനവധി ബ്രഹ്മാണ്ഡങ്ങളെ ഞാൻ കണ്ടു. ഓരോന്നും മറ്റവയേക്കാൾ വിചിത്രങ്ങളായിരുന്നു. അനവധി ബ്രഹ്മാക്കളും, ശിവന്മാരും, എണ്ണറ്റ നക്ഷത്രങ്ങളും, സൂര്യന്മാരും, ചന്ദ്രന്മാരും, കണക്കില്ലാത്ത ലോകപാലന്മാരും, യമന്മാരും, കാലന്മാരും, നിരവധി പർവതങ്ങളും, വിശാലമായ ഭൂഖണ്ഡങ്ങളും, സമുദ്രങ്ങളും, നദികളും, തടാകങ്ങളും, അവസാനമില്ലാത്ത വനങ്ങളും, മറ്റനവധി വിധത്തിലുള്ള സൃഷ്ടികളും, ദേവന്മാരും, മുനിമാരും, സിദ്ധന്മാരും, നാഗന്മാരും, മനുഷ്യരും, കിന്നരന്മാരും, നാലുവിധത്തിലുള്ള ചരാചര ജന്തുക്കളും അതിന്നുള്ളിൽ കണ്ടു. "

**ദോ:**

**ജോ നഹിം ദേഖാ നഹിം സുനാ ജോ മന്ഹൂँ ന സമാഇ,**
**സോ സബ് അദ്ഭുത് ദേഖെഉँ ബരനി കവനി ബിധി ജാഇ.(80–ക)**

**ഏക് ഏക് ബ്രഹ്മാണ്ഡ് മഹുँ രഹഉँ ബരഷ് സത് ഏക്,**
**എഹി ബിധി ദേഖത് ഫിരഉँ മൈം അണ്ഡ് കടാഹ് അനേക്.(80–ഖ)**

"അവിടെ ഞാൻ മുമ്പു കാണുകയോ കേൾക്കുകയോ ചെയ്യാത്ത, മനസ്സിൽ ഭാവിയ്ക്കാൻ കൂടി കഴിയാത്ത പല അൽഭുതങ്ങളും കണ്ടു. അവയെ എങ്ങിനെയാണ് ഞാൻ വർണ്ണിയ്ക്കുക? ഓരോ ബ്രഹ്മാണ്ഡത്തിലും ഞാൻ നൂറു നൂറു വർഷം വീതം താമസിച്ചു. അങ്ങിനെ ഞാൻ ചുറ്റിലും സഞ്ചരിച്ച് അണ്ഡാകൃതിയുള്ള അനവധി ബ്രഹ്മാണ്ഡങ്ങളെ കണ്ടു. (80–ക–ഖ)

**ചൗ:**

**ലോക് ലോക് പ്രതി ഭിന്ന് ബിധാതാ –**
**ഭിന്ന് ബിഷ്നു സിവ് മനു ദിസിത്രാതാ,**
**നര് ഗന്ധർബ് ഭൂത് ബേതാലാ –**
**കിന്നര് നിസിചര് പസു ഖഗ് ബ്യാലാ. 1**

**ദേവ് ദനുജ് ഗന് നാനാ ജാതീ –**
**സകല് ജീവ് തഹ്ँ ആനഹി ഭാँതീ,**
**മഹി സരി സാഗര് സര് ഗിരി നാനാ –**
**സബ് പ്രപഞ്ച് തഹ്ँ ആനഇ ആനാ. 2**

**അണ്ഡകോസ് പ്രതി പ്രതി നിജ് രൂപാ –**
**ദേഖെഉँ ജിനസ് അനേക് അനൂപാ,**
**അവധ്പുരീ പ്രതി ഭുവന് നിനാരീ –**
**സരജൂ ഭിന്ന് ഭിന്ന് നര് നാരീ. 3**

**ദസരഥ് കൗസല്യാ സുനു താതാ –**
**ബിബിധ് രൂപ് ഭരതാദിക് ഭ്രാതാ,**
**പ്രതി ബ്രഹ്മാണ്ഡ് രാമ് അവതാരാ –**
**ദേഖെഉँ ബാല്ബിനോദ് അപാരാ. 4**

''ഓരോ വിശ്വത്തിലും അതിന്റേതായ ബ്രഹ്മാവും, വിഷ്ണുവും, ശിവനും, മനുവും ദിക്പാലന്മാരും, മനുഷ്യരും, ഗന്ധർവന്മാരും, ഭൂതവേതാള ങ്ങളും, കിന്നരന്മാരും, രാക്ഷസന്മാരും, നാല്ക്കാലികളും, പക്ഷികളും, സർപ്പങ്ങളും, ദേവന്മാരും, എല്ലാ ജാതികളിലുമുള്ള അസുരന്മാരും ഉണ്ടായിരുന്നു – എല്ലാ ജീവികളും അതാത് വിശ്വത്തെ അനുസരി ച്ചുള്ള ആകൃതികളിലായിരുന്നു. ഭൂമിയും അതിന്റേതായ അനവധി നദികളും, സമുദ്രങ്ങളും, തടാകങ്ങളും, പർവതങ്ങളും – ഓരോ പ്രപഞ്ചത്തിലുമള്ള എല്ലാ ജീവികൾക്കും അതിന്റേതായ പ്രത്യേക സ്വഭാവഗുണമുണ്ടായിരുന്നു. എല്ലാ പ്രപഞ്ചങ്ങളിലും എന്നെ ഞാൻ ഉപമയില്ലാത്ത അനവധി രൂപങ്ങൾ കൊണ്ടതായി കണ്ടു. ഓരോ ലോകത്തിലും അതിന്റേതായ അയോദ്ധ്യയും, സരയൂനദിയും, സ്ത്രീ പുരുഷന്മാരും ഉണ്ടായിരുന്നു. പ്രിയഗരുഡ, കേൾക്കൂ: ശ്രീരാമന്റെ മാതാപിതാക്കൾ – ദശരഥനും, കൗസല്യയും, പിന്നെ ഭരതൻ തുടങ്ങിയ അവന്റെ സഹോദരന്മാർ – എല്ലാവരും ഓരോ ലോക ത്തിലും വ്യത്യസ്തമായിരുന്നു. ഓരോ ബ്രഹ്മാണ്ഡത്തിലും ശ്രീരാമന്റെ

അവതാരത്തേയും, അവന്റെ അപാരമായ അനവധി ബാലലീല കളേയും ഞാൻ കണ്ടു.''

**ദോ:**

**ഭിന്ന് ഭിന്ന് മൈം ദീഖ് സബു അതി ബിചിത്ര് ഹരിജാന്,**
**അഗനിത് ഭുവന് ഫിരെഉ്ँ പ്രഭു രാമ് ന ദേഖെഉ്ँ ആന്. (81 – ക)**

**സൊഇ സിസുപന് സൊഇ സോഭാ സൊഇ കൃപാല് രഘുബീര്,**
**ഭുവന് ഭുവന് ദേഖത് ഫിരഉ്ँ പ്രേരിത് മോഹ് സമീര്. (81 – ഖ)**

''ഹേ ശ്രീഹരിവാഹന, ഞാൻ കണ്ട ഓരോന്നിന്നും അതിന്റെ ലോക ത്തിന്റേതായ പ്രത്യേകതയുണ്ടായിരുന്നു. അത് അത്യന്തം വിചിത്ര മായിരുന്നു. എണ്ണറ്റ ലോകങ്ങളിൽ സഞ്ചരിച്ച് ഒരിടത്തും വ്യത്യസ്തമായ ശ്രീരാമനെ കണ്ടില്ല. മോഹമെന്ന കാറ്റാൽ അടിയ്ക്കപ്പെട്ട് ഞാൻ സന്ദർശിച്ച ഓരോ വിശ്വത്തിലും അതേ ശിശു അവസ്ഥയേയും, അതേ സൗന്ദര്യത്തേയും, അതേ കൃപാലുവായ രഘുവീരനേയും ഞാൻ കണ്ടു.'' (81–ക–ഖ)

**ചൗ:**

**ഭ്രമത് മോഹി ബ്രഹ്മാണ്ഡ് അനേകാ –**
**ബീതേ മനഹു്ँ കല്പ് സത് ഏകാ,**
**ഫിരത് ഫിരത് നിജ് ആശ്രമ് ആയഉ്ँ –**
**തഹ്ँ പുനി രഹി കഛു കാല് ഗവാ്ँയഉ്ँ. 1**

**നിജ് പ്രഭു ജന്മ് അവധ് സുനി പായഉ്ँ –**
**നിർഭര് പ്രേമ് ഹരഷി ഉഠി ധായഉ്ँ,**
**ദേഖെഉ്ँ ജന്മ് മഹോത്സവ് ജാഇ –**
**ജെഹി ബിധി പ്രഥമ് കഹാ മൈം ഗാഇ. 2**

**രാമ് ഉദര് ദേഖെഉ്ँ ജഗ് നാനാ –**
**ദേഖത് ബനഇ ന ജാഇ ബഖാനാ,**
**തഹ്ँ പുനി ദേഖെഉ്ँ രാമ് സുജാനാ –**
**മായാ പതി കൃപാല് ഭഗവാനാ. 3**

**കരഉ് ബിചാര് ബഹോരി ബഹോരീ –**
**മോഹ് കലില് ബ്യാപിത് മന് മോരീ,**
**ഉഭയ് ഘരീ മഹ് മൈം സബ് ദേഖാ –**
**ഭയഉ് ഭ്രമിത് മന് മോഹ് ബിസേഷാ. 4**

''അനവധി ബ്രഹ്മാണ്ഡങ്ങളിൽക്കൂടി സഞ്ചരിയ്ക്കുമ്പോൾ ഒരു നൂറു കല്പങ്ങൾ കഴിഞ്ഞുപോയതുപോലെ എനിയ്ക്കു തോന്നി. അവസാനം എന്റെ യാത്രയെല്ലാം കഴിഞ്ഞ് ഞാൻ എന്റെ ആശ്രമത്തിലേയ്ക്കു തിരിച്ചുവന്ന് അവിടെ കുറെ കാലം താമസിച്ചു. ഇതിന്നിടയിൽ അയോദ്ധ്യയിൽ എന്റെ പ്രഭുവിന്റെ ജനനത്തെപ്പറ്റി ഞാൻ കേട്ടു. നിറഞ്ഞ പ്രേമത്തോടെ സന്തോഷത്തോടെ ഞാൻ ഓടിപ്പോയി, മുമ്പു ഞാൻ പറഞ്ഞപോലെ അവന്റെ ജന്മമഹോത്സവത്തെ കണ്ടു. (ഇതെല്ലാം നടന്നത് പ്രഭുവിന്റെ വയറ്റിന്നുള്ളിലാണെന്ന് പ്രത്യേകം പറയേണ്ടതില്ല.) ഈവിധം ശ്രീരാമന്റെ ഉദരത്തിൽ അനവധി ബ്രഹ്മാണ്ഡങ്ങളെ ഞാൻ കണ്ടു. പക്ഷേ ഞാൻ കണ്ടത് ഒരുവന്ന് കണ്ണുകൾ കൊണ്ട് കാണാനേ കഴിയുള്ളൂ. അതിനെ വർണ്ണിയ്ക്കാൻ കഴിയില്ല. അവിടെ വീണ്ടും ഞാൻ കൃപാലുവും സർവജ്ഞനുമായ മായാപതി ഭഗവാൻ ശ്രീരാമനെ കണ്ടു. ഞാൻ ഒരുപാട് ചിന്തിച്ചു നോക്കി. പക്ഷേ എന്റെ ബുദ്ധി മോഹമാകുന്ന മഞ്ഞുകൊണ്ട് മറയ്ക്കപ്പെട്ടിരുന്നു. ഒരു മണിക്കൂറിന്നുള്ളിൽ ഞാൻ എല്ലാം തന്നെ കണ്ടു. എന്റെ മനസ്സ് അത്യന്തം മോഹവശമായിരുന്നതിനാൽ ഞാൻ പരിഭ്രമത്തിലായി.''

**ദോ:**

**ദേഖി കൃപാല് ബികല് മൊഹി ബിഹ്സേ തബ് രഘുബീര്,**
**ബിഹ്സത്ഹീം മുഖ് ബാഹെര് ആയഉ് സുനു മതിധീര്. (82 – ക)**

**സൊഇ ലരികാഈ മോ സന് കരന് ലഗേ പുനി രാമ്,**
**കോടി ഭാ്തി സമുഝാവഉ് മനു ന ലഹഇ ബിശ്രാമ്. (82 – ഖ)**

''എന്റെ പരിഭ്രമത്തെ കണ്ട കൃപാലുവായ രഘുവീരൻ ചിരിച്ചു. ഹേ ദൃഢബുദ്ധിയുള്ള ഗരുഡ, ശ്രദ്ധിച്ചാലും. അവൻ ചിരിച്ച ആ ക്ഷണം

ഞാൻ അവന്റെ വായയിൽക്കൂടി പുറത്തു വന്നു. ശ്രീരാമൻ വീണ്ടും അവന്റെ അതേ ബാലലീലകളെ എന്നോട് കാണിയ്ക്കാൻ തുടങ്ങി. ഞാൻ എത്രതന്നെ മനസ്സിലാക്കാൻ ശ്രമിച്ചിട്ടും എന്റെ മനസ്സ് ശാന്തമായില്ല.'' (82–ക–ഖ)

**ചൗ:**

**ദേഖി ചരിത് യഹ് സോ പ്രഭുതാഈ –**
**സമുഝത് ദേഹ് ദസാ ബിസരാഈ,**
**ധരനി പരെഉ്ँ മുഖ് ആവ് ന ബാതാ –**
**ത്രാഹി ത്രാഹി ആരത് ജന ത്രാനാ. 1**

**പ്രേമാകുല് പ്രഭു മോഹി ബിലോകീ –**
**നിജ മായാ പ്രഭുതാ തബ് രോകീ,**
**കര സരോജ് പ്രഭു മമ സിര് ധരെഊ –**
**ദീനദയാല് സകല് ദുഖ് ഹരെഊ. 2**

**കീൻഹ് രാമ് മൊഹി ബിഗത് ബിമോഹാ –**
**സേവക് സുഖദ് കൃപാ സന്ദോഹാ,**
**പ്രഭുതാ പ്രഥമ് ബിചാരി ബിചാരീ –**
**മന് മഹ്ँ ഹോഇ ഹരഷ് അതി ഭാരീ. 3**

**ഭഗത് ബഛലതാ പ്രഭു കൈ ദേഖീ –**
**ഉപജീ മമ ഉര് പ്രീതി ബിസേഷീ,**
**സജല് നയന് പുലകിത് കര് ജോരീ –**
**കീൻഹിഉ്ँ ബഹു ബിധി ബിനയ് ബഹോരീ. 4**

''ഈ ബാലലീലയെ കണ്ട്, (പ്രഭുവിന്റെ വയറ്റിനുള്ളിൽ കണ്ട) മഹത്വത്തെ സ്മരിച്ചുകൊണ്ട് എനിയ്ക്ക് എന്റെ ശരീരത്തിന്റെ ബോധം നഷ്ടപ്പെട്ട് 'ഹേ ആർത്തരക്ഷക, എന്നെ രക്ഷിയ്ക്കൂ, രക്ഷിയ്ക്കൂ' എന്ന് നിലവിളിച്ചുകൊണ്ട് നിലത്ത് വീണു. വേറൊരു വാക്കും എന്റെ നാവിൽ വന്നില്ല. എന്നെ പ്രേമപരവശനായിക്കണ്ട പ്രഭു തന്റെ മായയെ ഉടനെ പിൻവലിച്ചു. ദീനദയാളനായ പ്രഭു തന്റെ കര

കമലത്തെ എന്റെ തലയിൽ വെച്ച് എന്റെ ദു:ഖങ്ങളെയെല്ലാം ഇല്ലാതാക്കി. തന്റെ സേവകന്മാരെ ആനന്ദിപ്പിയ്ക്കുന്ന കൃപാനിധിയായ ശ്രീരാമൻ എന്റെ മോഹാവസ്ഥയെ വേരോടെ അറത്തുകളഞ്ഞു. മുൻപറഞ്ഞ പ്രതാപത്തെ സ്മരിച്ചുകൊണ്ട് എന്റെ മനസ്സ് ആനന്ദ മഗ്നമായി. പ്രഭുവിന്റെ ഭക്തന്മാരോടുള്ള വാത്സല്യം കണ്ട് എന്റെ മനസ്സ് ഒരു പ്രത്യേകതരം പ്രേമാവേശത്തിൽ തിളയ്ക്കാൻ തുടങ്ങി. കണ്ണീർ വഴിയുന്ന കണ്ണുകളോടെ, ദേഹം പുളകിതമായി, കൈകൾ കൂപ്പിക്കൊണ്ട് ഞാൻ അവനെ പലവിധത്തിൽ അഭ്യർത്ഥിച്ചു.''

**ദോ:**

**സുനി സപ്രേമ് മമ ബാനീ ദേഖി ദീന് നിജ് ദാസ്,**
**ബചന് സുഖദ് ഗംഭീര് മൃദു ബോലേ രമാനിവാസ്. (83 – ക)**

**കാകഭുസുണ്ഡി മാഗു ബര് അതി പ്രസന്ന് മൊഹി ജാനി,**
**അനിമാദിക് സിധി അപര് രിധി മോച്ഛ് സകല് സുഖ് ഖാനി.(83 – ഖ)**

''എന്റെ ഭക്തിനിറഞ്ഞ വാക്കുകളെ കേട്ട്, തന്റെ ദാസന്റെ ദീനദശയെ കണ്ട് രമാനിവാസൻ (ശ്രീരാമൻ) അത്യന്തം സുഖപ്രദവും, ഗംഭീരവും മൃദുവുമായ വാക്കുകൾ കൊണ്ട് പറഞ്ഞു: 'ഹേ കാകഭുശുണ്ടി, എന്നെ അത്യന്തം സന്തുഷ്ടനാണെന്നറിഞ്ഞ് വരം ചോദിയ്ക്കൂ. അണിമാദി സിദ്ധി കളും, അളവറ്റ ധനവും, സർവാനന്ദകരമായ മോക്ഷവും നിനക്കു ണ്ടാവട്ടെ.' '' (83–ക–ഖ)

**ചൗ:**

**ഗ്യാന് ബിബേക് ബിരതി ബിഗ്യാനാ –**
**മുനി ദുർലഭ് ഗുന് ജേ ജഗ് നാനാ,**
**ആജു ദേഉँ സബ് സംസയ് നാഹീം –**
**മാഗു ജൊ തോഹി ഭാവ് മന് മാഹീം. 1**

**സുനി പ്രഭു ബചന് അധിക് അനുരാഗെഉँ –**
**മന് അനുമാന് കരന് തബ് ലാഗെഉँ,**
**പ്രഭു കഹ് ദേന് സകല് സുഖ് സഹീ –**
**ഭഗതി ആപനീ ദേന് ന കഹീ. 2**

**ഭഗതി ഹീന് ഗുന് സബ് സുഖ് ഐസേ –**
**ലവന് ബിനാ ബഹു ബിംജന് ജൈസേ,**
**ഭജന് ഹീന് സുഖ് കവനേ കാജാ –**
**അസ് ബിചാരി ബോലെഉ് ഖഗരാജാ. 3**

**ജൗം പ്രഭു ഹോഇ പ്രസന്ന് ബര് ദേഹൂ –**
**മോ പര് കരഹു കൃപാ അരു നേഹൂ,**
**മന് ഭാഗത് ബര് മാഗഉ് സ്വാമീ –**
**തുംഹ് ഉദാര് ഉര് അന്തര്ജാമീ. 4**

'' 'ജ്ഞാനം, വിവേകം, വിരക്തി, വിജ്ഞാനം, പിന്നെ ഈ ലോകത്തിൽ മുനിമാർക്കുകൂടി സുലഭമായി ലഭിയ്ക്കാൻ കഴിയാത്ത മറ്റനവധി ഗുണങ്ങളും ഞാൻ നിനക്ക് തരാം. സംശയം വേണ്ട. അതിനാൽ നിന്റെ മനസ്സിന്ന് എന്തിഷ്ടമോ അത് ചോദിച്ചുകൊള്ളൂ.' പ്രഭുവിന്റെ ഈ വാക്കുകൾ കേട്ട് ഞാൻ പ്രേമാധിക്യത്തോടെ സ്വയം വാദിച്ചു: 'പ്രഭു എനിയ്ക്ക് എല്ലാവിധ അനുഗ്രഹങ്ങളും തരാമെന്നേറ്റത് സത്യം തന്നെ. പക്ഷേ അവൻ എനിയ്ക്ക് തന്റെ പാദങ്ങളിൽ ഭക്തിയെ തരാമെന്നു പറഞ്ഞില്ല. ഭക്തിയില്ലാതെ മറ്റെല്ലാ സുഖങ്ങളും അനവധി വ്യഞ്ജനങ്ങൾ ഉണ്ടായിരുന്നാലും ഒന്നിലും ഉപ്പില്ലാത്തപോലെയാണ്. ഭജനമില്ലാത്ത മറ്റുള്ള അനുഗ്രഹങ്ങൾ കൊണ്ട് എന്തു പ്രയോജനം?' ഹേ പക്ഷിരാജ, ഞാൻ ഈവിധം ചിന്തിച്ചുകൊണ്ട് മറുപടി പറഞ്ഞു: 'സ്വാമീ, അങ്ങയ്ക്ക് വരം തരാൻ കനിവുണ്ടെങ്കിൽ ഒരു വരം തന്നാലും; അങ്ങയ്ക്ക് എന്റെ പേരിൽ കൃപയും സ്നേഹവുമുണ്ടെങ്കിൽ, പ്രഭോ, ഞാൻ മനസ്സിൽ ഭാവിയ്ക്കുന്ന വരം ചോദിയ്ക്കുന്നു. അങ്ങ് ഉദാരനും സർവാന്തര്യാമിയുമാണല്ലോ.' ''

**ദോ:**

**അബിരല് ഭഗതി ബിസുദ്ധ് തവ ശ്രുതി പുരാന് ജോ ഗാവ്,**
**ജെഹി ഖോജത് ജോഗീസ് മുനി പ്രഭു പ്രസാദ് കൊഉ പാവ്. (84 – ക)**

**ഭഗത് കല്പതരു പ്രനത് ഹിത് കൃപാ സിന്ധു സുഖ ധാമ്,**
**സൊഇ നിജ് ഭഗതി മോഹി പ്രഭു ദേഹു ദയാ കരി രാമ്. (84 – ഖ)**

" 'എന്റെ സ്വാമീ, ശ്രീരാമ, ഭക്തന്മാരുടെ കല്പവൃക്ഷമേ, ശരണാഗത വത്സല, കൃപാസമുദ്രമേ, ആനന്ദധാമ, കനിവായി വേദങ്ങളാലും പുരാണങ്ങളാലും ഘോഷിയ്ക്കപ്പെടുന്നതും, മുനിമാരും യോഗീശ്വര ന്മാരും അന്വേഷിയ്ക്കുന്നതും, പക്ഷേ കേവലം ചിലർക്കു മാത്രം ലഭിയ്ക്കുന്നതും – അതും പ്രഭുവിന്റെ കൃപകൊണ്ടു മാത്രം – അങ്ങയുടെ പാദങ്ങളിൽ തടസ്സമില്ലാത്തതും, വിശുദ്ധവുമായ ഭക്തിയുണ്ടാകാനുള്ള വരം തന്നാലും' " (84–ക–ഖ)

**ചൗ:**

**ഏവമസ്തു കഹി രഘുകുലനായക് –**
**ബോലേ ബചന് പരമ് സുഖദായക്,**
**സുനു ബായസ് തൈം സഹജ് സയാനാ –**
**കാഹെ ന മാഗസി അസ് ബരദാനാ. 1**

**സബ് സുഖ് ഖാനി ഭഗതി തൈം മാഗീ –**
**നഹിം ജഗ് കൊഉ തൊഹി സമ് ബഡഭാഗീ,**
**ജോ മുനി കോടി ജതന് നഹിം ലഹഹീം –**
**ജേ ജപ് ജോഗ് അനല് തന് ദഹഹീം. 2**

**രീഝെഉ് ദേഖി തോരി ചതുരാഈ –**
**മാഗെഹു ഭഗതി മോഹി അതി ഭാഈ,**
**സുനു ബിഹംഗ് പ്രസാദ് അബ് മോരേം –**
**സബ് സുഭ് ഗുന് ബസിഹഹിം ഉര് തോരേം. 3**

**ഭഗതി ഗ്യാന് ബിഗ്യാന് ബിരാഗാ –**
**ജോഗ് ചരിത്ര് രഹസ്യ് ബിഭാഗാ,**
**ജാനബ് തൈം സബ്ഹീ കര് ഭേദാ –**
**മമ പ്രസാദ് നഹിം സാധന് ഖേദാ. 4**

"'തഥാസ്തു' എന്നു പറഞ്ഞ് രഘുകുലനായകൻ തുടർന്ന് പരമസുഖ ത്തെ കൊടുക്കുന്ന വിധം പറഞ്ഞു: 'കാകഭുശുണ്ടി, കേൾക്കൂ, നീ പ്രകൃത്യാ തന്നെ ജ്ഞാനിയാണ്. അതാണ് നീ ഈ വരം ചോദിച്ചത്.

ഭക്തിയുടെ വരം പ്രാർത്ഥിച്ച നിന്നെപ്പോലെ മഹാഭാഗ്യവാൻ ഈ ലോകത്തിൽ വേറെയാരും തന്നെയില്ല. എന്തെന്നാൽ അത് എല്ലാ സുഖങ്ങളുടേയും ഭണ്ഡാരമാണ്. അത് പ്രാർത്ഥനയുടേയും ധ്യാനത്തിന്റെയും അഗ്നിയിൽ തങ്ങളുടെ ശരീരങ്ങളെ ദഹിപ്പിയ്ക്കുന്ന മുനിമാർക്കു കൂടി എത്ര ശ്രമിച്ചിട്ടും ലഭിയ്ക്കാൻ കഴിയാത്തതാണ്. എന്റെ മനസ്സിന്ന് ഏറ്റവും പ്രിയപ്പെട്ട ഭക്തിയെ വരിച്ച നിന്റെ സാമർത്ഥ്യത്തെ കണ്ട് ഞാൻ പ്രീതനായിരിയ്ക്കുന്നു. ഹേ പക്ഷി, കേൾക്കൂ: എന്റെ കൃപയാൽ എല്ലാ സദ്ഗുണങ്ങളും നിന്റെ മനസ്സിൽ വസിയ്ക്കും. ഭക്തി, ജ്ഞാനം, വിജ്ഞാനം, വൈരാഗ്യം, യോഗം, എന്റെ ലീലകളും അവയുടെ രഹസ്യങ്ങളും വിഭാഗങ്ങളും നിനക്ക് അറിയാവുന്നതാകും. എന്റെ പ്രസാദത്താൽ അതന്നുവേണ്ടി നിനക്ക് കഠിനമായ സാധനകൾ അനുഷ്ഠിയ്ക്കേണ്ടതില്ല.' "

**ദോ:**

**മായാ സംഭവ് ഭ്രമ് സബ് അബ് ന ബ്യാപിഹഹിം തോഹി,**
**ജാനെസു ബ്രഹ്മ് അനാദി അജ് അഗുന് ഗുനാകര് മോഹി. (85 – ക)**

**മോഹി ഭഗത് പ്രിയ് സന്തത് അസ് ബിചാരി സുനു കാഗ്,**
**കായ്ँ ബചന് മന് മമ പദ് കരെസു അചല് അനുരാഗ്. (85 – ഖ)**

" 'എന്റെ മായയാൽ സംഭവിച്ച മോഹമെല്ലാം ഇനി നിന്റെ മനസ്സിനെ ഒരിയ്ക്കലും ബാധിയ്ക്കില്ല. ഇനി എന്നെ തുടക്കമില്ലാത്തതും (അനാദി), ജനനമില്ലാത്തതും, (മായയാൽ ഉദിയ്ക്കുന്ന) ഗുണങ്ങളില്ലാത്തതും, പക്ഷേ, എല്ലാ ഗുണങ്ങളുടേയും ഭണ്ഡാരവുമായ ബ്രഹ്മത്തിന്നു സമാനമായി അറിയൂ. കാകഭുശുണ്ടി, കേൾക്കൂ: ഭക്തന്മാർ എനിയ്ക്ക് സദാ പ്രിയരാണ് എന്നറിഞ്ഞ് മനസാ വാചാ കർമ്മണാ, എന്റെ പാദങ്ങളിൽ നിശ്ചലമായ ഭക്തി ചെലുത്തൂ.' " (85–ക–ഖ)

**ചൗ:**

**അബ് സുനു പരമ് ബിമല് മമ ബാനീ –**
**സത്യ് സുഗമ് നിഗമാദി ബഖാനീ,**
**നിജ് സിദ്ധാന്ത് സുനാവഉँ തോഹീ –**
**സുനു മന് ധരു സബ തജി ഭജു മോഹീ. 1**

**മമ മായാ സംഭവ് സംസാരാ –**
**ജീവ് ചരാചര് ബിബിധി പ്രകാരാ,**
**സബ് മമ പ്രിയ് സബ് മമ ഉപജാഏ –**
**സബ് തേ അധിക് മനുജ് മൊഹി ഭാഏ.** 2

**തിൻഹ് മഹ്ँ ദ്വിജ് ദ്വിജ് മഹ്ँ ശ്രുതിധാരീ –**
**തിൻഹ് മഹ്ँ നിഗമ് ധരമ് അനുസാരീ,**
**തിൻഹ് മഹ്ँ പ്രിയ് ബിരക്ത് പുനി ഗ്യാനീ –**
**ഗ്യാനിഹു തേ അതി പ്രിയ് ബിഗ്യാനീ.** 3

**തിൻഹ് തേ പുനി മൊഹി പ്രിയ് നിജ് ദാസാ –**
**ജെഹി ഗതി മോരി ന ദൂസരി ആസാ,**
**പുനി പുനി സത്യ് കഹഉँ തൊഹി പാഹീം –**
**മൊഹി സേവക് സമ് പ്രിയ് കൊഉ നാഹീം.** 4

**ഭഗതി ഹീന് ബിരഞ്ചി കിന് ഹോഈ –**
**സബ് ജീവഹു സമ് പ്രിയ് മൊഹി സോഈ,**
**ഭഗതിവന്ത് അതി നീചഉ പ്രാനീ –**
**മോഹി പ്രാനപ്രിയ് അസി മമ ബാനീ.** 5

'''ഇനി എന്റെ അതിപാവനമായ ഉപദേശത്തെ കേൾക്കൂ; അത് സത്യവും എളുപ്പം മനസ്സിലാക്കാൻ കഴിയുന്നതുമാണെന്നു മാത്രമല്ല, അത് വേദങ്ങളിലും ധർമ്മഗ്രന്ഥങ്ങളിലും വ്യാഖ്യാനിയ്ക്കപ്പെട്ടിട്ടുമുണ്ട്. ഞാൻ എന്റെ സ്വന്തം സിദ്ധാന്തത്തെ നിനക്ക് കേൾപ്പിയ്ക്കാം. ശ്രദ്ധിച്ചു കേട്ട് അതിനെ മനസ്സിൽ ധരിയ്ക്കൂ. എന്നിട്ട് എല്ലാറ്റിനേയും ത്യജിച്ച് എന്നെ ഭജിയ്ക്കൂ. ഈ ലോകവും അതിലെ വിവിധപ്രകാരത്തിലുള്ള ചരാചരജീവങ്ങളും എന്റെ മായയാൽ രചിയ്ക്കപ്പെട്ടവയാണ്. അവയെ എല്ലാം ഞാൻ സ്നേഹിയ്ക്കുന്നു. എന്തെന്നാൽ എല്ലാവരും എന്റെ സൃഷ്ടീ കളാണ്. പക്ഷെ എല്ലാറ്റിലും വെച്ച് മനുഷ്യജീവികളാണ് എനിയ്ക്ക് ഏറ്റവും പ്രിയം. മനുഷ്യരിൽ ബ്രാഹ്മണരും, ബ്രാഹ്മണരിൽ വേദങ്ങ ളിൽ ജ്ഞാനമുള്ളവരും, ഇവരിൽ വേദധർമ്മങ്ങളെ അനുഷ്ഠിയ്ക്കുന്ന വരും, പിൻ പറഞ്ഞവരിൽ വിഷയസുഖങ്ങളിൽ വിരക്തിയടഞ്ഞവരും,

വീണ്ടും ഇവരിൽ ജ്ഞാനികളും, ജ്ഞാനികളിൽ മികച്ച ആത്മ ജ്ഞാനി എനിയ്ക്ക് അതിപ്രിയനുമാണ്. ഇവരെല്ലാവരെക്കാളും, കേവലം എന്നെ മാത്രം ഗതിയായിരിയ്ക്കുന്ന, മറ്റൊരു ആശ്രയവുമില്ലാത്ത എന്റെ സേവകൻ (ഭക്തൻ) എനയ്ക്ക് അത്യന്തം പ്രിയനാണ്. ഞാൻ വീണ്ടും വീണ്ടും ആവർത്തിച്ചു പറയുന്നു, എന്റെ ഭക്തനെപ്പോലെ മറ്റാരും എനിയ്ക്കു അത്ര പ്രിയരല്ല. ബ്രഹ്മാവായാലും എന്നിൽ ഭക്തിയില്ലെങ്കിൽ അവൻ മറ്റുള്ള ജീവികളെ പോലെ മാത്രം പ്രിയനാണ്. മറിച്ച് എറ്റവും നീചമായ പ്രാണിയായാലും ഭക്തിയുള്ളതായാൽ എനിയ്ക്ക് ജീവനെ പ്പോലെ പ്രിയനാണ്. അതാണെന്റെ സ്വഭാവം.' "

**ദോ:**

**സുചി സുസീല് സേവക് സുമതി പ്രിയ് കഹു കാഹി ന ലാഗ്,**
**ശ്രുതി പുരാന് കഹ് നീതി അസി സാവധാന് സുനു കാഗ്. (86)**

" 'ഹേ കാകഭുശുണ്ടി, പറയൂ: വിശ്വസ്തനും, സുശീലനും, സദ്ബുദ്ധി യുള്ളവനുമായ ഒരു സേവകനെ ആരാണ് സ്നേഹിയ്ക്കാത്തത്? ശ്രദ്ധിച്ചു കേൾക്കൂ: ഇതിനെ വേദങ്ങളും പുരാണങ്ങളും ശ്രേഷ്ഠമായ നീതിയായി ഘോഷിയ്ക്കുന്നു. അതായത് --' " (86)

**ചൗ:**

**ഏക് പിതാകേ ബിപുല് കുമാരാ -**
**ഹോഹിം പൃഥക് ഗുന് സീല് അചാരാ,**
**കൊഉ പണ്ഡിത് കൊഉ താപസ് ഗ്യാതാ -**
**കൊഉ ധനവന്ത് സൂര് കൊഉ ദാതാ. 1**

**കൊഉ സർബഗ്യ് ധർമരത് കോഊ -**
**സബ് പര് പിതഹി പ്രീതി സമ് ഹോഊ,**
**കൊഉ പിതു ഭഗത് ബചന് മന് കർമാ -**
**സപനെഹു ँ ജാന് ന ദൂസര് ധർമാ. 2**

**സോ സുത് പ്രിയ് പിതു പ്രാന് സമാനാ -**
**ജദ്യപി സോ സബ് ഭാ ँ തി അയാനാ,**

**എഹി ബിധി ജീവ് ചരാചര് ജേതേ –**
**ത്രിജഗ് ദേവ് നര് അസുര് സമേതേ. 3**

**അഖില് ബിസ്് യഹ് മോര് ഉപായാ –**
**സബ് പര് മോഹി ബരാബരി ദായാ,**
**തിൻഹ് മഹ്ँ ജോ പരിഹരി മദ് മായാ –**
**ഭജൈ മോഹി മന് ബച് അരു കായാ. 4**

'' '––ഒരു പിതാവിന്ന് അനവധി പുത്രന്മാരുണ്ട്. അവർ ഒരോരുത്തരും മറ്റവരിൽനിന്നും ഗുണം, ശീലം, ആചാരം ഇവയിൽ വ്യത്യസ്തരായിരിയ്ക്കും. ഒരുവൻ പണ്ഡിതനും, ഒരുവൻ താപസനും, ഒരുവൻ ജ്ഞാനിയും, മറ്റൊരുവൻ ധനികനും, വേറൊരുവൻ ശൂരനും, ഇനിയുമൊരുവൻ ദാനശീലനും, ഏഴാമത്തേവൻ സർവജ്ഞനും ഏട്ടാമൻ ധർമ്മശീലനുമായിരിയ്ക്കും. പക്ഷേ പിതാവ് എല്ലാവരേയും ഒരേപോലെ സ്നേഹിയ്ക്കുന്നു. ഒമ്പതാമത്തെ മകൻ മനസാ വാചാ കർമ്മണാ പിതൃഭക്തനും മറ്റൊരു ധർമ്മത്തെ സ്വപ്നം കാണുകകൂടി ചെയ്യുന്നുമില്ല. അജ്ഞാനിയായാലും ഈ മകനെയാണ് പിതാവ് തന്റെ ജീവനെപ്പോലെ സ്നേഹിയ്ക്കുന്നത്. അതുപോലെ എല്ലാ ചരാചരജീവങ്ങളും – ദേവന്മാരും, മനുഷ്യരും, അസുരന്മാരുമടക്കം – ചുരുക്കത്തിൽ ഈ വിശ്വം മുഴുവൻ തന്നെ – എന്റെ സൃഷ്ടിയാണ്. ഞാൻ എല്ലാവരേയും/ എല്ലാറ്റിനേയും സമമായി സ്നേഹിയ്ക്കുന്നു. പക്ഷേ ഇവരിൽ ഏതൊരുവൻ മദവും മായവുമില്ലാതെ എന്നെ മനസാ വാചാ കർമ്മണാ ഭജിയ്ക്കുന്നുവോ––' ''

**ദോ:**
**പുരുഷ് നപുംസക് നാരി വാ ജീവ് ചരാചര് കോഇ,**
**സർബ് ഭാവ് ഭജ് കപട് തജി മോഹി പരമ് പ്രിയ് സോഇ. (87 – ക)**

**സോ: സത്യ് കഹഉँ ഖഗ് തോഹി സുചി സേവക് മമ പ്രാനപ്രിയ്.**
**അസ് ബിചാരി ഭജു മോഹി പരിഹരി ആസ് ഭരോസ് സബ്.(87 – ഖ)**

'''– പുരുഷനോ, സ്ത്രീയോ, നപുംസകമോ, അഥവാ ഈ ലോകത്തിലെ ഏതു ചരാചര ജന്തുവായാലും ആരെന്നെ കപടതയില്ലാതെ സർവ ഭാവത്തോടെ ഭജിയ്ക്കുന്നുവോ, അവൻ എനിയ്ക്ക് പരമപ്രിയനാണ്. ഹേ പക്ഷി, ഞാൻ സത്യമായി നിന്നോട് പറയുന്നു, നിഷ്കളങ്കനായ സേവകൻ എനിയ്ക്ക് ജീവനെപ്പോലെ പ്രിയനാണ്. ഇത് മനസ്സിലാക്കി മറ്റെല്ലാ ആശകളേയും ആശ്രയത്തേയും ത്യജിച്ച് എന്നെ ഭജിയ്ക്കൂ.' ''

(87–ക–ഖ)

**ചൗ:**

**കബ്ഹൂँ കാല് ന ബ്യാപിഹി തോഹീ –**
**സുമിരെസു ഭജെസു നിരന്തര് മോഹീ,**
**പ്രഭു ബചനാമൃത് സുനി ന അഘാഊँ –**
**തനു പുലകിത് മന് അതി ഹരഷാഊँ. 1**

**സോ സുഖ് ജാനഇ മന് അരു കാനാ –**
**നഹിം രസനാ പഹിം ജാഇ ബഖാനാ,**
**പ്രഭു സോഭാ സുഖ് ജാനഹിം നയനാ –**
**കഹി കിമി സകഹിം തിൻഹഹി നഹിം ബയനാ. 2**

**ബഹു ബിധി മോഹി പ്രബോധി സുഖ് ദേഈ –**
**ലഗേ കരന് സിസു കൗതുക് തേഈ,**
**സജല് നയന് കഛു മുഖ് കരി രൂഖാ –**
**ചിതഇ മാതു ലാഗീ അതി ഭൂഖാ. 3**

**ദേഖി മാതു ആതുര് ഉഠി ധാഈ –**
**കഹി മൃദു ബചന് ലിഏ ഉര് ലാഈ,**
**ഗോദ് രാഖി കരാവ് പയ് പാനാ –**
**രഘുപതി ചരിത് ലലിത് കര് ഗാനാ. 4**

'' 'കാലത്തിന്ന് നിന്റെ മേൽ യാതൊരു പ്രഭാവവുമുണ്ടാകില്ല. ഇത് സ്മരിച്ചുകൊണ്ട് എന്നെ ഇടവിടാതെ ഭജിയ്ക്കൂ.' പ്രഭുവിന്റെ അമൃതം പോലുള്ള വാക്കുകൾ കേട്ട് എനിയ്ക്ക് മതിയായില്ല. ശരീരം രോമാഞ്ചം കൊണ്ടു. മനസ്സിൽ അത്യന്തം ആനന്ദമുണ്ടായി. അപ്പോൾ എനിയ്ക്കു

ണ്ടായ ആനന്ദത്തെ മനസ്സിന്നും ചെവികൾക്കും മാത്രമേ പങ്കിടാൻ കഴിഞ്ഞുള്ളൂ. നാവിന്ന് അതിനെ വർണ്ണിയ്ക്കാൻ കെല്പുണ്ടായില്ല. പ്രഭുവിന്റെ സൗന്ദര്യത്തെ കണ്ണുകൾക്കു മാത്രമേ ആസ്വദിയ്ക്കാൻ കഴിഞ്ഞള്ളൂ. പക്ഷേ സംസാരിയ്ക്കാൻ കഴിവില്ലാത്ത അവയ്ക്ക് അതിനെ എങ്ങിനെ വർണ്ണിയ്ക്കാൻ കഴിയും? അവന്റെ ഈവിധത്തിലുള്ള പല ഉപദേശങ്ങൾകൊണ്ട് എന്നെ ആനന്ദിപ്പിച്ചശേഷം അവൻ വീണ്ടും പഴയപോലെ ബാലലീലകളിൽ മുഴുകി. കണ്ണുകളിൽ കണ്ണീരോടെ മുഖം വീർപ്പിച്ചുകൊണ്ട് വിശന്നുവലയുന്നപോലെ അവൻ തന്റെ അമ്മയെ നോക്കി. അതു കണ്ട അമ്മ എഴുന്നേറ്റ് ഓടിവന്ന് മൃദു സ്വരത്തിൽ അവനെ വിളിച്ച് മാറോടണച്ചു. പിന്നെ അവനെ മടിയിൽ കിടത്തി രഘുപതിയുടെ ലീലകളെ പാടിക്കൊണ്ട് അവൾ അവന്ന് മുലപ്പാൽ കൊടുക്കാൻ തുടങ്ങി.''

**സോ:**

**ജെഹി സുഖ് ലാഗി പുരാരി അസുഭ് ബേഷ് കൃത് സിവ് സുഖദ്,**
**അവധ്പുരീ നര നാരി തെഹി സുഖ് മഹു് സന്തത് മഗന്. (88–ക)**

**സൊഇ സുഖ് ലവലേസ് ജിൻഹ് ബാരക് സപനെഹു് ലഹെഉ,**
**തേ നഹിം ഗനഹിം ഖഗേസ് ബ്രഹ്മസുഖ്ഹി സജ്ജന് സുമതി.(88–ഖ)**

''ഏതൊരാനന്ദത്തിന്നുവേണ്ടി സർവാനന്ദകരനായ ശിവഭഗവാൻ അശുഭവേഷം (തലയോടു മാലയും, സർപ്പഭൂഷണവും, വിഭുതിയും, പുലിത്തോലാടയും) ധരിച്ചുവോ, അയോദ്ധ്യയിലെ സ്ത്രീപുരുഷന്മാർ അതേ പരമാനന്ദത്തെ സദാ അനുഭവിച്ചുകൊണ്ടിരുന്നു. ആ സുഖ ത്തിന്റെ ലവലേശം സ്വപ്നത്തിൽ പോലും ഒരുപ്രാവശ്യം ആസ്വദിച്ച സജ്ജനങ്ങളും സന്മനസ്കരും മറ്റൊരു സുഖത്തേയും – ബ്രഹ്മാനന്ദ ത്തെ കൂടി, ചിന്തിയ്ക്കില്ല.'' (88–ക–ഖ)

**ചൗ:**

**മൈം പുനി അവധ് രഹെഉ് കഛു കാലാ –**
**ദേഖെഉ് ബാലബിനോദ് രസാലാ,**
**രാമ് പ്രസാദ് ഭഗതി ബര് പായഉ് –**
**പ്രഭു പദ് ബന്ദി നിജാശ്രമ് ആയഉ്. 1**

**തബ് തേ മോഹി ന ബ്യാപീ മായാ –**
**ജബ് തേ രഘുനായക് അപനായാ,**
**യഹ് സബ് ഗുപ്ത് ചരിത് മൈം ഗാവാ –**
**ഹരി മായാ്ँ ജിമി മോഹി നചാവാ.** 2

**നിജ് അനുഭവ് അബ് കഹഉँ ഖഗേസാ –**
**ബിനു ഹരി ഭജന് ന ജാഹിം കലേസാ,**
**രാമ് കൃപാ ബിനു സുനു ഖഗരാഈ –**
**ജാനി ന ജാഇ രാമ് പ്രഭുതാഈ.** 3

**ജാനേം ബിനു ന ഹോഇ പര്തീതീ –**
**ബിനു പര്തീതി ഹോഇ നഹിം പ്രീതീ,**
**പ്രീതി ബിനാ നഹിം ഭഗതി ദിഢാഈ –**
**ജിമി ഖഗ്പതി ജല് കൈ ചിക്നാഈ.** 4

"അതിന്നുശേഷം ഞാൻ അയോദ്ധ്യയിൽ കുറെക്കാലം താമസിച്ച് പ്രഭുവിന്റെ ആനന്ദകരമായ ബാലലീലകളെ കണ്ടാസ്വദിച്ചു. ശ്രീരാമന്റെ കൃപയാൽ ഭക്തിവരം ലഭിച്ച് ഞാൻ പ്രഭുവിന്റെ പാദങ്ങളെ വന്ദിച്ച് എന്റെ ആശ്രമത്തിൽ മടങ്ങിയെത്തി. പ്രഭു എന്നെ തന്റേതായി ഏറ്റതുമുതൽ ഞാൻ മായയ്ക്കധീനനായിട്ടില്ല. ശ്രീഹരിയുടെ മായ എങ്ങിനെ എന്നെ ഒരു കളിപ്പാവയാക്കിയെന്ന വിചിത്രമായ കഥ ഞാൻ വിസ്താരമായി അങ്ങയോട് പറഞ്ഞുകഴിഞ്ഞു. ഇനി ഞാൻ എന്റെ സ്വന്തം അനുഭവത്തെപ്പറ്റി പറയാം. ശ്രീഹരിയെ ഭജിക്കാതെ നമ്മുടെ ക്ലേശങ്ങൾ തീരില്ല. ഹേ പക്ഷിരാജ, കേൾക്കൂ, ശ്രീരാമന്റെ കൃപയില്ലാതെ പ്രഭുവിന്റെ പ്രതാപത്തെ അറിയാൻ സാധിക്കില്ല. അതറിയാതെ ദൃഢവിശ്വാസമുണ്ടാവില്ല. വിശ്വാസമില്ലാതെ പ്രേമത്തിന്ന് വഴിയില്ല. പ്രേമമില്ലാതെ, വെള്ളത്തിന്ന് മെഴുക്കില്ലാത്തപോലെ, ദൃഢഭക്തിയുണ്ടാവില്ല. "

**സോ:**

**ബിനു ഗുര് ഹോഇ കി ഗ്യാന് ഗ്യാന് കി ഹോഇ ബിരാഗ് ബിനു,**
**ഗാവഹിം ബേദ് പുരാന് സുഖ് കി ലഹിअ ഹരി ഭഗതി ബിനു.(89–ക)**

**കോഉ ബിശ്രാമ് കി പാവ് താത് സഹജ് സന്തോഷ് ബിനു,**
**ചലൈ കി ജല് ബിനു നാവ് കോടി ജതന് പചി പചി മരിഅ.(89 – ഖ)**

''ഗുരുവില്ലാതെ ദൈവീകജ്ഞാനം സാദ്ധ്യമാണോ? വൈരാഗ്യമില്ലാതെ ജ്ഞാനം ലഭിയ്ക്കുവാൻ കഴിയുമോ? പിന്നെ, വേദങ്ങളും പുരാണങ്ങളും ഘോഷിയ്ക്കുന്നതുപോലെ, ശ്രീഹരിയിങ്കൽ ഭക്തിയില്ലാതെ ഒരുവന്ന് സുഖം ലഭിയ്ക്കുമോ? ഹേ പ്രിയ ഗരുഡ, മനസ്സന്തോഷമില്ലാതെ ഒരുവൻ ശാന്തിയെ എങ്ങിനെ നേടും? എത്രതന്നെ കഷ്ടപ്പെട്ട് ശ്രമിച്ചാലും തോണി വെള്ളമില്ലാതെ മിതക്കുവാൻ കഴിയുമോ? '' (89 – ക–ഖ)

**ചൗ:**

**ബിനു സന്തോഷ് ന കാമ് നസാഹീം –**
**കാമ് അഛത് സുഖ് സപനെഹുँ നാഹീം,**
**രാമ് ഭജന് ബിനു മിടഹിം കി കാമാ –**
**ഥല് ബിഹീന് തരു കബ്ഹുँ കി ജാമാ. 1**

**ബിനു ബിഗ്യാന് കി സമതാ ആവഇ –**
**കൊഉ അവകാസ് കി നഭ് ബിനു പാവഇ,**
**ശ്രദ്ധാ ബിനാ ധർമ് നഹിം ഹോഈ –**
**ബിനു മഹി ഗന്ധ് കി പാവഇ കോഈ. 2**

**ബിനു തപ് തേജ് കി കര് ബിസ്താരാ –**
**ജല് ബിനു രസ് കി ഹോഇ സംസാരാ,**
**സീല് കി മില് ബിനു ബുധ് സെവകാഈ –**
**ജിമി ബിനു തേജ് ന രൂപ് ഗൊസാँഈ. 3**

**നിജ് സുഖ് ബിനു മന് ഹോഇ കി ഥീരാ –**
**പരസ് കി ഹോഇ ബിഹീന് സമീരാ,**
**കവനിഉ സിദ്ധി കി ബിനു ബിസ്വാസാ –**
**ബിനു ഹരി ഭജന് ന ഭവ ഭയ് നാസാ. 4**

''സംതൃപ്തിയില്ലാതെ ആശ തീരില്ല. ആശ തുടർന്നിരിയ്ക്കുവോളം കാലം സുഖം സ്വപ്നത്തിൽകൂടി ഉണ്ടാവില്ല. പിന്നെ ശ്രീരാമനെ

ഭജിയ്ക്കാതെ കാമത്തെ വെടിയാൻ കഴിയുമോ? മണ്ണില്ലാതെ മരം എങ്ങിനെ വളരും? ആത്മജ്ഞാനമില്ലാതെ സമത്വം ലഭിയ്ക്കുവാൻ കഴിയുമോ? ആകാശമില്ലാതെ ചലിയ്ക്കുവാനുള്ള ഇടവെളി കിട്ടാൻ കഴിയുമോ? ശ്രദ്ധയില്ലാതെ ധർമമില്ല. ഭൂമിയിൽനിന്നല്ലാതെ ഗന്ധം വേറെ എവിടെ കിട്ടാനാണ്? ഒരുവന്റെ തേജസ്സിനെ തപസ്സിനാലല്ലാതെ വേറെ എങ്ങിനെ പരത്തും? ഈ ലോകത്തിൽ ജലമില്ലാതെ എങ്ങനെ രസം (സ്വാദ്) ഉണ്ടാകും? ജ്ഞാനികളെ സേവിയ്ക്കാതെ ശീലഗുണം എങ്ങിനെയുണ്ടാകും? സ്വാമീ, തേജസ്സ് (തീ) ഇല്ലാതെ രൂപം എങ്ങിനെ നിലയ്ക്കും? ആത്മസുഖമില്ലാതെ മനസ്സിന്ന് സ്ഥിരതയുണ്ടാകുമോ? വായുവില്ലാതെ സ്പർശമനുഭവിയ്ക്കുവാൻ കഴിയുമോ? വിശ്വാസമില്ലാതെ കാര്യസിദ്ധി സാദ്ധ്യമാണോ? അതേപോലെ, ശ്രീഹരിയെ ഭജിയ്ക്കുന്നതിനാലല്ലാതെ ഭവഭയം നശിയ്ക്കില്ല.''

**ദോ:**

**ബിനു ബിസ്വാസ് ഭഗതി നഹിം തെഹി ബിനു ദ്രവഹിം ന രാമു,**
**രാമ് കൃപാ ബിനു സപനെഹുँ ജീവ് ന ലഹ് ബിശ്രാമു. (90 – ക)**

**സോ:**

**അസ് ബിചാരി മതിധീര് തജി കുതർക് സംസയ് സകല്,**
**ഭജഹു രാമ് രഘുബീര് കരുനാകര് സുന്ദര് സുഖദ്. (90 – ഖ)**

''ശ്രദ്ധ – വിശ്വാസമില്ലാതെ ഭക്തിയുണ്ടാകില്ല. ശ്രീരാമൻ ഭക്തിയാൽ മാത്രമേ ഉരുകുള്ളൂ. ശ്രീരാമന്റെ കൃപയില്ലാതെ ജീവന്ന് സ്വപ്നത്തിൽ പോലും ശാന്തി ലഭിയ്ക്കില്ല. ഈവിധം ചിന്തിച്ച് ഹേ ധീരമതിയായ ഗരുഡ, കുതർക്കങ്ങളും സംശയങ്ങളുമെല്ലാം ഉപേക്ഷിച്ച് കരുണാകരനും, സുന്ദരനുമായ രഘുവീരനെ ഭജിയ്ക്കൂ.'' (90 – ക – ഖ)

**ചൗ:**

**നിജ് മതി സരിസ് നാഥ് മൈം ഗാഈ –**
**പ്രഭു പ്രതാപ് മഹിമാ ഖഗരാഈ,**
**കഹെഉँ ന കഛു കരി ജുഗുതി ബിസേഷീ –**
**യഹ് സബ് മൈം നിജ് നയനൻഹി ദേഖീ. 1**

**മഹിമാ നാമ രൂപ് ഗുന് ഗാഥാ –**
**സകല് അമിത് അനന്ത് രഘുനാഥാ,**
**നിജ് നിജ് മതി മുനി ഹരി ഗുന് ഗാവഹിം –**
**നിഗമ് സേഷ് സിവ് പാര് ന പാവഹിം. 2**

**തുംഹഹി ആദി ഖഗ് മസക് പ്രജന്താ –**
**നഭ് ഉഡാഹിം നഹിം പാവഹിം അന്താ,**
**തിമി രഘുപതി മഹിമാ അവഗാഹാ –**
**താത് കബ്ഹു് കൊഉ പാവ് കി ഥാഹാ. 3**

**രാമു കാമ് സത കോടി സുഭഗ് തന് –**
**ദുർഗാ കോടി അമിത് അരി മർദന്,**
**സക്ര് കോടി സത സരിസ് ബിലാസാ –**
**നഭ് സത കോടി അമിത് അവകാസാ. 4**

''സ്വാമീ, പക്ഷിരാജ, ഞാൻ എന്റെ അറിവനുസരിച്ച് പ്രഭുവിന്റെ പ്രതാപത്തെ പാടി. ഞാൻ യുക്തിയുപയോഗിച്ച് ഒന്നും പറഞ്ഞിട്ടില്ല. എല്ലാം ഞാൻ എന്റെ കണ്ണുകൾകൊണ്ടു കണ്ടതുമാത്രമാണ്. ശ്രീരാമന്റെ മഹിമ, അവന്റെ നാമം, രൂപം, സ്തുതി ഗാഥ ഇവയെല്ലാം അതിരറ്റതും അവസാനമില്ലാത്തതുമാണ്. രഘുനാഥൻ സ്വയം അനന്ത നാണ്. മുനിമാർ തങ്ങളുടെ കഴിവനുസരിച്ച് ശ്രീഹരിയുടെ ഗുണഗണ ങ്ങളെ പാടുന്നു. പക്ഷേ, വേദങ്ങൾക്കോ, ആദിശേഷനോ, ശിവ ഭഗവാനോ അവയുടെ അന്തം എത്താൻ കഴിയില്ല. എല്ലാ പക്ഷി വർഗ്ഗങ്ങളും, – അങ്ങയിൽ നിന്നു തുടങ്ങി കൊതുകു വരെ, – ആകാശ ത്തിൽ പറക്കുന്നു. പക്ഷേ ആർക്കും അതിന്റെ (ആകാശത്തിന്റെ) അവസാനം കണ്ടെത്താൻ കഴിയില്ല. അതുപോലെ പ്രിയ ഗരുഡ, ശ്രീരാമന്റെ ആഴമറിയാനാവാത്ത മഹിമയെ ആർക്കെങ്കിലും അളക്കാൻ കഴിയുമോ? ശ്രീരാമന്റെ ശരീരം നൂറുകോടി കാമദേവന്മാരുടെ സൗന്ദര്യമുള്ളതാണ്. അവൻ ശത്രുക്കളെ മർദ്ദിയ്ക്കുന്നതിൽ കോടി ദുർഗമാരുടെ പരാക്രമമുള്ളവനാണ്. അവൻ കോടിക്കണക്കിൽ

ഇന്ദ്രന്മാരുടെ വിലാസമുള്ളവനും, വ്യാപ്തിയിൽ അനന്തകോടി ആകാശമണ്ഡലങ്ങളെപ്പോലെ അളക്കാനാവാത്തവനുമാണ്.''

**ദോ:**

**മരുത് കോടി സത് ബിപുല് ബല് രബി സത കോടി പ്രകാസ്,**
**സസി സത കോടി സുസീതല് സമന് സകല് ഭവ ത്രാസ്. (91 – ക)**

**കാല് കോടി സത് സരിസ് അതി ദുസ്തര് ദുർഗ് ദുരന്ത്,**
**ധൂമകേതു സത കോടി സമ് ദുരാധർഷ് ഭഗവന്ത്. (91 – ഖ)**

''അവന്റെ ബലം നൂറുകോടി വായുക്കൾക്കുസമം വിപുലമാണ്. നുറുകോടി സൂര്യന്മാരുടെ പ്രകാശമുണ്ട് അവന്. അവൻ നൂറുകോടി ചന്ദ്രന്മാരുടെ ശീതളതയുള്ളവനാണ്. അവൻ ഭവഭയത്തെ ശമിപ്പിയ്ക്കുന്നവനാണ്. അതുപോലെ നൂറുകോടി കാലന്മാരെപ്പോലെ, തടുക്കാനാവാത്തവനും, അടുക്കാനാവാത്തവനും, അവസാനമില്ലാത്തവനുമാണ്. മാത്രമല്ല, ഭഗവാൻ നൂറുകോടി ധൂമകേതുക്കൾ കണക്കെ അടക്കാനാവാത്തവനുമാണ്'' (91–ക–ഖ)

**ചൗ:**

**പ്രഭു അഗാധ് സത കോടി പതാലാ –**
**സമന് കോടി സത് സരിസ് കരാലാ,**
**തീരഥ് അമിത് കോടി സമ് പാവന് –**
**നാമ് അഖില് അഘ പൂഗ് നസാവന്. 1**

**ഹിമഗിരി കോടി അചല് രഘുബീരാ –**
**സിന്ധു കോടി സത് സമ് ഗംഭീരാ,**
**കാമധേനു സത കോടി സമാനാ –**
**സകല് കാമ ദായക് ഭഗവാനാ. 2**

**സാരദ് കോടി അമിത് ചതുരാഈ –**
**ബിധി സത കോടി സൃഷ്ടി നിപുനാഈ,**
**ബിഷ്നു കോടി സമ് പാലന് കർതാ –**
**രുദ്ര കോടി സത് സമ് സംഹർതാ. 3**

**ധനദ കോടി സത് സമ് ധനവാനാ –**
**മായാ കോടി പ്രപഞ്ച് നിധാനാ,**
**ഭാര ധരന് സത കോടി അഹീസാ –**
**നിരവധി നിരുപമ് പ്രഭു ജഗദീസാ. 4**

"പ്രഭു നൂറുകോടി പാതാളങ്ങളോളം ആഴമുള്ളവനും, അത്രയും യമന്മാരെപ്പോലെ ഭയങ്കരനുമാണ്. അവൻ അനവധികോടി പുണ്യ സ്ഥലങ്ങളെപ്പോലെ പാവനനാണ്. മാത്രമല്ല, അവന്റെ നാമം ഒരുവന്റെ ചേർത്തുവെച്ച സകല പാപങ്ങളേയും പാടെ നശിപ്പിയ്ക്കുന്നു. രഘു വീരൻ കോടി ഹിമാലയപർവതങ്ങൾ പോലെ അചലനും (ഉറച്ചവനും) നൂറുകോടി സമുദ്രങ്ങളോളം ഗംഭീരനുമാണ്. പ്രഭു നൂറുകോടി കാമ ധേനുക്കൾ കണക്കേ ഇച്ഛിച്ചതെല്ലാം കൊടുക്കുന്ന ഭഗവാനാണ്. അവൻ സാമർത്ഥ്യത്തിൽ അനവധികോടി ശാരദമാർക്കു തുല്യനും, സൃഷ്ടിനിപുണതയിൽ നൂറുകോടി ബ്രഹ്മാക്കൾക്ക് സമനുമാണ്. അതേ പോലെ, അവൻ സംരക്ഷണത്തിൽ കോടി വിഷ്ണുമാർക്ക് തുല്യനും, സംഹരിയ്ക്കുന്നതിൽ നൂറുകോടി രുദ്രന്മാർക്ക് സമനുമാണ്. അവൻ കോടി കുബേരന്മാർക്കു സമം ധനവാനും, പ്രപഞ്ചത്തെ സൃഷ്ടിയ്ക്കുന്ന തിൽ കോടി മായയ്ക്ക് തുല്യനുമാണ്. ഭൂഭാരത്തെ താങ്ങുന്നതിൽ നുറുകോടി ശേഷന്മാർക്കു സമനാണ്. ചുരുക്കത്തിൽ ജഗദീശ്വരനായ ശ്രീരാമൻ എല്ലാം കൊണ്ടും അളവറ്റവനും, ഉപമയില്ലാത്തവനുമാണ്."

**ഛ്ദം:**

**നിരുപമ് ന ഉപമാ ആന് രാമ് സമാന് രാമു നിഗമ് കഹൈ,**
**ജിമി കോടി സത് ഖദ്യോത് സമ് രബി കഹത് അതി ലഘുതാ ലഹൈ.**
**എഹി ഭാँതി നിജ് നിജ് മതി ബിലാസ് മുനീസ് ഹരിഹി ബഖാനഹീം,**
**പ്രഭു ഭാവ് ഗാഹക് അതി കൃപാല് സപ്രേമ് സുനി സുഖ് മാനഹീം.**

"ഉപമയില്ലാത്ത അവന്ന് തുല്യനായി വേറെയാരും തന്നെയില്ല. ശ്രീ രാമന്ന് തുല്യനായി ശ്രീരാമൻ മാത്രമാണ്, എന്ന് വേദങ്ങൾ ഘോഷി യ്ക്കുന്നു. എങ്ങിനെ നൂറുകോടി മിന്നാമിനുങ്ങുകൾക്കു മുമ്പിൽ സൂര്യ ന്റെ പ്രകാശത്തിന്ന് ക്ഷതിയുണ്ടാകുന്നുവെന്ന് പറയുന്നുവോ, അതു

പോലെ മുനീശ്വരന്മാർ ശ്രീഹരിയുടെ കീർത്തിയെ അവരവരുടെ മന സ്സങ്കല്പം പോലെ വ്യാഖ്യാനിയ്ക്കുന്നു. പ്രഭുവും അവയെ പ്രേമപൂർവം കേട്ട് (എത്രതന്നെ കുറവുകളുണ്ടായിരുന്നാലും) ആനന്ദിയ്ക്കുന്നു. എന്തെന്നാൽ അതികൃപാലുവായ അവൻ ഭക്തന്മാരുടെ പ്രേമഭാവത്തെ മതിയ്ക്കുന്നു."

**ദോ:**

**രാമു അമിത് ഗുന് സാഗര് ഥാഹ് കി പാവഇ കോഇ,**
**സന്തൻഹ് സന് ജസ് കിഛു സുനെഉँ തുംഹഹി സുനായഉँ സോഇ.**
**(92 – ക)**

**സോ:**

**ഭാവ ബസ്യ് ഭഗവാന് സുഖ നിധാന് കരുനാ ഭവന്,**
**തജി മമതാ മദ് മാന് ഭജിഅ സദാ സീതാ രവന്. (92 – ഖ)**

"ശ്രീരാമൻ എണ്ണറ്റ ഗുണങ്ങളുടെ സമുദ്രമാണ്. ആർക്കെങ്കിലും അവന്റെ ആഴത്തെ അറിയാൻ കഴിയുമോ? ഞാൻ സജ്ജനങ്ങളിൽ നിന്നു കേട്ടതിൽനിന്നും കറച്ചുമാത്രമേ അങ്ങയോട് പറഞ്ഞിട്ടുള്ളൂ. പ്രഭുവിനെ നിഷ്കപടമായ ഭക്തികൊണ്ടു മാത്രമേ ജയിയ്ക്കാൻ കഴിയുള്ളൂ. അവൻ ആനന്ദത്തിന്റെ ഉറവിടവും, കൃപാനിധയുമാണ്. അതുകൊണ്ട് ലോകത്തോടുള്ള മമത, മദം, അഭിമാനം ഇവയെ ത്യജിച്ച് ഒരുവൻ സീതാപതിയെ ഭജിയ്ക്കണം." (92 – ക–ഖ)

**ചൗ:**

**സുനി ഭുസൂണ്ഡി കേ ബചന് സുഹാഏ –**
**ഹരഷിത് ഖഗപതി പംഖ് ഫുലാഏ,**
**നയന് നീര് മന് അതി ഹർഷാനാ –**
**ശ്രീരഘുപതി പ്രതാപ് ഉര് ആനാ. 1**

**പാഛില് മോഹ് സമുഝി പഛിതാനാ –**
**ബ്രഹ്മ് അനാദി മനുജ് കരി മാനാ,**
**പുനി പുനി കാഗ് ചരന് സിരു നാവാ –**
**ജാനി രാമ് സമ് പ്രേമ് ബഢാവാ. 2**

**ഗുര് ബിനു ഭവ നിധി തരഇ ന കോഇൗ –**
**ജൗം ബിരഞ്ചി സങ്കര് സമ് ഹോഇൗ,**
**സംസയ സർപ് ഗ്രസെഉ മൊഹി താതാ –**
**ദുഖദ് ലഹരി കുതർക് ബഹു ബ്രാതാ. 3**

**തവ സരൂപ് ഗാരുഡി രഘുനായക് –**
**മോഹി ജിആയഉ ജന് സുഖദായക്,**
**തവ പ്രസാദ് മമ മോഹ് നിസാനാ –**
**രാമ് രഹസ്യ് അനൂപമ് ജാനാ. 4**

പക്ഷിരാജാവ് കാകഭുശുണ്ടിയുടെ രുചികരമായ വാക്കുകൾ കേട്ട് സന്തുഷ്ടനായി തന്റെ ചിറകുകളെ വിടർത്തി. കണ്ണുകളിൽ കണ്ണീർ കുതിച്ചുവന്നു. രഘുപതിയുടെ പ്രതാപത്തെ ധ്യാനിച്ചപ്പോൾ അവന്റെ മനസ്സ് സന്തോഷംകൊണ്ട് നിറഞ്ഞു. തന്റെ പഴയ മോഹത്തെ ഓർത്ത്, അനാദിയായ ബ്രഹ്മത്തെ സാധാരണ മനുഷ്യനായി തെറ്റായി കണക്കാക്കിയതിന്ന് അവൻ പശ്ചാത്തപിച്ചു. അവൻ വീണ്ടും വീണ്ടും കാക്കയുടെ കാലുകളിൽ വീണുവണങ്ങി. അവൻ ശ്രീരാമന്നു തല്യ നാണെന്നറിഞ്ഞ് അവന്റെ പേരിൽ പ്രേമഭാവം വർദ്ധിച്ചു. ഒരുവൻ ബ്രഹ്മാവിന്നും ശിവന്നും സമനായിരുന്നാലും ഗുരുവിന്റെ സഹായ മില്ലാതെ ഭവസാഗരത്തെ കടക്കാനാവില്ല. അവൻ പറഞ്ഞു: "എന്നെ സംശയമെന്ന സർപ്പം കടിച്ചു. അതുകാരണം എനിയ്ക്ക് അനവധി തെറ്റു കളെന്ന വേദനയുള്ള മൂർച്ഛയനുഭവപ്പെട്ടു. പക്ഷേ ഭക്തന്മാരെ ആനന്ദി പ്പിയ്ക്കുന്ന രഘുനായകൻ എന്നെ അങ്ങയുടെ രൂപത്തിൽ ഒരു വിഷ വൈദ്യന്റെ അടുക്കലേയ്ക്കയച്ചു. അങ്ങയുടെ പ്രസാദത്താൽ എന്റെ മോഹം നശിച്ചു. ഉപമയില്ലാത്ത ശ്രീരാമന്റെ രഹസ്യത്തെ ഞാൻ മനസ്സിലാക്കി. "

**ദോ:**

**താഹി പ്രസംസി ബിബിധി ബിധി സീസ് നാഇ കര് ജോരി,**
**ബചന് ബിനീത് സപ്രേമ് മൃദു ബോലെഉ ഗരുഡ് ബഹോരി.(93 – ക)**

**പ്രഭു അപനേ അബിബേക് തേ ബൂഝഉ് സ്വാമീ തോഹി,**
**കൃപാസിന്ധു സാദര് കഹഹു ജാനി ദാസ് നിജ് മോഹി. (93 – ഖ)**

കാകഭുശുണ്ടിയെ പലവിധത്തിൽ സ്തുതിച്ച്, കൂപ്പുകൈകളോടെ അവന്റെ മുമ്പിൽ തല വണങ്ങി, ഗരുഡൻ വിനീതമായി പ്രേമം നിറഞ്ഞ മൃദുവായ വാക്കുകളിൽ പറഞ്ഞു. ''സ്വാമീ, എന്റെ അജ്ഞാനത്തിൽ അങ്ങയോട് ഒരു ചോദ്യം ചോദിയ്ക്കാം. എന്നെ അങ്ങയുടെ ദാസാനായി കണക്കാക്കി, ഹേ കൃപാസിന്ധോ, ദയവായി മറുപടി തന്നാലും.'' (93–ക–ഖ)

**ചൗ:**

**തുംഹ് സർബഗ്യ് തഗ്യ് തമ് പാരാ –**
**സുമതി സുസീല് സരല് ആചാരാ,**
**ഗ്യാന് ബിരതി ബിഗ്യാന് നിവാസാ –**
**രഘുനായക് കേ തുംഹ് പ്രിയ് ദാസാ. 1**

**കാരന് കവന് ദേഹ് യഹ് പാഇൗ –**
**താത് സകല് മൊഹി കഹഹു ബുഝാഇൗ,**
**രാമ് ചരിത് സര് സുന്ദര് സ്വാമീ –**
**പായഹു കഹാ് കഹഹു നഭ്ഗാമീ. 2**

**നാഥ് സുനാ മൈം അസ് സിവ് പാഹീം –**
**മഹാ പ്രലയ്ഹു് നാസ് തവ നാഹീം,**
**മുധാ ബചന് നഹിം ഇൗസ്വര് കഹഇൗ –**
**സൊഇ മോരേം മന് സംസയ് അഹഇൗ. 3**

**അഗ് ജഗ് ജീവ് നാഗ് നര് ദേവാ –**
**നാഥ് സകല് ജഗു കാല് കലേവാ,**
**അണ്ഡ കടാഹ് അമിത് ലയ് കാരീ –**
**കാലു സദാ ദുരതിക്രമ് ഭാരീ. 4**

''അങ്ങ് സർവജ്ഞനും സത്യത്തെ അറിഞ്ഞവനും, അജ്ഞാനത്തെ കടന്നവനും, ബുദ്ധിശാലിയും, സുശീലനും, നേർമയുള്ളവനും,

ജ്ഞാനം, വിരക്തി, സാധന ഇവയുടെ ഭണ്ഡാരവുമാകുന്നു. എല്ലാറ്റിന്നും പുറമെ അങ്ങ് രഘുനാഥന്റെ പ്രിയദാസനുമാണ്. എന്നിട്ടും അങ്ങയ്ക്ക് ഈ (കാക്കയുടെ) ശരീരം എങ്ങിനെ ലഭിച്ചു?, സ്വാമീ, ദയവായി എല്ലാം സ്പഷ്ടമായി വിവരിച്ചാലും. ഹേ നാഥ, അങ്ങയ്ക്ക് ശ്രീരാമന്റെ ഈ ചരിതമെന്ന സുന്ദരതടാകം എവിടെനിന്ന് ലഭിച്ചു? പ്രഭോ, അങ്ങ് മഹാപ്രളയസമയത്തുകൂടി മരിയ്ക്കില്ലെന്ന് ഞാൻ പരമശിവനിൽനിന്നും കേട്ടിട്ടുണ്ട്. പരമശിവൻ ഒരിയ്ക്കലും തെറ്റായ വാർത്ത പറയില്ല. അതിൽ എന്റെ മനസ്സിൽ സംശയമുണ്ട്. ഈ വിശ്വം മുഴുവൻ തന്നെ, അതിലെ സകല ചരാചരങ്ങൾ - നാഗന്മാർ, മനുഷ്യർ, ദേവകൾ എല്ലാവരും തന്നെ കാല(മരണ)ത്തിന്റെ ഇരകളാകുന്നു. എണ്ണറ്റ ബ്രഹ്മാണ്ഡങ്ങളെ മുഴുവൻ നശിപ്പിയ്ക്കുന്ന കാലൻ എപ്പോഴും ബലവാനും അതിക്രമിയ്ക്കാനാവാത്തവനുമാണ്. "

**സോ:**

**തുംഹഹി ന ബ്യാപത് കാല് അതി കരാല് കാരന് കവന്,**
**മോഹി സൊ കഹഹു കൃപാല് ഗ്യാന് പ്രഭാവ് കി ജോഗ് ബല്.(94-ക)**

**ദോ:**

**പ്രഭു തവ ആശ്രമ് ആഏ് മോര് മോഹ് ഭ്രമ് ഭാഗ്,**
**കാരന് കവന് സൊ നാഥ സബ് കഹഹു സഹിത് അനുരാഗ്. (94-ഖ)**

"അങ്ങിനെയുള്ള അതിഭീകരനായ കാലന്ന് അങ്ങയുടെ മേൽ യാതൊരു പ്രഭാവവുമില്ലാത്തത് എന്തുകൊണ്ടാണ്? ഹേ കൃപാലുവായ സ്വാമീ എന്നോട് പറഞ്ഞാലും: അത് അങ്ങയുടെ ജ്ഞാനത്തിന്റെ പ്രഭാവത്താലോ, അഥവാ യോഗശക്തിയാലോ? പ്രഭോ, എന്റെ മായയും മോഹവും അങ്ങയുടെ ആശ്രമത്തിൽ കയറിയതും മറഞ്ഞുപോയി. ഹേ നാഥ, സ്നേഹത്തോടെ ഇതിന്റെ എല്ലാം കാരണമെന്താണെന്ന് പറഞ്ഞാലും. " (94-ക-ഖ)

**ചൗ:**

**ഗരുഡ് ഗിരാ സുനി ഹർഷെഉ കാഗാ -**
**ബോലെഉ ഉമാ പരമ് അനുരാഗാ,**

**ധന്യ് ധന്യ് തവ മതി ഉരഗാരീ –**
**പ്രസ്ന് തുംഹാരി മോഹി അതി പ്യാരീ. 1**

**സുനി തവ പ്രസ്ന് സപ്രേമ് സുഹാഈ –**
**ബഹുത് ജനമ് കൈ സുധി മൊഹി ആഈ,**
**സബ് നിജ് കഥാ കഹഉ്ँ മൈം ഗാഈ –**
**താത് സുനഹു സാദര് മന് ലാഈ. 2**

**ജപ് തപ് മഖ് സമ് ദമ് ബ്രത് ദാനാ –**
**ബിരതി ബിബേക് ജോഗ് ബിഗ്യാനാ,**
**സബ് കര് ഫല് രഘുപതി പദ് പ്രേമാ –**
**തെഹി ബിനു കോഉ ന പാവഇ ഛേമാ. 3**

**എഹിം തന് രാമ് ഭഗതി മൈം പാഈ –**
**താതേ മോഹി മമതാ അധികാഈ,**
**ജെഹി തേം കഛു നിജ് സ്വാരഥ് ഹോഈ –**
**തെഹി പര് മമതാ കര് സബ് കോഈ. 4**

(ശിവൻ തുടരുന്നു:) ഉമേ, കാക്ക (കാകഭുശുണ്ഡി) ഗരുഡന്റെ വാക്കുകൾ കേട്ട് സന്തോഷിച്ച് സ്നേഹത്തോടെ മറുപടി പറഞ്ഞു: "ഹേ സർപ്പശത്രോ, അങ്ങയുടെ ബുദ്ധി ധന്യധന്യമാണ്. അങ്ങയുടെ ചോദ്യം എനിയ്ക്കിഷ്ടമായി. അങ്ങയുടെ പ്രേമം നിറഞ്ഞ, മതിപ്പുള്ള ചോദ്യം കേട്ടപ്പോൾ എനിയ്ക്ക് എന്റെ അനവധി പൂർവജന്മങ്ങളുടെ ഓർമ്മ വന്നു. പ്രിയ ഗരുഡ, ഇപ്പോൾ ഞാൻ എന്റെ ചരിത്രം മുഴുവൻ വിസ്തരിച്ചു പറയാം. ആദരവോടെ ശ്രദ്ധിച്ചുകേട്ടാലും. ജപം, തപസ്സ്, യാഗം, മനോനിയന്ത്രണം, വ്രതാനുഷ്ഠാനം, ദാനം, വിരക്തി, വിവേകം, യോഗം, വിജ്ഞാനം, ഇവയുടെ എല്ലാം ഫലം രഘുപതിയുടെ പാദങ്ങളിൽ ഭക്തിയാണ്. ഇതില്ലാതെ ആർക്കും നിത്യക്ഷേമം ലഭിയ്ക്കാൻ സാധിയ്ക്കില്ല. ഈ ശരീരത്തിലാണ് ഞാൻ ശ്രീരാമഭക്തിയാൽ അനുഗ്രഹിയ്ക്കപ്പെട്ടത്. അതിനാൽ ഇത് എനിയ്ക്ക് അത്യന്തം പ്രിയമാണ്. ഏതു വസ്തുവിൽക്കൂടി ഒരുവൻ തന്റെ അഭീഷ്ടത്തെ സാധിയ്ക്കുന്നുവോ, അത് അവന്ന് ഇഷ്ടമാകുന്നത് സാധാരണമാണല്ലോ. "

**സോ:**

**പന്നഗാരി അസി നീതി ശ്രുതി സംമത് സജ്ജന് കഹഹിം,**
**അതി നീച്ഹു സന് പ്രീതി കരിഅ ജാനി നിജ് പരമ് ഹിത്.(95 – ക)**

**പാട് കീട് തേം ഹോഇ തെഹി തേം പാടംബര് രുചിര്,**
**കൃമി പാലഇ സബു കോഇ പരമ് അപാവന് പ്രാന് സമ്. (95 – ഖ)**

''ഹേ സർപ്പശത്രോ, എത്ര നീചജന്തുവായാലും, അത് നമ്മുടെ ഉറ്റ സ്നേഹിതനണെന്നറിഞ്ഞാൽ അതിനോട് സ്നേഹം കാണിയ്ക്കുണമെന്നത് നല്ല നീതിയാണെന്നത് വേദങ്ങളാൽ സമ്മതിയ്ക്കപ്പെട്ടതാണ്. അതിനെ സജ്ജനങ്ങളും അനുമോദിയ്ക്കുന്നു. ഉദാഹരണത്തിന്ന്, പട്ടുനൂല് ഒരു പുഴുവിൽനിന്നും ലഭിയ്ക്കുന്നു. അതിൽനിന്നും നാം മനോഹരങ്ങളായ പട്ടുവസ്ത്രങ്ങൾ ഉണ്ടാക്കുന്നു. അതിനാലാണ് നാം, വളരെ അശുദ്ധ മായതായാലും, ആ പുഴുവിനെ സ്വന്തം പ്രാണനെപ്പോലെ വളർത്തുന്നത്.'' (95–ക–ഖ)

**ചൗ:**

**സ്വാരഥ് സാँച് ജീവ് കഹുँ ഏഹാ –**
**മന് ക്രമ് ബചന് രാമ് പദ് നേഹാ,**
**സൊഇ പാവന് സൊഇ സുഭഗ് സരീരാ –**
**ജോ തനു പാഇ ഭജിഅ രഘുബീരാ. 1**

**രാമ് ബിമുഖ് ലഹി ബിധി സമ് ദേഹീ –**
**കബി കോബിദ് ന പ്രസംസഹിം തോഹീ,**
**രാമ് ഭഗതി എഹിം തന് ഉര് ജാമീ –**
**താതേ മോഹി പരമ പ്രിയ സ്വാമീ. 2**

**തജഉँ ന തന് നിജ് ഇച്ഛാ മരനാ –**
**തന് ബിനു ബേദ് ഭജന് നഹിം ബരനാ,**
**പ്രഥമ് മോഹँ മൊഹി ബഹുത് ബിഗോവാ –**
**രാമ് ബിമുഖ് സുഖ് കബ്ഹुँ ന സോവാ. 3**

**നാനാ ജന്മ് കർമ്മ് പുനി നാനാ –**
**കിഏ ജോഗ് ജപ് തപ് മഖ് ദാനാ,**
**കവന് ജോനി ജന്മെഉ് ജഹ് നാഹീം –**
**മൈം ഖഗേസ് ഭ്രമി ഭ്രമി ജഗ് മാഹീം. 4**

**ദേഖെഉ് കരി സബ് കരമ് ഗൊസാഈം –**
**സുഖീ ന ഭയഉ് അബ്ഹിം കീ നാഈം,**
**സുധി മൊഹി നാഥ് ജന്മ് ബഹു കേരീ –**
**സിവ് പ്രസാദ് മതി മോഹ് ന ഘേരീ. 5**

"ഓരോ ജീവജന്തുവിന്റേയും നേരായ സ്വാർത്ഥത മനസാ, വാചാ, കർമ്മണാ, ശ്രീരാമന്റെ പാദങ്ങളിൽ ഭക്തിയുണ്ടാകുന്നതിലാണ് ഇരിയ്ക്കുന്നത്. ഏതൊരു ശരീരത്തെ ലഭിച്ച് രഘുവീരനെ ഭജിയ്ക്കുവാൻ കഴിയുന്നുവോ, അതു മാത്രമേ പാവനവും അനുഗൃഹീതവുമായ ശരീരം. ഒരുവന്ന് ബ്രഹ്മാവിന്റേതുപോലുള്ള ഉയർന്നശരീരം ലഭിച്ചിരുന്നാലും, ശ്രീരാമന്ന് വിമുഖനായവനെ ജ്ഞാനികളും പണ്ഡിതരും പ്രശംസിയ്ക്കുന്നില്ല. ശ്രീരാമനിൽ ഭക്തി എന്റെ മനസ്സിൽ വേരൂന്നിയത് ഈ ശരീരത്തിലാണ്. അതിനാൽ, സ്വാമീ, ഇത് എനിയ്ക്ക് പരമപ്രിയമായതാണ്. എനിയ്ക്ക് സ്വേച്ഛാമരണമായാലും, ഈ ദേഹത്തെ വെടിയാൻ ഞാൻ തുനിയില്ല. എന്തെന്നാൽ വേദങ്ങളിൽ ഘോഷിച്ചിട്ടുള്ളതുപോലെ ഒരു സ്ഥൂലശരീരമില്ലാതെ പ്രഭുവിനെ ഭജിയ്ക്കാൻ സാധ്യമല്ല. ആദ്യമാദ്യം മോഹം എന്നെ ഒരുപാട് ഉപദ്രവിച്ചു. ഞാൻ ശ്രീരാമന്ന് വിമുഖനായിരുന്നിടത്തോളം കാലം ഞാൻ സുഖമായി ഉറങ്ങിയിരുന്നില്ല. അനവധി ജന്മങ്ങളിൽ ഞാൻ യോഗം, ജപം, തപസ്സ്, ദാനം, യാഗം മുതലായ സല്കർമ്മങ്ങൾ അനുഷ്ഠിച്ചു. ഹേ പക്ഷീശ്വര, ഈ ലോകത്തിൽ പല പ്രാവശ്യം സംസാരത്തിൽ ഭ്രമിച്ചുകൊണ്ട് ഏതു യോനിയിലാണ് ഞാൻ ജനിച്ചിട്ടില്ലാത്തത്? ഞാൻ എല്ലാവിധ കർമ്മങ്ങളും ചെയ്തിട്ടുണ്ട്. പക്ഷേ, സ്വാമീ, ഞാൻ ഇപ്പോളുള്ളതുപോലെ ഒരിയ്ക്കലും സുഖമായിരുന്നിട്ടില്ല. ശിവന്റെ ആനുഗ്രഹത്താൽ എന്റെ ബുദ്ധി മോഹവശമായിരിയ്ക്കുന്നില്ല. പ്രഭോ, അതിനാൽ മുൻജന്മങ്ങളെപ്പറ്റി എനിയ്ക്ക് ബോധമുണ്ട്. "

**ദോ:**

**പ്രഥമ ജന്മ് കേ ചരിത് അബ് കഹഉ് സുനഹു ബിഹഗേസ്,**
**സുനി പ്രഭു പദ് രതി ഉപജഇ ജാതേം മിടഹിം കലേസ്. (96 – ക)**

**പൂരബ് കല്പ് ഏക് പ്രഭു ജുഗ് കലിജുഗ് മല് മൂല്,**
**നര് അരു നാരി അധർമ് രത് സകല് നിഗമ് പ്രതികൂല്. (96 – ഖ)**

''ഹേ പക്ഷിരാജ, കേട്ടാലും. ഇപ്പോൾ ഞാൻ (എന്റെ ഓർമ്മയിലെ) ആദ്യജന്മത്തിന്റെ കഥ വിവരിയ്ക്കാം. അത് കേൾക്കുന്നവരുടെ മനസ്സിൽ പ്രഭുവിന്റെ പാദങ്ങളിൽ പ്രീതിയുണ്ടാക്കുമെന്നതിന്ന് സംശയമില്ല. അത് എല്ലാ ക്ലേശങ്ങളേയുമില്ലാതാക്കും. മുന്നൊരു കല്പത്തിൽ, സ്വാമീ, ലോകത്തിൽ പാപങ്ങളുടെ മൂലമായ കലിയുഗമായിരുന്നു. അപ്പോൾ സ്ത്രീപുരുഷന്മാർ അധർമ്മപരവും, വേദവിരുദ്ധവുമായ കാര്യങ്ങളിൽ ആസക്തരായിരുന്നു.'' (96–ക–ഖ)

**ചൗ:**

**തെഹിം കലിജുഗ് കോസലപുര് ജാഇൗ –**
**ജന്മത് ഭയഉ് സൂദ്ര തനു പാഇൗ,**
**സിവ് സേവക് മന് ക്രമ് അരു ബാനീ –**
**ആന് ദേവ് നിന്ദക് അഭിമാനീ. 1**

**ധന മദ് മത്ത് പരമ് ബാചാലാ –**
**ഉഗ്രബുദ്ധി ഉര് ദംഭ് ബിസാലാ,**
**ജദപി രഹെഉ് രഘുപതി രജധാനീ –**
**തദപി ന കഛു മഹിമാ തബ് ജാനീ. 2**

**അബ് ജാനാ മൈം അവധ് പ്രഭാവാ –**
**നിഗമാഗമ് പുരാന് അസ് ഗാവാ,**
**കവനെഹു് ജന്മ് അവധ് ബസ് ജോഇൗ –**
**രാമ് പരായന് സോ പരി ഹോഇൗ. 3**

**അവധ് പ്രഭാവ് ജാന് തബ് പ്രാനീ –**
**ജബ് ഉര് ബസഹിം രാമു ധനുപാനീ,**

**സോ കലികാല് കഠിന് ഉരഗാരീ –**
**പാപ പരായന് സബ് നര നാരീ. 4**

''ആ കലിയുഗത്തിൽ ഞാൻ അയോദ്ധ്യാപുരിയിൽ ജനിച്ചു. എനിയ്ക്ക് ശൂദ്രശരീരം ലഭിച്ചു. മനസാ വാചാ കർമ്മണാ ഞാൻ ഒരു ശിവഭക്ത നായിരുന്നു. അന്യദേവന്മാരെ നിന്ദിയ്ക്കുന്നവനും അഭിമാനിയുമായി രുന്നു. ഞാൻ ധനത്താൽ മദമത്തനും, അതിവാചാലനും, ക്രൂര ബുദ്ധിയും, മനസ്സിൽ അത്യന്തം കപടതയുള്ളവനുമായിരുന്നു. രഘു പതിയുടെ രാജധാനിയിൽ വസിച്ചിരുന്നുവെങ്കിലും അതിന്റെ മഹിമയെ പ്പറ്റി എള്ളളവുപോലും അപ്പോൾ എനിയ്ക്കറിയാമായിരുന്നില്ല. ഇപ്പോൾ എനിയ്ക്ക് അയോദ്ധ്യയുടെ മാഹാത്മ്യം നല്ലപോലെ അറിയാം. ഏതൊരു വൻ അയോദ്ധ്യാപുരിയിൽ ഏതു ജന്മത്തിലെങ്കിലും വസിച്ചിട്ടുണ്ടോ, അവൻ തീർച്ചയായും രാമപരായണനാകുമെന്ന് വേദങ്ങളും, നിഗമാഗമ ങ്ങളും, പുരാണങ്ങളും പാടീട്ടുണ്ട്. ശ്രീരാമൻ കൈയ്യിൽ ധനുസ്സോടു കൂടി ഒരുവന്റെ മനസ്സിൽ കുടികൊള്ളുന്നപ്പോൾ മാത്രമേ ഒരുവൻ അയോദ്ധ്യയുടെ പ്രഭാവത്തെപ്പറ്റി അറിയുള്ളൂ. ഹേ സർപ്പശത്രോ, ആ കലികാലം പ്രത്യേകിച്ചും അതികഠിനമായിരുന്നു. പുരുഷന്മാരും സ്ത്രീ കളും പാപപരായണന്മാരായിരുന്നു. ''

**ദോ:**

**കലിമല് ഗ്രസേ ധർമ് സബ് ലുപ്ത് ഭഏ സദ്ഗ്രന്ഥ്**
**ദംഭിൻഹ് നിജ് മതി കല്പി കരി പ്രഗട് കിഏ ബഹു പന്ഥ്, (97 – ക)**

**ഭഏ ലോഗ് സബ് മോഹബസ് ലോഭ് ഗ്രസേ സുഭ കർമ്,**
**സുനു ഹരിജാന് ഗ്യാന് നിധി കഹഉ് കഛുക് കലിധർമ്. (97 – ഖ)**

''എല്ലാ ധർമ്മങ്ങളും കലിമലത്താൽ കീഴടക്കപ്പെട്ടിരുന്നു. എല്ലാ സദ്ഗ്രന്ഥങ്ങളും മറഞ്ഞുപോയിരുന്നു. കള്ളപ്പണ്ഡിതന്മാർ തങ്ങളുണ്ടാ ക്കിയ അനവധി സമ്പ്രദായങ്ങൾ നടപ്പിലാക്കിയിരുന്നു. ജനങ്ങൾ മോഹത്തിന്നിരയായിരുന്നു. സല്ക്കർമ്മങ്ങൾ ലോഭത്താൽ വിഴുങ്ങപ്പെട്ടി രുന്നു. ഹേ ജ്ഞാനനിധിയായ ഹരിവാഹന, കലിയുടെ ചില ധർമ്മ ങ്ങളെപ്പറ്റി പറയാം. കേട്ടാലും.'' (97–ക–ഖ)

**ചൗ:**

**ബരന് ധർമ് നഹിം ആശ്രമ് ചാരീ –**
**ശ്രുതി ബിരോധ് രത് സബ് നര നാരീ,**
**ദ്വിജ് ശ്രുതി ബേചക് ഭൂപ് പ്രജാസന് –**
**കൊഉ നഹിം മാന് നിഗമ് അനുസാസന്. 1**

**മാരഗ് സൊഇ ജാ കഹുঁ ജൊഇ ഭാവാ –**
**പണ്ഡിത് സൊഇ ജോ ഗാല് ബജാവാ,**
**മിഥ്യാരംഭ് ദംഭ് രത് ജോഈ –**
**താ കഹുঁ സന്ത് കഹഇ സബ് കോഈ. 2**

**സൊഇ സയാന് ജോ പരധന് ഹാരീ –**
**ജോ കര് ദംഭ് സൊ ബഡ് ആചാരീ,**
**ജോ കഹ് ഝൂഠ് മസ്കരീ ജാനാ –**
**കലിജുഗ് സൊഇ ഗുനവന്ത് ബഖാനാ. 3**

**നിരാചാര് ജോ ശ്രുതി പഥ് ത്യാഗീ –**
**കലിജുഗ് സൊഇ ഗ്യാനീ സൊ ബിരാഗീ,**
**ജാകേം നഖ് അരു ജടാ ബിസാലാ –**
**സൊഇ താപസ് പ്രസിദ്ധ് കലികാലാ. 4**

"(കലിയുഗത്തിൽ) ആരും ജാതിധർമ്മത്തെ അനുസരിയ്ക്കുന്നില്ല. വർണ്ണാശ്രമധർമ്മം പാടെ മറഞ്ഞുപോകുന്നു. സ്ത്രീപുരുഷന്മാർ വേദ ങ്ങളെ വിരോധിയ്ക്കുന്നതിൽ ആഹ്ലാദിയ്ക്കുന്നു. ബ്രാഹ്മണർ വേദങ്ങളെ വില്ക്കുന്നു. രാജാക്കന്മാർ പ്രജകളെ പീഡിപ്പിയ്ക്കുന്നു. ആരും വേദങ്ങ ളിലെ അനുശാസനങ്ങളെ മതിയ്ക്കുന്നില്ല. ഒരുവൻ സ്വയം ഭാവിയ്ക്കുന്ന മാർഗ്ഗത്തെ ശരിയാണെന്നുവെച്ച് അതിനെ അനുസരിയ്ക്കുന്നു. വാക് ചാതുര്യമുള്ളവനെ പണ്ഡിതനായി കണക്കാക്കുന്നു. കൃത്രിമധർമ്മ ങ്ങളെ ആരംഭിയ്ക്കുന്നവനേയും മിഥ്യാവാദിയേയും എല്ലാവരും സജ്ജന മെന്നു മതിയ്ക്കുന്നു. പരധനത്തെ അപഹരിയ്ക്കുന്നവൻ മാത്രമേ സമർത്ഥ നായി കരുതപ്പെടുന്നുള്ളൂ. കാട്ടിക്കൂട്ടുന്നവനെ വലിയ ആചാരമുള്ളവ നായി കരുതുന്നു. അസത്യം പറയുന്നവനും തമാശ പറയാൻ

സമർത്ഥനും കലിയുഗത്തിൽ ഗുണവാനായി കണക്കാക്കപ്പെടുന്നു. ദുരാചാരിയും, വേദങ്ങളുടെ മാർഗത്തെ വെടിഞ്ഞവനുമാണ് കലിയുഗത്തിൽ ജ്ഞാനിയും വിരക്തനും. വലിയ നഖങ്ങളും നീണ്ട ജടയുമുള്ളവർ കലിയുഗത്തിൽ താപസന്മാരെന്നു പ്രസിദ്ധരാണ്.''

**ദോ:**

**അസുഭ് ബേഷ് ഭൂഷന് ധരേം ഭച്ഛാഭച്ഛ് ജെ ഖാഹിം,**
**തെഇ ജോഗീ തെഇ സിദ്ധ് നര് പൂജ്യ് തെ കലിജുഗ് മാഹിം.(98 – ക)**

**സോ:ജേ അപകാരീ ചാര് തിൻഹ് കര് ഗൗരവ് മാന്യ് തെഇ,**
**മന് ക്രമ് ബചന് ലബാര് തെഇ ബകതാ കലികാല് മഹു॰. (98 – ഖ)**

''അസഹ്യമായ ആടയാഭരണങ്ങൾ ധരിയ്ക്കുന്നവരും, ഏതു ഭക്ഷണവും, അഭക്ഷ്യമായതുംകൂടി, കഴിയ്ക്കുന്നവരും കലിയുഗത്തിൽ യോഗികളായും മഹാശ്രേഷ്ഠന്മാരായും, ആദരിയ്ക്കപ്പെടേണ്ടവരായും മതിയ്ക്കപ്പെടുന്നു. പരോപദ്രവികളാണ് കലിയുഗത്തിൽ മാന്യന്മാരും ഗൗരവാർഹരും. അതുപോലെ മനസാ വാചാ കർമ്മണാ വലിയ ചപ്പടാച്ചികളാണ് കലിയുഗത്തിൽ വക്താക്കൾ.'' (98–ക–ഖ)

**ചൗ:**

**നാരി ബിബസ് നര് സകല് ഗൊസാഇൗം –**
**നാചഹിം നട് മർകട് കീ നാഇൗം,**
**സൂദ്ര് ദ്വിജൻഹ് ഉപദേസഹിം ഗ്യാനാ –**
**മേലി ജനേഊ ലേഹിം കുദാനാ. 1**

**സബ് നര് കാമ് ലോഭ് രത് ക്രോധീ –**
**ദേവ് ബിപ്ര് ശ്രുതി സന്ത് ബിരോധീ,**
**ഗുന് മന്ദിര് സുന്ദര് പതി ത്യാഗീ –**
**ഭജഹിം നാരി പര് പുരുഷ് അഭാഗീ. 2**

**സൗഭാഗിനീം ബിഭുഷന് ഹീനാ –**
**ബിധവൻഹ് കേ സിംഗാര് നബീനാ,**

**ഗുര് സിഷ് ബധിര് അന്ധ് കാ ലേഖാ –**
**ഏക് ന സുനഇ ഏക് നഹിം ദേഖാ. 3**

**ഹരഇ സിഷ്യ് ധന് സോക് ന ഹരഈ –**
**സോ ഗുര് ഘോര് നരക് മഹു് പരഈ,**
**മാതു പിതാ ബാലകൻഹി ബൊലാവഹിം –**
**ഉദര് ഭരൈ സൊഇ ധർമ് സിഖാവഹിം. 4**

''സ്വാമീ, സ്ത്രീകളുടെ സ്വാധീനത്തിൽ, കുരങ്ങാട്ടി കുരങ്ങിനെയെന്ന പോലെ, സ്ത്രീകൾ പുരുഷന്മാരെ ആട്ടിവെയ്ക്കുന്നു. ശൂദ്രന്മാർ ബ്രാഹ്മണർക്ക് ജ്ഞാനം ഉപദേശിയ്ക്കുന്നു. പൂണൂൽ ധരിച്ചുകൊണ്ട് അവർ എല്ലാവിധ നികൃഷ്ടദാനങ്ങളും സ്വീകരിയ്ക്കുന്നു. എല്ലാ മനുഷ്യരും കാമാസക്തരും, ലോഭികളും, ക്രോധികളും, ദൈവങ്ങളുടേയും, ബ്രാഹ്മണരുടേയും, വേദങ്ങളുടേയും, സാധുക്കളുടേയും വിരോധികളുമാണ്. ഭാഗ്യഹീനകളായ സ്ത്രീകൾ തങ്ങളുടെ ഗുണവാന്മാരും, സുന്ദരരുമായ ഭർത്താക്കന്മാരെ ഉപേക്ഷിച്ച് പരപുരുഷന്മാരെ ഭജിയ്ക്കുന്നു. സുമംഗലികളായ സ്ത്രീകൾക്ക് അണിയാൻ ആഭരണങ്ങളില്ല. വിധവകൾ നവീനരീതിയിൽ ആഭരണങ്ങളണിയുന്നു. ഗുരുവും ശിഷ്യനും ചെവിടനും അന്ധനും പോലെ കാണപ്പെടുന്നു. ഒരുവൻ ശ്രദ്ധിച്ചു കേൾക്കുന്നില്ല, മറ്റേവന്ന് കാണാനും കഴിയില്ല. ശിഷ്യന്റെ ധനത്തെ തട്ടിയെടുക്കുകയും, പക്ഷേ അവന്റെ ശോകത്തെ നിവർത്തിയ്ക്കാതിരിയ്ക്കുകയും ചെയ്യുന്ന ഗുരു ഘോരനരകത്തിൽ വീഴുന്നു. കുട്ടികളുടെ അച്ഛനമ്മമാർ അവരെ വിളിച്ച് വയറുനിറയ്ക്കാനുതകുന്ന ധർമ്മം പഠിപ്പിയ്ക്കുന്നു. ''

**ദോ:**

**ബ്രഹ്മ് ഗ്യാന് ബിനു നാരി നര് കഹഹിം ന ദൂസരി ബാത്,**
**കൗഡീ ലാഗി ലോഭ് ബസ് കരഹിം ബിപ്ര് ഗുര് ഘാത്. (99 – ക)**

**ബാദഹിം സൂദ്ര് ദ്വിജൻഹ് സന് ഹമ് തുംഹ് തേ കഛു ഘാടി,**
**ജാനഇ ബ്രഹ്മ് സൊ ബിപ്ര്ബര് ആ്ഖി ദെഖാവഹിം ഡാടി.(99 – ഖ)**

''പുരുഷന്മാരും സ്ത്രീകളും ബ്രഹ്മജ്ഞാനത്തെപ്പറ്റിയല്ലാതെ സംസാരിയ്ക്കില്ല, പക്ഷേ അത്യാശ കാരണം ബ്രാഹ്മണരേയും, തങ്ങളുടെ ഗുരുവിനെപ്പോലും ഒരു കൌടിയ്ക്കു(പണത്തിന്നു) വേണ്ടി കൊല്ലും. ശൂദ്രന്മാർ ബ്രാഹ്മണരോട് തർക്കിയ്ക്കുന്നു: 'ഞങ്ങൾ നിങ്ങളിൽനിന്നും താണവരാണോ? ബ്രഹ്മത്തിന്റെ തത്ത്വമറിയുന്നവനാണ് നല്ല ബ്രാഹ്മണൻ' എന്നു പറഞ്ഞുകൊണ്ട് പുച്ഛത്തോടെ അവരെ തുറിച്ചു നോക്കുന്നു.'' (99–ക–ഖ)

**ചൗ:**

**പര ത്രിയ് ലമ്പട് കപട് സയാനേ –**
**മോഹ് ദ്രോഹ് മമതാ ലപടാനേ,**
**തെഇ അഭേദ്ബാദീ ഗ്യാനീ നര് –**
**ദേഖാ മൈം ചരിത്ര് കലിജുഗ് കര്.** 1

**ആപു ഗഏ അരു തിൻഹഹൂ ഘാലഹിം –**
**ജേ കഹുँ സത് മാരഗ് പ്രതിപാലഹിം,**
**കല്പ് കല്പ് ഭരി എക് എക് നരകാ –**
**പരഹിം ജെ ദൂഷഹിം ശ്രുതി കരി തര്കാ.** 2

**ജേ ബരനാധമ് തേലി തുംഹാരാ –**
**സ്വപച് കിരാത് കോല് കല്വാരാ,**
**നാരി മുഈ ഗൃഹ് സമ്പതി നാസീ –**
**മൂഡ് മുഡാഇ ഹോഹിം സന്യാസീ.** 3

**തേ ബിപ്രൻഹ് സന് ആപു പുജാവഹിം –**
**ഉഭയ് ലോക് നിജ് ഹാഥ് നസാവഹിം,**
**ബിപ്ര് നിരച്ഛര് ലോലുപ് കാമീ –**
**നിരാചാര് സഠ് ബൃഷലീ സ്വാമീ.** 4

**സൂദ്ര് കരഹിം ജപ് തപ് ബ്രത് നാനാ –**
**ബൈഠി ബരാസന് കഹഹിം പുരാനാ,**
**സബ് നര് കല്പിത് കരഹിം അചാരാ –**
**ജാഇ ന ബരനി അനീതി അപാരാ.** 5

''പരസ്ത്രീകളെ മോഹിയ്ക്കുന്നവരും, കപടതയിൽ സമർത്ഥരും, മോഹം, ദ്രോഹം, മമത ഇവയിൽ മുങ്ങിയിരിയ്ക്കുന്നവരും മാത്രമേ, ജീവാത്മാവിന്റെയും ബ്രഹ്മത്തിന്റെയും ഐക്യത്തിന്മേൽ ആണയിടുന്ന സംസ്കാരമുള്ളവർ. ഓരോ കലിയുഗത്തിലും ഈ വിധത്തിലുള്ള ആചരണം ഞാൻ കണ്ടിട്ടുണ്ട്. സ്വയം നശിച്ച അവർ സന്മാർഗ്ഗത്തിൽ നടക്കുന്ന പുണ്യാത്മാക്കളെക്കൂടി നശിപ്പിയ്ക്കുന്നു. വേദങ്ങളെ ദുഷിച്ചുകൊണ്ട് തർക്കിയ്ക്കുന്നവർ ഓരോ യുഗത്തിലും ഓരോ നരകത്തിൽ യാതനയനുഭവിയ്ക്കും. സമാജത്തിലെ ഏറ്റവും താണ ജാതിക്കാർ – എണ്ണയെടുക്കുന്നവർ, കുംഭാരന്മാർ, നായാടികൾ, കിരാതന്മാർ, കോലന്മാർ, കള്ളച്ചാരായമുണ്ടാക്കുന്നവർ – ഇവർ തങ്ങളുടെ ഭാര്യമാരുടെ മരണത്തിന്നു ശേഷവും സ്വത്തുകൾ നഷ്ടപ്പെട്ട ശേഷവും, തല മൊട്ടയടിച്ച് സന്യാസികളായി മാറുന്നു. അവർ തങ്ങളെ ബ്രാഹ്മണരാൽ പൂജിയ്ക്കപ്പെടാൻ അനുവദിയ്ക്കുന്നു. അങ്ങിനെ അവർ ഇഹലോകത്തിലും പരലോകത്തിലും തങ്ങളുടെ നാശത്തെ വരുത്തിവെയ്ക്കുന്നു. ബ്രാഹ്മണരോ, പഠിപ്പില്ലാത്തവരും, വിഷയലോലുപരും, കാമാസക്തരും, ദുരാചാരികളും, മൂഢന്മാരും, ദുശ്ചരിത്രകളായ ശൂദ്രസ്ത്രീകളെ വേൾക്കുന്നവരുമാണ്. മറിച്ച് ശൂദ്രന്മാരോ, ജപം, തപസ്സ്, പലവിധ വ്രതങ്ങൾ, ഇവ അനുഷ്ഠിയ്ക്കുന്നവരും, ഉയർന്ന ആസനങ്ങളിലിരുന്ന് പുരാണങ്ങളെ വായിയ്ക്കുന്നവരുമാണ്. എല്ലാവരും തങ്ങളുടെ കല്പനയിൽ തോന്നുന്നപോലെ ആചാരങ്ങൾ അനുഷ്ഠിയ്ക്കുന്നു. അവസാനമില്ലാത്ത അനീതികളെ വാക്കുകൾ കൊണ്ട് വർണ്ണിയ്ക്കാനാവില്ല.''

**ദോ:**

**ഭഏ ബരന് സങ്കര് കലി ഭിന്നസേതു സബ് ലോഗ്,**
**കരഹിം പാപ് പാവഹിം ദുഖ് ഭയ് രുജ് സോക് ബിയോഗ്. (100 – ക)**

**ശ്രുതി സമ്മത് ഹിരി ഭക്തി പഥ് സംജുത് ബിരതി ബിബേക്**
**തെഹിം ന ചലഹിം നര് മോഹ്ബസ് കല്പ്ഹിം പന്ഥ് അനേക്.(100– ഖ)**

''കലിയുഗത്തിൽ ജാതിസങ്കരമുണ്ടാകുന്നു. എല്ലാവരും നീതിനിയമങ്ങളുടെ വരമ്പ് ലംഘിയ്ക്കുന്നു. ആളുകൾ പാപം ചെയ്ത് അതിന്റെ

ഫലമായി ദു:ഖം, ഭയം, വ്യാധി, ശോകം, വിയോഗം ഇവ അനുഭവിയ്ക്കുന്നു. അവർ മോഹവശാൽ വേദസമ്മതമായ വിരക്തി, വിവേകം ഇവയോടുകൂടിയ ഹരിഭക്തിയുടെ മാർഗ്ഗത്തില്ക്കൂടി നടക്കാതെ, സ്വയം ഉണ്ടാക്കിയ പല സമ്പ്രദായങ്ങളും നടപ്പിലാക്കുന്നു.'' (100 – ക–ഖ)

**ഛദം:**

**ബഹു ദാമ് സ്ँവാരഹിം ധാമ് ജതീ –**
**ബിഷയാ ഹരി ലീൻഹി ന രഹി ബിരതീ,**
**തപസീ ധന്വന്ത് ദരിദ്ര് ഗൃഹീ –**
**കലി കൗതുക് താത് ന ജാത് കഹീ. 1**

**കുല്വന്തി നികാരഹിം നാരി സതീ –**
**ഗൃഹ് ആനഹിം ചേരി നിബേരി ഗതീ,**
**സുത് മാനഹിം മാതു പിതാ തബ് ലൗം –**
**അബലാനന് ദീഖ് നഹീം ജബ് ലൗം. 2**

**സസുരാരി പിആരി ലഗീം ജബ് തേം –**
**രിപുരൂപ് കുടുംബ് ഭഏ തബ് തേം,**
**നൃപ് പാപ് പരായന് ധർമ് നഹീം –**
**കരി ദണ്ഡ് ബിഡംബ് പ്രജാ നിത്ഹീം. 3**

**ധന്വന്ത് കുലീന് മലീന് അപീ –**
**ദ്വിജ് ചിൻഹ് ജനേഉ ഉധാര് തപീ,**
**നഹിം മാന് പുരാന് ന ബേദ്ഹി ജോ –**
**ഹരി സേവക് സന്ത് സഹീ കലി സോ. 4**

**കബി ബൃന്ദ് ഉദാര് ദുനീ ന സുനീ –**
**ഗുന ദൂഷക് ബ്രാത് ന കോപി ഗുനീ,**
**കലി ബാരഹിം ബാര് ദുകാല് പരൈ –**
**ബിനു അന്ന് ദുഖീ സബ് ലോഗ് മരൈ. 5**

''സന്യാസികളെന്ന് നടിയ്ക്കുന്നവർ തങ്ങൾക്കുവേണ്ടി വീടുകൾ കെട്ടി അതിനെ ആഡംബരസാധനങ്ങൾ കൊണ്ട് അലങ്കരിയ്ക്കുന്നു. അവരിൽ

വിരക്തിയെന്നത് ഒട്ടുംതന്നെ ഇല്ല. അത് വിഷയസുഖങ്ങളാൽ മറയ്ക്ക പ്പെട്ടിരിയ്ക്കുന്നു. പ്രിയ ഗരുഡ, താപസന്മാരെന്ന് വിളിയ്ക്കപ്പെടുന്നവർ ധന വാന്മാരായും ഗൃഹസ്ഥന്മാർ ദരിദ്രന്മാരായും തീരുന്നു. കലികാല ത്തിന്റെ വൈചിത്ര്യം പറഞ്ഞാൽ തീരില്ല. പുരുഷന്മാൾ കുലീനയായ ഭാര്യയെ ആട്ടിയോട്ടിച്ച് വൃഷളികളെ വീട്ടിൽ കൊണ്ടുവന്ന് സദാചാര ത്തെ കാറ്റിൽ പറപ്പിയ്ക്കുന്നു. പുത്രന്മാർ തങ്ങളുടെ ഭാര്യമാരുടെ മുഖം കാണുന്നതുവരെ മാത്രം അച്ഛനമ്മമാരെ ബഹുമാനിയ്ക്കുന്നു. തങ്ങളുടെ ഭാര്യമാരുടെ വീട്ടുകാരെ സ്നേഹിയ്ക്കാൻ തുടങ്ങുമ്പോൾ സ്വന്തം കുടും ബാംഗങ്ങൾ ശത്രുക്കളായി മാറുന്നു. രാജാക്കന്മാർ പാപവൃത്തികൾ ചെയ്യുന്നു. ധർമ്മം പാലിയ്ക്കുന്നില്ല. അവർ നിത്യം പ്രജകളെ പീഡിപ്പിയ്ക്കു കയും, കുറ്റം ചെയ്യാതെ തന്നെ ദണ്ഡിയ്ക്കുകയും ചെയ്യുന്നു. ഏറ്റവും നീചനായവൻ ധനവാനാണെങ്കിൽ കുലീനനായി കണക്കാക്കപ്പെടുന്നു. ഒരു ബ്രാഹ്മണൻ തന്റെ പൂണൂലാലും, തപസ്വി തന്റെ നഗ്നശരീര ത്താലും അറിയപ്പെടുന്നു. വേദങ്ങളേയും പുരാണങ്ങളേയും ധിക്കരി യ്ക്കുന്നവനാണ് കലിയുഗത്തിൽ ശരിയായ സജ്ജനവും ശ്രീഹരിയുടെ സേവകനും. കവികൾ ധാരാളം കാണപ്പെടുന്നു, പക്ഷെ അവരെ ആദരിച്ച് സമ്മാനിയ്ക്കുന്നവരെ കാണുന്നത് ചുരുക്കമാണ്. അന്യരുടെ ദോഷങ്ങളെ ചുണ്ടിക്കാണിയ്ക്കുന്നവർ അനവധിയുണ്ട്. ഗുണവാന്മാർ ആരും തന്നെയില്ല. കലികാലത്ത് ക്ഷാമം വീണ്ടും വീണ്ടും ഉണ്ടാകുന്നു. ആഹാരത്തിന്റെ അഭാവത്തിൽ ജനങ്ങൾ കൂട്ടമായി മരിയ്ക്കുന്നു.''

**ദോ:**

**സുനു ഖഗേസ് കലി കപട് ഹഠ് ദംഭ് ദ്വേഷ് പാഷണ്ഡ്,**
**മാന് മോഹ് മാരാദി മദ് ബ്യാപി രഹേ ബ്രഹ്മണ്ഡ്. (101 – ക)**

**താമസ് ധർമ് കരഹിം നര് ജപ് തപ് ബ്രത് മഖ് ദാന്,**
**ദേവ് ന ബർഷഹിം ധരനീം ബഏ ന ജാമഹിം ധാന്. (101 – ഖ)**

''ഹേ പക്ഷീശ്വര, കേട്ടാലും. കലികാലത്ത് കപടത, ദുശ്ശാഠ്യം, മിഥ്യാ വാദം, ദ്വേഷഭാവം, നാസ്തീകത, അഭിമാനം, മോഹം, കാമാസക്തി,

അഹങ്കാരം ഇവ ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ചിരിയ്ക്കുന്നു. മനുഷ്യർ ജപം, തപസ്സ്, വ്രതം, ദാനം, യാഗം ഇവ പാപവൃത്തികൾക്കു വേണ്ടി അനുഷ്ഠിയ്ക്കുന്നു. ദേവകൾ ഭൂമിയിൽ വർഷിയ്ക്കുന്നില്ല. മണ്ണിൽ വിതച്ച വിത്തുകൾ മുളയ്ക്കുന്നില്ല.'' (101–ക–ഖ)

**ഛം:**

**അബലാ കച് ഭൂഷന് ഭൂരി ഛുധാ –**
**ധന്ഹീന് ദുഖീ മമതാ ബഹുധാ,**
**സുഖ് ചാഹഹിം മൂഢ് ന ധർമ് രതാ –**
**മതി ഥോരി കഠോരി ന കോമലതാ. 1**

**നര് പീഡിത് രോഗ് ന ഭോഗ് കഹീം –**
**അഭിമാന് ബിരോധ് അകാരന്ഹീം,**
**ലഘു ജീവന് സംബതു പഞ്ച് ദസാ –**
**കല്പാന്ത് ന നാസ് ഗുമാനു അസാ. 2**

**കലികാല് ബിഹാല് കിഏ മനുജാ –**
**നഹിം മാനത് ക്വൗ അനുജാ തനുജാ,**
**നഹിം തോഷ് ബിചാര് ന സീതലതാ –**
**സബ് ജാതി കുജാതി ഭഏ മഗതാ. 3**

**ഇരിഷാ പരുഷാച്ഛര് ലോലുപതാ –**
**ഭരി പൂരി രഹീ സമതാ ബിഗതാ,**
**സബ് ലോഗ് ബിയോഗ് ബിസോക് ഹഏ –**
**ബർനാശ്രമ് ധർമ് അചാര് ഗഏ. 4**

**ദമ് ദാന് ദയാ നഹിം ജാന്പനീ –**
**ജഡതാ പരബഞ്ചനതാതി ഘനീ,**
**തനു പോഷക് നാരി നരാ സഗരേ –**
**പര്നിന്ദക് ജേ ജഗ് മോ ബഗരേ. 5**

''സ്ത്രീകൾക്ക് തങ്ങളുടെ തലമുടിയല്ലാതെ മറ്റൊരാഭരണവുമില്ല. അവർക്ക് അമിതമായ വിശപ്പുണ്ട്. ധനത്തിന്റെ അഭാവത്തിൽ അവർ ദു:ഖിത

രായാലും, പലവിധത്തിലുള്ള വിഷയവാസനകളിൽ അത്യന്തം ആസക്തരാണ്. സുഖത്തിന്റെ പിന്നിൽ ഓടുന്നുവെങ്കിലും മൂഢരായ അവർ ധർമ്മനിരതരല്ല. കുറുകിയ മനസ്ഥിതിയുള്ള അവരുടെ മനസ്സ് കഠോരമാണ്, അതിന്ന് മാർദ്ദവമില്ല. പുരുഷന്മാരാകട്ടെ, രോഗപീഢിതരും, എവിടെയും സുഖമനുഭവിയ്ക്കുന്നതുമില്ല. അവർ അഭിമാനികളും കാരണമില്ലാതെ അന്യരായി വിരോധം ഭാവിയ്ക്കുന്നവരുമാണ്. പുരുഷന്മാരുടെ ജീവകാലം ചുരുങ്ങിയതാണ് – അമ്പത് വർഷത്തിന്നു മീതെയില്ല. എന്നാലും, യുഗാവസാനം വരെ ജീവിച്ചിരിയ്ക്കുമെന്ന് അവർ അഭിമാനിയ്ക്കുന്നു. കലികാലം ജനങ്ങളെ ഭ്രാന്തരാക്കീട്ടുണ്ട്. ഒരുവന്റെ സഹോദരിയേയോ, മകളേയോ ആരും മാനിയ്ക്കുന്നില്ല. ആർക്കും സന്തോഷമോ, വിവേചനശക്തിയോ, മനശ്ശാന്തിയോ ഇല്ല. എല്ലാ ജാതിക്കാരും, ഉയർന്നവരോ, താഴ്ന്നവരോ ആയാലും, യാചിയ്ക്കുന്നു. അസൂയ, കടുത്ത വാക്കുകൾ, അത്യാശ ഇവ എങ്ങും പ്രബലമാണ്. സമമനസ്ഥിതി എങ്ങും ഇല്ലതാനും. എല്ലാവരും വിയോഗത്താലും ശോകത്താലും ബാധിയ്ക്കപ്പെട്ടവരാണ്. വർണ്ണാശ്രമധർമ്മവും ആചാരങ്ങളും തിരസ്കരിയ്ക്കപ്പെടുന്നു. ആത്മനിയന്ത്രണം, ദാനം, ദയ, ജ്ഞാനം ഇവ പാടെ മറഞ്ഞുപോകുന്നു. വ്യാമോഹം, പരവഞ്ചന ഇവ അത്യധികം വർദ്ധിച്ചുമിരിയ്ക്കുന്നു. സ്ത്രീപുരുഷന്മാർ തങ്ങളുടെ ശരീരത്തെ പോഷിപ്പിയ്ക്കുന്നു. പരനിന്ദചെയ്യുന്നവർ ലോകം മുഴുവൻ പരന്നിരിയ്ക്കുന്നു. ''

**ദോ:**

**സുനു ബ്യാലാരി കാല് കലി മല് അവഗുന് ആഗാര്,**
**ഗുനഉ് ബഹുത് കലിജുഗാ കര് ബിനു പ്രയാസ് നിസ്താര്. (102–ക)**

**കൃതജുഗ് ത്രേതാ് ദ്വാപര് പൂജാ മഖ് അരു ജോഗ്,**
**ജോ ഗതി ഹോഇ സൊ കലി ഹരി നാമ്തെ പാവഹിം ലോഗ്.(102–ഖ)**

''ഹേ സർപ്പശത്രോ, കേട്ടാലും. കലികാലം അശുദ്ധതകളുടേയും അവഗുണങ്ങളുടേയും കലവറയാണ്. പക്ഷെ അതിന്ന് അനവധി ഗുണങ്ങളുമുണ്ട്. ഈ യുഗത്തിൽ മോക്ഷപ്രാപ്തി നിഷ്പ്രയാസം

സാദ്ധ്യമാണ്. കൃതയുഗത്തിലും ത്രേതായുഗത്തിലും ദ്വാപരയുഗ ത്തിലും, പൂജ, യാഗം, യോഗം ഇവയാൽ എന്തു ഗതി ലഭിയ്ക്കുന്നുവോ, അത് കലിയുഗത്തിൽ കേവലം ശ്രീഹരിയുടെ നാമസംകീർത്തന ത്താൽ മനുഷ്യർ ലഭിയ്ക്കുന്നു. '' (102 – ക–ഖ)

**ചൗ:**

**കൃതജുഗ് സബ് ജോഗീ ബിഗ്യാനീ –**
**കരി ഹരി ധ്യാന് തരഹിം ഭവ് പ്രാനീ,**
**ത്രേതാ് ബിബിധ് ജഗ്യ് നര് കരഹീം –**
**പ്രഭുഹി സമർപി കർമ് ഭവ് തരഹീം. 1**

**ദ്വാപര് കരി രഘുപതി പദ് പൂജാ –**
**നര് ഭവ് തരഹിം ഉപായ് ന ദൂജാ,**
**കലി ജുഗ് കേവല് ഹരി ഗുന് ഗാഹാ –**
**ഗാവത് നര് പാവഹിം ഭവ് ഥാഹാ. 2**

**കലിജുഗ് ജോഗ് ന ജഗ്യ് ന ഗ്യനാ –**
**ഏക അധാര് രാമ് ഗുന് ഗാനാ,**
**സബ് ഭരോസ് തജി ജോ ഭജ് രാമ്ഹി –**
**പ്രേമ് സമേത് ഗാവ് ഗുന ഗ്രാമ്ഹി. 3**

**സൊഇ ഭവ തര് കഛു സംസയ് നാഹീം –**
**നാമ് പ്രതാപ് പ്രഗട് കലി മാഹീം,**
**കലി കരി ഏക് പുനീത് പ്രതാപാ –**
**മാനസ് പുന്യ് ഹോഹിം നഹിം പാപാ. 4**

''കൃതയുഗത്തിൽ എല്ലാവവരും യോഗികളും ജ്ഞാനികളുമാണ്. അതിനാൽ ആ യുഗത്തിൽ ജനങ്ങൾ ശ്രീഹരിയെ ധ്യാനിച്ച് ഭവ സാഗരത്തെ കടക്കുന്നു. ത്രേതായുഗത്തിൽ ജനങ്ങൾ പലവിധ യാഗ ങ്ങൾ കഴിച്ച്, തങ്ങളുടെ കർമ്മങ്ങളെ പ്രഭുവിങ്കൽ സമർപ്പിച്ച് ഭവ സാഗരത്തെ കടക്കുന്നു. ദ്വാപരയുഗത്തിൽ ജനങ്ങൾ ശ്രീരാമന്റെ പാദങ്ങളെ ഭജിച്ച് സംസാരസാഗരത്തെ കടക്കുന്നു. എന്തെന്നാൽ

അതല്ലാതെ വേറൊരു വഴിയുമില്ല. കലിയുഗത്തിലോ, കേവലം ശ്രീ ഹരിയുടെ ഗുണഗണങ്ങളെ പാടിക്കൊണ്ട് ഭവസാഗരത്തിന്റെ അക്കര യെത്തുന്നു. കലിയുഗത്തിൽ യോഗം, യാഗം, ജ്ഞാനം ഇവകൊണ്ട് യാതൊരു ഗുണവുമില്ല. ഒരേയൊരു പോംവഴി ശ്രീരാമന്റെ ഗുണഗണ ങ്ങളെ പാടുന്നതു മാത്രമാണ്. മറ്റെല്ലാ പ്രതീക്ഷകളേയും ത്യജിച്ച് ഏതൊരുവൻ ശ്രീരാമന്റെ ഗുണഗണങ്ങളെ പ്രേമത്തോടെ ജപിയ്ക്കുന്നു വോ അവൻ ഭവസാഗരത്തെ കടക്കുമെന്നതിൽ സംശയമില്ല. നാമ ത്തിന്റെ പ്രതാപം കലിയുഗത്തിൽ പ്രകടമായിട്ടുണ്ട്. കലികാലത്തിന്ന് വേറൊരു പാവനമായ ഗുണവുമുണ്ട്. ഈ യുഗത്തിൽ മനസ്സിൽ പ്രതീക്ഷിയ്ക്കുന്ന പുണ്യകർമ്മങ്ങൾ മതിയ്ക്കപ്പെടുന്നു. പാപങ്ങൾ ദണ്ഡിയ്ക്ക പ്പെടുന്നില്ല.''

**ദോ:**

**കലിജുഗ് സമ് ജുഗ് ആന് നഹിം ജൗം നര് കര് ബിസ്വാസ്,**
**ഗാഇ രാമ് ഗുന് ഗന് ബിമല് ഭവ് തര് ബിനഹിം പ്രയാസ്. (103 – ക)**

**പ്രഗട് ചാരി പദ് ധർമ് കേ കലി മഹുँ ഏക് പ്രധാന്,**
**ജേന കേന ബിധി ദീൻഹേം ദാന് കരഇ കല്യാന്. (103 – ഖ)**

''ഒരുവന്ന് കലിയുടെ ഗുണത്തിൽ വിശ്വാസമുള്ള പക്ഷം, ഈ യുഗത്തെ മറ്റേതു യുഗത്തോടും താരതമ്യപ്പെടുത്താനാവില്ല. എന്തെ ന്നാൽ ഈ യുഗത്തിൽ ശ്രീരാമന്റെ വിമലമായ ഗുണഗണങ്ങളെ പാടി ക്കൊണ്ടു മാത്രം ഒരുവന്ന് ഭവസാഗരത്തെ കടക്കാൻ സാധിയ്ക്കും. ധർമ്മത്തിന്ന് നാല് പ്രസിദ്ധമായ പാദങ്ങളുണ്ട്. അതിൽ ഒന്ന് കലി യുഗത്തിൽ പ്രധാനമാണ്. ഏതെങ്കിലും വിധത്തിൽ ദാനം ചെയ്യുന്നത് ഒരുവന്റെ ആത്മകല്യാണത്തിന്ന് ഉതകുന്നു.'' (103 – ക–ഖ)

**ചൗ:**

**നിജ ഗുന് ധർമ് ഹോഹിം സബ് കേരേ –**
**ഹൃദയ്ँ രാമ് മായാ കേ പ്രേരേ,**
**സുദ്ധ് സത്വ് സമതാ ബിഗ്യാനാ –**
**കൃത് പ്രഭാവ് പ്രസന്ന് മന് ജാനാ. 1**

**സത്ത് ബഹുത് രജ് കഛു രതി കർമാ –**
**സബ് ബിധി സുഖ് ത്രേതാ കര് ധർമാ,**
**ബഹു രജ് സ്വല്പ് സത്ത് കഛു താമസ് –**
**ദ്വാപര് ധർമ് ഹരഷ് ഭയ് മാനസ്. 2**

**താമസ് ബഹുത് രജോഗുന് ഥോരാ –**
**കലി പ്രഭാവ് ബിരോധ് ചഹു ഓരാ,**
**ബുധ് ജുഗ് ധർമ് ജാനി മന് മാഹീം –**
**തജി അധർമ് രതി ധർമ് കരാഹീം. 3**

**കാല് ധർമ് നഹിം ബ്യാപഹിം താഹീ –**
**രഘുപതി ചരന് പ്രീതി അതി ജാഹീ,**
**നട് കൃത് ബികട് കപട് ഖഗ്‌രായാ –**
**നട് സേവക്ഹി ന ബ്യാപഇ മായാ. 4**

''ശ്രീരാമന്റെ മായയാൽ പ്രേരിതമായി നാലു യുഗങ്ങളിലെ യുഗധർമ്മ ങ്ങളും ദിനവും എല്ലാവരുടേയും ഹൃദയത്തിൽ പ്രകടമാകുന്നു. ശുദ്ധ സത്ത്വഗുണം, സമമായ മന:സ്ഥതി, ജ്ഞാനം, മനസ്സിൽ പ്രസന്നത ഇവ കൃതയുഗത്തിന്റെ പ്രഭാവമാണ്. അധികം സത്ത്വവും കുറച്ച് രജോഗുണവും, കർമ്മത്തിൽ ആസക്തിയും, എല്ലാ വിധത്തിലുള്ള സുഖങ്ങളും ത്രേതായുഗത്തിന്റെ ധർമ്മമാണ്. അധികം രജസ്സും കുറച്ച് സത്ത്വഗുണവും, കുറച്ച് താമസഗുണവും, മനസ്സിൽ സന്തോഷവും ഭയവും കലർന്നത് ദ്വാപരയുഗത്തിന്റെ പ്രത്യേകതയാണ്. അത്യധികം തമോഗുണവും, കുറച്ചു മാത്രം രജോഗുണവും, എല്ലായിടത്തും വിരോധമനോഭാവവും കലിയുടെ പ്രഭാവമാണ്. വിദ്വാന്മാർ യുഗങ്ങ ളുടെ വിശേഷതകളെ മനസ്സിലാക്കി അധർമ്മത്തെ ത്യജിച്ച് ധർമ്മത്തെ മാത്രം കൈക്കൊള്ളുന്നു. കാലധർമ്മത്തിന്റെ പ്രഭാവം ശ്രീരാമപാദ ങ്ങളിൽ അത്യന്തം പ്രേമനിരതരായ അവരെ ബാധിയ്ക്കുന്നില്ല. ഹേ പക്ഷിരാജ, ജാലവിദ്യക്കാരന്റെ കപടവിദ്യകൾ അത്യന്തം വികടമാണ്. പക്ഷേ, അവന്റെ സൂത്രങ്ങൾ അവന്റെ കൂടെയുള്ള സഹായിയെ കബളിപ്പിയ്ക്കാനാവില്ല. ''

**ദോ:**

**ഹരി മായാ കൃത് ദോഷ് ഗുന് ബിനു ഹരി ഭജന് ന ജാഹിം,**
**ഭജിഅ രാമ് തജി കാമ് സബ് അസ് ബിചാരി മന് മാഹിം. (104-ക)**

**തെഹിം കലികാല് ബരഷ് ബഹു ബസെഉ് അവധ് ബിഹഗേസ്,**
**പരെഉ ദുകാല് ബിപതി ബസ് തബ് മൈം ഗയഉ് ബിദേസ് (104-ഖ)**

''ശ്രീഹരിയുടെ മായയാൽ ഉണ്ടാകുന്ന ഗുണവും ദോഷവും ശ്രീഹരീയുടെ ഭജനമില്ലാതെ ഇല്ലാതാക്കാൻ സാധിയ്ക്കില്ല. ഇതുമനസ്സിലാക്കി എല്ലാ ഇച്ഛകളേയും ത്യജിച്ച് ശ്രീരാമനെ ഒരുവൻ ഭജിയ്ക്കണം. ഹേ പക്ഷിരാജ, ആ കലികാലത്തിൽ ഞാൻ അയോദ്ധ്യയിൽ അനവധി വർഷം താമസിച്ചിരുന്നു. അവിടെ ഒരു അകാലം (ക്ഷാമം) ഉണ്ടായപ്പോൾ എനിയ്ക്ക് വേറൊരു സ്ഥലത്തേയ്ക്ക് മാറേണ്ടിവന്നു.'' (104-ക-ഖ)

**ചൗ:**

**ഗയഉ് ഉജേനി സുനു ഉരഗാരീ -**
**ദീന് മലീന് ദരിദ്ര് ദുഖാരീ,.**
**ഗഏ് കാല് കഛു സമ്പതി പാഈ -**
**തഹ് പുനി കരഉ് സംഭു സെവകാഈ. 1**

**ബിപ്ര് ഏക് ബൈദിക് സിവ് പൂജാ -**
**കരഇ സദാ തെഹി കാജു ന ദൂജാ,**
**പരമ് സാധു പരമാരഥ് ബിന്ദക് -**
**സംഭു ഉപാസക് നഹിം ഹരി നിന്ദക്. 2**

**തെഹി സേവഉ് മൈ കപട് സമേതാ -**
**ദ്വിജ് ദയാല് അതി നീതി നികേതാ,**
**ബാഹിജ് നമ്ര് ദേഖി മൊഹി സാഈം -**
**ബിപ്ര് പഠാവ് പുത്ര് കീ നാഈം. 3**

**സംഭു മന്ത്ര് മൊഹി ദ്വിജബര് ദീൻഹാ -**
**സുഭ് ഉപദേസ് ബിബിധ് ബിധി കീൻഹാ**
**ജപെഉ് മന്ത്ര് സിവ് മന്ദിര് ജാഈ -**
**ഹൃദയ് ദംഭ് അഹമിതി അധികാഈ. 4**

''ഹേ സർപ്പശത്രോ, ദീനനനും, മലിനനനും, ദരിദ്രനും, ദു:ഖിതനുമായി ഞാൻ ഉജ്ജയിനിലേയ്ക്കു പോയി. കുറെക്കാലം കഴിഞ്ഞപ്പോൾ ഞാൻ കുറച്ച് ധനം സമ്പാദിച്ചു. അതിന്നുശേഷം ഞാൻ അവിടെ ശംഭുവിനെ ഭജിയ്ക്കാൻ തുടങ്ങി. അവിടെ ഒരു ബ്രാഹ്മണൻ വേദവിധിപ്രകാരം ശിവനെ ഭജിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്ന് വേറെ ജോലിയൊന്നു മുണ്ടായിരുന്നില്ല. അദ്ദേഹം പരമസാധുവും പരമാർത്ഥജ്ഞാനിയു മായിരുന്നു. ശിവഭക്തനായ അദ്ദേഹം ശ്രീഹരിയെ നിന്ദിച്ചിരുന്നില്ല. ഞാൻ അദ്ദേഹത്തെ കപടതയോടെ സേവിച്ചുകൊണ്ടിരുന്നു. ആ ബ്രാഹ്മണൻ അതിദയാലുവും നീതിയുടെ കലവറയുമായിരുന്നു. സ്വാമീ, എന്നെ പുറമെ നിന്ന് വിനീതനായിക്കണ്ട് ആ ബ്രാഹ്മണൻ എന്നെ സ്വന്തം പുത്രനെപ്പോലെ പഠിപ്പിച്ചു. ആ ബ്രാഹ്മണവര്യൻ ശംഭുവിനെ ഉദ്ദേശിച്ച് ഒരു മന്ത്രം ഉപദേശിച്ച് പലവിധത്തിലുള്ള നല്ല ഉപദേശങ്ങളും തന്നു. ഞാൻ ഒരു ശിവക്ഷേത്രത്തിലേയ്ക്കു പോയി മനസ്സിൽ കപടതയോടും അഹംഭാവത്തോടും ആ മന്ത്രം ജപിയ്ക്കു മായിരുന്നു.''

**ദോ:**

**മൈം ഖല് മല് സംകുല് മതി നീച് ജാതി ബസ് മോഹ്,**
**ഹരി ജന് ദ്വിജ് ദേഖേം ജരഉ് കരഉ് ബിഷ്നു കര് ദ്രോഹ്. (105–ക)**

**സോ:**

**ഗുര് നിത് മോഹി പ്രബോധ് ദുഖിത് ദേഖി ആചരന് മമ,**
**മൊഹി ഉപജഇ അതി ക്രോധ് ദംഭിഹി നീതി കി ഭാവഈ. (105 – ഖ)**

''ദുഷ്ടനും അശുദ്ധമനസ്കനും, നീചജാതിയിൽ ജനിച്ചവനും, മോഹവശ നുമായിരുന്ന ഞാൻ ശ്രീഹരിയുടെ ഭക്തനേയോ, ബ്രാഹ്മണനേയോ കണ്ട് അസൂയപ്പെട്ടിരുന്നു. വിഷ്ണുഭഗവാനെ വെറുത്തിരുന്നു. എന്റെ ഈ ആചരണം കണ്ട് ദു:ഖിതനായ എന്റെ ഗുരു എന്നെ ഉപദേശിയ്ക്കു മായിരുന്നു. ആ ഉപദേശം കേട്ടാൽ ഞാൻ ആത്യന്തം കോപാവിഷ്ട നാകുമായിരുന്നു. സദുപദേശം കപടമനസ്കന് രുചിയ്ക്കുമോ?''(105–ക–ഖ)

ചൗ:

ഏക് ബാര് ഗുര് ലീൻഹ് ബൊലാഈ –
മോഹി നീതി ബഹു ഭാ॰തി സിഖാഈ,
സിവ് സേവാ കര് ഫല് സുത് സോഈ –
അബിരല് ഭഗതി രാമ് പദ് ഹോഈ. 1

രാമ്ഹി ഭജഹിം താത് സിവ് ധാതാ –
നര് പാവ॰ര് കൈ കേതിക് ബാതാ,
ജാസു ചരന് അജ് സിവ് അനുരാഗീ –
താസു ദ്രോഹ്॰ സുഖ് ചഹസി അഭാഗീ. 2

ഹര് കഹു॰ ഹരി സേവക് ഗുര് കഹൈഊ –
സുനി ഖഗ്നാഥ് ഹൃദയ് മമ ദഹൈഊ,
അധമ് ജാതി മൈം ബിദ്യാ പാഏ॰ –
ഭയഉ॰ ജഥാ അഹി ദൂധ് പിആഏ॰. 3

മാനീ കുടില് കുഭാഗ്യ് കുജാതീ –
ഗുര് കര് ദ്രോഹ് കരഉ॰ ദിന് രാതീ,
അതി ദയാല് ഗുര് സ്വല്പ് ന ക്രോധാ –
പുനി പുനി മോഹി സിഖാവ് സുബോധാ. 4

ജെഹി തേ നീച് ബഡാഈ പാവാ –
സോ പ്രഥമ്ഹിം ഹതി താഹി നസാവാ,
ധൂമ് അനല് സംഭവ് സുനു ഭാഈ –
തെഹി ബുഝാവ് ഘന് പദവീ പാഈ. 5

രജ് മഗ് പരീ നിരാദര് രഹഈ –
സബ് കര് പദ് പ്രഹാര് നിത് സഹഈ,
മരുത് ഉഡാവ് പ്രഥമ് തെഹി ഭരഈ –
പുനി നൃപ് നയന് കിരീടൻഹി പരഈ. 6

സുനു ഖഗ്പതി അസ് സമുഝി പ്രസംഗാ –
ബുധ് നഹിം കരഹിം അധമ് കര് സംഗാ,

**കബി കോബിദ് ഗാവഹിം അസി നീതീ –**
**ഖല് സന് കലഹ് ന ഭല് നഹിം പ്രീതീ. 7**

**ഉദാസീന് നിത് രഹിഅ ഗൊസാഇൗ –**
**ഖല് പരിഹരിഅ സ്വാന് കീ നാഇൗ,**
**മൈം ഖല് ഹൃദയ്ˆ കപട് കുടിലാഇൗ –**
**ഗുര് ഹിത് കഹഇ ന മോഹി സൊഹാഇൗ. 8**

''ഒരു ദിവസം എന്റെ ഗുരു എന്നെ വിളിച്ച് ആവുന്ന വിധത്തിലെല്ലാം എനിയ്ക്ക് നീതി പഠിപ്പിച്ചു. 'മകനേ, ശിവഭഗവാനെ ഭജിയ്ക്കുന്നതിന്റെ ഒരേ ഫലം, ശ്രീരാമന്റെ പാദങ്ങളിൽ നിരന്തരഭക്തിയാണ്. പ്രിയ താത, സ്വയം ശിവനും, ബ്രഹ്മാവും ശ്രീരാമനെ ഭജിയ്ക്കുന്നു. പിന്നെ പാമരന്മാരായ മനുഷ്യരെപ്പറ്റി എന്തുപറയാനാണ്? ഹേ ഭാഗ്യഹീനനായ ജീവ, ബ്രഹ്മാവും ശിവനും ആരുടെ പാദങ്ങളെ പ്രേമിയ്ക്കുന്നുവോ, അവന്റെ പേരിൽ ദ്രോഹഭാവം കൊണ്ട് സുഖത്തെ പ്രാപിയ്ക്കാമെന്ന് നീ പ്രതീക്ഷിയ്ക്കുന്നുവോ?' ശിവൻ ശ്രീഹരിയുടെ സേവകനാണെന്ന് എന്റെ ഗുരു പറഞ്ഞതു കേട്ടപ്പോൾ, ഹേ പക്ഷിരാജ, എന്റെ ഹൃദയം ദഹിച്ചു. അധമജാതിയിൽ ജനിച്ച എനിയ്ക്ക് സ്വല്പം വിദ്യ ലഭിച്ചപ്പോൾ എന്റെ ബുദ്ധി പാമ്പിന്ന് പാൽ കൊടുത്താൽ അതിന്റെ വിഷം വർദ്ധിയ്ക്കുന്നതു പോലെയായി. അഭിമാനിയും, കുടിലനും, ഭാഗ്യഹീനനും, നീചജാതിക്കാരനുമായ ഞാൻ രാവും പകലും എന്റെ ഗുരുവിന്ന് ദ്രോഹം ചിന്തിച്ചു. പക്ഷേ എന്റെ ഗുരു അതിദയാലുവും സ്വല്പം പോലും ക്രോധമില്ലാത്തവനുമായിരുന്നു. മറിച്ച് അദ്ദേഹം എന്നെ വീണ്ടും വീണ്ടും നല്ലപോലെ ഉപദേശിച്ചു. ഒരു നീചൻ ആദ്യം ചെയ്യുന്ന കാര്യം തന്റെ ഉയർച്ചയ്ക്കു കാരണമായ മനുഷ്യനെ നശിപ്പിയ്ക്കുകയും കൊല്ലുകയുമാണ്. സഹോദര, കേൾക്കൂ: പുകയുണ്ടാകുന്നത് തീയിൽ നിന്നുമാണ്. അതുതന്നെ മേഘത്തിന്റെ (ഉയർന്ന) സ്ഥാനത്തിൽ എത്തി (മഴ പെയ്ത്) തീയിനെ കെടുത്തുന്നു. തെരുവിൽ കിടക്കുന്ന പൂഴിയെ വെറുപ്പോടെ ജനങ്ങൾ ചവിട്ടിമെതിയ്ക്കുന്നു. പക്ഷേ, അതിനെ കാറ്റ് ഉയരത്തിൽ പറപ്പിയ്ക്കുമ്പോൾ അത് കാറ്റിൽത്തന്നെ ചുഴലുന്നു. പിന്നെ അത് ഇറങ്ങിവന്ന് കണ്ണുകളിലോ രാജാവിന്റെ കിരീടത്തിലോ

വീഴുന്നു. ഹേ പക്ഷിരാജ, കേൾക്കൂ: സംഗതികൾ മനസ്സിലാക്കി സമർത്ഥൻ ദുർജ്ജനങ്ങളുടെ സംഗം ത്യജിയ്ക്കുന്നു. ജ്ഞാനികളും പണ്ഡിതരും പാടുന്ന നീതി ഇതാണ് : ഒരു നീചനുമായി കലഹിയ്ക്കുകയോ, അവന്റെ സൗഹാർദ്ദം നേടുകയോ ചെയ്യുന്നത് നല്ലതല്ല. സ്വാമീ, ഒരുവൻ അവനിൽനിന്നും അകന്നിരിയ്ക്കണം. ദുഷ്ടനെ ഒരു നായയെന്നപോലെ ത്യജിയ്ക്കണം. ദുഷ്ടനും, കപടഹൃദയനും കുടിലനുമായിരുന്ന എനിയ്ക്ക് ഗുരുവിന്റെ ഉപദേശം ഹിതമുള്ളതായിരുന്നാലും എനിയ്ക്കത് ഇഷ്ടമായില്ല. ''

**ദോ:**

**ഏക് ബാര് ഹര് മന്ദിര് ജപത് രഹെഉ്ँ സിവ് നാമ്,**
**ഗുര് ആയഉ അഭിമാന് തേം ഉഠി നഹിം കീൻഹ് പ്രനാമ്. (106–ക)**

**സോ ദയാല് നഹിം കഹെഉ കഛു ഉര് ന രോഷ് ലവ്ലേസ്,**
**അതി അഘ് ഗുര് അപമാനതാ സഹി നഹിം സകേ മഹേസ്. (106–ഖ)**

''ഒരുദിവസം ഞാൻ ഒരു ശിവക്ഷേത്രത്തിൽ ശിവനാമം ജപിച്ചു കൊണ്ടിരുന്നു. അപ്പോൾ എന്റെ ഗുരു അവിടെ വന്നു. പക്ഷേ അഭിമാനം കാരണം ഞാൻ എഴുന്നേറ്റ് അദ്ദേഹത്തെ വണങ്ങിയില്ല. അദ്ദേഹമൊന്നും പറഞ്ഞില്ല. അത്രയ്ക്കും ദയാലുവായിരുന്നു. മനസ്സിൽ ലേശം രോഷംകൂടി അദ്ദേഹത്തിനുണ്ടായില്ല. പക്ഷേ, ഒരു ഗുരു വിനെ അപമാനിച്ച മഹാപാപം ശിവഭഗവാന്ന് സഹിയ്ക്കാനായില്ല.'' (106–ക–ഖ)

**ചൗ:**

**മന്ദിര് മാഝ് ഭഈ നഭ് ബാനീ –**
**രേ ഹതഭാഗ്യ് അഗ്യ് അഭിമാനീ,**
**ജദ്യപി തവ ഗുര് കേം നഹിം ക്രോധാ –**
**അതി കൃപാല് ചിത് സമ്യക് ബോധാ. 1**

**തദപി സാപ് സഠ് ദൈഹഉ്ँ തോഹീ –**
**നീതി ബിരോധ് സൊഹാഇ ന മോഹീ,**
**ജൗം നഹിം ദണ്ഡ് കരൗം ഖല് തോരാ –**
**ഭ്രഷ്ട് ഹോഇ ശ്രുതിമാർഗ് മോരാ. 2**

**ജേ സഠ് ഗുര് സന് ഇരിഷാ കരഹീം –**
**രൗരവ് നരക് കോടി ജുഗ് പരഹീം,**
**ത്രിജഗ് ജോനി പുനി ധരഹിം സരീരാ –**
**അയുത് ജന്മ് ഭരി പാവഹിം പീരാ. 3**

**ബൈഠ് രഹൈസി അജ്ഗര് ഇവ പാപീ –**
**സർപ് ഹോഇ ഖല് മല് മതി ബ്യാപീ,**
**മഹാ ബിടപ് കോടര് മഹു് ജാഇഊ –**
**രഹു അധമാധമ് അധ്ഗതി പാഇഊ. 4**

''ക്ഷേത്രത്തിനകത്തുനിന്നുതന്നെ ഒരു അശരീരവാണയുണ്ടായി: 'ഹേ ഭാഗ്യഹീനനും അജ്ഞാനിയും അഭിമാനിയുമായ മൂഢ, നിന്റെ ഗുരുവിന്ന് ക്രോധമില്ലെങ്കിലും, അദ്ദേഹം അതികൃപാലുവും നേരായ തത്ത്വബോധമുള്ളവനുമായിരുന്നാലും, ഹേ മൂഢ, ഞാൻ നിന്നെ ശപിയ്ക്കണം. എന്തെന്നാൽ എനിയ്ക്ക് ധർമ്മവിരോധം ഒട്ടും ഇഷ്ടമല്ല. ഹേ ശഠ, ഞാൻ നിന്നെ ശിക്ഷിച്ചില്ലെങ്കിൽ എന്റെ വേദമാർഗത്തിന്റെ ശുദ്ധത നശിയ്ക്കും. ഗുരുവിന്റെ പേരിൽ ദ്വേഷഭാവം കാണിയ്ക്കുന്നവർ രൗരവനരകത്തിൽ ഒരു കോടി യുഗങ്ങൾ കിടക്കും. അതിന്നുശേഷം അവർ മൂന്നു ലോകങ്ങളിലും ഏതെങ്കിലും ജന്തുവിന്റെ യോനിയിൽ ജനിച്ച് പത്തായിരം ജന്മം യാതനകൾ അനുഭവിയ്ക്കും. നീ ഒരു മലമ്പാമ്പിനെപ്പോലെ നിന്റെ ആസനത്തിൽ അമർന്നിരുന്നതിനാൽ, ഹേ പാപി, നീ ഒരു സർപ്പമായി മാറൂ, എന്തെന്നാൽ നിന്റെ മനസ്സ് പാപത്തിൽ മുങ്ങിയിരിയ്ക്കുന്നു. ഹേ അധമാധമ, നീ ആ നീചമായ നിലയിൽ പോയി ഒരു വലിയ മരത്തിന്റെ പൊന്തിൽ താമസിയ്ക്കൂ. ' ''

**ദോ:**
**ഹാഹാകാര് കീൻഹ് ഗുര് ദാരുന് സുനി സിവ് സാപ്,**
**കമ്പിത് മോഹി ബിലോകി അതി ഉര് ഉപജാ പരിതാപ്. (107–ക)**

**കരി ദണ്ഡവത് സപ്രേമ് ദ്വിജ് സിവ് സന്മുഖ് കര് ജോരി,**
**ബിനയ് കരത് ഗദ്ഗദ് സ്വര് സമുഝി ഘോര് ഗതി മോരി. (107–ഖ)**

''ശിവന്റെ ആ ദാരുണമായ ശാപത്തെ കേട്ട് ഗുരു ദയനീയമായി നിലവിളിച്ചു. ഞാൻ ഭയന്നു വിറയ്ക്കുന്നതു കണ്ട് അദ്ദേഹത്തിന്റെ മനസ്സിൽ അത്യന്തം പരിതാപമുണ്ടായി. എന്റെ ഘോരമായ നില കണ്ട് ആ ബ്രാഹ്മണൻ ശിവന്റെ മുന്നിൽ ദണ്ഡനമസ്കാരം ചെയ്ത് കൈകൾ കൂപ്പിക്കൊണ്ട് ഗദ്ഗദസ്വരത്തിൽ, ഭക്തിനിറഞ്ഞ ശബ്ദത്തിൽ ഈവിധം പ്രാർത്ഥിച്ചു.'' (107–ക–ഖ)

**ഛരം:**

**നമാമീശമീശാന നിർവാണരൂപം –**
**വിഭും വ്യാപകം ബ്രഹ്മ വേദസ്വരൂപം,**
**നിജം നിർഗുണം നിർവികല്പം നിരീഹം –**
**ചിദാകാശമാകാശവാസം ഭജേ'ഹം. 1**

**നിരാകാരമോംകാരമൂലം തുരീയം –**
**ഗിരാ ഗ്യാന ഗോതീതമീശം ഗിരീശം,**
**കരാലം മഹാകാല കാലം കൃപാലം –**
**ഗുണാഗാര സംസാരപാരം നതോ'ഹം. 2**

**തുഷാരാദ്രി സംകാശ ഗൗരം ഗഭീരം –**
**മനോഭൂത കോടി പ്രഭാ ശ്രീ ശരീരം,**
**സ്ഫുരന്മൗലി കല്ലോലിനീ ചാരു ഗംഗാ –**
**ലസദ്ഭാലബാലേന്ദു കൺഠേ ഭുജംഗാ. 3**

**ചലത്കുണ്ഡലം ഭ്രൂ സുനേത്രം വിശാലം –**
**പ്രസന്നാനനം നീലകണ്ഠം ദയാലം,**
**മൃഗാധീശചർമാംബരം മുണ്ഡമാലം –**
**പ്രിയം ശങ്കരം സർവനാഥം ഭജാമി. 4**

**പ്രചണ്ഡം പ്രകൃഷ്ടം പ്രഗൽഭം പരേശം –**
**അഖണ്ഡം അജം ഭാനുകോടിപ്രകാശം,**
**ത്രയഃശൂലനിർമൂലനം ശൂലപാണിം –**
**ഭജേ'ഹം ഭവാനീപതിം ഭാവഗമ്യം. 5**

**കലാതീത കല്യാണ കല്പാന്തകാരീ –**
**സദാ സജ്ജനാനന്ദദാതാ പുരാരീ,**
**ചിദാനന്ദസന്ദോഹ മോഹാപഹാരീ –**
**പ്രസീദ പ്രസീദ പ്രഭോ മന്മഥാരീ. 6**

**ന യാവദ് ഉമാനാഥ പാദാരവിന്ദം –**
**ഭജന്തീഹ ലോകേ പരേ വാ നരാണാം,**
**ന താവത്സുഖം ശാന്തി സന്താപനാശം –**
**പ്രസീദ പ്രഭോ സർവഭൂതാധിവാസം. 7**

**ന ജാനാമി യോഗം ജപം നൈവ പൂജാം –**
**നതോഗഹം സദാ സർവദാ ശംഭു തുഭ്യം,**
**ജരാ ജന്മ ദുഃഖൗഘ താതപ്യമാനം –**
**പ്രഭോ പാഹി ആപന്നമാമീശ ശംഭോ. 8**

'' 'ഈശാനദിക് (തെക്കുകിഴക്ക്) രക്ഷകനും, ജഗത്തിന്റെ മുഴുവൻ നായകനും, നിത്യാനന്ദസ്വരൂപനും, സർവവ്യാപിയായി വേദങ്ങളിലൂടി പ്രകടിതമായ ബ്രഹ്മവുമായ അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു. 1

സ്വയംപ്രകാശനും, നിർഗുണനും, നിർവികല്പനും, ഒന്നിലും ഇച്ഛയില്ലാത്തവനും, ചിദാകാശനും, ദിഗംബരനുമായ അങ്ങയെ ഞാൻ ഭജിയ്ക്കുന്നു. 2

നിരാകാരനും ഓംകാരത്തിന്റെ ബീജമായവനും, ബ്രഹ്മത്തിൽ ഐക്യമായവനും, വാക്കുകൾക്കും ബുദ്ധിയ്ക്കും ഇന്ദ്രിയങ്ങൾക്കും അപ്പുറമായവനും, ഭയങ്കരനും, പക്ഷേ ദയാലുവും, മഹാകാലന്റെ കാലനും, ഗുണങ്ങളുടെ കലവറയും, സംസാരസാഗരത്തെ കടത്തുന്നവനുമായ ഈശ, അങ്ങയെ ഞാൻ വണങ്ങുന്നു. 3

ഹിമാലയപർവതം പോലെ വെളുത്തവനും, ഗംഭീരനും, കോടി കാമദേവന്മാരുടെ സൗന്ദര്യമുള്ളവനും, ശിരസ്സിൽ മനോഹരിയായ ഗംഗയേയും, നെറ്റിയിൽ തിളങ്ങുന്ന ചന്ദ്രക്കലയേയും, കഴുത്തിൽ നാഗങ്ങളേയും, ചെവികളിൽ ആടുന്ന കുണ്ഡലങ്ങളേയും ധരിച്ചവനും,

അഴകുള്ള പുരിവങ്ങളും വലിയ കണ്ണുകളും പ്രസന്നമായ മുഖവും, നീലനിറമുള്ള കഴുത്തുമുള്ളവനും, സിംഹത്തോലുടുത്തവനും, കപാല മാല ധരിച്ചവനും ദയാലുവും, സർവേശ്വരനുമായ ശങ്കരനെ ഞാൻ ഭജിയ്ക്കുന്നു. 4

ഭയങ്കരനും, ശ്രേഷ്ഠനും, നിർഭയനും, ഭാഗിയ്ക്കാനാവാത്തവനും (അഖണ്ഡൻ), ജനനമില്ലാത്തവനും (അജൻ), കോടി സൂര്യപ്രകാശ മുള്ളവനും, മൂന്നുവിധ ദു:ഖങ്ങളേയും വേരോടെ അകറ്റുന്നവനും, കൈയ്യിൽ ശൂലം ധരിച്ചവനും, ഭക്തിയാൽ മാത്രം അടുക്കാനാവുന്ന വനും, പരേശനുമായ ഭവാനീപതിയെ ഞാൻ ശരണമടയുന്നു. 5

അളവറ്റവനും, നിത്യകല്യാണനും, യുഗങ്ങളുടെ അവസാനത്തിൽ സർവത്തേയും നശിപ്പിയ്ക്കുന്നവനും, സജ്ജനങ്ങൾക്ക് സദാ ആനന്ദ ത്തെ കൊടുക്കുന്നവനും, ത്രിപുരസംഹാരിയും, ചിദാനന്ദസ്വരൂപിയും, മോഹത്തെ അകറ്റുന്നവനും, മന്മഥശത്രുവുമായ പ്രഭോ, പ്രസാദിച്ചാലും. 6

ഉമാനാഥന്റെ പാദപദ്മങ്ങളെ ഭജിയ്ക്കാതിരിയ്ക്കും കാലം മനുഷ്യർക്ക് സന്തോഷമോ മനശ്ശാന്തിയോ ദു:ഖനാശമോ ഇഹലോകത്തിലും പര ലോകത്തിലുമുണ്ടാകില്ല. അതിനാൽ സർവജീവങ്ങളിലും അധിവസി യ്ക്കുന്ന പ്രഭോ പ്രസാദിച്ചാലും. 7

എനിയ്ക്ക് യോഗമോ, ജപമോ പൂജയോ അറിയില്ല. ഹേ ശംഭോ, ഞാൻ അങ്ങയെ സദാ സർവദാ നമസ്കരിയ്ക്കുകമാത്രം ചെയ്യുന്നു. വൃദ്ധാവസ്ഥ യാലും ജനനമരണങ്ങളാലുമുള്ള യാതനകൾ സഹിയ്ക്കുന്ന എന്നെ ഹേ ശംഭോ രക്ഷിച്ചാലും.' 8

ശ്ലോകം:
രുദ്രാഷ്ടകമിദം പ്രോക്തം വിപ്രേണ ഹരതോഷയേ,
യേ പഠന്തി നരാ ഭക്ത്യാ തേഷാം ശംഭുഃ പ്രസീദതി. 9

''ബ്രാഹ്മണനാൽ ശിവനെ സന്തോഷിപ്പിയ്ക്കാൻ വേണ്ടി ജപിയ്ക്കപ്പെട്ട ഈ രുദ്രാഷ്ടകത്തെ ഏവർ ഭക്തിപൂർവം പഠിയ്ക്കുന്നുവോ, അവരിൽ ശംഭു പ്രസാദിയ്ക്കുന്നു. '' 9

**ദോ:**

**സൂനി ബിനതീ സർബഗ്യ് സിവ് ദേഖി ബിപ്ര് അനുരാഗ്,**
**പുനി മന്ദിര് നഭ്ബാനീ ഭഇ ദ്വിജ്ബര് ബര് മാഗു. (108 – ക)**

**ജൗം പ്രസന്ന് പ്രഭു മോ പര് നാഥ് ദീന് പര് നേഹു,**
**നിജ് പദ് ഭഗതി ദേഇ പ്രഭു പുനി ദുസര് ബര് ദേഹു. (108 – ഖ)**

**തവ മായാ ബസ് ജീവ് ജഡ് സന്തത് ഫിരഇ ഭുലാന്,**
**തെഹി പര് ക്രോധ് ന കരിഅ പ്രഭു കൃപാ സിന്ധു ഭഗവാന്.(108 – ഗ)**

**സങ്കര് ദീന്ദയാല് അബ് എഹി പര് ഹോഹു കൃപാല്,**
**സാപ് അനുഗ്രഹ് ഹോഇ ജെഹിം നാഥ് ഥോരെഹീം കാല്.(108 – ഘ)**

''സർവജ്ഞനായ ശിവൻ ബ്രാഹ്മണന്റെ പ്രാർത്ഥന കേട്ട് അദ്ദേഹത്തിന്റെ ഭക്തിയെ കണ്ടു. ക്ഷേത്രത്തിൽനിന്നും വീണ്ടുമൊരു ആകാശവാണി ഉയർന്നു. 'ഹേ മഹാബ്രാഹ്മണ, ഒരു വരം കേൾക്കൂ.' 'അങ്ങ് എന്മേൽ പ്രസന്നനാണെങ്കിൽ, സ്വാമീ, അങ്ങ് ദീനനാഥനാണെങ്കിൽ, ആദ്യം അങ്ങയുടെ പാദങ്ങളിൽ ഭക്തിയുണ്ടാകാൻ എന്നെ അനുഗ്രഹിച്ചാലും, പിന്നെ വേറൊരു വരം തന്നാലും. അങ്ങയുടെ മായയ്ക്ക് വശംവദനായി ജഡമതിയായ ഈ ജീവൻ സദാ ജനനമരണചക്രത്തിൽ ചുഴന്നു കൊണ്ടിരിയ്ക്കുന്നു. ഹേ കൃപാസിന്ധുവായ ഭഗവാനേ, ഇവനോട് ക്രോധം വേണ്ട. ഇപ്പോൾ ഇവന്റെ മേൽ കൃപ കാണിച്ചാലും. ഹേ ശങ്കര, ദീനദയാള, അങ്ങയുടെ ശാപം അവന്ന് കുറച്ചു കാലത്തിന്നുള്ളിൽ അനുഗ്രഹമായി മാറട്ടെ.' '' (108 – ക–ഘ)

**ചൗ:**

**എഹി കര് ഹോഇ പരമ് കല്യാനാ –**
**സോഇ കരഹു അബ് കൃപാനിധാനാ,**
**ബിപ്ര്ഗിരാ സുനി പരഹിത് സാനീ –**
**ഏവമസ്തു ഇതി ഭഇ നഭ്ബാനീ. 1**

ജദപി കീൻഹ് എഹിം ദാരുന് പാപാ –
മൈം പുനി ദീൻഹി കോപ് കരി സാപാ,
തദപി തുംഹാരി സാധുതാ ദേഖീ –
കരിഹഉ് എഹി പര് കൃപാ ബിസേഷീ. 2

ഛമാസീല് ജേ പര ഉപകാരീ –
തേ ദ്വിജ് മൊഹി പ്രിയ് ജഥാ ഖരാരീ,
മോര് ശ്രാപ് ദ്വിജ് ബ്യർഥ് ന ജാഇഹി –
ജന്മ് സഹസ് അവസ്യ് യഹ് പാഇഹി. 3

ജന്മത് മരത് ദുസഹ് ദുഖ് ഹോഇൗ –
എഹി സ്വല്പ് നഹിം ബ്യാപിഹി സോഇൗ,
കവനെഉ് ജന്മ് മിടിഹി നഹിം ഗ്യാനാ –
സുനഹി സൂദ്ര് മമ ബചന് പ്രവാനാ. 4

രഘുപതി പുരീം ജന്മ് തവ ഭയഊ –
പുനി തൈം മമ സേവാ് മന് ദയഊ,
പുരീ പ്രഭാവ് അനുഗ്രഹ് മോരേം –
രാമ് ഭഗതി ഉപജിഹി ഉര് തോരേം. 5

സുനു മമ ബചന് സത്യ് അബ് ഭാഇൗ –
ഹരിതോഷന് ബ്രത് ദ്വിജ് സെവകാഇൗ,
അബ് ജനി കരഹി ബിപ്ര് അപമാനാ –
ജാനെസു സന്തു അനന്ത് സമാനാ. 6

ഇന്ദ്ര കുലിസ് മമ സൂല് ബിസാലാ –
കാലദണ്ഡ് ഹരി ചക്ര് കരാലാ,
ജോ ഇൻഹ് കര് മാരാ നഹിം മരഇൗ –
ബിപ്ര്ദ്രോഹ് പാവക് സോ ജരഇൗ. 7

അസ് ബിബേക് രാഖെഹു മന് മാഹീം –
തുംഹ് കഹ്് ജഗ് ദുർലഭ് കഛു നാഹീം,
ഔരഉ ഏക് ആസിഷാ മോരീ –
അപ്രതിഹത് ഗതി ഹോഇഹി തോരീ. 8

" 'ഹേ കൃപാനിധേ, ഇപ്പോൾ ഇവന്ന് പരമകല്യാണം ഉണ്ടാകുവാൻ വേണ്ടത് ചെയ്താലും.' അന്യരുടെ ഹിതത്തിന്നുവേണ്ടി പറഞ്ഞ ബ്രാഹ്മണന്റെ വാക്കുകൾ കേട്ട് അശരീരി ശബ്ദം മറുപടി പറഞ്ഞു: 'തഥാസ്തു. ഇവൻ അതിദാരുണമായ പാപം ചെയ്തിട്ടുണ്ടെങ്കിലും, അവനെ കോപത്തിൽ ഞാൻ ശപിച്ചുവെങ്കിലും, നിങ്ങളുടെ സന്മനസ്സു കണ്ട് ഞാൻ അവന്മേൽ വിശേഷ കൃപ വർഷിയ്ക്കാം. ഹേ ബ്രാഹ്മണ വര്യ, ക്ഷമാശീലരും പരോപകാരികളുമായവർ എനിയ്ക്ക് ഖരനെ വധിച്ച ശ്രീരാമനെ പോലെ അത്രയ്ക്കും പ്രിയരാണ്. ഹേ ബ്രാഹ്മണ, എന്താ യാലും എന്റെ ശാപം വെറുതേ പോകില്ല. ഇവൻ ആയിരം ജന്മം അവശ്യം എടുക്കും. പക്ഷേ ജനനമരണങ്ങളാലുണ്ടാകുന്ന ദുസ്സഹ ദു:ഖം അവനെ ഒട്ടും ബാധിയ്ക്കില്ല.' (പിന്നെ ആകാശവാണി എന്നെ ഉദ്ദേശിച്ച് തുടർന്നു:) 'ഹേ ശൂദ്ര, കേൾക്കൂ: ഒരു ജന്മത്തിലും നിന്റെ (പൂർവജന്മ) ജ്ഞാനം നിന്നെ വിട്ടകലില്ല. ഇതെന്റെ പ്രമാണ വാക്കാണ്. ഒന്നാമത്, നീ രഘുപതിയുടെ രാജധാനിയിൽ ജനിച്ചു. പിന്നെ നിന്റെ മനസ്സ് എന്നെ സേവിയ്ക്കുന്നതിൽ നിയുക്തമായി. പാവനമായ പുരിയുടെ പ്രഭാവത്താലും, എന്റെ അനുഗ്രഹത്താലും, നിന്റെ മനസ്സിൽ ശ്രീരാമനിങ്കൽ ഭക്തി വളരും. ഹേ സോദര, ഇപ്പോൾ എന്റെ സത്യവചനം കേൾക്കൂ: ബ്രാഹ്മണരെ സേവിയ്ക്കുവാൻ വ്രതം എടുക്കുന്നതുകൊണ്ട് ശ്രീഹരി സന്തുഷ്ടനാകും. ഒരിയ്ക്കലും ബ്രാഹ്മണരെ അപമാനിയ്ക്കരുത്. ഒരു സജ്ജനത്തെ അനന്തനായ പ്രഭു വിന്ന് സമമായി ഭാവിയ്ക്കൂ. ഇന്ദ്രന്റെ വജ്രായുധം, എന്റെ വിശാലമായ ശൂലം, കാലന്റെ ദണ്ഡം, ശ്രീഹരിയുടെ ഭയങ്കരമായ ചക്രം – ഇവയുടെ പ്രഹാരത്താൽ മരിയ്ക്കാത്തവൻ കൂടി ബ്രാഹ്മണദ്രോഹം എന്ന തീയിൽ കരിഞ്ഞു ചാമ്പലാകുന്നു. ഈ വിവേകവാർത്തയെ മനസ്സിൽ സദാ സംരക്ഷിയ്ക്കൂ. നിനക്ക് ഈ ലോകത്തിൽ ഒന്നും തന്നെ ലഭിയ്ക്കാൻ ആസാദ്ധ്യമായിരിയ്ക്കില്ല. പിന്നെ ഒരനുഗ്രഹം കൂടി നിനക്ക് ഞാൻ തരുന്നു. നിനക്ക് എല്ലായിടത്തും തടസ്സമില്ലാത്ത പ്രവേശനം ഉണ്ടാകും.' "

**ദോ:**

**സൂനി സിവ ബചന് ഹരഷി ഗൂര് ഏവമസ്തു ഇതി ഭാഷി,**
**മോഹി പ്രബോധി ഗയഉ ഗൃഹ് സംഭു ചരന് ഉര് രാഖി. (109 – ക)**

**പ്രേരിത് കാല് ബിന്ധി ഗിരി ജാഇ ഭയഉ്ँ മൈം ബ്യാല്,**
**പുനി പ്രയാസ് ബിനു സോ തനു തജെഉ്ँ ഗഏ്ँ കഛു കാല്.(109–ഖ)**

**ജൊഇ തനു ധരഉ്ँ തജഉ്ँ പുനി അനായാസ് ഹരിജാന്,**
**ജിമി നൂതന് പട് പഹിരഇ നര് പരിഹരഇ പുരാന്. (109 – ഗ)**

**സിവ്ँ രാഖീ ശ്രുതി നീതി അരു മൈം നഹിം പാവാ ക്ലേസ്,**
**എഹി ബിധി ധരെഉ്ँ ബിബിധി തനു ഗ്യാന് ന ഗയഉ ഖഗേസ്.(109–ഘ)**

''ശിവന്റെ വാക്കു കേട്ട് ഗുരു സന്തോഷിച്ച് 'അങ്ങിനെയാകട്ടെ' എന്നു പറഞ്ഞ് എന്നെ ഉപദേശിച്ചശേഷം, ശംഭുവിന്റെ പാദങ്ങളെ മനസ്സിൽ ധരിച്ച് വീട്ടിലേയ്ക്ക് മടങ്ങിച്ചെന്നു. എന്റെ വിധിയാൽ പ്രേരിതനായി ഞാൻ വിന്ധ്യപർവതത്തിലേയ്ക്കു ചെന്ന് അവിടെ ഒരു സർപ്പയോനി യിൽ ജനിച്ചു. കുറെക്കാലം കഴിഞ്ഞപ്പോൾ ഞാൻ ആ ദേഹത്തെ എളുപ്പത്തിൽ വെടിഞ്ഞു. ഹേ വിഷ്ണുവാഹന, പിന്നെ ഏതു രൂപം എടുത്താലും അതിനെ അനായാസമായി വെടിഞ്ഞ്, മനുഷ്യൻ പഴയ വസ്ത്രത്തെ കളഞ്ഞ് പുതിയ വസ്ത്രം ധരിയ്ക്കുന്നതു പോലെ, പൂതിയ രൂപം എടുക്കും. ശിവൻ വേദനീതിയെ നിലനർത്തി, അങ്ങിനെ ഞാൻ (ജനന–മരണ) ക്ലേശത്തിൽനിന്നും മുക്തനായി. ഹേ പക്ഷിരാജ, ഈവിധം ഞാൻ പല ശരീരങ്ങളെടുത്തു, പക്ഷേ എന്റെ പൂർവ ജ്ഞാനം എന്നെ വിട്ടകന്നില്ല. '' (109 – ക–ഘ)

**ചൗ:**

**ത്രിജഗ് ദേവ് നര് ജൊഇ തനു ധരഊ്ँ –**
**തഹ്ँ തഹ്ँ രാമ് ഭജന് അനുസരഊ്ँ,**
**ഏക് സൂല് മൊഹി ബിസര് ന കാഊ –**
**ഗുര് കര് കോമല് സീല് സുഭാഊ. 1**

ചരമ് ദേഹ് ദ്വിജ് കൈ മൈം പാഇൗ –
സുര ദുർലഭ് പുരാന് ശ്രുതി ഗാഇൗ,
ഖേലഉ് തഹൂ് ബാലകൻഹ് മീലാ –
കരഉ് സകല് രഘുനായക് ലീലാ. 2

പ്രൗഢ് ഭഏ് മൊഹി പിതാ പഠാവാ –
സമഝഉ് സുനഉ് ഗുനഉ് നഹിം ഭാവാ,
മന് തേ സകല് ബാസനാ ഭാഗീ –
കേവല് രാമ് ചരന് ലയ് ലാഗീ. 3

കഹു ഖഗേസ് അസ് കവന് അഭാഗീ –
ഖരീ സേവ് സുരധേനുഹി ത്യാഗീ,
പ്രേമ് മഗന് മൊഹി കഛു ന സൊഹാഇൗ –
ഹാരെഉ പിതാ പഢാഇ പഢാഇൗ. 4

ഭഏ കാല്ബസ് ജബ് പിതു മാതാ –
മൈം ബന് ഗയഉ് ഭജന് ജനത്രാതാ,
ജഹ് തഹ് ബിപിന് മുനീസ്വര് പാവഉ് –
ആശ്രമ് ജാഇ ജാഇ സിരു നാവഉ്. 5

ബൂഝഉ് തിൻഹ്ഹി രാമ് ഗുന് ഗാഹാ –
കഹഹിം സുനഉ് ഹരഷിത് ഖഗനാഹാ,
സുനത് ഫിരഉ് ഹരി ഗുന് അനുബാദാ –
അബ്യാഹത് ഗതി സംഭു പ്രസാദാ. 6

ഛൂടീ ത്രിബിധി ഇൗഷനാ ഗാഢീ –
ഏക് ലാലസാ ഉര് അതി ബാഢീ,
രാമ് ചരന് ബാരിജ് ജബ് ദേഖൗം –
തബ് നിജ ജന്മ് സഫല് കരി ലേഖൗം. 7

ജെഹി പൂ്ഛഉ് സൊഇ മുനി അസ് കഹഇൗ –
ഇൗസ്വര് സർബ് ഭൂതമയ് അഹഇൗ,
നിർഗുന് മത് നഹിം മോഹി സൊഹാഇൗ –
സഗുന് ബ്രഹ്മ് രതി ഉര് അധികാഇൗ. 8

''ഏതു ജന്തുവായിട്ടോ, ദേവനായിട്ടോ, മനുഷ്യനായിട്ടോ രൂപമെടുത്താലും, ഞാൻ ആ രൂപത്തിലും ശ്രീരാമനെ ഭജിച്ചുകൊണ്ടിരുന്നു. എങ്കിലും ഒരു വിഷയം എന്റെ മനസ്സാക്ഷിയെ അലട്ടിക്കൊണ്ടിരുന്നു: എന്റെ ഗുരുവിന്റെ മൃദുലവും സ്നേഹമയവുമായ സ്വഭാവം. അതിനെ എനിയ്ക്ക് മറക്കാൻ കഴിഞ്ഞില്ല. ഒടുക്കത്തെ ജന്മം ദേവന്മാർക്കുപോലും ദുർലഭ്യമാണെന്ന് വേദങ്ങളും പുരാണങ്ങളും ഘോഷിയ്ക്കുന്ന ബ്രാഹ്മണനായിട്ടായിരുന്നു. ആ ശരീരത്തിലും മറ്റു ബാലന്മാരോടുകൂടി കളിയ്ക്കുമ്പോൾ ഞാൻ രഘുനായകന്റെ ലീലകളെ തനിയെ അഭിനയിയ്ക്കുമായിരുന്നു. ഞാൻ യുവാവായി വളർന്നപ്പോൾ എന്റെ പിതാവ് എനിയ്ക്ക് പലവിഷയങ്ങളും പഠിപ്പിച്ചു. ഞാൻ പാഠങ്ങളെ ശ്രദ്ധിച്ച് മനസ്സിലാക്കാൻ ശ്രമിച്ച് അവയെപ്പറ്റി ചിന്തിച്ചു. പക്ഷേ അവ എന്റെ മനസ്സിനെ ആകർഷിച്ചില്ല. മനസ്സിൽനിന്നും എല്ലാ ഭൗതിക വാസനകളും വിട്ടുപോയി. കേവലം ശ്രീരാമന്റെ പാദങ്ങളുടെ ചിന്തയിൽ മാത്രം ലയിച്ചിരുന്നു. ഹേ പക്ഷിരാജ, പറഞ്ഞാലും, ഏത് ഭാഗ്യഹീനനാണ് കാമധേനുവിനെ ത്യജിച്ച് കഴുതയെ വളർത്തുക? പ്രേമമഗ്നനായി എനിയ്ക്ക് വേറൊരു വിഷയത്തിലും ആസക്തിയുണ്ടായിരുന്നില്ല. പിതാവോ, എന്നെ പഠിപ്പിച്ചു മടുത്തു. എന്റെ മാതാപിതാക്കൾ മരിച്ചപ്പോൾ ഞാൻ സ്വഭക്തരക്ഷകനെ ഭജിയ്ക്കുവാൻ വനത്തിലേയ്ക്ക് ചെന്നു. വനത്തിൽ മഹർഷിമാരെ കണ്ടാൽ അവരുടെ ആശ്രമത്തിലേയ്ക്കു ചെന്ന് അവരെ തലവണങ്ങി. ഞാൻ അവരോട് ശ്രീരാമന്റെ ഗുണഗണങ്ങളെ വർണ്ണിപ്പാൻ പറയും. അവർ പറയുന്നത് ആനന്ദത്തോടെ ശ്രദ്ധിച്ചു കേൾക്കും. ഹേ പക്ഷിരാജ, ഈവിധം ഞാൻ ശ്രീഹരിയുടെ ഗുണങ്ങളെ കേട്ടുകൊണ്ട് ചുറ്റിക്കൊണ്ടിരുന്നു. ശംഭുവിന്റെ കരുണയാൽ എല്ലായിടത്തും ഞാൻ തടസ്സമില്ലാതെ ചെന്നുകൊണ്ടിരുന്നു. മൂന്നുവിധത്തിലുള്ള വേണ്ടുതലുകൾ (പുത്രൻ, ധനം, കീർത്തി) എന്നെ വിട്ടുപോയി. ഒരേ ഒരു ഉല്ക്കണ്ഠ മാത്രം എന്റെ മനസ്സിൽ അസാധാരണ അളവിൽ വളർന്നുവന്നു. 'ശ്രീരാമന്റെ പാദപദ്മങ്ങളെ എപ്പോൾ ഞാൻ ദർശിയ്ക്കുമോ, അപ്പോൾ മാത്രമേ ഞാൻ ജന്മസാഫല്യമടഞ്ഞതായി കരുതുള്ളൂ.' എന്ന് ഞാൻ സ്വയം

പറഞ്ഞു. ഞാൻ ചോദ്യം ചെയ്ത ഓരോ മുനിയും പറഞ്ഞു: 'ഭഗവാൻ എല്ലാ സൃഷ്ടികളിലും അടങ്ങിയിരിയ്ക്കുന്നു' എന്ന്. പക്ഷേ ദൈവത്തെ നിർഗ്ഗുണരൂപമാണെന്ന അഭിപ്രായത്തോട് ഞാൻ യോജിയ്ക്കുന്നില്ല. സഗുണബ്രഹ്മത്തോടുള്ള എന്റെ പ്രേമം മേല്ക്കുമേൽ വർദ്ധിച്ചു.''

**ദോ:**

**ഗുര് കേ ബചന് സുരതി കരി രാമ് ചരന് മനു ലാഗ്,**
**രഘുപതി ജസ് ഗാവത് ഫിരഉँ ഛന് ഛന് നവ് അനുരാഗ്.(110 – ക)**

**മേരു സിഖര് ബട് ഛായാँ മുനി ലോമസ് ആസീന്,**
**ദേഖി ചരന് സിരു നായഉँ ബചന് കഹൈഉँ അതി ദീന്. (110 – ഖ)**

**സുനി മമ ബചന് ബിനീത് മൃദു മുനി കൃപാല് ഖഗരാജ്,**
**മൊഹി സാദര് പൂँഛത് ഭഏ ദ്വിജ് ആയഹു കെഹി കാജ്.(110 – ഗ)**

**തബ് മൈം കഹാ കൃപാനിധി തുംഹ് സർബഗ്യ് സുജാന്,**
**സഗുന് ബ്രഹ്മ് അവരാധന് മോഹി കഹഹു ഭഗവാന്. (110 – ഘ)**

''എന്റെ ഗുരുവിന്റെ വാക്കുകളെ സ്മരിച്ചുകൊണ്ട് എന്റെ മനസ്സിൽ ശ്രീരാമന്റെ പാദകമലങ്ങളിൽ അമിതമായ പ്രേമം വളർന്നു. രഘുപതിയുടെ യശസ്സിനെ പാടിക്കൊണ്ട് ചുറ്റിനടക്കുന്ന ഓരോ ക്ഷണവും എന്റെ ഭക്തിയ്ക്ക് ശക്തി കൂടിക്കൊണ്ടിരുന്നു. മേരു പർവതത്തിന്റെ ഒരു ശിഖരത്തിൽ ഒരു വടവൃക്ഷത്തിന്റെ താഴത്ത് ലോമശമുനി ഇരിയ്ക്കുകയായിരുന്നു. അദ്ദേഹത്തെ കണ്ടപ്പോൾ ഞാൻ പാദങ്ങളിൽ തലവണങ്ങി അത്യന്തം ദീനതയോടെ അദ്ദേഹത്തോട് കേണപേക്ഷിച്ചു. ഹേ പക്ഷിരാജ, എന്റെ വിനീതവും മൃദുലവുമായ അഭ്യർത്ഥന കേട്ട കൃപാലുവായ മുനി ആദരവോടെ ചോദിച്ചു: 'ഹേ ബ്രാഹ്മണ, നിങ്ങളുടെ വരവിന്റെ ഉദ്ദേശമെന്താണ്?' എന്ന്. അപ്പോൾ ഞാൻ മറുപടി പറഞ്ഞു: 'ഹേ കൃപാനിധേ, അങ്ങ് സർവജ്ഞനും ദൂരദർശിയുമാണ്. ഭഗവൻ, സഗുണബ്രഹ്മത്തെ എങ്ങനെയാണ് ആരാധിയ്ക്കേണ്ടത് എന്ന് പറഞ്ഞുതന്നാലും.' '' (110 – ക–ഘ)

ചൗ:

തബ് മുനീസ് രഘുപതി ഗുന് ഗാഥാ –
കഹേ കഛുക് സാദര് ഖഗനാഥാ,
ബ്രഹ്മഗ്യാന് രത് മുനി ബിഗ്യാനീ –
മോഹി പരമ് അധികാരീ ജാനീ. 1

ലാഗേ കരന് ബ്രഹ്മ് ഉപദേസാ –
അജ് അദ്വൈത് അഗുന് ഹൃദയേസാ,
അകല് അനീഹ് അനാമ് അരൂപാ –
അനുഭവ ഗമ്യ് അഘണ്ഡ് അനൂപാ. 2

മന് ഗോതീത് അമല് അബിനാസീ –
നിർബികാര് നിരവധി സുഖ രാസീ,
സോ തൈം താഹി തോഹി നഹിം ഭേദാ –
ബാരി ബീച് ഇവ ഗാവഹിം ബേദാ. 3

ബിബിധി ഭാँതി മൊഹി മുനി സമുഝാവാ –
നിർഗുന മത് മമ ഹൃദയ്ँ ന ആവാ,
പുനി മൈം കഹെഉँ നാഇ പദ് സീസാ –
സഗുന് ഉപാസന് കഹഹു മുനീസാ. 4

രാമ് ഭഗതി ജല് മമ മന് മീനാ –
കിമി ബിലഗാഇ മുനീസ് പ്രബീനാ,
സൊഇ ഉപദേസ് കഹഹു കരി ദായാ –
നിജ് നയനൻഹി ദേഖൗം രഘുരായാ. 5

ഭരി ലോചന് ബിലോകി അവധേസാ –
തബ് സുനിഹഉँ നിർഗുന് ഉപദേസാ,
മുനി പുനി കഹി ഹരികഥാ അനൂപാ –
ഖണ്ഡി സഗുന മത് അഗുന് നിരൂപാ. 6

തബ് മൈം നിർഗുന മത് കര് ദൂരീ –
സഗുന് നിരൂപഉँ കരി ഹഠ് ഭൂരീ,

**ഉത്തര് പ്രതിഉത്തര് മൈം കീൻഹാ –**
**മുനി തന് ഭഏ ക്രോധ് കേ ചീൻഹാ.** **7**

**സുനു പ്രഭു ബഹുത് അവഗ്യാ കിഏ് –**
**ഉപജ് ക്രോധ് ഗ്യാനിൻഹ് കേ ഹിഏ്,**
**അതി സംഘർഷന് ജൗം കര് കോഇൗ –**
**അനല് പ്രഗട് ചന്ദന് തേ ഹോഇൗ.** **8**

''ഹേ പക്ഷിരാജ, അപ്പോൾ ആ മുനിവരൻ രഘുനാഥന്റെ ചില ഗുണഗണങ്ങളെ ആദരപൂർവം പറഞ്ഞുതന്നു. ബ്രഹ്മജ്ഞാനത്തിൽ മുഴുകിയിരുന്ന അദ്ദേഹം എന്നെ ഏറ്റവും അർഹനാണെന്നു കണ്ട് പ്രബുദ്ധനായ ആ മുനി ജനനമില്ലാത്ത (അജ), ദ്വൈതമില്ലാത്ത (അദ്വൈത), നിർഗുണമായ (അഗുണ), ഹൃദയേശനായ (അന്തർ ഹൃദയത്തെ നിയന്ത്രിയ്ക്കുന്ന) മനസ്സിലാക്കുവാനാവാത്ത (അകല), ഇച്ഛയില്ലാത്ത (അനീഹ), പേരോ രൂപമോ ഇല്ലാത്ത (അനാമ–അരൂപ), സാധന കൊണ്ടുമാത്രം അടയുവാൻ കഴിയുന്ന (അനുഭവഗമ്യ), ഭാഗിയ്ക്കാനാവാത്ത (അഖണ്ഡ), തുലനയില്ലാത്ത (അനുപമ), മനസ്സിന്നും ഇന്ദ്രിയങ്ങൾക്കും അപ്പുറമായ (മന–ഗോതീത), പരിശുദ്ധമായ (അമല), വിനാശമില്ലാത്ത (അവിനാശീ), വികാരഹീനമായ (നിർവികാര), സീമയില്ലാത്ത ആനന്ദരാശിയായ (നിരവധി സുഖരാശീ) ബ്രഹ്മത്തെക്കുറിച്ച് ഉപദേശിയ്ക്കാൻ തുടങ്ങി. 'ജലപ്പരപ്പും അതിന്മേലുള്ള അലകളും എങ്ങിനെ ഒന്നാണോ, അതുപോലെ നിനക്കും ബ്രഹ്മത്തിന്നും തമ്മിൽ യാതൊരു വ്യത്യാസവുമില്ല എന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു.' മഹർഷി എന്നെ പല വിധത്തിൽ പറഞ്ഞു മനസ്സിലാക്കി. പക്ഷെ, ജീവാത്മാവും നിർഗ്ഗുണബ്രഹ്മവും അഭിന്നമാണെന്ന സത്യം എന്റെ മനസ്സിന്ന് അത്ര രസിച്ചില്ല. അദ്ദേഹത്തിന്റെ പാദങ്ങളിൽ തലവണങ്ങിക്കൊണ്ട് ഞാൻ വീണ്ടും അപേക്ഷിച്ചു: 'ഹേ മുനീശ, സഗുണബ്രഹ്മത്തെ എങ്ങിനെ ഭജിയ്ക്കണം എന്ന് പറഞ്ഞുതന്നാലും. ഒരു മത്സ്യം വെള്ളത്തിൽ എങ്ങിനെ ആനന്ദിയ്ക്കുന്നുവോ — വെള്ളമില്ലാതെ അതിന്ന് ജീവിയ്ക്കാൻ കഴിയില്ലയോ, അതുപോലെ എന്റെ മനസ്സ് ശ്രീരാമനെ ഭജിയ്ക്കുന്നതിൽ ആനന്ദിയ്ക്കുന്നു, ഹേ ജ്ഞാനിയായ

മുനീശ. അതിനാൽ ദയവുണ്ടായി രഘുരാമനെ എന്റെ കണ്ണുകൾ കൊണ്ട് കാണാൻ കഴിയുന്നവിധം എങ്ങിനെ എന്ന് ഉപദേശിച്ചാലും. അയോദ്ധ്യാപതിയെ ആദ്യം എന്റെ കണ്ണുകൾക്ക് സമ്മാനിച്ചശേഷം ഞാൻ അങ്ങയുടെ നിർഗ്ഗുണബ്രഹ്മത്തെപ്പറ്റിയുള്ള ഉപദേശം കേൾക്കാം.' മുനി വീണ്ടും ശ്രീഹരിയുടെ ഉപമയില്ലാത്ത കഥ വർണ്ണിച്ചു. സഗുണമതത്തെ ഖണ്ഡിച്ചുകൊണ്ട് അദ്ദേഹം ബ്രഹ്മം യാതൊരു ഉപാധി – രൂപവുമില്ലാത്തതാണെന്ന മതത്തെ സിദ്ധീകരിച്ചു. അപ്പോൾ ഞാൻ നിർഗ്ഗുണതത്വത്തെ നിരാകരിച്ച് ശാഠ്യത്തോടെ സഗുണ തത്ത്വത്തെ സിദ്ധീകരിയ്ക്കും. ഈവിധം ഉത്തര–പ്രത്യുത്തര ങ്ങൾ കൊണ്ട് അദ്ദേഹമായി ചൂടുള്ള ചർച്ചയിൽ ഇടപെട്ടപ്പോൾ അദ്ദേഹത്തിന്ന് ക്രോധം വരുന്ന ലക്ഷണം കണ്ടുതുടങ്ങി. സ്വാമീ, കേട്ടാലും: അവജ്ഞ ഒരു പരിധിയ്ക്കപ്പുറമായാൽ ഒരു ജ്ഞാനിയുടെ മനസ്സിൽക്കൂടി സംഘർഷത്തെ ഉണ്ടാക്കും – ചന്ദനമരമായാലും അധികം ഉരസൽ ഉണ്ടായാൽ അതിൽനിന്നും തീയുണ്ടാകും. "

**ദോ:**

**ബാരംബാര് സകോപ് മുനി കരഇ നിരൂപന് ഗ്യാന്,**
**മൈം അപനേം മന് ബൈഠ് തബ് കരഉ് ബിബിധി അനുമാന്.(111–ക)**

**ക്രോധ് കി ദ്വൈതബുദ്ധി ബിനു ദ്വൈത് കി ബിനു അഗ്യാന്,**
**മായാബസ് പരിഛിന്ന് ജഡ് ജീവ് കി ഈസ് സമാന്. (111–ഖ)**

"വീണ്ടും വീണ്ടും മുനി കോപത്തിന്നധീനനായി ആത്മജ്ഞാനത്തെ പ്പറ്റി വിവാദിച്ചുകൊണ്ടിരുന്നു. ഞാനോ, ചിന്തിച്ചു: 'ദ്വൈതമില്ലാതെ ക്രോധമുണ്ടാകുമോ? അജ്ഞാനമില്ലാതെ ദ്വൈതമുണ്ടാകുമോ? ജഡവും, സീമിതവും, മായയ്ക്കധീനവുമായ ജീവാത്മാവ് എങ്ങിനെ ദൈവത്തിന്നു സമമാകും?' " (111 – ക–ഖ)

**ചൗ:**

**കബ്ഹു് കി ദുഖ് സബ് കര് ഹിത് താകേം –**
**തെഹി കി ദരിദ്ര് പരസ് മനി ജാകേം,**
**പരദ്രോഹീ കീ ഹോഹിം നിസംകാ –**
**കാമീ പുനി കി രഹഹിം അകലംകാ. 1**

ബംസ് കി രഹ് ദ്വിജ് അന്ഹിത് കീൻഹേം –
കർമ് കി ഹോഹിം സ്വരൂപ്ഹി ചീൻഹേം,
കാഹൂ സുമതി കി ഖല് സ്ംഗ് ജാമീ –
സുഭ് ഗതി പാവ് കി പരത്രിയ് ഗാമീ. 2

ഭവ് കി പരഹിം പരമാത്മാ ബിന്ദക് –
സുഖീ കി ഹോഹിം കബ്ഹുംം ഹരിനിന്ദക്,
രാജു കി രഹഇ നീതി ബിനു ജാനേം –
അഘ് കി രഹഹിം ഹരിചരിത് ബഖാനേം. 3

പാവന് ജസ് കി പുന്യ് ബിനു ഹോഇ —
ബിനു അഘ് അജസ് കി പാവഇ കോഇ,
ലാഭു കി കിഛു ഹരി ഭഗതി സമാനാ –
ജെഹി ഗാവഹിം ശ്രുതി സന്ത് പുരാനാ. 4

ഹാനി കി ജഗ് എഹി സമ് കിഛു ഭാഇ –
ഭജിഅ ന രാമ്ഹി നര തനു പാഇ,
അഘ് കി പിസുനതാ സമ് കഛു ആനാ –
ധർമ് കി ദയാ സരിസ് ഹരിജാനാ. 5

എഹി ബിധി അമിതി ജുഗുതി മന് ഗുനഊം –
മുനി ഉപദേസ് ന സാദര് സുനഊം,
പുനി പുനി സഗുന് പച്ഛ് മെം രോപാ –
തബ് മുനി ബോലെഉ ബചന് സകോപാ. 6

മുഢ് പരമ് സിഖ് ദേഉം ന മാനസി –
ഉത്തര് പ്രതിഉത്തര് ബഹു ആനസി,
സത്യ് ബചന് ബിസ്വാസ് ന കരഹീ –
ബായസ് ഇവ സബ്ഹീ തേ ഡരഹീ. 7

സഠ് സ്വപച്ഛ് തവ ഹൃദയ്ം ബിസാലാ –
സപദി ഹോഹി പച്ഛീ ചണ്ഡാലാ,
ലീൻഹ് ശ്രാപ് മൈം സീസ് ചഢാഇ –
നഹിം കഛു ഭയ് ന ദീനതാ ആഇ. 8

'' 'അന്യരുടെ സൗഖ്യത്തിന്നുവേണ്ടിയുള്ള ഉല്ക്കണ്ഠ കാരണം ദു:ഖ മുണ്ടാകുമോ? പാരസമണി കൈയ്യിലുള്ളവൻ എങ്ങിനെ ദരിദ്രനായി രിയ്ക്കും? പരദ്രോഹികൾ ദുശ്ചിന്തയിൽനിന്നും മുക്തരാകുമോ? ഇന്ദ്രിയാ സക്തൻ കളങ്കമില്ലാതിരിയ്ക്കുവാൻ സാധിയ്ക്കുമോ? ബ്രാഹ്മണരെ ദ്രോഹി ച്ചവരുടെ വംശം നിലയ്ക്കുമോ? ആത്മസ്വരൂപത്തെ അടഞ്ഞവന്ന് (സകാമ) കർമ്മം ചെയ്തുകൊണ്ടിരിയ്ക്കുവാൻ കഴിയുമോ? ദുർജ്ജനങ്ങ ളുടെ സംസർഗമുള്ളവർക്ക് സദ്ബുദ്ധിയുണ്ടായിട്ടുണ്ടോ? പരസ്ത്രീ ഗാമിയ്ക്ക് സദ്ഗതി കിട്ടുമോ? ദൈവസാക്ഷാത്കാരം കിട്ടയവർ വീണ്ടും സംസാരസാഗരത്തിൽ വീഴുമോ? ശ്രീഹരിയെ നിന്ദിയ്ക്കുന്നവർക്ക് സുഖ മായി ജീവിയ്ക്കാൻ കഴിയുമോ? (രാജാവിന്ന്) രാജനീതിയറിയാതെ ഒരു രാജ്യം നിലയ്ക്കുമോ? ശ്രീഹരിയുടെ ഗുണഗണങ്ങളെ ജപിയ്ക്കുവാൻ തുടങ്ങിയവരുടെ പാപങ്ങൾ തുടരുമോ? സൽകീർത്തി പുണ്യം ചെയ്യാതെ ഉണ്ടാകുമോ? പാപം ചെയ്യാതെ ദുഷ്കീർത്തിയുണ്ടാ കുമോ? സജ്ജനങ്ങളും, വേദപുരാണങ്ങളും പ്രശംസിയ്ക്കുന്ന ശ്രീഹരീ യിങ്കൽ ഭക്തിയിലും വലിയ ലാഭം വേറെയുണ്ടോ? സഹോദര, മനുഷ്യജന്മം കിട്ടിയിട്ടും ഒരുവൻ ശ്രീരാമനെ ഭജിയ്ക്കുവാൻ അശക്ത നാണെങ്കിൽ അതിലും വലിയ നഷ്ടം ലോകത്തിൽ വേറെയുണ്ടോ? വ്യംഗ്യനിന്ദ ചെയ്യുന്നതിലും മോശമായ പാപം വേറെയുണ്ടോ? കാരുണ്യത്തെക്കാൾ വലിയ ധർമ്മം വേറെയുണ്ടോ?' ഹേ വിഷ്ണു വാഹന, ഈവിധം ഞാൻ മനസ്സിൽ അനവധി യുക്തികൾ ശരീ യാണെന്ന് ഭാവിച്ചു. മുനിയുടെ ഉപദേശങ്ങളെ ആദരവോടെ കേട്ടില്ല. വീണ്ടും വിണ്ടും ഞാൻ സഗുണപക്ഷത്തെ ആവർത്തിച്ച് അവ ലംബിച്ചു. അവസാനം മുനി കോപത്തോടെ പറഞ്ഞു: 'മൂഢ, ഞാൻ പറഞ്ഞുതരുന്ന പരമമായ ഉപദേശത്തെ നീ ഏല്ക്കുവാൻ നിഷേധി യ്ക്കുന്നു. എന്നിട്ട് അനാവശ്യമായ വാദപ്രതിവാദത്തിൽ ഇടപെടുന്നു. ഞാൻ പറയുന്ന സത്യവചനത്തിൽ നീ വിശ്വസിയ്ക്കുന്നില്ല. ഒരു കാക്കയെ പോലെ അവിശ്വാസത്തോടെ നോക്കിനില്ക്കുന്നു. മൂഢ, നീ അത്യന്തം സ്വപക്ഷീയനാണ്. അതിനാൽ നീ ഒരു കാക്കയായി (പക്ഷിവർഗ്ഗത്തിൽ ഏറ്റവും നികൃഷ്ടമായത്) മാറും' എന്ന് ശപിച്ചു.

ഞാൻ ആ ശാപത്തെ തലവണങ്ങി സ്വീകരിച്ചു. എനിയ്ക്ക് യാതൊരു ഭയമോ ദീനതയോ ഉണ്ടായില്ല.''

**ദോ:**

**തുരത് ഭയഉ് മൈം കാഗ് തബ് പുനി മുനി പദ് സിരു നാഇ,**
**സുമിരി രാമ് രഘുബംസ് മനി ഹരഷിത് ചലെഉ് ഉഡാഇ.(112 – ക)**

**ഉമാ ജേ രാമ് ചരന് രത് ബിഗത് കാമ് മദ് ക്രോധ്,**
**നിജ് പ്രഭുമയ് ദേഖഹിം ജഗത് കെഹി സന് കരഹിം ബിരോധ്.(112–ഖ)**

''ഞാൻ ഉടൻ തന്നെ കാക്കയായി മാറി. എന്നിട്ട് ഞാൻ വീണ്ടും മുനിയുടെ പാദങ്ങളിൽ തലവണങ്ങി, രഘുവംശമണിയായ ശ്രീരാമനെ സ്മരിച്ചുകൊണ്ട് സന്തോഷത്തോടെ പറന്നുയർന്നു. (ശിവൻ തുടരുന്നു) ഉമേ, ഏതൊരുവർ ശ്രീരാമപാദങ്ങളിൽ ഭക്തിയുള്ളവരാണോ, കാമം, മദം, ക്രോധം ഇവയിൽനിന്നും മുക്തരാണോ, ലോകം മുഴുവൻ തന്റെ പ്രഭുമയമായി കാണുന്നുവോ, അവർ ആരെയാണ് വിരോധിയ്ക്കുക?'' (112 – ക–ഖ)

**ചൗ:**

**സുനു ഖഗേസ് നഹിം കഛു രിഷി ദൂഷന് –**
**ഉര് പ്രേരക് രഘുവംസ് ബിഭൂഷന്,**
**കൃപാസിന്ധു മുനി മതി കരി ഭോരീ –**
**ലീൻഹീ പ്രേമ് പരിച്ഛാ മോരീ. 1**

**മന് ബച് ക്രമ് മൊഹി നിജ ജന് ജാനാ –**
**മുനി മതി പുനി ഫേരീ ഭഗവാനാ,**
**രിഷി മമ മഹത് സീലതാ ദേഖീ –**
**രാമ് ചരന് ബിസ്വാസ് ബിസേഷീ. 2**

**അതി ബിസ്മയ് പുനി പുനി പഛിതാഈ –**
**സാദര് മുനി മൊഹി ലീൻഹ് ബൊലാഈ,**
**മമ പരിതോഷ് ബിബിധി ബിധി കീൻഹാ –**
**ഹരഷിത് രാമമന്ത്ര് തബ് ദീൻഹാ. 3**

**ബാലകരൂപ് രാമ് കര് ധ്യാനാ –**
**കഹെഉ മോഹി മുനി കൃപാനിധാനാ,**
**സുന്ദര് സുഖദ് മോഹി അതി ഭാവാ –**
**സോ പ്രഥമ്ഹിം മൈം തുംഹഹി സുനാവാ.** 4

**മുനി മൊഹി കഛുക് കാല് തഹ്ँ രാഖാ –**
**രാമ്ചരിത്മാനസ് തബ് ഭാഷാ,**
**സാദര് മൊഹി യഹ് കഥാ സുനാഈ –**
**പുനി ബോലേ മുനി ഗീരാ സുഹാഈ.** 5

**രാമ്ചരിത് സര് ഗുപ്ത് സുഹാവാ –**
**സംഭു പ്രസാദ് താത് മൈം പാവാ,**
**തെഹി നിജ് ഭഗത് രാമ് കര് ജാനീ –**
**താതേ മൈം സബ് കഹെഉँ ബഖാനീ.** 6

**രാമ് ഭഗതി ജിൻഹ് കേം ഉര് നാഹീം –**
**കബ്ഹുँ ന താത് കഹിഅ തിൻഹ് പാഹീം,**
**മുനി മൊഹി ബിബിധി ഭാँതി സമുഝാവാ –**
**മൈം സപ്രേമ് മുനി പദ് സിരു നാവാ.** 7

**നിജ് കര് കമല് പരസി മമ സീസാ –**
**ഹരഷിത് ആസിഷ് ദീൻഹ് മുനീസാ,**
**രാമ് ഭഗതി അബിരല് ഉര് തോരേം –**
**ബസിഹി സദാ പ്രസാദ് അബ് മോരേം.** 8

"ഹേ പക്ഷിരാജ, കേൾക്കൂ: മുനി ഒരുവിധത്തിലും തെറ്റുകാരനല്ല. എല്ലാവരുടേയും മനസ്സിനെ പ്രേരിപ്പിയ്ക്കുന്നത് രഘുപതിയാണ്. കൃപാസിന്ധു മുനിയുടെ ബുദ്ധിയെ മറച്ച് എന്റെ ഭക്തിയെ പരീക്ഷിയ്ക്കുകയായിരുന്നു. പ്രഭു എന്നെ മനസാ വാചാ കർമ്മണാ അവന്റെ സ്വന്തം സേവകനാണെന്നറിഞ്ഞ് മുനിയുടെ ബുദ്ധിയെ വീണ്ടും മാറ്റി. ഋഷി എന്റെ മഹത്തായ സൗശീല്യത്തേയും ശ്രീരാമന്റെ പാദങ്ങളിൽ വിശിഷ്ടമായ ഭക്തിയേയും കണ്ട് അത്യന്തം വിസ്മയിച്ചു. വീണ്ടും

വീണ്ടും പശ്ചാത്തപിച്ചുകൊണ്ട് ആദരവോടെ അദ്ദേഹം എന്നെ തിരിച്ചുവിളിച്ചു. അദ്ദേഹം എന്നെ പലവിധത്തിൽ സമാധാനിപ്പിച്ച് സന്തോഷത്തോടെ രാമമന്ത്രത്തെ എനിയ്ക്ക് ഉപദേശിച്ചു. കൃപാനിധി യായ മുനി എനിയ്ക്ക് ബാലരൂപിയായ ശ്രീരാമനെ ധ്യാനിയ്ക്കാൻ പഠിപ്പിച്ചു. ഈവിധം എന്റെ ചിന്തയെ ലയിപ്പിയ്ക്കാൻ പഠിപ്പിച്ച ഈ രൂപം സുന്ദരവും, ആനന്ദകരവും, എനിയ്ക്ക അത്യധികം തൃപ്തികരവു മായിരുന്നു – ഇതിനെപ്പറ്റി ഞാൻ അങ്ങയോട് ആദ്യമേ പറഞ്ഞിട്ടുണ്ട്. മുനി എന്നെ കുറച്ചുകാലം കൂടി തന്റെ ആശ്രമത്തിൽ താമസിപ്പിച്ച് എനയ്ക്ക് രാമചരിതമാനസം മുഴുവൻ വർണ്ണിച്ചു. ആദരവോടെ മുനി എനിയ്ക്ക് കഥ കേൾപ്പിച്ച് പിന്നെ എന്നോട് ഈവിധം സുന്ദരവചന ങ്ങളിൽ പറഞ്ഞു: 'പ്രിയപുത്ര, രഹസ്യമയവും സുന്ദരവും ആയ ഈ രാമചരിതമെന്ന സരസ്സിനെ ശിവഭഗവാന്റെ കൃപയാലാണ് ഞാൻ കണ്ടെത്തിയത്. നീ ശ്രീരാമന്റെ പ്രിയഭക്തനാണെന്നറിഞ്ഞ് ഞാൻ അതിനെ മുഴുവൻ വിസ്താരമായി നിനക്ക് വർണ്ണിച്ചു. ശ്രീരാമനിങ്കൽ ഭക്തിയില്ലാത്തവരുടെ മുമ്പിൽ ഇതിനെ ഒരിയ്ക്കലും ഉരുവിടരുത്.' മുനി എന്നെ പലവിധത്തിൽ ഉപദേശിച്ചു. ഞാൻ പ്രേമത്തോടെ അദ്ദേഹത്തിന്റെ പാദങ്ങളിൽ തലവണങ്ങി. ആ മുനിവര്യൻ സന്തോഷ ത്തോടെ തന്റെ കരകമലത്താൽ എന്റെ തലയിൽ തൊട്ടനുഗ്രഹിച്ചു. 'ഇനിമേൽ എന്റെ കൃപയാൽ ശ്രീരാമനിങ്കൽ ഭക്തി നിന്റെ ഹൃദയ ത്തിൽ സദാ യാതൊരു തടസ്സവുമില്ലാതെ നിലയ്ക്കും ' "

**ദോ:**

**സദാ രാമ പ്രിയ് ഹോഹു തുംഹ് സുഭ ഗുന് ഭവന് അമാന്,**
**കാമരൂപ് ഇച്ഛാമരന് ഗ്യാന് ബിരാഗ് നിധാന്. (113 – ക)**

**ജെഹിം ആശ്രമ് തുംഹ് ബസബ് പുനി സുമിരത് ശ്രീഭഗവന്ത്,**
**ബ്യാപിഹി തഹ് ന അബിദ്യാ ജോജന് ഏക് പ്രജന്ത്. (113 – ഖ)**

" 'നീ സദാ ശ്രീരാമന്ന് പ്രിയനും, സദ്ഗുണങ്ങളുടെ ആലയവും, അഭിമാനത്തിൽനിന്നും മുക്തനും, ഇച്ഛിച്ചപോലെ രൂപം മാറാനും മരിയ്ക്കാനും ശക്തനും, ജ്ഞാനത്തിന്റേയും വിരക്തിയുടേയും കലവറ

യുമായിരിയ്ക്കും. മാത്രമല്ല, നീ ഏത് ആശ്രമത്തിൽ പ്രഭുവിനെ ചിന്തിച്ചുകൊണ്ട് വസിയ്ക്കുന്നുവോ, അതിന്റെ ചുറ്റും ഒരു യോജന ദൂരത്തിൽ അജ്ഞാനം കടന്നുവരില്ല.' " (113 – ക–ഖ)

**ചൗ:**

**കാല് കർമ് ഗുന് ദോഷ് സുഭാഊ –**
**കഛു ദുഖ് തുംഹഹി ന ബ്യാപിഹി കാഊ,**
**രാമ് രഹസ്യ് ലലിത് ബിധി നാനാ –**
**ഗുപ്ത് പ്രഗട് ഇതിഹാസ് പുരാനാ. 1**

**ബിനു ശ്രമ് തുംഹ് ജാനബ് സബ് സോഊ –**
**നിത് നവ് നേഹ് രാമ് പദ് ഹോഊ,**
**ജോ ഇച്ഛാ കരിഹഹു മന് മാഹീം –**
**ഹരി പ്രസാദ് കഛു ദുർലഭ് നാഹീം. 2**

**സുനി മുനി ആസിഷ് സുനു മതിധീരാ –**
**ബ്രഹ്മ്ഗിരാ ഭഇ ഗഗന് ഗँഭീരാ,**
**ഏവമസ്തു തവ ബച് മുനി ഗ്യാനീ –**
**യഹ് മമ ഭഗത് കർമ് മന് ബാനീ. 3**

**സുനി നഭ്ഗിരാ ഹരഷ് മൊഹി ഭയഊ –**
**പ്രേമ് മഗന് സബ് സംസയ് ഗയഊ,**
**കരി ബിനതീ മുനി ആയസു പാഇ –**
**പദ് സരോജ് പുനി പുനി സിരു നാഇ. 4**

**ഹരഷ് സഹിത് എഹിം ആശ്രമ് ആയഉँ –**
**പ്രഭു പ്രസാദ് ദുർലഭ് ബര് പായഉँ,**
**ഇഹാँ ബസത് മൊഹി സുനു ഖഗ് ഈസാ –**
**ബീതേ കല്പ് സാത് അരു ബീസാ. 5**

**കരഉँ സദാ രഘുപതി ഗുന് ഗാനാ –**
**സാദര് സുനഹിം ബിഹംഗ് സുജാനാ,**

**ജബ് ജബ് അവധ്പുരീം രഘുബീരാ –**
**ധരഹിം ഭഗത് ഹിത് മനുജ് സരീരാ. 6**

**തബ് തബ് ജാഇ രാമ് പുര് രഹഊ̐ –**
**സിസുലീലാ ബിലോകി സുഖ് ലഹഊ̐,**
**പുനി ഉര് രാഖി രാമ് സിസുരൂപാ –**
**നിജ് ആശ്രമ് ആവഉ̐ ഖഗ്ഭൂപാ. 7**

**കഥാ സകല് മൈം തുംഹഹി സുനാഈ –**
**കാഗ് ദേഹ് ജെഹിം കാരന് പാഈ,**
**കഹിഉ̐ താത് സബ് പ്രസ്ന തുംഹാരീ –**
**രാമ് ഭഗതി മഹിമാ അതി ഭാരീ. 8**

'' 'കാലത്താലും, കർമ്മത്താലും, ഗുണദോഷങ്ങളാലും, സ്വഭാവത്താലുമുണ്ടാകുന്ന ഏതു ദു:ഖവും നിന്നെ പീഡിപ്പിയ്ക്കില്ല. ശ്രീരാമന്റെ നാനാവിധത്തിലുള്ള മനോഹരങ്ങളായ ലീലകൾ, ഇതിഹാസപുരാണങ്ങളിൽ പരസ്യമായിട്ടോ മറവായിട്ടോ വർണ്ണിച്ചിട്ടുള്ളവയെല്ലാം നിനക്ക് യാതൊരു കഷ്ടവും കൂടാതെ അറിയാൻ സാധിയ്ക്കും. ശ്രീരാമനിങ്കൽ നിനക്കുള്ള ഭക്തിയാകുന്ന ജ്വാല സദാ അത്യധികം പ്രകാശമയമായി വർദ്ധിയ്ക്കും. നീ മനസ്സിൽ ഇച്ഛിയ്ക്കുന്നതെല്ലാം തന്നെ ശ്രീഹരിയുടെ കൃപയാൽ യാതൊരു കഷ്ടവുമില്ലാതെ നിനക്ക് ലഭിയ്ക്കും. 'ഹേ ധീരമനസ്കനായ ഗരുഡ, കേട്ടാലും: മുനിയുടെ ആശീർവാദത്തെ കേട്ടതും ഗംഭീരമായ ശബ്ദത്തിൽ ഒരു ആകാശവാണി കേട്ടു: 'ഹേ ജ്ഞാനിയായ മുനേ, അങ്ങയുടെ ഭവിഷ്യവാണി സത്യമായി വരട്ടെ. ഇവൻ മനസാ വചാ കർമ്മണാ എന്റെ പ്രിയഭക്തനാണ്.' ആകാശവാണി കേട്ട് ഞാൻ അത്യന്തം സന്തോഷിച്ചു. പ്രേമമഗ്നനായി, സർവസംശയങ്ങളും അകന്ന് ഞാൻ നിന്നു. എന്റെ പ്രാർത്ഥനയുടെ മറുപടിയായി മുനിയുടെ അനുഗ്രഹം ലഭിച്ച് ഞാൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണ്ടും വീണ്ടും തലവണങ്ങിയശേഷം, പ്രഭുവിന്റെ കൃപയാൽ അതിദുർലഭമായ വരം ലഭിച്ച സന്തോഷത്തോടെ ഈ ആശ്രമത്തിലേയ്ക്ക് വന്നു. ഹേ പക്ഷിരാജ, ഞാൻ ഈ ആശ്രമത്തിൽ

ഇരുപത്തേഴു കല്പങ്ങളായി താമസിയ്ക്കുന്നു. ഞാൻ എപ്പോഴും രഘുപതിയുടെ ഗുണഗണങ്ങളെ പാടിക്കൊണ്ടിരിയ്ക്കും. ജ്ഞാനികളായ പക്ഷികൾ അവയെ ആദരവോടെ കേട്ടുകൊണ്ടിരിയ്ക്കും. എപ്പോഴെല്ലാം രഘുപതി ആയോദ്ധ്യാനഗരിയിൽ തന്റെ ഭക്തന്മാർക്കു വേണ്ടി മനുഷ്യരൂപത്തിൽ അവതരിയ്ക്കുന്നുവോ, അപ്പോഴെല്ലാം ഞാൻ ശ്രീരാമന്റെ രാജധാനിയിൽ പോയി താമസിച്ച് അവന്റെ ബാലലീലകളെ കണ്ടുകളിയ്ക്കും. ഹേ പക്ഷീശ്വര, പിന്നെ ഞാൻ ബാലരാമന്റെ രൂപത്തെ മനസ്സിൽ പ്രതിഷ്ഠിച്ച് എന്റെ ആശ്രമത്തിലേയ്ക്ക് മടങ്ങും. എനിയ്ക്ക് ഈ കാക്കയുടെ രൂപം കിട്ടിയ കാരണത്തെപ്പറ്റി വിവരമായി പറഞ്ഞു കഴിഞ്ഞു. അങ്ങയുടെ ചോദ്യങ്ങൾക്ക് മറുപടിയും തന്നു കഴിഞ്ഞു. ശ്രീരാമനിങ്കൽ ഭക്തിയുടെ മഹിമ അമോഘം തന്നെയാണ്.

**ദോ:**

**താതേ യഹ് തന് മോഹി പ്രിയ് ഭയഉ രാമ് പദ് നേഹ്,**
**നിജ് പ്രഭു ദര്സന് പായഉँ ഗഏ സകല് സന്ദേഹ്. (114 – ക)**

**ഭഗതി പച്ഛ് ഹഠ് കരി രഹെഉँ ദീൻഹി മഹാരിഷി സാപ്,**
**മുനി ദുർലഭ് ബര് പായഉँ ദേഖഹു ഭജന് പ്രതാപ്. (114 – ഖ)**

"ഞാൻ ഈ ശരീരത്തെ ഇഷ്ടപ്പെടുന്നതിന്നുള്ള ഒരേ കാരണം ഈ ദേഹത്തിലാണെനിയ്ക്ക് ആദ്യമായി ശ്രീരാമപാദങ്ങളിൽ ഭക്തിയുണ്ടായതും എന്റെ പ്രഭുവിന്റെ ദർശനം കിട്ടിയതും, എന്റെ എല്ലാ സംശയങ്ങളും മറഞ്ഞതും. ഞാൻ ശക്തമായി ഭക്തിമാർഗ്ഗത്തെ സമർത്ഥിച്ചതിന്ന് മഹർഷി എന്നെ ശപിച്ചു. പക്ഷേ പിന്നീട് മുനിമാർക്കുകൂടി ദുർലഭ്യമായ വരം എനിയ്ക്ക് ലഭിച്ചു. ഭജനത്തിന്റെ മഹിമയെ പ്രമാണമായി ഞാൻ കാണുന്നു." (104 – ക–ഖ)

**ചൗ:**

**ജേ അസി ഭഗതി ജാനി പരിഹരഹീം –**
**കേവല് ഗ്യാന് ഹേതു ശ്രമ് കരഹീം,**
**തേ ജഡ് കാമധേനു ഗൃഹ്ँ ത്യാഗീ –**
**ഖോജത് ആകു ഫിരഹിം പയ് ലാഗീ. 1**

സുനു ഖഗേസ് ഹരി ഭഗതി ബിഹാഈ –
ജേ സുഖ് ചാഹഹിം ആന് ഉപാഈ,
തേ സഠ് മഹാസിന്ധു ബിനു തരനീ –
പൈരി പാര് ചാഹഹിം ജഡ് കരനീ. 2

സുനി ഭസുണ്ഡി കേ ബചന് ഭവാനീ –
ബോലെഉ ഗരുഡ് ഹരഷി മൃദു ബാനീ,
തവ പ്രസാദ് പ്രഭു മമ ഉര് മാഹീം –
സംസയ് സോക് മോഹ് ഭ്രമ് നാഹീം. 3

സുനെഉँ പുനീത് രാമ് ഗുന് ഗ്രാമാ –
തുംഹരീ കൃപാँ ലഹെഉँ ബിശ്രാമാ,
ഏക് ബാത് പ്രഭു പൂँഛഉँ തോഹീ –
കഹഹു ബുഝാഇ കൃപാനിധി മോഹീ. 4

കഹഹിം സന്ത് മുനി ബേദ് പുരാനാ –
നഹിം കഛു ദുർലഭ് ഗ്യാന് സമാനാ,
സൊഇ മുനി തുംഹ് സന് കഹെഉ ഗൊസാഈം –
നഹിം ആദരെഹു ഭഗതി കീ നാഈം. 5

ഗ്യാന്ഹി ഭഗതിഹി അന്തര് കേതാ –
സകല് കഹഹു പ്രഭു കൃപാ നികേതാ,
സുനി ഉരഗാരി ബചന് സുഖ് മാനാ –
സാദര് ബോലെഉ കാഗ് സുജാനാ. 6

ഭഗതിഹി ഗ്യാന്ഹി നഹിം കഛു ഭേദാ –
ഉഭയ് ഹരഹിം ഭവ സംഭവ് ഖേദാ,
നാഥ് മുനീസ് കഹഹിം കഛു അന്തര് –
സാവധാന് സൊഉ സുനു ബിഹഗംബർ. 7

ഗ്യാന് ബിരാഗ് ജോഗ് ബിഗ്യാനാ –
ഏ സബ് പുരുഷ് സുനഹു ഹരിജാനാ,
പുരുഷ് പ്രതാപ് പ്രബല് സബ് ഭാँതീ –
അബലാ അബല് സഹജ് ജഡ് ജാതീ. 8

''ഏവർ അറിഞ്ഞുകൊണ്ട് ഭക്തിയെ വിട്ട് കേവലം ജ്ഞാനം ലഭിയ്ക്കാൻ പരിശ്രമിയ്ക്കുന്നുവോ, അവർ വീട്ടിലെ കാമധേനുവിനെ വിട്ട് പാലുള്ള വള്ളിയിൽനിന്നും പാലെടുക്കാൻ ശ്രമിയ്ക്കുന്നതുപോലെ, മൂഢന്മാരാണ്. ഹേ പക്ഷിരാജ, കേട്ടാലും: ഹരിഭക്തിയെ വിട്ട് അന്യമാർഗ്ഗങ്ങളില്കൂടി സുഖത്തെ അപേക്ഷിയ്ക്കുന്ന മൂഢന്മാർ തോണിയുടെ സഹായമില്ലാതെ സമുദ്രത്തെ കടക്കുവാൻ ശ്രമിയ്ക്കുന്നവർ പോലെയാണ്.'' ഹേ ഭവാനി, (ശിവൻ തുടരുന്നു) ഗരുഡൻ ഭുശുണ്ഡിയുടെ വാക്കുകൾ കേട്ട് അത്യന്തം സന്തോഷിച്ച് ഈവിധം മൃദുസ്വരത്തിൽ പറഞ്ഞു: ''പ്രഭോ, അങ്ങയുടെ കൃപയാൽ എന്റെ മനസ്സിലെ സംശയങ്ങളും, ശോകവും, മോഹവും, ഭ്രമവും നീങ്ങി. പാവനമായ ശ്രീരാമന്റെ ഗുണഗങ്ങളെ കേട്ട് അങ്ങയുടെ അനുഗ്രഹത്താൽ മന:ശാന്തിയടഞ്ഞു. പ്രഭോ, കൃപാസിന്ധോ, ഞാൻ ഒരു ചോദ്യം കൂടി കേട്ടുകൊള്ളുന്നു. ദയവായി മനസ്സിലാക്കിത്തന്നാലും. ജ്ഞാനത്തെപ്പോലെ ലഭിയ്ക്കാൻ കഷ്ടമുള്ളത് വേറൊന്നുമില്ലെന്ന് സജ്ജനങ്ങളും, മുനിമാരും, വേദങ്ങളും, പുരാണ ങ്ങളും ഘോഷിയ്ക്കുന്നു. (ലോമശ) മുനി അങ്ങയെ അത് ഉപദേശിച്ചിട്ടും അങ്ങ് അതിന്ന് ഭക്തിയോടുള്ളപോലുള്ള മതിപ്പു കൊടുത്തില്ലല്ലോ? ഹേ കൃപാനിധേ, ജ്ഞാനത്തിന്നും ഭക്തിയ്ക്കുമുള്ള വ്യത്യാസം എന്താ ണെന്ന് വിസ്തരിച്ച് പറഞ്ഞാലും.'' ജ്ഞാനിയായ കാക്ക ഗരുഡന്റെ ചോദ്യം കേട്ട് സംതൃപ്തനായി വിനീതമായി മറുപടി പറഞ്ഞു: ''ഹേ പക്ഷിശ്രേഷ്ഠ, ജ്ഞാനത്തിന്നും ഭക്തിയ്ക്കും ഇടയിൽ യാതൊരു വ്യത്യാസവുമില്ല. രണ്ടും സംസാരദു:ഖത്തിൽനിന്നും മുക്തി തരുന്നു. സ്വാമീ, മഹർഷിമാർ ചില വ്യത്യാസങ്ങൾ ചൂണ്ടിക്കാണിയ്ക്കുന്നു. ഹേ പക്ഷിരാജ, ശ്രദ്ധിച്ചു കേട്ടാലും. ജ്ഞാനം, വൈരാഗ്യം, യോഗം, ആത്മജ്ഞാനം ഇവയെല്ലാം തന്നെ പുരുഷപ്രധാനമാണ്. ഹേ വിഷ്ണു വാഹന, പുരുഷന്റെ പ്രതാപം പ്രബലമാണ്. സ്ത്രീയോ ജനനാൽ തന്നെ അബലയും ജഡബുദ്ധിയുമാണ്.''

**ദോ:**

**പുരുഷ് ത്യാഗി സക് നാരിഹി ജോ ബിരക്ത് മതി ധീര്,**
**ന തു കാമീ ബിഷയാബസ് ബിമുഖ് ജൊ പദ് രഘുബീര്. (115 – ക)**

**സോ: സൊഉ മുനി ഗ്യാന്നിധാന് മൃഗനയനീ ബിധു മുഖ് നിരഖി,**
**ബിബസ് ഹോഇ ഹരിജാന് നാരി ബിഷ്നു മായാ പ്രഗട്. (115 – ഖ)**

''പക്ഷേ, വിഷയവിരക്തനും ദൃഢമതിയുമായ പുരുഷന്നു മാത്രമേ സ്ത്രീയെ ത്യജിയ്ക്കാൻ കഴിയുള്ളൂ. ശ്രീരാമപാദങ്ങളിൽനിന്നും വിമുഖനായ വിഷയലോലുപന്ന് കഴിയില്ല. ഹേ വിഷ്ണുവാഹന, പക്ഷേ, ജ്ഞാനിയായ മുനിപോലും ചിലപ്പോൾ സുന്ദരസ്ത്രീയുടെ ചന്ദ്രനെപ്പോലുള്ള മുഖത്തെ കണ്ട് വിവശനായിത്തീരുന്നു. വിഷ്ണുഭഗവാന്റെ സ്വന്തം മായ തന്നെയാണ് സ്ത്രീയുടെ രൂപത്തിൽ പ്രകടമാകുന്നത്.''
(115–ക–ഖ)

**ചൗ:**
**ഇഹാँ ന പച്ഛപാത് കഛു രാഖഉँ –**
**ബേദ് പുരാന് സന്ത് മത് ഭാഷഉँ,**
**മോഹ് ന നാരി നാരി കേം രൂപാ –**
**പന്നഗാരി യഹ് രീതി അനൂപാ. 1**

**മായാ ഭഗതി സുനഹു തുംഹ് ദോഊ –**
**നാരി ബർഗ് ജാനഇ സബ് കോഊ,**
**പുനി രഘുബീർഹി ഭഗതി പിആരീ –**
**മായാ ഖലു നർതകീ ബിചാരീ. 2**

**ഭഗതിഹി സാനുകൂല് രഘുരായാ –**
**താതേ തേഹി ഡർപതി അതി മായാ,**
**രാമ് ഭഗതി നിരുപമ് നിരുപാധീ –**
**ബസഇ ജാസു ഉര് സദാ അബാധീ. 3**

**തെഹി ബിലോകി മായാ സകുചാഇഊ –**
**കരി ന സകഇ കഛു നിജ് പ്രഭുതാഇഊ,**
**അസ് ബിചാരി ജേ മുനി ബിഗ്യാനീ –**
**ജാചഹിം ഭഗതി സകല് സുഖ് ഖാനീ. 4**

''ഇവിടെ ഞാൻ പക്ഷപാതത്തോടെയല്ല സംസാരിയ്ക്കുന്നത്. പക്ഷേ വേദങ്ങളുടേയും പുരാണങ്ങളുടേയും സജ്ജനങ്ങളുടേയും അഭിപ്രായ

മാണ് പറയുന്നത്. ഹേ സർപ്പശത്രോ, ഒരു സ്ത്രീ മറ്റൊരു സ്ത്രീയുടെ സൗന്ദര്യത്തിൽ മോഹിതയാകുന്നില്ല. ഇത് ഒരു അപൂർവമായ തഥ്യമാണ്. മായയും ഭക്തിയും, ശ്രദ്ധിച്ചാലും, രണ്ടും സ്ത്രീവർഗ്ഗത്തിൽ പ്പെട്ടതാണെന്നത് ഏവരും അറിയുന്നതാണല്ലോ. പിന്നെ ഭക്തി രഘു വീരന്റെ പ്രിയതമയാണ്. മായയോ, വെറുമൊരു നർത്തകിയും. ഭക്തി രഘുരാമന്ന് അനുകൂലമായവളാണ്. അതിനാൽ മായയ്ക്ക് അവളെ അത്യന്തം ഭയമാണ്. മാത്രമല്ല, ആരുടെ മനസ്സിൽ ഉപമയില്ലാത്തതും തടസ്സമില്ലാത്തതും നിഷ്കളങ്കവുമായ ഭക്തിയുണ്ടോ, അവനെ കണ്ടാൽത്തന്നെ മായ കുറുകിപ്പോകുന്നു. അവന്മേൽ അവൾക്ക് തന്റെ പ്രഭാവത്തെ കാണിയ്ക്കാനാവില്ല. ഇതറിഞ്ഞ് തത്ത്വജ്ഞാനികളായ മുനി മാർ സകലസുഖങ്ങളുടേയും കലവറയായ ഭക്തിയെ യാചിയ്ക്കുന്നു.''

**ദോ:**

**യഹ് രഹസ്യ് രഘുനാഥ് കര് ബേഗി ന ജാനഇ കോഇ,**
**ജോ ജാനഇ രഘുപതികൃപാँ സപനെഹുँ മോഹ് ന ഹോഇ.(116– ക)**

**ഔരഉ ഗ്യാന് ഭഗതി കാ ഭേദ് സുനഹു സുപ്രബീന്,**
**ജോ സുനി ഹോഇ രാമ് പദ് പ്രീതി സദാ അബിഛരീന്. (116 – ഖ)**

''രഘുനാഥന്റെ ഈ രഹസ്യത്തെ അത്രവേഗം ആർക്കുമറിയാനാവില്ല. പക്ഷേ, രഘുപതിയുടെ കൃപയാൽ ഏതൊരുവൻ അറയുന്നുവോ, അവൻ സ്വപ്നത്തില്ക്കൂടി മോഹവശനാവില്ല. ഹേ മഹജ്ഞാനിയായ ഗരുഡ, ജ്ഞാനത്തിന്നും ഭക്തിയ്ക്കും ഇടയിലുള്ള വ്യത്യാസത്തെപ്പറ്റി ഇനിയും കേട്ടാലും:'' (116 – ക–ഖ)

**ചൗ:**

**സുനഹു താത് യഹ് അകഥ് കഹാനീ –**
**സമുഝത് ബനഇ ന ജാഇ ബഖാനീ,**
**ഈശ്വര് അംസ് ജീവ് അവിനാസീ –**
**ചേതന് അമല് സഹജ് സുഖ രാസീ. 1**

**സോ മായാബസ് ഭയഉ ഗൊസാഇൗँ –**
**ബँധ്യോ കീര് മര്കട് കീ നാഇൗँ,**

ജഡ് ചേതന്ഹി ഗ്രന്ഥി പരി ഗഈ –
ജദപി മൃഷാ ഛൂടത് കഠിനഈ. 2

തബ് തേ ജീവ് ഭയഉ സംസാരീ –
ഛൂട് ന ഗ്രന്ഥി ന ഹോഇ സുഖാരീ,
ശ്രുതി പുരാന് ബഹു കഹെഉ ഉപാഈ –
ഛൂട് ന അധിക് അധിക് അരുഝാഈ. 3

ജീവ് ഹൃഥയ്ँ തമ് മോഹ് ബിസേഷീ –
ഗ്രന്ഥി ഛൂട് കിമി പരഇ ന ദേഖീ,
അസ് സംജോഗ് ഈസ് ജബ് കരഈ –
തബ്ഹുँ കദാചിത് സോ നിരുഅരഈ. 4

സാത്വിക് ശ്രദ്ധാ ധേനു സുഹാഈ –
ജൗം ഹരി കൃപാँ ഹൃദയ്ँ ബസ് ആഈ,
ജപ് തപ് ബ്രത് ജമ് നിയമ് അപാരാ –
ജേ ശ്രുതി കഹ് സുഭ് ധർമ് അചാരാ. 5

തെഇ തൃന് ഹരിത് ചരൈ ജബ് ഗാഈ –
ഭാവ് ബച്ഛ് സിസു പാഇ പെൻഹാഈ,
നോഇ നിബൃത്തി പാത്ര് ബിസ്വാസാ –
നിർമല് മന് അഹീര് നിജ ദാസാ. 6

പരമ ധർമ്മയ് പയ് ദുഹി ഭാഈ –
അവടൈ അനല് അകാമ് ബനാഈ,
തോഷ് മരുത് തബ് ഛമാँ ജുഡാവൈ –
ധൃതി സമ് ജാവനു ദേഇ ജമാവൈ. 7

മുദിതാँ മഥൈ ബിചാര് മഥാനീ –
ദമ് അധാര് രജു സത്യ് സുബാനീ.
തബ് മഥി കാഢി ലേഇ നവനീതാ –
ബിമല് ബിരാഗ് സുഭഗ് സുപുനീതാ. 8

''പ്രിയ ഗരുഡ, പറയാനാവാത്ത ഈ കഥ കേട്ടാലും. അത് മനസ്സിനാൽ ഗ്രഹിയ്ക്കാൻ മാത്രമേ കഴിയുള്ളൂ. അതിനെ വ്യാഖ്യാനിയ്ക്കാനാവില്ല. ഈശ്വരന്റെ അംശമായ ജീവൻ അവിനാശിയും, ചേതനവും, നിർമ്മലവും, പ്രകൃത്യാ ആനന്ദമയവും, മായയാൽ ദൂഷിതമല്ലാത്തതുമാണ്. അങ്ങിനെയുള്ള ജീവാത്മാവ് മായയുടെ അധീനമായി സ്വയം ഉണ്ടാക്കിയ കെണിയിൽ കുടുങ്ങാൻ കിളിയേയോ, കുരങ്ങിനേയോ പോലെ സ്വയം അനുവദിയ്ക്കുന്നു. (ഇത് കിളിയേയും കുരങ്ങനേയും പിടിയ്ക്കാനുള്ള വിദ്യപോലെയാണ്. ഒരു വടിയുടെ ഒരറ്റത്ത് ആഹാരം കെട്ടി, ഒരു കയറും അതിൽ കെട്ടിയിരിയ്ക്കും. അതിനെ നിലത്ത് സൂത്രത്തിൽ ഘടിപ്പിച്ചാൽ, കിളിയുടെ ഭാരത്തിൽ വടി ചുറ്റും. കിളി വിചാരിയ്ക്കും താൻ കെണിയിൽ പെട്ടുവെന്ന്. പക്ഷേ അത് പറക്കാൻ ശ്രമിച്ചാൽ പറക്കാം. അതുപോലെ, കുരങ്ങിനെ പിടിയ്ക്കാൻ കുടുങ്ങിയ കഴുത്തുള്ള പാത്രത്തിൽ ധാന്യമിട്ടാൽ കുരങ്ങ് അതിൽ കൈയ്യിട്ട് ഒരുപിടി ധാന്യത്തെ എടുക്കുന്നു. പക്ഷേ കൈ പുറത്തെടുക്കാൻ കഴിയാതെ സ്വയം കെണിയിൽ പെട്ടുവെന്ന് കരുതുന്നു. ധാന്യത്തെ കളഞ്ഞ് കൈ കുറുക്കിയാൽ കൈ പുറത്തെടുക്കാം.) ജഡവും ചേതനവും ഒരു കെട്ടിനാൽ ഒന്നിനൊന്ന് ചേർക്കപ്പെട്ടിരിയ്ക്കുന്നു. ഈ ബന്ധം കാല്പനികമായാലും അഴിയ്ക്കാൻ കഷ്ടമുള്ളതാണ്. ജീവൻ ഈ വിധം സംസാരബന്ധത്തിലായി, ആ കെട്ടഴിയുന്നതുവരെ യാതൊരു സുഖവും അനുഭവിയ്ക്കുന്നില്ല. വേദങ്ങളും പുരാണങ്ങളും ഈ കെട്ടഴിയ്ക്കാൻ പല വഴികളും പ്രസ്താവിച്ചിട്ടുണ്ട്. പക്ഷേ കെട്ട് അഴിയുന്നതിന്നു പകരം മേലും മുറുകുന്നു. ജീവന്റെ ഉൾഭാഗം അജ്ഞാനമെന്ന ഇരുട്ടിനാൽ മൂടപ്പെട്ടിരിയ്ക്കുന്നതിനാൽ കെട്ടിനെ കാണാൻ കൂടി കഴിയില്ല. പിന്നെ എങ്ങിനെയാണ് അതഴിയ്ക്കുക? ഈശ്വരസംയോഗം കൊണ്ട് (താഴെ പറയും പ്രകാരം) ചില വ്യവസ്ഥകൾ ഉണ്ടാക്കപ്പെട്ടാലും, കെട്ട് അഴിയുക എന്നത് സന്ദേഹാസ്പദമാണ്. ശ്രീഹരിയുടെ കൃപയാൽ സാത്ത്വികമായ ശ്രദ്ധയെന്ന പശു ഒരുവന്റെ മനസ്സിൽ മേയാൻ വന്ന് ജപം, തപസ്സ്, വ്രതം, യമനിയമാദികൾ, വേദങ്ങളിൽ പറഞ്ഞിട്ടുള്ള ആനവധി ശുഭമായ ധർമ്മങ്ങൾ, ആചാരങ്ങളെന്ന പുല്ല്

മേയുന്നുവെന്നിരിയ്ക്കട്ടെ. പ്രേമമെന്ന കിടാവിനോട് ചേർന്ന് അതിന്റെ മുലകളിൽനിന്നും പാൽ ഒഴുകുന്നുവെന്നുമിരിയ്ക്കട്ടെ. മൗനമെന്ന കയറുകൊണ്ട് അതിന്റെ പിൻകാലുകളെ കെട്ടാം. വിശ്വാസമെന്ന പാത്രത്തിൽ പാൽ കറക്കാം. ആദേശം അനുസരിയ്ക്കാൻ കാത്തിരിയ്ക്കുന്ന നിർമ്മലമായ മനസ്സ് പാൽ കറക്കുന്നവനും. ഈവിധം പരമധർമ്മമയ മായ പാൽ കറന്ന്, നിഷ്കാമമെന്ന അഗ്നിയിൽ അതിനെ തിളപ്പിച്ച്, സഹോദര, അതിന്റെ ചുടാറാൻ സംതൃപ്തി, ക്ഷമ എന്ന നിശ്വാസം കൊണ്ട് ഊതിത്തണുപ്പിച്ച്, സഹനശീലത, മനോനിയന്ത്രണം എന്ന കുറച്ച് തൈരുകൊണ്ട് ഉറയൊഴിച്ച്, അങ്ങിനെയുണ്ടാക്കപ്പെട്ട തൈരിനെ സന്തോഷമെന്ന പാത്രത്തിലൊഴിച്ച് ചിന്തനമെന്ന മത്തിനെ ആത്മസംയമമെന്ന കുറ്റിയിൽ സത്യവും സുഖപ്രദവുമായ വാണി യെന്ന കയറുകൊണ്ട് കെട്ടി കടഞ്ഞ് വിമലവും, ഉത്തമവും, പാവനവുമായ വൈരാഗ്യമെന്ന വെണ്ണയെ വേർതിരിച്ചെടുക്കണം.''

**ദോ:**

**ജോഗ് അഗിനി കരി പ്രഗട് തബ് കർമ് സുഭാസുഭ് ലാഇ,**
**ബുദ്ധി സിരാവൈ ഗ്യാന് ഘൃത് മമതാ മല് ജരി ജാഇ. (117 – ക)**

**തബ് ബിഗ്യാനരൂപിനീ ബുദ്ധി ബിസദ് ഘൃത് പാഇ,**
**ചിത്ത് ദിആ ഭരി ധരൈ ദൃഢ് സമതാ ദിഅടി ബനാഇ. (117 – ഖ)**

**തീനി അവസ്ഥാ തീനി ഗുന് തെഹി കപാസ് തേം കാഢി,**
**തൂല് തുരീയ് സ്ँവാരി പുനി ബാതീ കരൈ സുഗാഢി. (117 – ഗ)**

**സോ:**

**എഹി ബിധി ലേസൈ ദീപ് തേജ് രാസി ബിഗ്യാന്മയ്,**
**ജാത്ഹിം ജാസു സമീപ് ജരഹിം മദാദിക് സലഭ് സബ്. (117 – ഘ)**

''യോഗം (മനസ്സിന്റെ ഏകാഗ്രത) എന്ന തീയിനെ ഉണ്ടാക്കി ഒരുവന്റെ ശുഭവും അശുഭവുമായ (മുൻ)കർമ്മങ്ങളെന്ന വിറകു കത്തിച്ച് വെണ്ണയെ അതിന്മേൽ വെയ്ക്കണം. സംസാരത്തോടുള്ള മമത എന്ന കരട് കരിഞ്ഞ ശേഷം ജ്ഞാനമെന്ന നെയ്യിനെ ബുദ്ധി (വിവേകം)

കൊണ്ട് തണുപ്പിയ്ക്കണം. വിജ്ഞാനരൂപിയായ ഈ ശുദ്ധമായ നെയ്യെടുത്തശേഷം ബുദ്ധി (ജ്ഞാനശക്തി) ആ നെയ്യിനെ ചിത്തം (വിവേചനശക്തി) എന്ന ദീപത്തിൽ നിറച്ചൊഴിച്ച് സമമനസ്കതയെന്ന പീഠത്തിന്മേൽ സുരക്ഷിതമായി വെയ്ക്കണം. (സ്വപ്നം, ഉറക്കം, ഉണർവ് എന്ന) മൂന്നു അവസ്ഥകളും (സത്വം, രജസ്സ്, തമസ്സ് എന്ന) മൂന്നു ഗുണങ്ങളുമായ പരുത്തിയിൽനിന്നും തുരീയാവസ്ഥ എന്ന പഞ്ഞിനെ തിരിച്ചെടുത്ത് അതിനെ ശക്തമായ തിരിയാക്കണം. ഈവിധം ഒരുവൻ തേജോമയവും വിജ്ഞാനമയവുമായ ദീപത്തെ കൊളുത്തണം. മദം മുതലായ ദോഷങ്ങളെന്ന ശലഭങ്ങൾ താനെ അതിനെ സമീപിച്ച് കത്തിനശിയ്ക്കുന്നു.'' (117–ക–ഘ)

**ചൗ:**

**സോഹമസ്മി ഇതി ബൃത്തി അഖണ്ഡാ –**
**ദീപ സിഖാ സൊഇ പരമ് പ്രചണ്ഡാ,**
**ആത്മ അനുഭവ് സുഖ് സുപ്രകാസാ –**
**തബ് ഭവ് മൂല് ഭേദ് ഭ്രമ് നാസാ.** 1

**പ്രബല് അബിദ്യാ കര് പരിവാരാ –**
**മോഹ് ആദി തമ് മിടഇ അപാരാ,**
**തബ് സൊഇ ബുദ്ധി പാഇ ഉँജിആരാ –**
**ഉര് ഗൃഹ്ँ ബൈഠി ഗ്രന്ഥി നിരുആരാ.** 2

**ഛോരന് ഗ്രന്ഥി പാവ് ജൗം സോഈ –**
**തബ് യഹ് ജീവ് കൃതാരഥ് ഹോഈ,**
**ഛോരത് ഗ്രന്ഥി ജാനി ഖഗരായാ –**
**ബിഘ്ന് അനേക് കരഇ തബ് മായാ.** 3

**രിദ്ധി സിദ്ധി പ്രേരഇ ബഹു ഭാഈ –**
**ബുദ്ധിഹി ലോഭ് ദിഖാവഹിം ആഈ,**
**കല് ബല് ഛല് കരി ജാഹിം സമീപാ –**
**അഞ്ചല് ബാത് ബുഝാവഹിം ദീപാ.** 4

**ഹോഇ ബുദ്ധി ജൗം പരമ് സയാനീ –**
**തിൻഹ് തന് ചിതവ് ന അന്ഹിത് ജാനീ,**
**ജൗം തെഹി ബിഘ്ന ബുദ്ധി നഹിം ബാധീ –**
**തൗം ബഹോരി സുര് കരഹിം ഉപാധീ. 5**

**ഇന്ദ്രീ ദ്വാര് ഝരോഖാ നാനാ –**
**തഹ് തഹ് സുര് ബൈഠേ കരി ഥാനാ,**
**ആവത് ദേഖഹിം ബിഷയ് ബയാരീ –**
**തേ ഹഠി ദേഹിം കപാട് ഉഘാരീ. 6**

**ജബ് സൊ പ്രഭഞ്ജന് ഉര് ഗൃഹ് ജാഇൗ –**
**തബ്ഹിം ദീപ് ബിഗ്യാന് ബുഝാഇൗ,**
**ഗ്രന്ഥി ന ഛൂടി മിടാ സൊ പ്രകാസാ –**
**ബുദ്ധി ബികല് ഭഇ ബിഷയ് ബതാസാ. 7**

**ഇന്ദ്രിൻഹ് സുരൻഹ് ന ഗ്യാന് സൊഹാഇൗ –**
**ബിഷയ ഭോഗ് പര് പ്രീതി സദാഇൗ,**
**ബിഷയ് സമീര് ബുദ്ധി കൃത് ഭോരീ –**
**തെഹി ബിധി ദീപ് കൊ ബാര് ബഹോരീ. 8**

'' 'ഞാൻ അതേ ബ്രഹ്മമാണ് ' എന്ന നിത്യ അനുഭൂതി ദീപത്തിന്റെ അത്യുജ്ജ്വലമായ നാളമാണ്. ഈവിധം ആത്മാനുഭവം എന്ന ആനന്ദ മയമായ തിളങ്ങുന്ന പ്രകാശം ഉണ്ടാകുമ്പോൾ സംസാരജീവനത്തിന്റെ മൂലകാരണമായ ദ്വന്ദ്വഭാവം നശിയ്ക്കുന്നു. അവിദ്യയുടെ പരിവാരമായ മോഹം മുതലായ അനന്തമായ അന്ധകാരം മറഞ്ഞു പോകുന്നു. പ്രകാശം ലഭിച്ച് മുൻ പറഞ്ഞ ബുദ്ധി (ജഡത്തേയും ചേതനത്തേയും ബന്ധിയ്ക്കുന്ന) കെട്ടിനെ അഴിയ്ക്കാൻ ഹൃദയമാകുന്ന ഗൃഹത്തിൽ കുടി യിരിയ്ക്കുന്നു. ബുദ്ധിയ്ക്ക് ആ കെട്ടഴിയ്ക്കാൻ സാധിച്ചാൽ മാത്രമേ ജീവാത്മാ വിന്ന് കാര്യസിദ്ധി പ്രതീക്ഷിയ്ക്കാനാവുള്ളൂ. ഹേ പക്ഷിരാജ, കെട്ടഴിക്കാ നുള്ള ശ്രമങ്ങൾ നടക്കുമ്പോൾ മായ പലവിധത്തിലുള്ള വിഘ്നങ്ങൾ സൃഷ്ടിയ്ക്കുന്നു. ഋദ്ധി, സിദ്ധി എന്നീ അസാധാരണ ശക്തികളെ അയച്ച് അത്യാശകാണിച്ച് ബുദ്ധിയെ പ്രലോഭിപ്പിയ്ക്കുന്നു. സൂത്രമോ, ബലമോ,

കപടതയോ പ്രയോഗിച്ച് അവ അവളെ (ബുദ്ധിയെ) സമീപിച്ച് തങ്ങളുടെ വസ്ത്രങ്ങളുടെ അറ്റം കൊണ്ട് വീശി ദീപനാളത്തെ കെടുക്കുന്നു. ബുദ്ധി വിവേകിയാണെങ്കിൽ അവൾ അവയെ തന്റെ ശത്രുക്കളാണെന്നു കരുതി തിരിഞ്ഞുകൂടി നോക്കില്ല. ഈ വിഘ്നങ്ങൾ അവളെ ബാധിച്ചില്ലെങ്കിൽ പിന്നെ ദേവന്മാർ കഷ്ടങ്ങൾ ഉണ്ടാക്കാൻ പുറപ്പെടും. ശരീരത്തിലെ അഞ്ച് ഇന്ദ്രിയങ്ങളും ഹൃദയത്തിന്റെ അത്രയും ജനലുകളാണ്. ഓരോന്നിന്റേയും അധിനായകൻ ഓരോ ദേവനാണ്. വിഷയവികാരങ്ങളെന്ന കൊടങ്കാറ്റ് ഹൃദയത്തിനകത്ത് കടക്കുന്നതു കണ്ട് ദേവന്മാർ യാതൊരു പ്രേരണയും കൂടാതെ ജനലു കളെ പരക്കെ തുറന്നിടുന്നു. കൊടുങ്കാറ്റ് ഹൃദയഗൃഹത്തിന്നുള്ളിൽ പ്രവേശിച്ചാൽ വിജ്ഞാനമെന്ന ദീപനാളം കെട്ടുപോകുന്നു. ഈവിധം കെട്ട് അഴിയാതിരിയ്ക്കെ, ആത്മജ്ഞാനം എന്ന പ്രകാശവും മറഞ്ഞു പോകുന്നു. വിഷയങ്ങളാകുന്ന കൊടുങ്കാറ്റടിച്ച് ബുദ്ധിയും അസ്ഥിര മാകുന്നു. ദേവന്മാർക്കും ഇന്ദ്രിയങ്ങൾക്കും ജ്ഞാനം അനിഷ്ടമാണ്. അവർ വിഷയസുഖങ്ങളെ അത്യധികം ഇഷ്ടപ്പെടുന്നവരാണ്. ബുദ്ധി വിഷയക്കാറ്റാൽ വികൃതമായശേഷം ദീപത്തെ ഇനി ആർ മുമ്പിലത്തെ പ്പോലെ കൊളുത്തും? "

**ദോ:**

**തബ് ഫിരി ജീവ് ബിബിധി ബിധി പാവഇ സംസൃതി ക്ലേസ്,**
**ഹരി മായാ അതി ദുസ്തര് തരി ന ജാഇ ബിഹഗേസ്. (118 – ക)**

**കഹത് കഠിന് സമുഝത് കഠിന് സാധത് കഠിന് ബിബേക്,**
**ഹോഇ ഘുനാച്ഛര് ന്യായ് ജൗം പുനി പ്രത്യൂഹ് അനേക്. (118 – ഖ)**

"(ജ്ഞാനമാകുന്ന ദീപം കെട്ടുപോയ ശേഷം) ജീവാത്മാവ് സംസാര ക്ലേശങ്ങളിൽക്കൂടി വീണ്ടും സഞ്ചരിയ്ക്കുന്നു. ഹേ പക്ഷിരാജ, ശ്രീഹരിയുടെ മായയെ കടക്കാൻ കഠിനമാണ്. എളുപ്പത്തിൽ കടക്കാൻ സാദ്ധ്യമുള്ളതല്ല. വിവേകം വ്യാഖ്യാനിയ്ക്കാനും, മനസ്സിലാക്കാനും, സാധനകൊണ്ട് പ്രാപിയ്ക്കാനും കഠിനമാണ്. അഥവാ ഒരുപക്ഷേ

ഒരുവൻ പ്രാപിച്ചാലും, അതിനെ നിലനിർത്തുന്നതിന്റെ വഴിയിൽ അനവധി വിഘ്നങ്ങൾ ഉണ്ടായിരിയ്ക്കും.'' (118 – ക–ഖ)

**ചൗ:**

**ഗ്യാന് പന്ഥ് കൃപാന് കൈ ധാരാ –**
**പരത് ഖഗേസ് ഹോഇ നഹിം ബാരാ,**
**ജോ നിർബിഘ്ന് പന്ഥ് നിർബഹഈ –**
**സോ കൈവല്യ് പരമ് പദ് ലഹഈ.** 1

**അതി ദുർലഭ് കൈവല്യ് പരമ പദ് –**
**സന്ത് പുരാന് നിഗമ് ആഗമ് ബദ്,**
**രാമ് ഭജത് സൊഇ മുകുതി ഗൊസാഈം –**
**അന്ഇച്ഛിത് ആവഇ ബരിആഈം.** 2

**ജിമി ഥല് ബിനു ജല് രഹി ന സകാഈ –**
**കോടി ഭാँതി കൊഉ കരൈ ഉപാഈ,**
**തഥാ മോച്ഛ് സുഖ് സുനു ഖഗരാഈ –**
**രഹി ന സകഇ ഹരി ഭഗതി ബിഹാഈ.** 3

**അസ് ബിചാരി ഹരി ഭഗത് സയാനേ –**
**മുക്തി നിരാദര് ഭഗതി ലുഭാനേ,**
**ഭഗതി കരത് ബിനു ജതന് പ്രയാസാ –**
**സംസൃതി മൂല് അവിദ്യാ നാസാ.** 4

**ഭോജന് കരിഅ തൃപിതി ഹിത് ലാഗീ –**
**ജിമി സോ അസന് പച്‌വൈ ജഠരാഗീ,**
**അസി ഹരിഭഗതി സുഗമ് സുഖദാഇ –**
**കോ അസ് മൂഢ് ന ജാഹി സൊഹാഈ.** 5

''ജ്ഞാനത്തിന്റെ മാർഗം വാളിന്റെ മൂർച്ചയുള്ള ഭാഗം പോലെയാണ്. ഹേ പക്ഷിരാജ, ഒരുവൻ ക്ഷണം ആ മാർഗത്തിൽനിന്നും വീഴാൻ സാദ്ധ്യതയുണ്ട്. ഏതൊരുവൻ വിഘ്നങ്ങളെല്ലാം കടന്ന് ചെല്ലുന്നുവോ, അവൻ കൈവല്യമെന്ന പരമപദത്തെ പ്രാപിയ്ക്കുന്നു. ഈ കൈവല്യ

പദം അതിദുർല്ലഭമാണെന്ന് സാധുക്കളും, വേദങ്ങളും, പുരാണങ്ങളും, ആഗമങ്ങളും ഘോഷിയ്ക്കുന്നു. പ്രഭോ, ശ്രീരാമനെ ഭജിച്ച് അതേ കൈവല്യപദം നാം കേൾക്കാതെ തന്നെ, നമ്മുടെ ഇച്ഛയ്ക്കെതിരായി താനെ വരുന്നു. നാം എത്രതന്നെ ശ്രമിച്ചാലും വെള്ളത്തെ ഭൂമിയിൽ അല്ലാതെ മറ്റെവിടേയും തങ്ങിനിർത്താൻ സാദ്ധ്യമല്ല. അതുപോലെ, ഹേ പക്ഷിരാജ, മോക്ഷത്തിന്റെ ആനന്ദം ശ്രീഹരിയുടെ ഭക്തിയിൽ നിന്നും വേറിട്ട് തങ്ങിനില്ക്കില്ല. ഇതു മനസ്സിലാക്കി ജ്ഞാനികളായ ശ്രീഹരിയുടെ ഭക്തന്മാർ മോക്ഷത്തെ തിരസ്കരിച്ച് ഭക്തിയിൽ ലയിച്ചിരിയ്ക്കുന്നു. ഏങ്ങിനെ നാം ഭക്ഷിയ്ക്കുന്ന ആഹാരത്തെ ജഠരാഗ്നി നമ്മുടെ ശ്രമം കൂടാതെ ദഹിപ്പിയ്ക്കുന്നുവോ, അതുപോലെ ഭക്തി ആചരിച്ചുകൊണ്ട് സംസാരത്തിന്റെ മൂലകാരണമായ അവിദ്യയെ യാതൊരു ശ്രമവും കൂടാതെ ഒഴിയ്ക്കാം. എളുപ്പവും ആനന്ദകരവുമായ ശ്രീഹരിയിങ്കൽ ഭക്തിയെ സ്വീകരിയ്ക്കാത്ത ഏതു മൂഢനാണുള്ളത്?''

**ദോ:**

**സേവക് സേവ്യ് ഭാവ് ബിനു ഭവ് ന തരിഅ ഉരഗാരി,**
**ഭജഹു രാമ് പദ് പങ്കജ് അസ് സിദ്ധാന്ത് ബിചാരി. (119 – ക)**

**ജോ ചേതന് കഹ്ँ ജഡ് കരഇ ജഡ്ഹി കരഇ ചൈതന്യ്,**
**അസ് സമർഥ് രഘുനായക്ഹി ഭജഹിം ജീവ് തേ ധന്യ്. (119 – ഖ)**

''ഹേ സർപ്പശത്രോ, ഒരു ദാസൻ തന്റെ യജമാനനിങ്കൽ ഭാവിയ്ക്കുന്ന പോലുള്ള ആതേ ഭക്തിഭാവം ശ്രീരാമനിങ്കൽ വളർത്താതെ ഭവസാഗരത്തെ കടക്കാനാവില്ല. ഇതിനെ പ്രമാണിതമായ സിദ്ധാന്തമെന്ന് കരുതി ശ്രീരാമന്റെ പാദകമലങ്ങളെ ഭജിച്ചാലും. രഘുനായകന്ന് ചേതനവസ്തുവിനെ അചേതനമാക്കാനും, അചേതനത്തെ ചേതനമാക്കാനും സാധിയ്ക്കും. അങ്ങിനെയുള്ള സമർത്ഥനായ പ്രഭുവിനെ ഭജിയ്ക്കുന്നവർ ധന്യരാണ്.'' (119 – ക–ഖ)

**ചൗ:**

**കഹെഉँ ഗ്യാന് സിദ്ധാന്ത് ബുഝാഈ –**
**സുനഹു ഭഗതി മനി കൈ പ്രഭുതാഈ,**

രാമ് ഭഗതി ചിന്താമനി സുന്ദര് –
ബസഇ ഗരുഡ് ജാകേ ഉര് അന്തര്. 1

പരമ് പ്രകാസ് രൂപ് ദിന് രാതീ –
നഹിം കഛു ചഹിഅ ദിആ ഘൃത് ബാതീ,
മോഹ് ദരിദ്ര് നികട് നഹിം ആവാ –
ലോഭ് ബാത് നഹിം താഹി ബുഝാവാ. 2

പ്രബല് അബിദ്യാ തമ് മിടി ജാഈ –
ഹാരഹിം സകല് സലഭ് സമുദാഈ,
ഖല് കാമാദി നികട് നഹിം ജാഹീം –
ബസഇ ഭഗതി ജാകേ ഉര് മാഹീം. 3

ഗരല് സുധാ സമ് അരി ഹിത് ഹോഈ –
തെഹി മനി ബിനു സുഖ് പാവ് ന കോഈ,
ബ്യാപഹിം മാനസ് രോഗ് ന ഭാരീ –
ജിൻഹ് കേ ബസ് സബ് ജീവ് ദുഖാരീ. 4

രാമ് ഭഗതി മനി ഉര് ബസ് ജാകേം –
ദുഖ് ലവലേസ് ന സപനെഹുँ താകേം,
ചതുര് സിരോമനി തെഇ ജഗ് മാഹീം –
ജേ മനി ലാഗി സുജതന് കരാഹീം. 5

സോ മനി ജദപി പ്രഗട് ജഗ് അഹഈ –
രാമ് കൃപാ ബിനു നഹിം കൊഉ ലഹഈ,
സുഗമ് ഉപായ് പാഇബേ കേരേ –
നര് ഹതഭാഗ്യ് ദേഹിം ഭട്ഭേരേ. 6

പാവന് പർബത് ബേദ് പുരാനാ –
രാമ് കഥാ രുചിരാകര് നാനാ,
മർമീ സജ്ജന് സുമതി കുദാരീ –
ഗ്യാന് ബിരാഗ് നയന് ഉരഗാരീ. 7

ഭാവ് സഹിത് ഖോജഇ ജോ പ്രാനീ –

**പാവ് ഭഗതി മനി സബ് സുഖ ഖാനീ,**
**മോരേം മന് പ്രഭു അസ് ബിസ്വാസാ –**
**രാമ് തെ അധിക് രാമ് കര് ദാസാ. 8**

**രാമ് സിന്ധു ഘന് സജ്ജന് ധീരാ –**
**ചന്ദന് തരു ഹരി സന്ത് സമീരാ,**
**സബ് കര് ഫല് ഹരി ഭഗതി സുഹാഈ –**
**സോ ബിനു സന്ത് ന കാഹൂँ പാഈ. 9**

**അസ് ബിചാരി ജൊഇ കര് സത്സംഗാ –**
**രാമ് ഭഗതി തെഹി സുലഭ് ബിഹംഗാ. 10**

''ജ്ഞാനത്തെക്കുറിച്ചുള്ള സിദ്ധാന്തത്തെപ്പറ്റി വിശദമായി ഞാൻ പറഞ്ഞു. ഇനി ഭക്തിയെന്ന രത്നത്തിന്റെ പ്രഭാവത്തെപ്പറ്റി പറയാം. രാമഭക്തിയെന്ന സുന്ദരമായ അതിപ്രകാശമയമായ ചിന്താമണി രാവും പകലും അതിന്റെ കാന്തിയെ ഒരു ദീപമോ, നെയ്യോ, തിരയോ ഉപയോഗിയ്ക്കാതെ പരത്തുന്നു. അങ്ങിനെയുള്ള ചിന്താമണി ആരുടെ മനസ്സിൽ വസിയ്ക്കുന്നുവോ, ഹേ ഗരുഡ, അവനെ മോഹമെന്ന ദാരിദ്ര്യം ഒരിയ്ക്കലും അണുകില്ല. ലോഭമെന്ന കാറ്റിന്ന് ആ പ്രകാശത്തെ അണയ്ക്കാനാവില്ല. അത് പ്രബലമായ അവിദ്യയെന്ന കൂരിരുട്ടിനെ ഇല്ലാതാക്കുന്നു. (ദുരഭിമാനം മുതലായ) ശലഭക്കൂട്ടങ്ങൾ ഈ പ്രകാശത്തെ അടുക്കില്ല. മാത്രമല്ല, ഭക്തിയെന്ന മണി ഹൃദയത്തിൽ വസിയ്ക്കുന്നവനെ കാമം മുതലായ ദുഷ്ടവിചാരങ്ങൾ അണുകുകയില്ല. അവന്ന് വിഷം അമൃതമായും, ശത്രുക്കൾ ബന്ധുക്കളായും മാറുന്നു. ആ മണിയില്ലാതെ ആരും സുഖത്തെ പ്രാപിയ്ക്കില്ല. പിന്നെ സർവ ജീവജന്തുക്കളും അനുഭവിയ്ക്കുന്ന ഭയങ്കരമായ മാനസികരോഗങ്ങളാൽ അവൻ ഒരിയ്ക്കലും അക്രമിയ്ക്കപ്പെടുന്നില്ല. രാമഭക്തിയെന്ന മണി ആരുടെ ഹൃദയത്തിൽ വസിയ്ക്കുന്നുവോ, അവന്ന് സ്വപ്നത്തില്ക്കൂടി ദു:ഖം ലവലേശം പോലും ഉണ്ടാകില്ല. ഈ മണിയെ ലഭിയ്ക്കാൻ എന്തും സഹിയ്ക്കുന്ന ഇവർ മാത്രമേ ഈ ലോകത്തിൽ സമർത്ഥശിരോമണികളായുള്ളൂ. ഈ മണി ലോകത്തിൽ പ്രകടമാണെങ്കിലും, ശ്രീരാമകൃപയില്ലാതെ ആർക്കും

അതിനെ കാണാനാവില്ല. അതിനെ കണ്ടുപിടിയ്ക്കാൻ സുഗമമായ മാർഗ്ഗങ്ങളുണ്ടെങ്കിലും ഭാഗ്യഹീനരായ ജീവങ്ങൾ കഠിനമായ മാർഗ്ഗങ്ങളെ ശ്രമിയ്ക്കുന്നു. വേദപുരാണങ്ങൾ പാവനങ്ങളായ പർവതങ്ങളും ശ്രീരാമന്റെ ചരിതങ്ങൾ അവയുടെ നടുവിൽ സ്ഥിതിചെയ്യുന്ന ശ്രേഷ്ഠങ്ങളായ ഖനികളുമാകുന്നു. സജ്ജനങ്ങൾ വിദഗ്ധന്മാരായ ധാതുവിദ്യാനിപുണരും, അവരുടെ സൂക്ഷ്മബുദ്ധി കോടാലിയും, ജ്ഞാനവും വൈരാഗ്യവും, ഹേ ഗരുഡ, (ഖനികളെ നിരീക്ഷണം ചെയ്യുന്ന) രണ്ടു കണ്ണുകളുമാണ്. ഏതു പ്രാണി ഭാവത്തോടെ അന്വേഷിയ്ക്കുന്നുവോ, അവൻ സർവ സുഖങ്ങളുടേയും കലവറയായ ഭക്തിയെന്ന മണിയെ കണ്ടുപിടിയ്ക്കുന്നതിൽ വിജയിയ്ക്കുന്നു. ശ്രീരാന്റെ സേവകൻ ശ്രീരാമനേക്കാളും ഉയർന്നവനാണെന്ന ദൃഢവിശ്വാസം എനിയ്ക്കുണ്ട്. ശ്രീരാമൻ സമുദ്രവും സജ്ജനങ്ങൾ കാർമേഘങ്ങളുമാണ്. ശ്രീഹരി ചന്ദനമരവും സാധുക്കൾ (അതിന്റെ വാസന പരത്തുന്ന) കാറ്റുമാണ്. അത്യാനന്ദകരമായ ശ്രീഹരരിയിങ്കൽ ഭക്തി സർവ ആധ്യാത്മികസാധനകളുടേയും ഫലമാണ്. സാധുക്കൾവഴിയല്ലാതെ അതിനെ ആരും ലഭിച്ചിട്ടില്ല. ഹേ പക്ഷിരാജ, ഈവിധം ചിന്തിച്ച് ഏതൊരുവൻ സാധുസംഗത്തെ നേടുന്നുവോ, അവൻ ശ്രീരാമഭക്തിയെന്ന മണിയെ നിഷ്പ്രയാസം കണ്ടെത്തുന്നു.''

**ദോ:**

**ബ്രഹ്മ് പയോനിധി മന്ദര് ഗ്യാന് സന്ത് സുര് ആഹിം,**
**കഥാ സുധാ മഥി കാഢഹിം ഭഗതി മധുരതാ ജാഹിം. (120 – ക)**

**ബിരതി ചർമ് അസി ഗ്യാന് മദ് ലോഭ് മോഹ് രിപു മാരി,**
**ജയ് പാഇഅ സോ ഹരി ഭഗതി ദേഖു ഖഗേസ് ബിചാരി. (120 – ഖ)**

''വേദങ്ങളെന്ന (ക്ഷീര)സമുദ്രത്തിൽനിന്നും ജ്ഞാനമെന്ന മന്ദരപർവതത്തെക്കൊണ്ട് സാധുക്കളെന്ന ദേവന്മാർ പാവനചരിതങ്ങളെന്ന അമൃതത്തെ കടഞ്ഞെടുക്കുന്നു. ഭക്തി അതിന്റെ മാധുര്യമാണ്. വിരക്തിയെന്ന കവചം ധരിച്ച് ജ്ഞാനമെന്ന വാളുകൊണ്ട് മദം, ലോഭം, മോഹം

എന്നീ ശത്രുക്കളെ വധിച്ച് ശ്രീഹരിഭക്തിയാണ് വിജയിയ്ക്കുന്നതെന്ന്, ഹേ പക്ഷിരാജ, ചിന്തിച്ചു മനസ്സിലാക്കിയാലും.'' (120 – ക–ഖ)

**ചൗ:**

**പുനി സപ്രേമ് ബോലെഉ ഖഗരാഊ –**
**ജൗം കൃപാലു മൊഹി ഊപര് ഭാഊ.**
**നാഥ് മോഹി നിജ സേവക് ജാനീ –**
**സപ്ത് പ്രസ്ന് മമ കഹഹു ബഖാനീ.** 1

**പ്രധമ്ഹിം കഹഹു നാഥ് മതിധീരാ –**
**സബ് തേ ദുർലഭ് കവന് സരീരാ,**
**ബഡ് ദുഖ് കവന് കവന് സുഖ് ഭാരീ –**
**സൊഇ സംഛേപ്ഹിം കഹഹു ബിചാരീ.** 2

**സന്ത് അസന്ത് മരമ് തുംഹ് ജാനഹു –**
**തിൻഹ് കര് സഹജ് സുഭാവ് ബഖാനഹു,**
**കവന് പുന്യ് ശ്രുതി ബിദിത് ബിസാലാ –**
**കഹഹു കവന് അഘ് പരമ് കരാലാ.** 3

**മാനസ് രോഗ് കഹഹു സമുഝാഇ –**
**തുംഹ് സർബഗ്യ് കൃപാ അധികാഇ,**
**താത് സുനഹു സാദര് അതി പ്രീതീ –**
**മൈം സംഛേപ് കഹഉ് യഹ് നീതീ.** 4

**നര് തന് സമ് നഹിം കവനിഉ ദേഹീ –**
**ജീവ് ചരാചര് ജാചത് തേഹീ,**
**നരക് സ്വർഗ് അപബർഗ് നിസേനീ –**
**ഗ്യാന് ബിരാഗ് ഭഗതി സുഭ് ദേനീ.** 5

**സോ തനു ധരി ഹരി ഭജഹിം ന ജേ നര് –**
**ഹോഹിം വിഷയ് രത് മന്ദ് മന്ദ് തര്,**
**കാ്ച് കിരിച് ബദലേം തേ ഹേഹീം –**
**കര് തേ ഡാരി പരസ് മനി ദേഹീം.** 6

നഹിം ദരിദ്ര് സമ് ദുഖ് ജഗ് മാഹീം –
സന്ത് മിലന് സമ് സുഖ് ജഗ് നാഹീം,
പര് ഉപകാര് ബചന് മന് കായാ –
സന്ത് സഹജ് സുഭാഉ ഖഗരായാ. 7

സന്ത് സഹഹിം ദുഖ് പരഹിത് ലാഗീ –
പരദുഖ് ഹേതു അസന്ത് അഭാഗീ,
ഭൂർജ് തരൂ സമ് സന്ത് കൃപാലാ –
പരഹിത് നീതി സഹ് ബിപതി ബിസാലാ. 8

സന് ഇവ ഖല് പര് ബന്ധന് കരഈ –
ഖാല് കഢാഇ ബിപതി സഹി മരഈ,
ഖല് ബിനു സ്വാരഥ് പര അപകാരീ –
അഹി മൂഷക് ഇവ സുനു ഉരഗാരീ. 9

പര സമ്പദാ ബിനാസി നസാഹീം –
ജിമി സസി ഹതി ഹിമ് ഉപല് ബിലാഹീം,
ദുഷ്ട് ഉദയ് ജഗ് ആരതി ഹേതൂ –
ജഥ:ാ പ്രസിദ്ധ് അധമ് ഗ്രഹ കേത 10

സന്ത് ഉദയ് സന്തത് സുഖകാരീ –
ബിസ്വ സുഖദ് ജിമി ഇന്ദു തമാരീ,
പരമ ധർമ് ശ്രുതി ബിദിത് അഹിംസാ –
പര് നിന്ദാ സമ് അഘ് ന ഗരീസാ. 11

ഹര് ഗുര് നിന്ദക് ദാദുര് ഹോഈ –
ജന്മ് സഹസ്ര് പാവ് തന് സോഈ.
ദ്വിജ നിന്ദക് ബഹു നരക് ഭോഗ് കരി –
ജഗ് ജനമഇ ബായസ് സരീര് ധരി. 12

സുര ശ്രുതി നിന്ദക് ജേ അഭിമാനീ –
രൗരവ നരക് പരഹിം തേ പ്രാനീ,

ഹോഹിം ഉലൂക് സന്ത് നിന്ദാ രത് –
മോഹ് നിസാ പ്രിയ് ഗ്യാന് ഭാനു ഗത്. 13

സബ് കൈ നിന്ദാ ജേ ജഡ് കരഹീം –
തേ ചമഗാദര് ഹോഇ അവതരഹീം,
സുനഹു താത് അബ് മാനസ് രോഗാ –
ജിൻഹ് തേ ദുഖ് പാവഹിം സബ് ലോഗാ. 14

മോഹ് സകല് ബ്യാധിൻഹ് കര് മൂലാ –
തിൻ തേ പുനി ഉപജഹിം ബഹു സൂലാ,
കാമ് ബാത് കാഫ് ലോഭ് അപാരാ –
ക്രോധ് പിത്ത് നിത് ഛാതീ ജാരാ. 15

പ്രീതി കരഹിം ജൗം തീനിഉ ഭാഈ –
ഉപജഇ സന്യപാത് ദുഖദാഈ,
ബിഷയ് മനോരഥ് ദുർഗമ് നാനാ –
തേ സബ് സൂല് നാമ് കോ ജാനാ. 16

മമതാ ദാദു കണ്ഡു ഇര്ഷാഈ –
ഹരഷ് ബിഷാദ് ഗരഹ് ബഹുതാഈ,
പര സുഖ് ദേഖി ജരനി സൊഇ ഛാഈ –
കുഷ്ട് ദുഷ്ടതാ മന് കുടിലാഈ. 17

അഹങ്കാര് അതി ദുഖദ് ഡമരുആ –
ദംഭ് കപട് മദ് മാന് നെഹരുആ,
തൃസ്നാ ഉദര്ബൃദ്ധി അതി ഭാരീ –
ത്രിബിധി ഈഷനാ തരുന് തിജാരീ. 18

ജുഗ് ബിധി ജ്വര് മത്സര് അബിബേകാ –
കഹ്ँ ലഗി കഹൗം കുരോഗ് അനേകാ. 19

ഗരുഡൻ വീണ്ടും സ്നേഹംനിറഞ്ഞ വാക്കുകളിൽ പറഞ്ഞു: "ഹേ കൃപാലോ, അങ്ങയ്ക്ക് എന്മേൽ സ്നേഹമുണ്ടെങ്കിൽ എന്നെ അങ്ങയുടെ ദാസനായി കരുതി ദയവായി താഴെ പറയുന്ന ഏഴു ചോദ്യങ്ങൾക്ക്

ഉത്തരം തന്നാലും: (1) ഹേ ധീരമതിയായ നാഥ, ആദ്യം പറഞ്ഞാലും: എല്ലാറ്റിലും വെച്ച് ദുർല്ലഭമായ ശരീരം ഏതാണ്? (2) ഏറ്റവും വലിയ ദു:ഖവും (3) എറ്റവും വലിയ സുഖവും ഏതാണ് എന്ന് ചിന്തിച്ച് സംക്ഷേപമായി പറഞ്ഞാലും. (4) അങ്ങയ്ക്ക് സാധുക്കളുടേയും ദുർജ്ജനങ്ങളുടേയും മർമ്മം അറിയാം. അവരുടെ സഹജമായ സ്വഭാവത്തെപ്പറ്റി വിവരിച്ചാലും. (5) ഏതാണ് വേദങ്ങളിൽ പറഞ്ഞിട്ടുള്ള എറ്റവും ഉയർന്ന പുണ്യ കർമ്മം; (6) ഏതാണ് ഏറ്റവും വലിയ പാപകർമ്മം? (7) അങ്ങ് സർവജ്ഞനും അതികൃപാലുവുമാണ്. മാനസരോഗത്തെപ്പറ്റി തെളിവായി പറഞ്ഞാലും.'' ''പ്രിയ ഗരുഡ, ഈ പ്രശ്നങ്ങൾക്ക് എന്റെ അഭിപ്രായത്തെ ചുരുക്കത്തിൽ പറയാം. ശ്രദ്ധയോടും ആദരവോടും കേട്ടാലും: (1) മനുഷ്യശരീരത്തെപ്പോലെ ഉത്തമമായ ശരീരം വേറില്ല. അതിനെ എല്ലാ ചരാചരജീവങ്ങളും യാചിയ്ക്കുന്നു. അത് ജീവനെ നരകത്തിലേയ്ക്കോ സ്വർഗ്ഗത്തിലേയ്ക്കോ, അഥവാ ജീവൻ മുക്തിയ്ക്കോ നയിയ്ക്കുന്ന ഏണിപ്പടിയാണ്. അത് ജ്ഞാനം, വൈരാഗ്യം, ഭക്തി എന്നീ മംഗളവരങ്ങളെ പ്രദാനം ചെയ്യുന്നു. ഈ ശരീരം ലഭിച്ച് ഏവർ ശ്രീഹരിയെ ഭജിയ്ക്കാതെ നീചമായ ഇന്ദ്രിയസുഖഭോഗങ്ങളിൽ ലയിയ്ക്കുന്നവോ, അവർ കൈയ്യിലിരിയ്ക്കുന്ന സ്പർശമണിയെ വലിച്ചെറിഞ്ഞ് പകരം കുപ്പിച്ചില്ലുകളെ എടുക്കുന്നു. (2) ഈ ലോകത്തിൽ ദാരിദ്ര്യം പോലെ കഠിനമായ ദു:ഖം വേറില്ല. (3) സത്സംഗത്തെപ്പോലെ ഉയർന്ന സുഖം വേറില്ല. (4) ഹേ പക്ഷിരാജ, മനസാ, വാചാ, കർമ്മണാ പരോപകാരം ചെയ്യുന്നതാണ് സാധുക്കളുടെ സഹജമായ സ്വഭാവം. സാധുക്കൾ പരഹിതത്തിന്നായി ദു:ഖങ്ങൾ സഹിയ്ക്കുന്നു. ഭാഗ്യഹീനരായ ദുർജ്ജനങ്ങൾ മറിച്ച് അന്യരെ ഉപദ്രവിയ്ക്കുവാൻ വേണ്ടി പ്രവർത്തിയ്ക്കുന്നു. കോമളഹൃദയരായ സാധുക്കൾ ഭോജവൃക്ഷത്തെപ്പോലെ (അതിന്റെ തോൽ ഉപകാരമുള്ളതാണ്) അത്യന്തം യാതനയനുഭവിയ്ക്കുന്നു. മറിച്ച് ദുർജ്ജനങ്ങൾ ചണച്ചെടിയെപ്പോലെ (അതിന്റെ തൊലിയുരിച്ച് കയറുണ്ടാക്കി മറ്റുള്ളവരെ കെട്ടാനുപയോഗിയ്ക്കുന്നു.) നാശകരമായ യാതനയനുഭവിപ്പിയ്ക്കുന്നു. ഹേ സർപ്പശത്രോ,

ദുഷ്ടന്മാർ എലിയേയും പാമ്പിനേയും പോലെ തങ്ങൾക്കു ഗുണ മില്ലെങ്കിലും കൂടി മറ്റുള്ളവരെ പീഡിപ്പിയ്ക്കുന്നു. വിളവിനെ നശിപ്പിച്ച് ഹിമവർഷം സ്വയം നശിയ്ക്കുന്നതുപോലെ ദുഷ്ടന്മാർ അന്യരുടെ സമ്പത്തിനെ നശിപ്പിച്ച് സ്വയം നശിയ്ക്കുന്നു. എല്ലാ ഗ്രഹനക്ഷത്ര ങ്ങളാലും വെറുക്കപ്പെടുന്ന വാൽനക്ഷത്രം ഉയരുന്നതു പോലെ, ദുർജ്ജനങ്ങളുടെ ഉയർച്ച ലോകത്തിൽ സർവനാശത്തിന്ന് കാരണ മാകുന്നു. മറിച്ച് സാധുക്കളുടെ ഉദയം, സൂര്യചന്ദ്രന്മാരുടെ ഉദയം പോലെ വിശ്വത്തിനെല്ലാം സുഖത്തെ കൊടുക്കുന്നു. (5) വേദങ്ങളിൽ നിന്നും അറിയപ്പെടുന്ന എറ്റവും വലിയ ധർമ്മം അഹിംസയാണ്. (6) പരദൂഷണത്തെപ്പോലെ വലിയ പാപം വേറെയില്ല. ശിവനേയും ഗുരുവിനേയും നിന്ദിയ്ക്കുന്നവൻ (മരണാനന്തരം) തവളയുടെ രൂപ മെടുക്കുന്നു. അതേ രൂപം ആയിരം ജന്മം തുടർന്നിരിയ്ക്കും. ബ്രാഹ്മണരെ നിന്ദിയ്ക്കുന്നവൻ അനവധി നരകങ്ങളിൽ യാതനക ളനുഭവിച്ച് ഭൂമിയിൽ കാക്കയായി ജനിയ്ക്കുന്നു. ദേവന്മാരേയും വേദങ്ങളേയും നിന്ദിയ്ക്കുന്ന അഭിമാനികളായവർ രൗരവമെന്ന നരക ത്തിൽ എറിയപ്പെടുന്നു. സാധുക്കളെ നിന്ദിയ്ക്കുന്നതിൽ ആനന്ദം കൊള്ളുന്നവർ മൂങ്ങകളായി ജനിയ്ക്കുന്നു. അവർക്ക് മോഹമെന്ന രാത്രി പ്രിയമാണ്; ജ്ഞാനമെന്ന സൂര്യൻ അസ്തമിച്ചുകഴിഞ്ഞു. സർവരേയും നിന്ദിയ്ക്കുന്ന മൂഢന്മാർ വവ്വാലുകളായി പുനർജന്മം എടുക്കുന്നു. (7) ഹേ ഗരുഡ, ഇനി ഞാൻ എല്ലാവരും അനുഭവിയ്ക്കുന്ന മനോരോഗത്തെ പ്പറ്റി പറയാം. മോഹം എല്ലാ വ്യാധികളുടേയും മൂലകാരണമാണ്. ഇവയിൽനിന്നും മറ്റു പല ഉപദ്രവങ്ങളും ഉണ്ടാകുന്നു. കാമാസക്തി വാതരോഗത്തിന്നും, ലോഭം കഠിനമായ കഫക്ഷോഭത്തിന്നും, ക്രോധം സദാ മാറിനെ എരിയിയ്ക്കുന്ന പിത്തത്തിന്നും സമമാണ്. ഇതു മൂന്നും ഒന്നുചേർന്നാൽ ഉണ്ടാകുന്നത് അതിഭയങ്കരമായ സന്നിപാതജ്വരമാണ്. ദുസ്സാദ്ധ്യമായ പലവിധ ഇന്ദ്രിയഭോഗങ്ങളുടെ ഇച്ഛ എണ്ണററ അനവധി പീഡകളാണ്. മമത വിരയുപദ്രവത്തിന്നും, അസൂയ ചൊറിച്ചലിന്നും സുഖദു:ഖങ്ങൾ തൊണ്ടവീക്കത്തിന്നും സമമാണ്. പരസുഖത്തെ കണ്ട് വയറുകത്തുന്നത് ക്ഷയത്തിന്നും, ദുഷ്ടതയും കുടിലമനസ്ഥിതിയും

കുഷ്ഠരോഗത്തിന്നും സമമാണ്. അഹങ്കാരം അത്യന്തം വേദന തരുന്ന സന്ധി രോഗത്തിന്നും, ദംഭം, കപടത, മദം, അഭിമാനം ഇവ നാടവിരയ്ക്കും സമമാണ്. തൃഷ്ണ (ഉപഭോഗത്തിന്നുള്ള ദാഹം) മുഴുത്ത കുടവയറിന്നും, മൂന്നുവിധം (സന്തതി, സമ്പത്ത്, കീർത്തി ഇവയ്ക്കു വേണ്ടിയുള്ള) ആഗ്രഹങ്ങൾ നാലാമ്പനിയ്ക്കും, മാത്സര്യം, അവിവേകം ഇവ രണ്ടുവിധം ജ്വരങ്ങൾക്കും സമമാണ്. ഇനിയും പറഞ്ഞാൽ തീരാത്ത അനവധി രോഗങ്ങളുമുണ്ട്."

**ദോ:**

**ഏക് ബ്യാധി ബസ് നര് മരഹിം ഏ അസാധി ബഹു ബ്യാധി.**
**പീഡഹിം സന്തത് ജീവ് കഹു്ँ സോ കിമി ലഹൈ സമാധി.(121 – ക)**

**നേമ് ധർമ് ആചാര് തപ് ഗ്യാന് ജഗ്യ് ജപ് ദാന്**
**ഭേഷജ് പുനി കോടിൻഹ് നഹിം രോഗ് ജാഹിം ഹരിജാന്. (121 – ഖ)**

"ഒരു വ്യാധികൊണ്ടുതന്നെ ജനങ്ങൾ മരിയ്ക്കുന്നു. ഞാൻ ജീവനെ സദാ പീഡിപ്പിയ്ക്കുന്ന അനവധി മാറാരോഗങ്ങളെപ്പറ്റി പറഞ്ഞു. അതിന്ന് എങ്ങിനെ ശാന്തി കിട്ടും? ഹേ വിഷ്ണുവാഹന, നിയമം, ധർമ്മം, ആചാരം, തപസ്സ്, ജ്ഞാനം, യാഗം, ജപം, ദാനം, പിന്നെ കോടി ക്കണക്കിൽ മറ്റനവധി മരുന്നുകളുമുണ്ട്. പക്ഷേ മുൻപറഞ്ഞ വ്യാധികൾ ഇവയ്ക്ക് കീഴടങ്ങില്ല." (121–ക–ഖ)

**ചൗ:**

**എഹി ബിധി സകല് ജീവ് ജഗ് രോഗീ –**
**സോക് ഹരഷ് ഭയ് അനീതി ബിയോഗീ,**
**മാനസ് രോഗ് കഛുക് മൈം ഗാഏ –**
**ഹഹിം സബ് കേം ലഖി ബിരലെൻഹ് പാഏ. 1**

**ജാനേ തേ ഛീജഹിം കഛു പാപീ –**
**നാസ് ന പാവഹിം ജന് പരിതാപീ,**
**ബിഷയ് കുപഥ്യ് പാഇ അങ്കുരേ –**
**മുനിഹു ഹൃദയ്ँ കാ നര് ബാപുരേ. 2**

രാമ കൃപാँ നാസഹിം സബ് രോഗാ –
ജൗം എഹി ഭാँതി ബനൈ സംജോഗാ,
സദ്ഗുര് ബൈദ് ബചന് ബിസ്വാസാ –
സംജമ് യഹ് ന ബിഷയ് കൈ ആസാ. 3

രഘുപതി ഭഗതി സജീവന് മൂരീ –
അനൂപാന് ശ്രദ്ധാ മതി പൂരീ,
എഹി ബിധി ഭലെഹിം സൊ രോഗ് നസാഹീം –
നഹിം ത് ജതന് കോടി നഹിം ജാഹീം. 4

ജാനിഅ തബ് മന് ബിരുജ് ഗൊസാँഈ –
ജബ് ഉര് ബല് ബിരാഗ് അധികാഈ,
സുമതി ഛുധാ ബാഢഇ നിത് നഈ –
ബിഷയ് ആസ് ദുർബലതാ ഗഈ. 5

ബിമല് ഗ്യാന് ജല് ജബ് സൊ നഹാഈ –
തബ് രഹ് രാമ് ഭഗതി ഉര് ഛാഈ,
സിവ് അജ് സുക് സനകാദിക് നാരദ് –
ജേ മുനി ബ്രഹ്മ് ബിചാര് ബിസാരദ്. 6

സബ് കര് മത് ഖഗ്നായക് ഏഹാ –
കരിഅ രാമ പദ പങ്കജ് നേഹാ,
ശ്രുതി പുരാന് സബ് ഗ്രന്ഥ് കഹാഹീം –
രഘുപതി ഭഗതി ബിനാ സുഖ് നാഹീം. 7

കമഠ് പീഠ് ജാമഹിം ബരു ബാരാ –
ബന്ധ്യാ സുത് ബരു കാഹഹു മാരാ,
ഫൂലഹിം നഭ് ബരു ബഹുബിധി ഫൂലാ –
ജീവ് ന ലഹ് സുഖ് ഹരി പ്രതികുലാ. 8

തൃഷാ ജാഇ ബരു മൃഗജല് പാനാ –
ബരു ജാമ്ഹിം സസ് സീസ് ബിഷാനാ,
അന്ധകാരു ബരു രബിഹി നസാവൈ –

**രാമ് ബിമുഖ് ന ജീവ് സുഖ് പാവൈ.** **9**

**ഹിമ് തേ അനല് പ്രഗട് ബരു ഹോഇൗ –**
**ബിമുഖ് രാമ് സുഖ് പാവ് ന കോഇൗ.** **10**

''ഈവിധം എല്ലാ പ്രാണികളും ഈ ലോകത്തിൽ രോഗബാധിതരും, സുഖം, ദു:ഖം, ഭയം, സ്നേഹം, വിയോഗം ഇവയാൽ ബാധിയ്ക്കപ്പെട്ടവരുമാണ്. ഞാൻ മനസ്സിനെ ബാധിയ്ക്കുന്ന ചില രോഗങ്ങളെപ്പറ്റി മാത്രമേ പറഞ്ഞിട്ടുള്ളൂ. ഓരോരുത്തനും അവയാൽ ബാധിയ്ക്കപ്പെടുന്നുണ്ടെങ്കിലും, അല്പം ചിലർക്കു മാത്രമേ അവയെ കണ്ടുപിടിയ്ക്കാൻ കഴിയുള്ളൂ. മനുഷ്യസമുദായത്തിന്റെ ശാപമായ ഈ നീചരോഗങ്ങൾ കണ്ടുപിടിയ്ക്കപ്പെട്ടാൽ കുറച്ചു ശമിച്ചുവെന്നുവരാം. പക്ഷേ അവ തീരെ നശിയ്ക്കുന്നില്ല. വിഷയങ്ങളെന്ന അഹിതമായ ആഹാരത്താൽ അവ മുനിമാരുടെ മനസ്സിൽക്കൂടി വീണ്ടും മുളച്ചു വരുന്നു. പിന്നെ സാധാരണ മനുഷ്യരുടെ ഗതി എന്തായിരിയ്ക്കും? താഴെ പറയുന്ന ഘടകങ്ങൾ ഒന്നുചേർന്നാൽ ഈ രോഗങ്ങളെല്ലാം തന്നെ ശ്രീരാമന്റെ കൃപയാൽ നിർമൂലമായി നശിയ്ക്കുന്നു: സദ്ഗുരുവെന്ന വൈദ്യനിൽ പൂർണ്ണവിശ്വാസമുണ്ടായിരിയ്ക്കണം. ചികിത്സ ഇന്ദ്രിയസുഖങ്ങളെ ഉപേക്ഷിയ്ക്കലാണ്. രഘുപതിയിങ്കൽ ഭക്തി ജീവനദാനം ചെയ്യുന്ന മൂലികയാണ്. ഭക്തി നിറഞ്ഞ മനസ്സ് അത് കഴിയ്ക്കാനുള്ള മാധ്യമമാണ്. ഈ വിധം രോഗങ്ങളെ തീർച്ചയായും നശിപ്പിയ്ക്കാം. അല്ലെങ്കിൽ അവയെ ശമിപ്പിയ്ക്കാനുള്ള എല്ലാ ശ്രമങ്ങളും വൃഥാവാകും. പ്രഭോ, മനസ്സിന്ന് വൈരാഗ്യമെന്ന ശക്തി സംഗ്രഹിച്ചുകൊണ്ടും, സദ്വിചാരങ്ങളെന്ന വിശപ്പ് നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടും, ഇന്ദ്രിയസുഖങ്ങളുടെ വിശപ്പെന്ന ദുർബലത ഇല്ലാതാവുകയും ചെയ്യുമ്പോൾ മാത്രമേ മനസ്സ് പൂർണ്ണമായും സ്വസ്ഥതയടഞ്ഞതായി കരുതാവൂ. (ഈവിധം എല്ലാ മനോരോഗങ്ങളും നശിച്ചശേഷം) ശുദ്ധമായ ജ്ഞാനമെന്ന ജലത്തിൽ മനസ്സ് കുളിയ്ക്കുമ്പോൾ ഹൃദയം ശ്രീരാമഭക്തീകൊണ്ട് നിറയുന്നു. ബ്രഹ്മവിചാരത്തിൽ സമർത്ഥരായ ശിവൻ, ബ്രഹ്മാവ്, സനകാദികൾ, നാരദൻ, മറ്റു മഹർഷിമാർ ഇവരെല്ലാവരും, ഹേ പക്ഷിരാജ, ഒരുവൻ ശ്രീരാമപാദകമലങ്ങളിൽ ഭക്തി വളർത്തണ

മെന്നതിൽ ഒരേ മതക്കാരാണ്. വേദങ്ങളും, പുരാണങ്ങളും, മറ്റു പുണ്യഗ്രന്ഥങ്ങളും ഘോഷിയ്ക്കുന്നു: രഘുപതിയിങ്കൽ ഭക്തിയുണ്ടാകാതെ ഒരുവന്ന് സുഖം എന്നത് ഉണ്ടാകാൻ സാദ്ധ്യമല്ല. ആമയുടെ പുറത്ത് രോമം മുളച്ചുവെന്നു വരാം, മലടിയുടെ മകൻ ഒരുവനെ കൊന്നുവെന്നു വരാം, എല്ലാവിധ പുഷ്പങ്ങളും ആകാശത്തിൽ പൂത്തുവെന്നും വരാം, പക്ഷേ ശ്രീഹരിയ്ക്ക് എതിരായവന്ന് ഒരിയ്ക്കലും സുഖമുണ്ടാവില്ല. കാനൽനീർ കുടിച്ച് ദാഹം തീർക്കാൻ കഴിഞ്ഞുവെന്നു വരാം, മുയലിന്ന് കൊമ്പുകൾ മുളച്ചുവെന്നു വരാം, സൂര്യനെ ഇരുട്ട് മറച്ചുവെന്നു വരാം. പക്ഷേ ശ്രീരാമന്ന് വിമുഖനായവൻ സുഖമായിരിയ്ക്കുന്നത് ഒരിയ്ക്കലും സാധ്യമല്ല. ഹിമക്കട്ടയിൽനിന്നും തീയുണ്ടാവാം, പക്ഷേ ശ്രീരാമന്റെ ശത്രു ഒരിയ്ക്കലും സുഖം അനുഭവിയ്ക്കില്ല.''

**ദോ:**

**ബാരി മഥേം ഘൃത് ഹോഇ ബരു സികതാ തേ ബരു തേല്,**
**ബിനു ഹരി ഭജന് ന ഭവ് തരിഅ യഹ് സിദ്ധാന്ത് അപേല്. (122 – ക)**

**മസക്ഹി കരഇ ബിരഞ്ചി പ്രഭു അജ്ഹി മസക് തേ ഹീന്,**
**അസ് ബിചാരി തജി സംസയ് രാമ്ഹി ഭജഹിം പ്രബീന്. (122– ഖ)**

**ശ്ലോകം:**

**വിനിശ്ചിതം വദാമി തേ ന അന്യഥാ വചാംസി മേ,**
**ഹരിം നരാ ഭജന്തി യേƒതി ദുസ്തരം തരന്തി തേ. (122 – ഗ)**

''വെള്ളത്തെ കടഞ്ഞ് വെണ്ണയെടുത്തുവെന്നു വരാം, മണലിൽനിന്നും എണ്ണ പിഴിഞ്ഞെടുത്തുവെന്നു വരാം, പക്ഷേ ശ്രീരാമനെ ഭജിയ്ക്കാതെ ഭവസാഗരത്തെ കടക്കാനാവില്ല. ഈ സിദ്ധാന്തത്തെ ആർക്കും മറുക്കാനാവില്ല. പ്രഭുവിന്ന് ഒരു കൊതുകിനെ ബ്രഹ്മാവിന്റെ പദത്തിൽ ഉയർത്താം; ബ്രഹ്മാവിനെ ഒരു കൊതുകിന്റെ സ്ഥാനത്തിൽ തരംതാഴ്ത്താം. ഇത് മനസ്സിലാക്കി ജ്ഞാനികൾ സംശയങ്ങളെല്ലാം ത്യജിച്ച് ശ്രീരാമനെ ഭജിയ്ക്കുന്നു. ഞാനെന്റെ ദൃഢമായ അഭിപ്രായം പറയാം. എന്റെ വാക്കുകൾ ഒരിയ്ക്കലും അസത്യമാവില്ല: ശ്രീരാമനെ

ഭജിയ്ക്കുന്നവർ കടക്കാൻ അത്യന്തം കഷ്ടമുള്ള ഭവസാഗരത്തെ നിഷ്പ്രയാസം കടക്കുന്നു. (122 – ക-ഗ)

**ചൗ:**

**കഹെഉ് നാഥ് ഹരി ചരിത് അനൂപാ –**
**ബ്യാസ് സമാസ് സ്വമതി അനുരൂപാ,**
**ശ്രുതി സിദ്ധാന്ത് ഇഹഇ ഉരഗാരീ –**
**രാമ് ഭജിഅ സബ് കാജ് ബിസാരീ. 1**

**പ്രഭു രഘുപതി തജി സേഇഅ കാഹീ –**
**മോഹി സെ സഠ് പര് മമതാ ജാഹീ,**
**തുംഹ് ബിഗ്യാനരൂപ് നഹിം മോഹാ –**
**നാഥ് കീൻഹ് മോ പര് അതി ഛോഹാ. 2**

**പൂഛിഹു രാമ് കഥാ അതി പാവനി –**
**സുക് സനകാദി സംഭു മന് ഭാവനി,**
**സത് സംഗതി ദുർലഭ് സംസാരാ –**
**നിമിഷ് ദണ്ഡ് ഭരി ഏകഉ ബാരാ. 3**

**ദേഖു ഗരുഡ് നിജ് ഹൃദയ് ബിചാരീ –**
**മൈം രഘുബീര് ഭജന് അധികാരീ.**
**സകുനാധമ് സബ് ഭാംതി അപാവന് –**
**പ്രഭു മൊഹി കീൻഹ് ബിദിത് ജഗ് പാവന്. 4**

"പ്രഭോ, ഞാൻ ശ്രീഹരിയുടെ ചരിതത്തെ എനിയ്ക്കറിയവുന്നപോലെ ചിലെടത്ത് ചുരുക്കിയും ചിലെടത്ത് വിസ്തരിച്ചും പറഞ്ഞു. ഹേ സർപ്പശത്രോ, വേദങ്ങളുടെ സിദ്ധാന്തം ഇതാണ്: മറ്റെല്ലാ കർമ്മങ്ങ ളേയും മറന്ന് ശ്രീരാമനെ ഭജിയ്ക്കുക മാത്രം ചെയ്യുക. എന്നെപ്പോലെ ഒരു മൂഢനെ അവന്റെ സ്വന്തമെന്നു കരുതുന്ന പ്രഭുവായ രഘു പതിയെ ത്യജിച്ചാൽ ഭജിയ്ക്കാനർഹനായി വേറെയാരുണ്ട്? അങ്ങ് വിജ്ഞാനത്തിന്റെ അവതാരമാണ്. അങ്ങയ്ക്ക് മോഹവുമില്ല, മറിച്ച്, ശുകൻ, സനകാദികൾ മുതലായ മുനിമാരുടേയും ശംഭുവിന്റേയും

മനസ്സിനെ ആനന്ദിപ്പിയ്ക്കുന്ന അതിപാവനമായ ശ്രീരാമചരിതത്തെ പ്രവചിയ്ക്കാൻ അങ്ങ് എന്നോട് പറഞ്ഞ് എനിയ്ക്ക് വലിയ അനുഗ്രഹം ചെയ്തിരിയ്ക്കുന്നു. ഈ ലോകത്തിൽ സത്സംഗം ലഭിയ്ക്കാൻ വളരെ കഷ്ടമാണ് – അത് ക്ഷണനേരത്തിന്നോ, അര മണിക്കൂറിന്നോ, ഒരു പ്രാവശ്യമോ ആയാലും കൂടി. ഹേ ഗരുഡ, അങ്ങയുടെ മനസ്സിൽ ചിന്തിച്ചു നോക്കിയാലും – എനിയ്ക്ക് രഘുവീരനെ ഭജിയ്ക്കാൻ എന്തു യോഗ്യതയാണുള്ളത്? പക്ഷികളിൽവെച്ച് അതിനീചനും, എല്ലാവിധ ത്തിലും അശുദ്ധനുമായിരുന്ന എന്നെ പ്രഭു ലോകത്തെ പാവനമാക്കു ന്നവനെന്ന് അറിയിച്ചു.''

**ദോ:**

**ആജു ധന്യ് മൈം ധന്യ് അതി ജദ്യപി സബ് ബിധി ഹീന്,**
**നിജ ജന് ജാനി രാമ് മൊഹി സന്ത് സമാഗമ് ദീന്. (123 – ക)**

**നാഥ് ജഥാമതി ഭാഷെഉ്ँ രാഖെഉ്ँ നഹിം കഛു ഗോഇ,**
**ചരിത് സിന്ധു രഘുനായക് ഥാഹ് കി പാവഇ കോഇ. (123 – ഖ)**

''എല്ലാവിധത്തിലും നീചനായാലും, ഞാനിന്ന് അതിധന്യനാണ്. എന്തെന്നാൽ പ്രഭു എന്നെ തന്റെ സ്വന്തം സേവകനാണെന്ന് സ്വീകരിച്ച് പ്രഭോ, അങ്ങയെപ്പോലൊരു സജ്ജനത്തിന്റെ സമാഗമത്തെ തന്ന് കൃപ കാണിച്ചിരിയ്ക്കുന്നു. ഹേ നാഥ, എനിയ്ക്കറിയാവുന്നവിധം എല്ലാം ഒളിവുമറവില്ലാതെ അങ്ങയോട് പറഞ്ഞിട്ടുണ്ട്. പക്ഷേ, ശ്രീരാമന്റെ ചരിതം ഒരു സമുദ്രത്തെപ്പോലെ അതിവിസ്തൃതമാണ്. ആർക്കെങ്കിലും അതിന്റെ ആഴം കാണാൻ കഴിയുമോ?'' (123 – ക–ഖ)

**ചൗ:**

**സുമിരി രാമ് കേ ഗുന് ഗന് നാനാ –**
**പുനി പുനി ഹരഷ് ഭുസുണ്ഡി സുജാനാ,**
**മഹിമാ നിഗമ് നേതി കരി ഗാഈ –**
**അതുലിത് ബല് പ്രതാപ് പ്രഭുതാഈ. 1**

**സിവ് അജ് പൂജ്യ ചരന് രഘുരാഈ –**
**മോ പര് കൃപാ പരമ് മൃദുലാഈ,**
**അസ് സുഭാഉ കഹുँ സുനഉँ ന ദേഖഉँ –**
**കെഹി ഖഗേസ് രഘുപതി മമ ലേഖഉँ. 2**

**സാധക് സിദ്ധ് ബിമൂക്ത് ഉദാസീ –**
**കബി കോബിദ് കൃതഗ്യ് സംന്യാസീ,**
**ജോഗീ സൂര് സുതാപസ് ഗ്യാനീ –**
**ധർമ നിരത് പണ്ഡിത് ബിഗ്യാനീ. 3**

**തരഹിം ന ബിനു സേഏँ മമ സ്വാമീ –**
**രാമ് നമാമി നമാമി നമാമി,**
**സരന് ഗഏँ മോ സേ അഘ രാസി –**
**ഹോഹിം സുദ്ധ് നമാമി അബിനാസീ. 4**

ജ്ഞാനിയായ കാകഭുശുണ്ടി ശ്രീരാമന്റെ അനവധി ഗുണഗണങ്ങളെ സ്മരിച്ചുകൊണ്ട് വീണ്ടും വീണ്ടും സന്തോഷിച്ചു. "ആരുടെ മഹിമയെ വേദങ്ങൾ 'നേതി നേതി' എന്ന് പാടുന്നുവോ, ആരുടെ ബലവും, പ്രതാപവും, പ്രഭുത്വവും തുലനയില്ലാത്തതോ ആരുടെ പാദങ്ങൾ ശിവനാലും ബ്രഹ്മാവാലും വന്ദിയ്ക്കപ്പെടുന്നുവോ, ആ രഘുരാമന്റെ കൃപ എനയ്ക്കുണ്ടാകണമെന്നത് അവന്റെ ഹൃദയത്തിന്റെ അമിതമായ മൃദുലതയെ കാണിയ്ക്കുന്നു. ഈവിധം ദയയുള്ള സ്വഭാവം ഞാൻ എവിടേയും കേൾക്കുകയോ കാണുകയോ ചെയ്തിട്ടില്ല. ഹേ പക്ഷിരാജ, രഘുപതിയെ ഞാൻ ആരോടുപമിയ്ക്കും? സാധകന്മാർ, സിദ്ധന്മാർ, മുക്തന്മാർ, വൈരാഗികൾ, ഭവിഷ്യദർശികൾ, ശാസ്ത്രജ്ഞ ന്മാർ, കർമ്മത്തിന്റെ രഹസ്യം അറിഞ്ഞവർ, സന്യാസികൾ, യോഗി കൾ, ശൂരന്മാർ, താപസന്മാർ, ജ്ഞാനികൾ, ധർമ്മനിരതർ, പണ്ഡിതർ, ആത്മജ്ഞാനികൾ, ഇവർക്കാർക്കും തന്നെ എന്റെ പ്രഭുവായ ശ്രീരാമനെ ഭജിയ്ക്കാതെ ഭവസാഗരത്തെ കടക്കാനാവില്ല. ആ ശ്രീരാമനെ ഞാൻ വീണ്ടും വീണ്ടും നമസ്കരിയ്ക്കുന്നു. ആരെ ശരണം

പ്രാപിച്ച് എന്നെപ്പോലുള്ള പാപികളും ശുദ്ധരാകുന്നുവോ, ആ അവിനാശിയായ പ്രഭുവിനെ ഞാൻ ഒരിയ്ക്കൽക്കൂടി നമസ്കരിയ്ക്കുന്നു.''

**ദോ:**

**ജാസു നാമ് ഭവ ഭേഷജ് ഹരന് ഘോർ ത്രയ് സൂല്,**
**സോ കൃപാല് മൊഹി തോ പര് സദാ രഹഉ അനുകൂല്. (124 – ക)**

**സുനി ഭുസുണ്ഡി കേ ബചന് സുഭ് ദേഖി രാമ് പദ് നേഹ്,**
**ബോലെഉ പ്രേമ് സഹിത് ഗിരാ ഗരുഡ് ബിഗത് സന്ദേഹ്. (124 – ഖ)**

''ആരുടെ നാമം ഭവരോഗത്തിന്ന് സിദ്ധൗഷധമാണോ, താപത്രയത്തെ ശമിപ്പിയ്ക്കുന്നുവോ, ആ കൃപാലുവായ പ്രഭു എനിയ്ക്കും അങ്ങയ്ക്കും അനുകൂലമായിരിയ്ക്കട്ടെ.'' ഭുശുണ്ഡിയുടെ പ്രവചനത്തെ കേട്ട്, അവന്റെ ശ്രീരാമപാദങ്ങളിലുള്ള ഭക്തിയെ കണ്ട് തന്റെ സന്ദേഹങ്ങളെല്ലാം ഇല്ലാതായി ഗരുഡൻ പ്രേമത്തോടെ ഈവിധം മറുപടി പറഞ്ഞു.
(124 – ക-ഖ)

**ചൗ:**

**മൈം കൃത്കൃത്യ് ഭയഉँ തവ ബാനീ –**
**സുനി രഘുബീര് ഭഗതി രസ് സാനീ,**
**രാമ് ചരന് നൂതന് രതി ഭഈ –**
**മായാ ജനിത് ബിപതി സബ് ഗഈ. 1**

**മോഹ് ജലധി ബോഹിത് തുംഹ് ഭഏ –**
**മോ കഹँ നാഥ് ബിബിധ് സുഖ് ദഏ,**
**മോ പഹിം ഹോഇ ന പ്രതി ഉപകാരാ –**
**ബന്ദവുँ തവ പദ് ബാരഹിം ബാരാ. 2**

**പൂരന് കാമ് രാമ് അനുരാഗീ –**
**തുംഹ് സമ് താത് ന കൊഉ ബഡഭാഗീ,**
**സന്ത് ബിടപ് സരിതാ ഗിരി ധരനീ –**
**പര ഹിത് ഹേതു സബ്ൻഹ് കൈ കരനീ. 3**

**സന്ത് ഹൃദയ് നവനീത് സമാനാ –**
**കഹാ കബിൻഹ് പരി കഹൈ ന ജാനാ,**
**നിജ് പരിതാപ് ദ്രവഇ നവനീതാ –**
**പര ദുഖ് ദ്രവഹിം സന്ത് സുപുനീതാ. 4**

**ജീവന് ജന്മ് സഫല് മമ ഭയഊ –**
**തവ പ്രസാദ് സംസയ് സബ് ഗയഊ,**
**ജാനെഹു സദാ മോഹി നിജ കിങ്കര് –**
**പുനി പുനി ഉമാ കഹഇ ബിഹംഗബര്. 5**

''ശ്രീരാമപാദങ്ങൽ ഭക്തിയെന്ന അമൃതത്തിന്നു തുല്യമായ അങ്ങയുടെ പ്രവചനത്തെ കേട്ട് ഞാൻ കൃതകൃത്യനായി, എന്റെ ജീവന്റെ ലക്ഷ്യത്തെ പ്രാപിച്ചുകഴിഞ്ഞു. ശ്രീരാമപാദങ്ങളിൽ എന്റെ പ്രേമം പുതുപ്പിയ്ക്കപ്പെട്ടിരിയ്ക്കുന്നു. മായയാലുണ്ടായ വിപത്തെല്ലാം മറഞ്ഞു പോയി. സ്വാമീ, മോഹമെന്ന കടലിൽ ഭ്രമിച്ചുകൊണ്ടിരുന്ന എനിയ്ക്ക് അങ്ങ് ഒരു തോണിയായി വന്ന് പലവിധ സുഖങ്ങളേയും തന്നു. പക്ഷേ ഞാൻ അങ്ങയ്ക്ക് പ്രത്യുപകാരം ചെയ്യാൻ അക്ഷമനാണ്. അങ്ങയുടെ പാദങ്ങളെ വീണ്ടും വീണ്ടും വണങ്ങുന്നു. ഹേ സ്വാമീ, രാമഭക്തനായ അങ്ങ് എല്ലാവിധത്തിലും തൃപ്തനാണ്. അങ്ങയെ പ്പോലെ ഇത്രയും അനുഗൃഹീതനായവൻ വേറെയാരുമില്ല. സാധു ക്കൾ, മരങ്ങൾ, നദികൾ, മലകൾ, ഭൂമി – ഇവ പരോപകാരത്തിന്നായി സംഭവിയ്ക്കുന്നു. കവികൾ സാധുക്കളുടെ ഹൃദയത്തെ വെണ്ണയ്ക്കു സമാനമായി വർണ്ണിയ്ക്കുന്നു. പക്ഷേ ശരിയായി എന്താണ് പറയേണ്ട തെന്ന് അവർക്കറിയില്ല. എന്തെന്നാൽ വെണ്ണ സ്വയം ചൂടായാൽ മാത്രമേ ഉരുകുള്ളൂ. പക്ഷേ സാധുക്കളുടെ ഹൃദയമോ, അന്യരുടെ ദു:ഖത്തെ കണ്ട് ഉരുകുന്നു. ഈ ലോകത്തിൽ എന്റെ ജന്മവും ജീവനവും സഫലമായിക്കഴിഞ്ഞു. എന്റെ സംശയങ്ങളെല്ലാം നീങ്ങിക്കഴിഞ്ഞു. അങ്ങ് എന്നെ അങ്ങയുടെ സേവകനായി സദാ ഭാവിച്ചാലും.'' ഉമേ, പക്ഷിശ്രേഷ്ഠൻ ഈ വിധം വീണ്ടും വീണ്ടും പറഞ്ഞു.

**ദോ:**

**താസു ചരന് സിരു നാഇ കരി പ്രേമ് സഹിത് മതിധീര്,**
**ഗയഉ ഗരുഡ് ബൈകുണ്ഠ് തബ് ഹൃദയ്ँ രാഖി രഘുബീര്. (125–ക)**

**ഗിരിജാ സന്ത് സമാഗമ് സമ് ന ലാഭ് കഛു ആന്,**
**ബിനു ഹരി കൃപാ ന ഹോഇ സോ ഗാവഹിം ബേദ് പുരാന്.(125–ഖ)**

ധീരബുദ്ധിയായ ഗരുഡൻ കാകഭുശുണ്ടിയുടെ പാദങ്ങളെ തല വണങ്ങി, ശ്രീരാമന്റെ രൂപത്തെ മനസ്സിൽ പ്രതിഷ്ഠിച്ച് വൈകുണ്ഠത്തി ലേയ്ക്ക് പറന്നുചെന്നു. ഹേ ഗിരിജേ, സാധുസമാഗമത്തിന്നു തുല്യമായി വേറൊരു ലാഭമില്ല. പക്ഷേ അത് ശ്രീഹരിയുടെ കൃപയില്ലാതെ സാധ്യമല്ല എന്ന് വേദങ്ങളും പുരാണങ്ങളും ഘോഷിയ്ക്കുന്നു. (125–ക–ഖ)

**ചൗ:**

**കഹെഉ പരമ് പുനീത് ഇതിഹാസാ –**
**സുനത് ശ്രവന് ഛൂടഹിം ഭവ പാസാ,**
**പ്രനത് കല്പതരു കരുനാ പുഞ്ജാ –**
**ഉപജഇ പ്രീതി രാമ് പദ കഞ്ജാ. 1**

**മന് ക്രമ് ബചന് ജനിത് അഘ് ജാഈ –**
**സുനഹിം ജെ കഥാ ശ്രവന് മന് ലാഈ,**
**തീർഥാടന് സാധന് സമുദാഈ –**
**ജോഗ് ബിരാഗ് ഗ്യാന് നിപുനാഈ. 2**

**നാനാ കർമ് ധർമ് ബ്രത് ദാനാ –**
**സംജമ് ദമ് ജപ് തപ് മഖ് നാനാ,**
**ഭുത ദയാ ദ്വിജ് ഗുര് സെവകാഈ –**
**ബിദ്യാ ബിനയ് ബിബേക് ബഡാഈ. 3**

**ജഹँ ലഗി സാധന് ബേദ് ബഖാനീ –**
**സബ് കര് ഫല് ഹരി ഭഗതി ഭവാനീ,**
**സോ രഘുനാഥ് ഭഗതി ശ്രുതി ഗാഈ –**
**രാമ കൃപാँ കാഹൂँ എക് പാഈ. 4**

ഈവിധം ഞാൻ എറ്റവും പാവനമായ ഇതിഹാസത്തെ വർണ്ണിച്ചു കഴിഞ്ഞു. അതിനെ കേട്ട് ഒരുവൻ സംസാരബന്ധത്തിൽനിന്നും മുക്തനാവുകയും, ആശ്രിതർക്ക് കല്പവൃക്ഷംപോലുള്ള കരുണാമയ നായ ശ്രീരാമന്റെ പാദകമലങ്ങളിൽ ഭക്തി ലഭിയ്ക്കുകയും ചെയ്യുന്നു. പിന്നെ ഈ കഥയെ ശ്രദ്ധയോടെ കേൾക്കുന്നവർ മനസാ വാചാ കർമ്മണാ ചെയ്ത പാപങ്ങളിൽനിന്നും മുക്തരാകുന്നു. ഹേ ഭവാനി, തീർഥാടനം, മനഃശുദ്ധിയ്ക്കുള്ള മറ്റു സാധനകൾ, യോഗം, വൈരാഗ്യം, ജ്ഞാനം, പുണ്യകർമ്മങ്ങൾ, ധർമ്മാചരണങ്ങൾ, വ്രതങ്ങൾ, ദാന കർമ്മങ്ങൾ, സംയമം, ആത്മനിയന്ത്രണം, ജപം, തപസ്സ്, നാനാവിധ യാഗങ്ങൾ, ഭൂതദയ, ബ്രാഹ്മണരേയും ഗുരുക്കളേയും സേവിയ്ക്കുക, വിദ്യ, വിനയം, വിവേകം, മനസ്സിന്റേയും സ്വഭാവത്തിന്റേയും ശ്രേഷ്ഠത, ചുരുക്കത്തിൽ വേദങ്ങളിൽ വർണ്ണിച്ചിട്ടുള്ള എല്ലാവിധ സാധനകളും തന്നെ - എല്ലാറ്റിന്നും ഒരേ ഒരു ഫലമാണ് - ശ്രീഹരിയിങ്കൽ ഭക്തി. വേദങ്ങളിൽ പാടപ്പെട്ടിരിയ്ക്കുന്ന രഘുനാഥനിങ്കൽ ആ ഭക്തി ശ്രീ രാമന്റെ കൃപകൊണ്ടു മാത്രം വിരളമായി ഒരുവൻ ലഭിയ്ക്കുന്നു.

**ദോ:**

**മുനി ദുർലഭ് ഹരി ഭഗതി നര് പാവഹിം ബിനഹിം പ്രയാസ്,**
**ജേ യഹ് കഥാ നിരന്തര് സുനഹിം മാനി ബിസ്വാസ്. (126)**

ശ്രീഹരിയിങ്കലുള്ള ആ ഭക്തി മുനിമാർക്കുകൂടി ദുർല്ലഭമാണെങ്കലും, ഈ ചരിതത്തെ നിരന്തരം ദൃഢവിശ്വാസത്തോടെ കേൾക്കുന്നവർക്ക് പ്രയാസമില്ലാതെ ലഭിയ്ക്കുന്നു. (126)

**ചൗ:**

**സൊഇ സർബഗ്യ് ഗുനീ സൊഇ ഗ്യാതാ -**
**സൊഇ മഹി മണ്ഡിത് പണ്ഡിത് ദാതാ,**
**ധർമ പരായന് സൊഇ കുല ത്രാതാ -**
**രാമ ചരന് ജാ കര് മന് രാതാ. 1**

**നീതി നിപുന് സൊഇ പരമ് സയാനാ -**
**ശ്രുതി സിദ്ധാന്ത് നീക് തെഹിം ജാനാ,**

**സൊഇ കബി കോബിദ് സൊഇ രനധീരാ –**
**ജോ ഛല് ഛാഡി ഭജഇ രഘുബീരാ.** 2

**ധന്യ് ദേസ് സോ ജഹാ॰ സുരസരീ –**
**ധന്യ് നാരി പതിബ്രത് അനുസരീ,**
**ധന്യ് സോ ഭൂപു നീതി ജോ കരഈ –**
**ധന്യ് സോ ദ്വിജ് നിജ് ധർമ് ന ടരഈ.** 3

**സോ ധന് ധന്യ് പ്രഥമ് ഗതി ജാകീ –**
**ധന്യ് പുന്യ രത് മതി സൊഇ പാകീ,**
**ധന്യ് ഘരീ സൊഇ ജബ് സത്സംഗാ –**
**ധന്യ് ജന്മ് ദ്വിജ് ഭഗതി അഭംഗാ.** 4

ആരുടെ മനസ്സിൽ ശ്രീരാമപാദങ്ങളിൽ ഭക്തിയുണ്ടോ, അവൻ മാത്രമാണ് സർവജ്ഞനും സർവസിദ്ധനും; അവൻ മാത്രമാണ് ജ്ഞാനി; അവൻ മാത്രമാണ് ഭൂമിയുടെ അലങ്കാരവും, പണ്ഡിതനും, ഉദാരമനസ്കനും; അവൻ മാത്രമാണ് ധർമ്മപരായണനും തന്റെ കുല ത്തിന്റെ രക്ഷകനും. ഏതൊരുവൻ കപടത ത്യജിച്ച് രഘുവീരനെ ഭജിയ്ക്കുന്നുവോ, അവൻ മാത്രമാണ് നീതിനിപുണനും, തീക്ഷ്ണബുദ്ധി യുള്ളവനും; അവൻ മാത്രമാണ് വേദങ്ങളുടെ സിദ്ധാന്തങ്ങളെ നല്ല പോലെ മനസ്സിലാക്കിയവൻ; അവൻ മാത്രമാണ് സിദ്ധപുരുഷനും, സമർത്ഥനും, ധീരനായ യോദ്ധാവും. ദേവനദിയായ ഗംഗയൊഴുകുന്ന ദേശം ധന്യമാണ്; പാതിവ്രത്യം അനുസരിയ്ക്കുന്ന സ്ത്രീ ധന്യയാണ്. നീതിപാലിയ്ക്കുന്ന രാജാവ് ധന്യനാണ്; സ്വധർമ്മത്തിൽനിന്നും വ്യതിചലിയ്ക്കാത്ത ബ്രാഹ്മണൻ ധന്യനാണ്. ആദ്യത്തെ ഗതിയിൽ ഉപയോഗപ്പെടുന്ന ധനം ധന്യമാണ്. (ധനത്തിന്ന് മൂന്നു ഗതികളാണ്: ആദ്യത്തേത് സത്കർമ്മങ്ങൾക്കായി ഉപയോഗപ്പെടുന്നത്. രണ്ടാമ ത്തേത് ഭോഗസുഖങ്ങളിൽ വ്യർത്ഥമാകുന്നത്, മൂന്നാമത് ആർക്കുമുപ യോഗമില്ലാതെ നഷ്ടമാകുന്നത് – പിശുക്കന്റെ പൂഴ്ത്തി വെച്ച ധനം ഈ വകയിൽ പെടും.) പുണ്യകർമ്മങ്ങളിൽ നിയുക്തമായ ബുദ്ധി ധന്യവും പാകത വന്നതുമാണ്. സത്സംഗത്തിൽ കഴിയുന്ന സമയം

ധന്യമാണ്. നിരന്തരം ബ്രാഹ്മണസേവയിൽ കഴിയുന്ന ജന്മം ധന്യമാണ്.

**ദോ:**

**സോ കുല് ധന്യ് ഉമാ സുനു ജഗത് പൂജ്യ് സുപുനീത്,**
**ശ്രീരഘുബീര് പരായന് ജെഹിം നര് ഉപജ് ബിനീത്. (127)**

ഹേ ഉമേ, കേൾക്കൂ: കീർത്തിമാനായ രഘുവീരന്റെ വിനീതനായ ഭക്തൻ ഏതൊരു കുടുംബത്തിൽ ജനിച്ചിട്ടുണ്ടോ, അത് ധന്യവും, ലോകത്താൽ മുഴുവൻ പൂജിയ്ക്കപ്പെടുന്നതും, അതിപാവനവുമാണ്. (127)

**ചൗ:**

**മതി അനുരൂപ് കഥാ മൈം ഭാഷീ –**
**ജദ്യപി പ്രഥമ് ഗുപ്ത് കരി രാഖീ,**
**തവ മന് പ്രീതി ദേഖി അധികാഈ –**
**തബ് മൈം രഘുപതി കഥാ സുനാഈ. 1**

**യഹ് ന കഹിഅ സഠ്ഹീ ഹതസീല്ഹി –**
**ജോ മന് ലാഇ ന സുന് ഹരി ലീലഹി**
**കഹിഅ ന ലോഭിഹി ക്രോധിഹി കാമിഹി –**
**ജോ ന ഭജഇ സചരാചര് സ്വാമിഹി. 2**

**ദ്വിജ ദ്രോഹിഹി ന സുനാഇഅ കബ്ഹൂँ –**
**സുരപതി സരിസ് ഹോഇ നൃപ് ജബ്ഹൂँ,**
**രാമ കഥാ കേ തെഇ അധികാരീ –**
**ജിൻഹ് കേ സത്സംഗതി അതി പ്യാരീ. 3**

**ഗുര് പദ് പ്രീതി നീതി രത് ജേഈ –**
**ദ്വിജ സേവക് അധികാരീ തേഈ,**
**താ കഹ്ँ യഹ് ബിസേഷ് സുഖദാഈ –**
**ജാഹി പ്രാന്പ്രിയ് ശ്രീരഘുരാഈ. 4**

ഞാൻ ഈ കഥയെ എനിയ്ക്കറിയും വിധം പറഞ്ഞു. ആദ്യം അതിനെ രഹസ്യമായി സൂക്ഷിച്ചിരുന്നാലും നിന്റെ ഹൃദയത്തിൽ അതിന്നായി അത്യധികം പ്രീതിയുള്ളതായി കണ്ട് രഘുപതിയുടെ ചരിതത്തെ നിനക്ക് വിവരിച്ചു പറഞ്ഞു. ഈ കഥയെ ശ്രീഹരിയുടെ ലീലകളിൽ ശ്രദ്ധയില്ലാത്ത ധൂർത്തന്നോ, സകല ചരാചരങ്ങളിലും വെച്ച് സ്വാമിയെ ഭജിയ്ക്കാത്ത ലോഭിയും ക്രോധിയും കാമാസക്തനുമായ വന്നോ കേൾപ്പിയ്ക്കരുത്. അതിനെ ഒരു ബ്രാഹ്മണദ്രോഹിയ്ക്ക് – അവൻ ഇന്ദ്രനെപ്പോലെ വലിയ ചക്രവർത്തിയായാലും കൂടി – കേൾപ്പിയ്ക്കരുത്. സത്സംഗത്തിൽ അത്യധികം പ്രേമമുള്ളവർ മാത്രമേ അതിന്ന് അർഹരായവർ. ഗുരുപാദങ്ങളിൽ ഭക്തിയും, നീതി – സദ്വ്യവഹാര ത്തിൽ ആസക്തിയുമുള്ളവരും, ബ്രാഹ്മണസേവകരും മാത്രമേ അതിന്ന് അധികാരികൾ. ശ്രീരഘുരാമനെ പ്രാണനെപ്പോലെ പ്രേമി യ്ക്കുന്നവർക്ക് ഈ കഥ പ്രത്യേകിച്ചും സുഖപ്രദമാണ്.

**ദോ:**

**രാമ ചരന് രതി ജോ ചഹ് അഥവാ പദ് നിർബാന്,**
**ഭാവ് സഹിത് സോ യഹ് കഥാ കരഉ ശ്രുവന പുട് പാന്. (128)**

ശ്രീരാമപാദങ്ങളിൽ ഭക്തിയേയോ, നിർവാണപദത്തേയോ പ്രാർത്ഥി യ്ക്കുന്ന ഒരുവൻ തന്റെ ചെവികളാകുന്ന കോപ്പകൊണ്ട് പ്രേമഭാവ ത്തോടെ ഈ കഥാമൃതത്തെ പാനം ചെയ്യണം. (128)

**ചൗ:**

**രാമ കഥാ ഗിരിജാ മൈം ബരനീ –**
**കലി മല സമനി മനോമല ഹരനീ,**
**സംസൃതി രോഗ് സജീവന് മൂരീ –**
**രാമ കഥാ ഗാവഹിം ശ്രുതി സൂരീ. 1**

**എഹി മഹ്ँ രുചിര് സപ്ത് സോപാനാ –**
**രഘുപതി ഭഗതി കേര് പന്ഥാനാ,**
**അതി ഹരി കൃപാ ജാഹി പര് ഹോഇൗ –**
**പാഉँ ദേഇ എഹിം മാരഗ് സോഇൗ. 2**

**മന് കാമനാ സിദ്ധി നര് പാവാ –**
**ജേ യഹ് കഥാ കപട് തജി ഗാവാ,**
**കഹഹിം സുനഹിം അനുമോദന് കരഹീം –**
**തേ ഗോപദ് ഇവ ഭവനിധി തരഹീം.** 3

**സുനി സബ് കഥാ ഹൃദയ് അതി ഭാഈ –**
**ഗിരിജാ ബോലീ ഗിരാ സുഹാഈ,**
**നാഥ് കൃപാ് മമ ഗത് സന്ദേഹാ –**
**രാമ ചരന് ഉപജെഉ നവ് നേഹാ.** 4

ഹേ ഗിരിജേ, ഞാൻ മനോമലത്തേയും കലിയുഗത്തിലെ പാപത്തേയും തുടച്ചു കളയുന്ന ശ്രീരാമകഥയെ വിവരിച്ചു കഴിഞ്ഞു. സംസാരരോഗത്തിന്ന് ശ്രീരാമകഥ ജീവദാനം തരുന്ന മൂലികയാണെന്ന് വേദങ്ങളും ജ്ഞാനികളും ഘോഷിയ്ക്കുന്നു. അതിന്ന് ഏഴ് മനോഹരങ്ങളായ പടികളുണ്ട്. അവ രഘുപതിയിങ്കൽ ഭക്തിയെന്ന ലക്ഷ്യത്തിൽ എത്തിയ്ക്കുന്ന അത്രയും പാതകളാണ്. ശ്രീഹരിയുടെ അമിതമായ കൃപ ആർക്കുണ്ടോ അവന്നു മാത്രമേ ഈ ഭക്തിയിലേയ്ക്കുള്ള വഴിയിൽ നടക്കാനാവുള്ളൂ. ഏതൊരുവർ കപടതയില്ലാതെ ഈ ചരിതത്തെ പാടുന്നുവോ, അവർ അവരുടെ മനോകാമനയെ ലഭിയ്ക്കുന്നു. മാത്രമല്ല, ഇതിനെ പഠിയ്ക്കുകയോ, കേൾക്കുകയോ, കേട്ട് അനുമോദിയ്ക്കുകയോ ചെയ്യുന്നവർ ഒരു പശുവിന്റെ കാൽപ്പാടിനെ കടക്കുന്ന പോലെ ഭവസാഗരത്തെ കടക്കുന്നു. കഥ മുഴുവൻ കേട്ട് ഗിരിജയ്ക്ക് മനസ്സിൽ അത്യന്തം സന്തോഷമുണ്ടായി. അവൾ മൃദു സ്വരത്തിൽ മറുപടി പറഞ്ഞു: "നാഥ, അങ്ങയുടെ കൃപയാൽ എന്റെ എല്ലാ സംശയങ്ങളും നീങ്ങി, ശ്രീരാമപാദങ്ങളിൽഎന്റെ ഭക്തി പുതുപ്പിച്ചു കഴിഞ്ഞു. "

**ദോ:**

**മൈം കൃത്കൃത്യ് ഭഇഉ് അബ് തവ പ്രസാദ് ബിസ്വേസ്,**
**ഉപജീ രാമ ഭഗതി ദൃഢ് ബീതേ സകല് കലേസ്.** (129)

"ഹേ വിശേശ്വര, അങ്ങയുടെ കൃപയാൽ ഞാൻ കൃതകൃത്യയായി. എന്റെ മനസ്സിൽ ശ്രീരാമനിങ്കൽ ദൃഢമായ ഭക്തി വളർന്നുകഴിഞ്ഞു. എന്റെ എല്ലാ ക്ലേശങ്ങളും അവസാനിച്ചു കഴിഞ്ഞു." (129)

**ചൗ:**

**യഹ് സുഭ് സംഭു ഉമാ സംബാദാ –**
**സുഖ് സമ്പാദന് സമന് ബിഷാദാ,**
**ഭവ ഭഞ്ജന് ഗഞ്ജന് സന്ദേഹാ –**
**ജന രഞ്ജന് സജ്ജന് പ്രിയ് ഏഹാ. 1**

**രാമ് ഉപാസക് ജേ ജഗ് മാഹീം –**
**എഹി സമ് പ്രിയ് തിൻഹ് കേം കഛു നാഹീം,**
**രഘുപതി കൃപാ ജഥാമതി ഗാവാ –**
**മൈം യഹ് പാവന ചരിത് സുഹാവാ. 2**

**എഹിം കലികാല് ന സാധന് ദൂജാ –**
**ജോഗ് ജഗ്യ് ജപ് തപ് ബ്രത് പൂജാ,**
**രാമ്ഹി സുമിരിഅ ഗാഇഅ രാമ്ഹി –**
**സന്തത് സുനിഅ രാമ ഗുന ഗ്രാമ്ഹി. 3**

**ജാസു പതിത് പാവന് ബഡ് ബാനാ –**
**ഗാവഹിം കബി ശ്രുതി സന്ത് പുരാനാ,**
**താഹി ഭജഹി മന് തജി കുടിലാഇൗ –**
**രാമ് ഭജേം ഗതി കെഹിം നഹിം പാഇൗ. 4**

ശംഭുവിന്നും ഉമയ്ക്കും ഇടയിലുണ്ടായ ഈ ശുഭമായ സംവാദം സുഖത്തെ ഉണ്ടാക്കുകയും ദു:ഖത്തെ ശമിപ്പിയ്ക്കുകയും ചെയ്യുന്നു. അത് ഭവത്തെ – ജനന–മരണ ചക്രത്തെ – അവസാനിപ്പിയ്ക്കുന്നു. സംശയങ്ങളെ ഇല്ലാതാക്കുന്നു. ഭക്തജനങ്ങളെ ആനന്ദിപ്പിയ്ക്കുന്നു. അത് സാധുക്കൾക്ക് പ്രിയപ്പെട്ടതാണ്. ശ്രീരാമനെ ഉപാസിന്നവർക്ക് ഇതിനെ (രാമചരിതത്തെ) പോലെ ഏറ്റവും പ്രിയമായത് വേറൊന്നുമില്ല. രഘു പതിയുടെ കൃപയാൽ ഞാൻ ഈ പാവനവും സുന്ദരവുമായ

ചരിതത്തെ എനിയ്ക്കറിയും വിധം പാടി. ഈ കലിയുഗത്തിൽ ശ്രീരാമനെ മാത്രം സ്മരിയ്ക്കുക, ശ്രീരാമനെ മാത്രം സ്തുതിയ്ക്കുക, സദാ ശ്രീരാമന്റെ ഗുണഗണങ്ങളെ കേൾക്കുക ഇവയല്ലാതെ, യോഗം, യാഗം, ജപം, തപസ്സ്, വ്രതങ്ങൾ, പൂജ മറ്റേതു സാധനകൊണ്ടും തന്നെ യാതൊരു ഫലവുമില്ല. കുടിലത ത്യജിച്ച് പതിതരെ (നശിച്ചവരെ) പാവനരാക്കുന്നത്, കവികളാലും, സാധുക്കളുലും, വേദങ്ങളാലും, പുരാണങ്ങളാലും ഘോഷിയ്ക്കപ്പെടുന്ന ആരുടെ ഉയർന്ന വ്രതമാണോ, എന്റെ മനമേ, അവനെ ഭജിയ്ക്കൂ. ശ്രീരാമനെ ഭജിച്ച് ആരാണ് സദ്ഗതി പ്രാപിച്ചിട്ടില്ലാത്തത്?

**ഛം:**

**പാഇ ന കെഹിം ഗതി പതിത് പാവന് രാമ് ഭജി സുനു സഠ് മനാ,**
**ഗനികാ അജാമില് ബ്യാധ് ഗീധ് ഗജാദി ഖല് താരേ ഘനാ.**
**ആഭീര് ജമന് കിരാത് ഖസ് സ്വപചാദി അതി അഘരൂപ് ജേ,**
**കഹി നാമ് ബാരക് തേപി പാവന് ഹോഹിം രാമ് നമാമി തേ. 1**

**രഘുബംസഭൂഷന് ചരിത് യഹ് നര് കഹഹിം സുനഹിം ജേ ഗാവഹിം,**
**കലി മല് മനോമല് ധോഇ ബിനു ശ്രമ് രാമ ധാമ് സിധാവഹീം.**
**സത് പഞ്ച ചൗപാഈം മനോഹര് ജാനി ജോ നര് ഉര് ധരൈ,**
**ദാരുന് അബിദ്യാ പഞ്ച് ജനിത് ബികാര് ശ്രീരഘുബര് ഹരൈ. 2**

**സുന്ദര് സുജാന് കൃപാ നിധാന് അനാഥ് പര് കര് പ്രീതി ജോ,**
**സോ ഏക് രാമ് അകാമ് ഹിത് നിർബാനപ്രദ് സമ് ആന് കോ.**
**ജാകീ കൃപാ ലവ്ലേസ് തേ മതിമന്ദ് തുലസീദാസ്ഹൂँ,**
**പായോ രാമ് ബിശ്രാമു രാമ് സമാന് പ്രഭു നാഹീം കഹൂँ. 3**

മൂഢനായ എന്റേ മനമേ, കേൾക്കൂ: പതിതപാവനനായ ശ്രീരാമനെ ഭജിച്ച് ആരാണ് സദ്ഗതി പ്രാപിച്ചിട്ടില്ലാത്തത്? വേശ്യ (പിംഗള), അജാമിളൻ, വേടൻ (വാൽമീകി), കഴുകൻ (ജടായു), ആന (ഗജേന്ദ്രൻ) മറ്റനവധി നീചരായവരെ അവൻ കരകയറ്റി. മഹാപാപത്തിന്റെ മൂർത്തികളായ ആഭീരന്മാരും (കാട്ടുജാതിക്കാർ), യവനന്മാരും, കിരാതന്മാരും, ഖാസന്മാരും (വേറൊരു കാട്ടുജാതിക്കാർ), ചണ്ഡാള

ന്മാരും, മറ്റു പലരും, അങ്ങയുടെ നാമത്തെ ഒരു പ്രാവശ്യം ജപിച്ച് പാവനന്മാരായി. ഹേ രാമ, അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു. 1.

രഘുപതിയുടെ ഈ ചരിതത്തെ ഏതൊരുവർ മറ്റുള്ളവർക്ക് പ്രവചിയ്ക്കുകയോ, (മറ്റുള്ളവർ പ്രവചിയ്ക്കുന്നത്) കേൾക്കുകയോ, സ്വയം പാടുകയോ ചെയ്യുന്നവർ കലിയാലുണ്ടായ തങ്ങളുടെ പാപങ്ങളും മനോമലവും നശിച്ച് ശ്രീരാമന്റെ ധാമത്തിലേയ്ക്ക് നിഷ്പ്രയാസം കയറി ച്ചെല്ലുന്നു. മാത്രമല്ല, തങ്ങൾക്ക് ഏറ്റവും പ്രിയമുള്ള ചില നാലു പാദങ്ങളുള്ള പദ്യങ്ങളെ (ചൗപാഹി) മനസ്സിൽ ധരിയ്ക്കുന്നവരുടെ, അഞ്ചു വിധ അജ്ഞാനങ്ങളാലുണ്ടാകുന്ന വികാരങ്ങളെ രഘുവരൻ ശമിപ്പിയ്ക്കുന്നു. 2.

---

(അഞ്ചുവിധ അജ്ഞാനങ്ങൾ: (1) അസത്യത്തെ യഥാർത്ഥമായും (2) താല്ക്കാലികത്തെ നിരന്തരമായും (3) വേദനയെ സുഖമായും (4) മലിനതയെ ശുദ്ധമായും (5) നിസ്സാരമായതിനെ നേടാൻ അർഹതയുള്ളതായും തെറ്റിദ്ധരിയ്ക്കുന്നതാണ്).

---

സർവജ്ഞനും, കൃപാനിധിയും, അനാഥരിൽ പ്രിയമുള്ളവനുമായി ആരെങ്കിലുമുണ്ടെങ്കിൽ അത് ശ്രീരാമൻ – ശ്രീരാമൻ മാത്രമാണ്. ഇത്രയും നിഷ്കാമനായ ഹിതകാരിയും, നിരന്തരമായ ആനന്ദത്തെ കൊടുക്കുന്നവനുമായ അവന്ന് സമമായി വേറെയാരാണുള്ളത്? ആരുടെ ലവലേശം കൃപകൊണ്ട് ഇത്രയും മന്ദബുദ്ധിയായ തുളസീദാസൻ കൂടി പരമശാന്തിയെ പ്രാപിച്ചുവോ, ആ ശ്രീരാമനെപ്പോലെ ഒരു പ്രഭുവിനെ എങ്ങും കാണാനാവില്ല. 3

**ദോ:**

**മോ സമ് ദീന് ന ദീന ഹിത് തുംഹ് സമാന് രഘുബീര്.**
**അസ് ബിചാരി രഘുബംസ മനി ഹരഹൂ ബിഷമ് ഭവ് ഭീര്. (130 – ക)**

**കാമിഹി നാരി പിആരി ജിമി ലോഭിഹി പ്രിയ് ജിമി ദാമ്,**
**തിമി രഘുനാഥ് നിരന്തര് പ്രിയ് ലാഗഹു മൊഹി രാമ്. (130 – ഖ)**

ഹേ രഘുവീര, എന്നെപ്പോലെ ഇത്രയും ദീനനും, അങ്ങയെപ്പോലെ ഇത്രയും വലിയ ദീനബന്ധുവുമായി ആരും തന്നെയില്ല. ഇത്

മനസ്സിൽ കൊണ്ട്, ഹേ രഘുവംശരത്നമേ, ഈ ഭയങ്കരമായ എന്റെ ഭവഭയത്തെ ഇല്ലാതാക്കിയാലും. കാമാസക്തന്ന് ഒരു സ്ത്രീ എത്ര പ്രിയമായവളോ, ലോഭിയ്ക്ക് ലാഭം എത്ര പ്രിയമോ, ഹേ രാമ, രഘു നാഥ, അങ്ങ് എനിയ്ക്ക് അത്രയും പ്രിയനായിരുന്നാലും. (130–ക–ഖ)

**ശ്ലോകം:**

**യത്പൂർവം പ്രഭുണാ കൃതം സുകവിനാ ശ്രീശംഭുനാ ദുർഗമം,**
**ശ്രീമദ്രാമപദാബ്ജഭക്തിമനിശം പ്രാപ്ത്യൈ തു രാമായണം.**
**മത്വാ തദ്രഘുനാഥനാമനിരതം സ്വാന്തസ്തമഃശാന്തയേ,**
**ഭാഷാബദ്ധമിദം ചകാര തുലസീദാസസ്തഥാ മാനസം. 1**

**പുണ്യം പാപഹരം സദാ ശിവകരം വിജ്ഞാനഭക്തിപ്രദം,**
**മായാമോഹമലാപഹം സുവിമലം പ്രേമാംബുപൂരം ശുഭം.**
**ശ്രീമദ്രാമചരിത്രമാനസമിദം ഭക്ത്യാവഗാഹന്തി യേ,**
**തേ സംസാരപതംഗഘോരകിരണൈർദഹ്യന്തി നോ മാനവാഃ. 2**

പണ്ട് കവിവര്യനായ ശംഭുഭഗവാനാൽ ശ്രീരാമന്റെ പാദപദ്മങ്ങളിൽ നിരന്തരമായ ഭക്തി വളരാനായി രചിയ്ക്കപ്പെട്ട അതേ രഹസ്യമയമായ മാനസരാമായണം, അതേ പ്രകാരം തുളസീദാസനാൽ അവന്റെ മന സ്സിലെ ഇരുട്ടിനെ അകറ്റാനായി, അതിനെ രഘുനാഥന്റെ നാമത്തിന്ന് സമർപ്പിച്ചതായി മനസ്സിൽ കൊണ്ട്, അബദ്ധമായ ഭാഷയിൽ രചിയ്ക്ക പ്പെട്ട, പാവനവും, പാപഹരവും, സദാ മംഗളകരവും, അതിനിർമ്മലവു മായ ശ്രീരാമചരിതമാനസം നിത്യസുഖത്തേയും, മാത്രമല്ല, ജ്ഞാന ത്തേയും ഭക്തിയേയും കൊടുക്കുന്നതും, മായ, മോഹം, മനോമലം ഇവയെ തുടച്ചുകളയുന്നതും, പ്രേമജലം തുളുമ്പുന്നതുമാകുന്നു. ഈ മാനസതടാകത്തിൽ ഭക്തിയോടെ മുങ്ങിക്കുളിയ്ക്കുന്നവർ സംസാരമായ യെന്ന സൂര്യന്റെ പ്രചണ്ഡകിരണങ്ങളുടെ ചൂടിനാൽ ബാധിയ്ക്കപ്പെടുന്നില്ല.

ഇതി ശ്രീമദ്രാമചരിതമാനസേ
സകലകലികലുഷവിധ്വംസനേ
സപ്തമഃ സോപാനഃ സമാപ്തഃ.

ഇങ്ങിനെ സകലകലിമലനാശകമായ
ശ്രീമദ്രാമചരിതമാനസമെന്ന സരസ്സിലെ
ഏഴാമത്തെ സോപാനം അവസാനിച്ചു.

ഉത്തരകാണ്ഡം സമാപ്തം.

ശ്രീമദ്രാമചരിതമാനസം സമാപ്തം.

ഓം തത്സത്.